# ശാരദ

പുതിയ രണ്ടാം ഭാഗം.

---

ഗ്രന്ഥകൎത്താ,

**പയ്യംപെള്ളിൽ പി. ഗോപാലപിള്ള,**

നെടുമ്പ്രം—തിരുവല്ല.

---

പ്രകാശകന്മാർ,

എസ്. റ്റി. റെഡ്യാർ & സൺസ്

കൊല്ലം.

---

# ശാരദ

പുതിയ രണ്ടാം ഭാഗം.

---

ഗ്രന്ഥകർത്താ,

**പയ്യംപെള്ളിൽ പി. ഗോപാലപിള്ള,**

നെടുമ്പ്രം—തിരുവല്ല.

---

പ്രകാശകന്മാർ,

എസ്. റ്റി. റെഡ്യാർ & സൺസ്

കൊല്ലം.

---

## രണ്ടാംപതിപ്പിന്റെ

# മുഖവുര.

---

സരസവാഗ്മിയും വിദഗ്ദ്ധശിരോമണിയുമായ ശ്രീമാൻ, ഒ. ചന്തുമേനോൻ അവർകളുടെ വാത്സല്യ സന്താനമാണു് "ശാരദ". മലയാളസാഹിത്യത്തിൽ ശാരദയ്ക്കുള്ള സ്ഥാനം നിസ്തുല്യമാണു്. ശാരദയുടെ അപൂർണ്ണാവസ്ഥയിൽ സാഹിത്യലോകം എത്രമാത്രം ക്ലേശിച്ചുവെന്നു പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. ആ ഘട്ടത്തിലാണു് പ്രസിദ്ധ സാഹിത്യകാരനും സഹൃദയനുമായ മി. സി. അന്തപ്പായി ശാരദ രണ്ടാംഭാഗം പ്രസിദ്ധംചെയ്തതു്. അതു വായിച്ചു ഞാനും നന്നേ രസിച്ചു. പക്ഷേ, കേസു വിസ്തരിക്കേണ്ടിയിരുന്നില്ല, ശാരദയെ യൗവനപൂർണ്ണയാക്കി പ്രദർശിപ്പിച്ചതു മതിയായോ, ശങ്കരമേനവനെ നായകനാക്കിയാൽ എന്താണു്, എന്നെല്ലാമുള്ള ചില ചിന്തകൾ മറ്റു ചിലർക്കെന്നപോലെ എനിക്കുമുണ്ടായി. താമസിയാതെ ഈ വിധം ഒരു രണ്ടാംഭാഗം ഉണ്ടാകണമെന്നും ഉണ്ടാകുമെന്നും ഞാൻ ആശിച്ചു. കുറേക്കാലം പ്രതീക്ഷിച്ചിട്ടും ആരും അതിനു തയാറായിക്കണ്ടില്ല. തന്മൂലം യുവസഹജമായ ചാപല്യംമൂലം ആയിരിക്കാം ഞാൻതന്നെ ഒന്നെഴുതിയാലോ എന്നു വിചാരിച്ചുതുടങ്ങി. ഒരു പ്ലോട്ടു തയാർ ചെയ്തുകൊണ്ടു് ആ സാഹസത്തിനു ഞാൻ പുറപ്പെട്ടു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

കുറേ ദിവസങ്ങൾകൊണ്ടു് ഇരുപത്തിഒന്നാം അദ്ധ്യായംവരെ എഴുതിത്തീർത്തു. അപ്പോൾ മറ്റുചില ബുദ്ധിമുട്ടുകൾമൂലം ബാക്കി എഴുതാൻ വിഘാതം നേരിട്ടു. ഈ ആണ്ടു ചിങ്ങമാസത്തിൽ ഒരു നല്ല സാഹിത്യരസികനായ വയലാമഠത്തിൽ ശ്രീമാൻ, നാരായണൻനായർ അവർകളുടെ പ്രചോദനംമൂലം ഞാൻ ശേഷം എഴുതാൻ തുടങ്ങി. കഴിയുംവിധം വേഗം ഗ്രന്ഥം പൂർത്തിയാക്കി. വയ്ക്കം മുൻസിഫ് കോടതിയിലെ ഒരു പ്രശസ്താഭിഭാഷകനും സാഹിത്യവിശാരദനുമായ ശ്രീമാൻ കടുത്തുരുത്തി വി. നീലകണ്ഠപ്പിള്ള അവർകൾ കേസുവിചാരണഭാഗം വായിച്ചുകേട്ടു് വളരെ അഭിനന്ദിച്ചു. അപ്പോൾ മാത്രമേ അല്പം ആത്മവിശ്വാസം എനിക്കുണ്ടായുള്ളു. നിയമാനുസാരം, അന്യായം, പത്രിക ഇവ ആ മാന്യസ്നേഹിതൻ തിരുത്തി തരികയും ചെയ്തു. അതിലേയ്ക്കു് ആ സുഹൃത്തിനോടു ഞാൻ സവിശേഷം കൃതജ്ഞനാകുന്നു.

ഗ്രന്ഥം ചമയ്ക്കുക പ്രയാസം. ഒരാൾ എഴുതിയതിന്റെ ബാക്കി പൂരിപ്പിക്ക വളരെ ദുർഘടം. വിശേഷിച്ചും അനുഗ്രഹീതവാഗ്മിയും പ്രകൃതിനിരീക്ഷണപടുവുമായ ചന്തുമേനോൻ അവർകളുടെകൃതി പൂരിപ്പിക്കയെന്നതു് പ്രയാസമല്ല; സാഹസമാണു്. പിന്നെയോ—ഒരു സാഹിത്യവീരൻ ഒരുവിധം പൂർത്തിയാക്കിയതിനെ മറെറാരുപ്രകാരം എഴുതുകയെന്നതു് അതിസാഹസംതന്നെ. ഇവ അറിയാവുന്ന ആൾ എന്തിനു് ഈ ചാപല്യത്തിനു മുതിർന്നു എന്നൊരു ചോദ്യമുണ്ടാവാം. അതിനു സമാധാനം ഞാൻ ആദ്യം പറഞ്ഞിട്ടുണ്ടു്. എന്തായാലും എന്റെ ഈ സാഹിത്യസാഹസത്തെ സഹൃദയന്മാരായ മാന്യവായനക്കാർ ക്ഷമിച്ചു് കരുണാപൂർവ്വം അനുഗ്രഹിക്കുമെങ്കിൽ ഞാൻ കൃതകൃത്യനായികൊള്ളാം.

പുസ്തകം പൂർത്തിയായശേഷം ഒരു ഉത്തമ ഭാഷാഭിമാനിയായ ശ്രീമാൻ മഞ്ഞപ്പാട്ടു് പത്മനാഭപിള്ള അവർകൾ വായിച്ചുകേട്ടു് ഉടൻ അച്ചടിപ്പിക്കുവാൻ എന്നെ പ്രോത്സാഹിപ്പിച്ചു. അസൂയക്കാരായ സരസ്വതിയും ലക്ഷ്മിയും ഒരുപോലെ അനുഗ്രഹിക്കുന്ന ഭാഗ്യശാലിയും സാഹിത്യലോകത്തിൽ പേരും പെരുമയും സിദ്ധിച്ച പണ്ഡിതനുമായ ശ്രീമാൻ, അയ്യാക്കുടി പി. ആർ. ശങ്കരപ്പിള്ള അവർകൾ ഈ ഗ്രന്ഥം പരിശോധിച്ചു് മുക്തകണ്ഠം അഭിനന്ദിച്ചു. അപ്പോൾ മാത്രമേ ഇതു പുറത്തു കാണിക്കുവാനുള്ള ധൈര്യം ഏതാണ്ടു് എനിക്കുണ്ടായുള്ളു.

ഉടനെ ഈ ഖണ്ഡാംഭോഗത്തിനു് ഒരു അവതാരിക എഴുതിത്തരണമെന്നു്, സുപ്രസിദ്ധവാഗ്മിയും അഭിഭാഷകരാജനും റിട്ടയാർഡ് ലാകാളേജ് പ്രിൻസിപ്പാളും സമുദായനേതാവും സാഹിത്യകേസരിയുമായ രാജമാന്യ രാജശ്രീ മള്ളൂർഗോവിന്ദപ്പിള്ള അവർകളുടെ സന്നിധിയിൽ ഞാൻ അപേക്ഷിച്ചു. എന്റെ അഭ്യർത്ഥന സദയം സ്വീകരിച്ചു്, തന്റെ വിലയേറിയ സമയം ധാരാളംചെലവാക്കി ഈ കൃതി വേണ്ടവണ്ണം വായിച്ചുനോക്കി മലയാള സാഹിത്യകാരന്മാർക്കും കൈരളിക്കുംകൂടി പ്രോത്സാഹജനകമാംവിധം പ്രൗഢകോമളവും സരസോജ്ജ്വലവുമായ ഒരു അവതാരിക എഴുതി ശാരദയെ അണിയിച്ചു് അനുഗ്രഹിച്ചതിനു് ആ വന്ദ്യമഹാനുഭാവനോടു് എനിക്കുള്ള അളവററ കൃതജ്ഞതയേയും ഭക്തിബഹുമാനാദികളേയും ഞാൻ സാദരം പ്രദർശിപ്പിച്ചുകൊള്ളുന്നു.

അടുത്തതായി എനിക്കു് കൃതജ്ഞതയല്ല ഭക്തി പ്രദർശിപ്പിക്കുവാനുള്ളതു് വയലായിൽ ആശാൻ എന്ന ഗുരുനാമത്തിൽ അറിയ

പ്പെട്ടന്ന മുണ്ടൂർ ഭവനത്തു് ശ്രീമാൻ കെ. നാരായണക്കയ്യർ അവർകളോടാണു്. സമ്പത്തും സൗഭാഗ്യവുംപോലെ പരോപകാരതൃഷ്ണയും പ്രതിദിവസം പെരുകി സർവ്വജനാദരണീയനായി പ്രശോഭിക്കുന്ന ആ മഹാത്മാവു് എനിക്കു ചെയ്തുതന്നിട്ടുള്ള അനവധി സഹായങ്ങൾക്കു് ഞാൻ ഭക്തി പ്രകാശിപ്പിക്കുകയും അദ്ദേഹത്തിനു് ദീർഘായുസ്സിനെ ആശംസിക്കുകയും ചെയ്യുന്നു.

ഈ കൃതിയുടെ പൂർത്തീകരണത്തിൽ എന്നെ ധാരാളം പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്ന വിവിധവിജ്ഞാനിയും വലിയ ധനികനുമായ ശ്രീമാൻ തെങ്ങുംവെള്ളിൽ നാരായണപിള്ള അവർകളോടും, ഇതിന്റെ പ്രസിദ്ധീകരണത്തിനു് പലവിധം സഹായിച്ച പണ്ഡിതമന്യനും സുപ്രസിദ്ധ വാഗ്മിയുമായ ശ്രീമാൻ കൊല്ലംപറമ്പിൽ നാരായണപിള്ള അവർകളോടും, സഹൃദയാഗ്രേസരനായ ഏറ്റുമാനൂർ ട്രെയിനിംഗ് സ്കൂൾ മാനുവൽ മാസ്റ്റർ ശ്രീമാൻ ശിവരാമപിള്ള അവർകളോടും, യുവകവിയായ പൈനാപ്പള്ളിൽ കേശവപിള്ള അവർകളോടും എനിക്കുള്ള അപാരമായ കൃതജ്ഞതയെയും ഞാൻ പ്രകാശിപ്പിച്ചുകൊള്ളുന്നു.

പ്രസ്സിൽ കൊടുക്കുന്നതിനു് പലർകൂടി പകർത്തിയ കയ്യെഴുത്തുകോപ്പി പരിശോധിക്കുവാൻ വേണ്ട സാവകാശം എനിക്കു കിട്ടിയില്ല. അച്ചടി ധൃതഗതിയിലായിരുന്നതിനാൽ പ്രൂഫ് നോക്കാനും തരപ്പെടാതെ വന്നു. അതിനാൽ അക്ഷരം മാത്രമല്ല ചില വാക്യങ്ങൾകൂടി തെററിപ്പോയിട്ടുണ്ടാവാം. അപ്രകാരമുള്ള ന്യൂനതകൾ അടുത്ത പതിപ്പിൽ പരിഹരിക്കാമെന്നു വിചാരിക്കുന്നു.

ഈ പുസ്തകം വൃത്തിയായും ] ഭംഗിയായും വളരെ വേഗം അച്ചടിച്ചുതന്ന സ്ഥിരോത്സാഹിയായ തിരുവല്ലാ വിലാട്ടത്തു മി: വി. കെ. ദാമോദരൻ നമ്പ്യാരോടും എനിക്കുള്ള സ്നേഹബഹുമാനങ്ങളെക്കൂടി വ്യക്തമാക്കിക്കൊണ്ടു് ഈ ബാലാരംഭത്തെ സങ്കോചപൂർവ്വം മാന്യവായനക്കാരുടെ മുമ്പാകെ കാഴ്ചവച്ചുകൊള്ളുന്നു.

തിരുവല്ലാ.<br>17—5—101. } ഗ്രന്ഥകർത്താ,<br>പള്ളംപെള്ളിൽ ഗോപാലപിള്ള (ജൂ °).

# അവതാരിക.

---

സുന്ദരകലകളിൽ ഏററവും ഉയൎന്നസ്ഥാനം സാഹിത്യത്തിനാകുന്നു. ലൌകികവ്യാപാരങ്ങളിൽ ഏൎപ്പെട്ടു മനുഷ്യജീവികൾ ക്ലേശിക്കുന്നവൎക്ക് സാഹിത്യരസാസ്വാദനം പരമാനന്ദസന്ദായകമായ ഒരു ദിവ്യൌഷധമായി പരിണമിക്കുന്നതുകൊണ്ടുതന്നെ ആയിരിക്കണം ഇത്ര ഉൽകൃഷ്ടമായ ഒരു പദവി സാഹിത്യത്തിനു സിദ്ധിച്ചിട്ടുള്ളതു്. സാഹിത്യത്തിൻെറ നില നോക്കിയാണു് ഒരു ജനസമുദായത്തിൻെറ പരിഷ്കൃതാവസ്ഥ നിൎണ്ണയിക്കുന്നതു്. നമ്മുടെ സാഹിത്യത്തിൻെറ ഇന്നത്തെ നില നമുക്കു് അഭിമാനകരമായിരിക്കുന്നില്ല എന്നു പറവാൻ ഞാൻ തയ്യാറില്ല. ശാസ്ത്രഗ്രന്ഥങ്ങൾ ജീവചരിത്രങ്ങൾ എന്നിവ മലയാളത്തിൽ വളരെ കുറവുതന്നെ. ആ കുറവു പരിഹരിക്കേണ്ടതുമാണു്. എന്നാൽ ഗദ്യപദ്യമയങ്ങളായ സാമാന്യസാഹിത്യഗ്രന്ഥങ്ങളുടെ എണ്ണവും വണ്ണവും നമ്മുടെ ഭാഷയിൽ ഒന്നിനൊന്നു വൎദ്ധിച്ചുവരുന്നതുകണ്ടു നാം പ്രസാദിക്കതന്നെ വേണം. എല്ലാ സാഹിത്യവും ശൈശവത്തിൽ പദ്യരൂപമായിട്ടാണല്ലോ പ്രകാശിക്കുന്നതു്. ചെറുശ്ശേരിയും, തുഞ്ചനും, കുഞ്ചനും, പൂനവും, പൂന്താനവും ഒക്കെ പദ്യത്തിലാണല്ലോ നമ്മെ അവരുടെ പാദദാസന്മാരാക്കിത്തീൎത്തിട്ടുള്ളതു്. അതുകൊണ്ടു നമുക്കു് മനസ്താപമോ അവരോടു പരിഭവമോ ഉണ്ടാകുന്നുണ്ടോ? കാവ്യം ഗദ്യമയമായാലെന്തു്? പദ്യമയമായാലെന്തു്? രസാത്മകമായ വാക്യത്തിൻെറ രൂപത്തെപ്പററി ക്ലേശിച്ചിട്ടെന്തുകാൎയ്യം?.

മലയാളത്തിൽ ഗദ്യമെഴുത്തിനു നിലയും വിലയുമുണ്ടായതു് അഭിനവകാളിദാസനെന്നു വിശ്വവിഖ്യാതി നേടിയ കേരളവൎമ്മ വലിയകോയിത്തമ്പുരാൻെറ കൃതികൾമൂലമാണു്. വഞ്ചീശവംശാലങ്കാരമായി നാടുവാണരുളിയ ശ്രീ. വിശാഖംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടാണു് മലയാളഗദ്യപ്രസ്ഥാനത്തിൽ വലിയകോയിത്തമ്പുരാനെ പ്രഥമതഃ പ്രേരിപ്പിച്ചതു്. ലക്ഷ്മിയും സരസ്വതിയും ഒരുമിച്ചു പാൎക്കാത്ത അസൂയക്കാരാണല്ലോ. രാജസ്ഥാനങ്ങളിൽനിന്നു പണ്ടൊക്കെ സാഹിത്യകാരന്മാൎക്കു് അഥവാ കവികൾക്കു നല്കിവന്ന പ്രോത്സാഹനം എന്തുകാരണവശാലോ ഇടക്കാലത്തു നിലച്ചുപോയി. ദരിദ്രരായ വിദ്വാന്മാർ—വിദ്വാന്മാർ നൂററിനു തൊണ്ണൂററിഒമ്പതും ദരിദ്രരാണല്ലോ—അശരണരായി തീൎന്നാലത്തെ കഥ എന്താപറയുക. വിദ്വ

ത്തം വെളിപ്പെടാൻ സഹായിക്കാതിരിക്കുന്നതിനേക്കാൾ ഭീമമായ മാനഹാനിയും നഷ്ടവും മാനവസമുദായത്തിനു സംഭവിക്കാനുണ്ടോ?

ഭോജരാജാവിന്റെ കൂലിവേലക്കാർപോലും പണ്ഡിതന്മാരായിരുന്നു എന്നു പറയപ്പെട്ടിരിക്കുന്നു. അക്കാലത്തു് ഭോജസങ്കേതം കവികളെക്കൊണ്ടു നിറഞ്ഞിരുന്നു. ഒരിക്കൽ ഒരു വൈദേശികപണ്ഡിതൻ ഭോജസന്നിധിയിൽ ആഗതനായി. അദ്ദേഹത്തിനു് ഒരു വസതി ഏർപ്പാടുചെയ്യുന്നതിലേക്കു രാജാവുതന്നെ ഇറങ്ങി പുറപ്പെട്ടുപോലും. ആ പണ്ഡിതനെന്നു വിചാരിച്ചു് ഒരു നെയ്ത്തുകാരന്റെ അടുത്തുചെന്നു് അവനു കോട്ടയ്ക്കു വെളിയിൽ ഒരു ഭവനം ഏർപ്പാടുചെയ്തു കൊടുക്കാമെന്നും അവന്റെ ഭവനം ഒഴിഞ്ഞുകൊടുക്കണമെന്നും ചക്രവർത്തി ആവശ്യപ്പെട്ടുവത്രെ. അതിനുത്തരമായി ആ നെയ്ത്തുകാരൻ ചൊല്ലിയതായി കേട്ടിട്ടുള്ള ഒരു പദ്യം ഇങ്ങനെയാണു്.

കാവ്യം കരോമി, നഹി ചാരുതരം കരോമി
യത്നാൽ കരോമി യദി ചാരുതരം കരോമി
ഭൂപാലമൌലിമണിമണ്ഡിതപാദപീഠ!
ഹേ! സാഹസാങ്ക! കവയാമി വയാമി യാമി.

അക്ഷരലക്ഷംവീതം സംഭാവനചെയ്തു് വിദ്വാന്മാരെ പ്രോത്സാഹിപ്പിച്ചുവന്ന ആ വിദ്വത്ശിരോമണിയുടെ കാലത്തു് ഇതിലധികവും സംഭാവ്യമാണല്ലോ. പണ്ടെക്കാലത്തു കേരളാധിപന്മാരും തിരുവിതാംകൂർ നാടുവാഴികളും വിദ്വത്സദസ്സുകൾ സ്ഥാപിച്ചും സ്വയമായും സാഹിത്യപോഷണം ചെയ്തുവന്നു എന്നുള്ളതിലേയ്ക്കു പതിനെട്ടരക്കവികളുടേയും രാമപുരത്തു വാര്യരുടേയും കുഞ്ചൻനമ്പ്യാരുടേയും മററും കഥകൾ മതിയായ ലക്ഷ്യങ്ങൾ ആണു്. സ്വാതിതിരുനാൾ, ഉത്രംതിരുനാൾ, അശ്വതിതിരുനാൾ തുടങ്ങിയ മഹാരാജാക്കന്മാരുടെ പണ്ഡിതസൌമുഖ്യം ഈ പ്രകൃതത്തിൽ സവിശേഷം സ്മരണീയമാകുന്നു. തിരുവിതാംകൂർ കൊച്ചീമഹാരാജാക്കന്മാർ സമ്മാനം, സ്ഥാനമാനം, പ്രശംസാപത്രങ്ങൾ മുതലായവയാൽ യുവകവികളെ പ്രോത്സാഹിപ്പിക്കുവാൻ ഒരുങ്ങുന്ന ഒരു സൌവർണ്ണകാലത്തിന്റെ അരുണോദയം അചിരേണ സംജാതമാകട്ടേ എന്നു് ഞാൻ ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു.

ഗദ്യശാഖയിലെ അനർഘമായ പ്രസ്ഥാനങ്ങളിൽ ഒന്നു് നോവലുകളാകുന്നു. ഇംഗ്ലീഷ്, ബംഗാളി മുതലായ ഭാഷകളിൽ ഈ പ്രസ്ഥാനത്തിനു് അതിമററ പ്രശസ്തിയും അഭിവൃദ്ധിയും സി

ലഭിച്ചിട്ടുണ്ടു്. ഭാഷയിലെ ആദ്യത്തെ നോവൽ "കുന്ദലത"യാണു്. തദ്ഗ്രന്ഥകാരനു് ഇംഗ്ലീഷു് നോവലുകളുടെ മാതിരിയിൽ ഒരു കൃതി ഭാഷയിൽ അവതരിപ്പിക്കണമെന്നു മാത്രമേ ഉദ്ദേശമുണ്ടായിരുന്നുള്ളു. ഒരു നോവലിനുണ്ടായിരിക്കേണ്ട സർവ്വവ്യാപകമായ ഗുണങ്ങളെ ക്രോഡീകരിച്ചു് കേരളഭാഷയിൽ ശുഭോദയം ചെയ്ത പ്രഥമകാവ്യം "ഇന്ദുലേഖ"യാകുന്നു. അതു് ഇന്ദുലേഖപോലെ സഹൃദയഹൃദയാഹ്ലാദകവുമത്രേ. ഇന്ദുലേഖയുടെ ജാതകത്തിൽ കുടുംബഭാവത്തിനും സഹോദരഭാവത്തിനും ബലമുണ്ടായിരുന്നതിനാൽ ഈ ശാഖയിൽ സന്താനങ്ങൾ ക്രമേണ വർദ്ധിച്ചു. ഇന്ദുലേഖയ്ക്കു ശേഷം പല നോവലുകളും ആഖ്യായികകളും നമ്മുടെ ഭാഷയിൽ ഉണ്ടായിട്ടുണ്ടു്.

ഒരു നോവൽകർത്താവിനുണ്ടായിരിക്കേണ്ടതായ ഗുണങ്ങൾ വിവിധങ്ങളാണു്. മനുഷ്യപ്രകൃതിവിജ്ഞാനമാണു് അവയിൽ ഏററവും പ്രധാനമായിട്ടുള്ളതു്. ഈ വിഷയത്തിൽ മി: സി. വി. രാമൻപിള്ള കഴിഞ്ഞാൽ മലയാളത്തിൽ ചന്തുമേനോനാണു് അഗ്രപൂജയ്ക്കു് അർഹനായിരിക്കുന്നതു്. ചന്തുമേനോന്റെ പാത്രരചനയിൽ രസവിച്ഛിത്തിയോ, അസാംഗത്യമോ കണ്ടുപിടിക്കാൻ ഏതു നിരൂപകനും പ്രയാസമാണു്. ഒരു കഥാകാരന്റെ വിജയരഹസ്യം സ്ഥിതിചെയ്യുന്നതു് പ്രായേണ ഈ ഒരു സംഗതിയിലാകുന്നു.

ഇന്ദുലേഖ ചില പ്രത്യേകോദ്ദേശ്യങ്ങളെ അടിസ്ഥാനമാക്കിയാണു് എഴുതിയതു്. മേനോന്റെ ദ്വിതീയസന്താനമായ ശാരദയുടെ സ്ഥിതി ഇതിൽനിന്നു ഭിന്നമാണു്. മി: മേനോൻ പ്രഥമകൃതിയിൽ രസപോഷണത്തിനു്, ശൃംഗാരത്തിനാണു് സ്വാഗതമരുളിയിട്ടുള്ളതു്. ശാരദയുടെ ഗതി അങ്ങിനെയല്ല. ഒരു നോവൽകൊണ്ടു ശൃംഗാരത്തിന്റെ സഹായം കൂടാതെതന്നെ വായനക്കാരെ രസിപ്പിക്കുവാൻ കഴിയുമെന്നു് വ്യക്തമാക്കണമെന്നുകൂടി ശാരദാരചനയിൽ അദ്ദേഹം ഉദ്ദേശിച്ചിരിക്കണം. ഇന്ദുലേഖ എഴുതി തഴമ്പിച്ച കൈകൊണ്ടുതന്നെ ശാരദ നിർമ്മിക്കുവാൻ തുടങ്ങിയപ്പോൾ സഹൃദയലോകം വളരെ ആഹ്ലാദിച്ചു. ഹാ! കഷ്ടം! ഹതവിധി ആ ആഹ്ലാദത്തെ ഇടയ്ക്കുവച്ചു തടഞ്ഞുകളഞ്ഞു. തന്മൂലം ശാരദ വളരെക്കാലം ഒരു കന്യകയായി ഇരിക്കേണ്ടിവന്നു. ശാരദയുടെ ഈ അസമ്പൂർണ്ണാവസ്ഥയിൽ പലർക്കും അളവററ കുണ്ഠിതമുണ്ടായിരുന്നുവെന്നതിനു് അക്കാലത്തെ മാസികകളും പത്രങ്ങളും തന്നെ സാക്ഷ്യം വഹിക്കുന്നതാണു്. വലിയകോയിത്തമ്പുരാൻ തുടങ്ങിയ മഹാമഹന്മാരോടും അന്നത്തെ പത്ര

ക്കുന്നു. ഈ പാത്രങ്ങൾ പൂവ്വപാത്രങ്ങളുമായി അനുരഞ്ജിച്ചു് കഥയ്ക്കു് ഓജസ്സും ജീവനും നല്കി അവസാനംവരെ സരസമായി സന്ധിക്കുന്നുണ്ടു്. പാത്രസൃഷ്ടിയിൽ തനിക്കുള്ള സാമത്ഥ്യവും ഇവിടെ മി. ഗോപാലപിള്ള ധാരാളം വെളിപ്പെടുത്തിയിട്ടുണ്ടെന്നു നിസ്സംശയം പറയാം. സ്വാധീനശക്തിയും ശരീരബലവും ധിഷണാപുഷ്ടിയും തങ്ങൾക്കുണ്ടായാൽ അവ പരോപദ്രവത്തിനല്ല പരോപകാരത്തിനാണു് വിനിയോഗിക്കേണ്ടതെന്നു് ധമ്മബോധത്തോടുകൂടി തെളിയിക്കുന്ന ഗൗരിക്കുട്ടിയേയും കേനാൻനായരേയും പോലെയുള്ള മാനുഷരത്നങ്ങൾ നിറയുന്ന കാലത്തായിരിക്കും കേരളത്തിന്റെ സൗവണ്ണകാലം പുനരുദയം ചെയ്യുന്നതു്.

പുതിയ രണ്ടാംഭാഗത്തിൽ ശാരദയെ നിഗ്രഹിച്ചു വലിയച്ചന്റെ സമ്പ്രീതിയുണ്ടാക്കിത്തീക്കുവാനായി നമ്പിയും വൈത്തിയും കൂടി പ്രയോഗിക്കുന്ന കുതന്ത്രങ്ങൾ വായനക്കാരെ വിവിധവികാരപരന്മാരാക്കിത്തീക്കാതിരിക്കയില്ല.

ഒന്നാം ഭാഗത്തിലെ പഠിച്ച കള്ളനായ ചാത്തുപ്പണിക്കരെപ്പോലെ ഈ രണ്ടാംഭാഗത്തിലും പഠിപ്പില്ലാത്ത മഹാകള്ളനായ ഒരു ജ്യോത്സ്യനെ പ്രവേശിപ്പിച്ചിട്ടുണ്ടു്. അവന്റെ ഗ്രന്ഥനായിലെ ത്രീ—മകരജ്യോതിഷം എന്നും സ്ത്രീലോകദീപോരവി എന്നും മറ്റുമുള്ള ഭാഗങ്ങൾ അവന്റെ അജ്ഞതയ്ക്കു തെളിവുകളാണു്.

“വീണാരവണ്ഡമൃദംഗശംഖചകടധ്വാനം ച ഭേരീരവം” എന്ന പദ്യഭാഗവും,

പതിമതീവധനീ സുഭഗോ യുവാ
പരവിലാസവതീഷു പരാങ് മുഖഃ
ശിശുരലംകുരുതേ സദനം സദാ
തദപി സാ സുദതീ രുദതീ കഥം.

എന്ന കാളിദാസകവനവും മറ്റും ഹോരയിലേതാക്കി സന്ദർഭംപോലെ ഭേദപ്പെടുത്തിച്ചൊല്ലി തന്റെ ആവശ്യത്തിനനുസരിച്ചു വ്യാഖ്യാനിച്ചു കേൾപ്പിച്ചു് തിരുമുല്പാടിനേയും മറ്റും “ശിങ്കി” കളിപ്പിക്കുന്ന ഭാഗം അവന്റെ കപടതന്ത്രങ്ങളേയും സ്പഷ്ടമാക്കുന്നുണ്ടു്. ആകപ്പാടെ സരസമായ ആ അദ്ധ്യായം ഇന്നത്തെ നാട്ടുംപുറങ്ങളിലെ പല ജ്യോതിഷക്കാരുടെയും ചിത്രീകരണം തന്നെയാണു്.

രസചക്രവത്തിയായ ശൃംഗാരത്തെ സഭ്യേതരഭാവംകൂടാതെ സരസമായി വണ്ണിക്കുവാൻ മി: ഗോപാലപിള്ള സമർത്ഥനാണെ

ണെന്നു് ഈ ഗ്രന്ഥത്തിലെ പലഭാഗങ്ങളും വെളിപ്പെടുത്തുന്നുണ്ടു്. ഹാസ്യരസവും ഈ ഗ്രന്ഥകാരനു വിധേയമാണെന്നു പുതിയ രണ്ടാംഭാഗം വായിക്കുന്നവർ സമ്മതിക്കതന്നെ ചെയ്യും.

ഇതിലെ നായികാനായകന്മാർ അനുകരണീയരും ആദരാധനാർഹരുമായിത്തന്നെ സർവ്വത്ര കാണുന്നു. അവരുടെ അഭ്യുദയം സംഭാവ്യമായ വിധത്തിൽതന്നെ പ്രദർശിപ്പിച്ചിരിക്കുന്നു. ഉപനായികാനായകന്മാരായ ശാരികക്കുട്ടിയേയും കൃഷ്ണമേനവനേയും ആരും ബഹുമാനിക്കയും ആദരിക്കയും തന്നെ ചെയ്യും. പ്രകൃതി എല്ലാവരുടേയും മനോരഥങ്ങളും വ്യാമോഹങ്ങളും സാധിച്ചുകൊടുക്കുന്നില്ല എന്ന തത്വത്തിനു നിദർശനമായിട്ടാണു് അവരുടെ കഥ അവസാനിക്കുന്നതു്. ദുഷ്ടപാത്രങ്ങളായ വൈത്തിപ്പട്ടർക്കും ശങ്കുനമ്പിക്കും കർമ്മാനുകൂലവും യുക്തിയുക്തവും ആയ ശിക്ഷതന്നെ നൽകിയിരിക്കുന്നു. ഉപദ്രവിയായി വർത്തിച്ചിട്ടും ഒടുവിൽ നിരാധാരനായി അഭയം പ്രാപിച്ച ബുദ്ധിഹീനനായ കൃഷ്ണനു നൽകുന്ന സഹായങ്ങളും, വളരെ അനുകൂല്യം പ്രദർശിപ്പിച്ചിട്ടുള്ള രാമവർമ്മൻതിരുമുല്പാടിനു ചെയ്യുന്ന ഉപദേശങ്ങളും ശാരദയുടേയും ശങ്കരമേനോന്റേയും മഹാമനസ്കതയ്ക്കു് മകുടോദാഹരണങ്ങളാണു്. മിസ്റ്റർ അനന്തപ്പായി ചെയ്യുന്നതുപോലെ വലിയച്ഛനെ കൊന്നുകളയാതെ ആദ്യം പ്രതികൂലിയായിരുന്ന അദ്ദേഹത്തെ ശാരദയ്ക്കു് ഏററം അനുകൂലിയും സഹായിയുമാക്കി അവസാനിപ്പിച്ചിരിക്കുന്നതു് പ്രശംസാർഹംതന്നെ എന്നതിനു തർക്കമില്ല. കേനാൻ നായരെ ഏടത്തിലെ മാനേജരാക്കി നിയമിച്ചതും ഉചിതമായിട്ടുണ്ടു്.

ഒടുവിലത്തെ അദ്ധ്യായത്തിൽ വിവാഹവേളയിൽ വധൂവരന്മാർക്കു സമർപ്പിക്കുവാൻ മംഗളപദ്യങ്ങൾ തെരഞ്ഞെടുക്കുന്ന രംഗം അത്യന്തം ഹൃദ്യമായിരിക്കുന്നു. പകൽ പത്തുമണിക്കു നടക്കുന്ന ഒരു വിവാഹോത്സവസമയത്തു ചൊല്ലാൻ,

"ശാരദ തൻമുഖമെന്നപോൽ ഹാ! വാനിൽ
ശാരദചന്ദ്രൻ പ്രകാശിക്കുന്നു"

എന്നും മററും നിശ്ശങ്കം എഴുതിവിട്ട വിദ്വാനെപ്പോലെ മേലും കീഴുമില്ലാതെ നേരവും നിലയും നോക്കാതെ കവിത തട്ടിമൂളിക്കുന്ന കവികളെ കാണ്മാൻ നമ്മുടെ നാട്ടിൽ പ്രയാസമില്ല.

ആവശ്യമില്ലാത്ത വർണ്ണനങ്ങൾകൊണ്ടും മററും കഥാഗാത്രത്തെ വൃഥാ സ്ഥൂലിപ്പിച്ചു ഗ്രന്ഥം വലുതാക്കി വായനക്കാരെ മു

ഷിപ്പിക്കുന്ന ദോഷങ്ങൾ ഈ കൃതിയിൽ ദുർല്ലഭമാണെന്നു ഞാൻ ധൈര്യസമേതം പ്രസ്താവിച്ചുകൊള്ളുന്നു.

അകപ്പാടെ നോക്കുന്നതായാൽ ഈ പുതിയ ശാരദ രണ്ടാംഭാഗം ആദ്യവസാനം സഹൃദയഹൃദയാഹ്ലാദകമായിരിക്കുന്നു എന്നു പറയുവാൻ കഴിഞ്ഞതിൽ എനിക്കു് അനിർവാച്യമായ ചാരിതാർത്ഥ്യമുണ്ടു്. നിഷ്പക്ഷബുദ്ധികളായ സാഹിത്യരസികന്മാർ ഈ കൃതിക്കു സന്തോഷപുരസ്സരം സ്വാഗതമരുളുമെന്നു ഞാൻ ദൃഢമായി വിശ്വസിക്കുന്നു. സരസശിരോമണിയായ പ്രസ്തുത ഗ്രന്ഥകാരനെ സർവേശ്വരൻ കടാക്ഷിക്കുകയും അദ്ദേഹത്തിന്റെ പ്രയത്നംകൊണ്ടു് നമ്മുടെ സാഹിത്യ ഭണ്ഡാഗാരത്തിലെ സമ്പത്തു സർവ്വോപരി വർദ്ധിക്കുകയും ചെയ്യട്ടെ.

(ഒപ്പു്.)

തിരുവനന്തപുരം
109 ധനു 13

മള്ളൂർ ഗോവിന്ദപ്പിള്ള
ബി. ഏ., ബി. എൽ.
റിട്ടയാർഡു് ലാക്കാളേജ് പ്രിൻസിപ്പാൾ.



---

# ശാരദ.

## പുതിയ രണ്ടാം ഭാഗം.

---

(ഒന്നാം ഭാഗത്തിലെ കഥയുടെ ചുരുക്കം)

കുറെക്കാലം മുൻപു് മലബാറിൽ "പൂഞ്ചോലക്കര എടം" എന്ന കുടുംബം സമ്പത്തുകൊണ്ടും പ്രാഭവംകൊണ്ടും പ്രശസ്തമായി ശോഭിച്ചിരുന്നു. ആ എടത്തിലെ വിദുഷിയും സുന്ദരിയുമായ കല്യാണിഅമ്മ എന്ന യുവതി, തനിക്കു് ഒരുവിധത്തിലും അനുരൂപനല്ലാത്ത വരനുമായി സഹവസിക്കാനുള്ള വൈമുഖ്യത്താൽ കൃഷ്ണൻ, വൈത്തിപ്പട്ടർ എന്നു രണ്ടു സഹായികളോടുകൂടി നാടുവിട്ടുപോയി. അവർ കാശിയിലെത്തി; അവിടെ ചിത്രമെഴുത്തുപണിയായി താമസിച്ചിരുന്ന സർവ്വഥാ യോഗ്യനും കുലീനനുമായ രാമൻമേനവൻ എന്ന ഒരു തിരുവിതാംകൂർ സ്വദേശിയായ നായരുമായി പരിചയമായി. താമസിയാതെ അവർ ഭാര്യാഭർത്താക്കന്മാരായിത്തീർന്നു. ഇതുമൂലം കല്യാണിഅമ്മയുടെ ആഭരണങ്ങൾ തട്ടിക്കാൻ ലാക്കുനോക്കി പിറകെ നടന്നിരുന്ന ദുരാഗ്രഹിയും ദുഷ്ടനുമായ വൈത്തിപ്പട്ടർ നിരാശനായി നാട്ടിലേക്കു മടങ്ങി. കൃഷ്ണൻ അവരുടെ ഭൃത്യനായി കൂടെത്തന്നെ താമസിച്ചു. രാമൻമേനവന്റെകൂടെ തിരുവനന്തപുരം സ്വദേശിയും വലിയ സമ്പത്തുള്ള മാന്യകുടുംബത്തിലെ ഒരു അംഗവും സമർത്ഥനും സുശീലനുമായ ശങ്കരമേനവൻ എന്ന ഒരു ചെറുപ്പക്കാരനും ചിത്രമെഴുത്തു പരിശീലിക്കുന്നതിനുവേണ്ടി താമസിച്ചിരുന്നു.

കല്യാണിഅമ്മയുടെയും രാമൻമേനവന്റെയും ദാമ്പത്യഫലമായി സംജാതയായ സന്താനമാണു് ശാരദ. ആ ഭാഗ്യവല്ലരിയോടുകൂടി ആനന്ദസമേതം അവർ വടക്കെ ഇൻഡ്യയിൽ പലടത്തും സഞ്ചരിച്ചു. തന്റെ തൊഴിലിൽനിന്നു് രാമൻമേനവനു വലിയ സമ്പാദ്യവുമുണ്ടായി. ശാരദയ്ക്കു പതിനൊന്നു വയസ്സു കഴിഞ്ഞു. തങ്ങളുടെ മകളെ അനുരൂപനായ വരനു കൊടുക്കേണ്ടതിനാലും രാമൻമേനവനു് നേത്രരോഗം പിടിപെട്ടതുകൊണ്ടും അവർ ഇനി മലയാളത്തേക്കുതന്നെ പോകുവാൻ തീരുമാനിച്ചു യാത്രയൊരുങ്ങി. രാമൻമേനവന്റെ സമ്പാദ്യം പത്തൻപതിനായിരം രൂപാ ഉണ്ടായിരുന്നതു്, അതു നിക്ഷേപിച്ചി

രുന്ന ബാങ്കു് നശിച്ചുപോയതിനാൽ നഷ്ടപ്പെട്ടു. ആ ബാങ്കിൽനിന്നും കിട്ടിയ രണ്ടായിരത്തിൽശിഷ്ടം രൂപയുമായി അവർ നാട്ടിലേക്കു മടങ്ങി. പോരുംവഴി ക്ഷേത്രദർശനംകൂടി നടത്തുന്നതിനായി അവർ രാമേശ്വരത്തുവന്നു. അവിടെവച്ചു കല്യാണിയമ്മ ജ്വരംമൂലം മരിച്ചു. രാമൻമേനവനും ശാരദയും വലിയ കുഴത്തിലായി. ഇനി എന്തുവേണ്ടു എന്നു സംശയിച്ചിരിക്കവേ യദൃച്ഛയാ പഴയ വൈത്തിപ്പട്ടരെ അവിടെവച്ചു കണ്ടെത്തി. പട്ടരുടെ അഭിപ്രായപ്രകാരം രാമൻമേനവനും ശാരദയും ശങ്കരമേനവനും ഭൃത്യൻ കൃഷ്ണനുംകൂടി മലയാളത്തുവന്നു് പട്ടരുടെ ഒരു മഠം വാടകയ്ക്കെടുത്തു് അവിടെ താമസിച്ചു. ഉടനെ രാമൻമേനവൻ എടത്തിൽനിന്നു പുറപ്പെട്ടുപോയ കല്യാണിഅമ്മയെ താൻ കാശിയിൽവച്ചു കണ്ടു വിവാഹം ചെയ്തുവെന്നും തനിക്കു കല്യാണിഅമ്മയിൽ ശാരദ എന്ന ഒരു പെൺശിശു ജാതയായെന്നും താൻ കല്യാണിഅമ്മയുമൊരുമിച്ചു് എടത്തിൽ വന്നുചേരുവാൻ നിശ്ചയിച്ചു വരുംവഴി ആ കല്യാണിഅമ്മ ജ്വരംമൂലം രാമേശ്വരത്തുവച്ചു മരിച്ചുവെന്നും അപ്രകാരം എടത്തിലെ സന്തതിയായ ശാരദയെ സ്വീകരിച്ചു രക്ഷിക്കണമെന്നുംകാണിച്ചു് ഒരു കത്തു് ശങ്കരമേനവൻവശം എടത്തിലെ കാരണവരായ വലിയച്ഛന്റെപേക്ഷ കൊടുത്തയച്ചു. കത്തു വായിച്ചു കുപിതനായ വലിയച്ഛൻ ശങ്കരമേനവനെ തല്ലി എല്ലൊടിക്കാൻ ആജ്ഞാപിക്കുന്നതു കേട്ടു് ബുദ്ധിമാനും സമർത്ഥനുമായ ആ യുവാവു് അവിടെനിന്നും കടന്നു. കല്യാണിഅമ്മയോടു് അതിവാത്സല്യമുണ്ടായിരുന്ന എടത്തിലെ കുഞ്ഞുണ്ണി തന്റെ കാര്യസ്ഥനെ അന്നുതന്നെ ശങ്കരമേനവന്റെ അടുത്തു് അയച്ചു് ശാരദയ്ക്കു കഴിയുന്ന സഹായം ചെയ്തുകൊടുക്കാൻ താൻ തയ്യാറുണ്ടെന്നു രഹസ്യമായി അറിയിച്ചിരുന്നു.

പൂരഞ്ചോലക്കര എടത്തിൽനിന്നും കുറെ അകലെയായി ഉദയന്തളി എന്ന സ്ഥലത്തു "രാമവർമ്മൻ തിരുമുല്ലാടു്" എന്നു് ഒരു വലിയ ജന്മി ഉണ്ടായിരുന്നു. കല്യാണിഅമ്മയുടെ അനുജത്തിയെ ആയിരുന്നു അദ്ദേഹം വിവാഹം ചെയ്തിരുന്നതു്. വലിയച്ഛനുമായി മുഷിയാൻ ഇടയായതിനാൽ വലിയച്ഛൻ തിരുമുല്ലാടിന്റെ ബന്ധം നിരോധിച്ചു. തന്മൂലമുണ്ടായ കുണ്ഠിതത്താൽ തിരുമുല്ലാടിന്റെ ഭാര്യ മരിച്ചു. അനന്തരം തിരുമുല്ലാടും വലിയച്ഛനുമായി പല വ്യവഹാരങ്ങളും നടന്നു. പ്രായേണ അവയിലെല്ലാം വലിയച്ഛനായിരുന്നു വിജയം. തിരുമുല്ലാടിന്റെ സ്വത്തു് ഈ ദുർവ്യവഹാരംമൂലം വളരെ നശിച്ചു. എന്നാലും തിരുമുല്ലാടിന്റെ വ്യവഹാരകൌതുകം കുറഞ്ഞിരുന്നില്ല. കല്യാണിയമ്മയുടെ

# III

ക്കളായി ശാരദ എന്നൊരു കുട്ടി വൈത്തിപ്പട്ടരുടെ ഗൃഹത്തിൽ താമസിക്കുന്ന വിവരവും അവളെ സ്വീകരിക്കണമെന്നുള്ള രാമൻമേനവന്റെ എഴുത്ത് വലിയച്ഛൻ നിഷേധിച്ചതുമെല്ലാം തിരുമുല്പാടും കേട്ടു. രാമൻമേനവൻ കേസുകൊടുക്കാൻ തയ്യാറാകുന്ന വിവരവും എങ്ങും പ്രസിദ്ധമായി. രാമവർമ്മൻ തിരുമുല്പാടു രാമൻമേനവനേയും ശാരദയേയും വരുത്തി വ്യവഹാരം കൊടുപ്പിക്കണമെന്ന് ഉടനെ തീരുമാനിച്ചു.

അതിമനോഹരിയായ ഒരു പെൺകുട്ടി വൈത്തിപ്പട്ടരുടെ മഠത്തിൽവന്നു താമസിക്കുന്ന വിവരം കേട്ടു രസികശിരോമണിയായ ഒരു ചെറുപ്പക്കാരൻനമ്പൂരി ആ സുമുഖിയെ കാണുന്നതിനായി ഒരു ദിവസം രാമൻമേനവന്റെ വസതിയിലെത്തി. അന്നു നേരം അസമയമായതിനാൽ അവിടെ താമസിക്കേണ്ടിവന്ന ആ പാരലോട്ടുനമ്പൂരിക്ക്, ശങ്കരമേനവൻ തനിക്കു കുടിക്കാൻ പതിവിൻപടി ഭൃത്യനായ കൃഷ്ണൻ കൊടുത്ത പാൽ നല്കി. ആ പാൽ കുടിച്ചു നമ്പൂരി പെട്ടെന്നു മരിച്ചു.

രാമൻമേനവന്റെ പക്കൽ പത്തൻപതിനായിരം രൂപയുണ്ടെന്നു കൃഷ്ണനിൽനിന്നു ധരിച്ചു വൈത്തിപ്പട്ടർ അതു തട്ടിയെടുക്കാൻ തരം നോക്കിക്കൊണ്ടിരുന്നു. അതിസമർത്ഥനായ ശങ്കരമേനവന്റെ കരുതൽമൂലം പട്ടരുടെ ആശ സാധിക്കാതെവന്നു. ശങ്കരമേനവനെ ഏതെങ്കിലും വിധത്തിൽ ഹനിച്ചു കാര്യം സാധിക്കണമെന്നു കരുതി പട്ടർ കൃഷ്ണനെ ഏല്പ്പാടുചെയ്തു വിഷമിട്ടു പാൽകാച്ചി ശങ്കരമേനവനു കൊടുപ്പിച്ചു. ആ പാലാണ് വാസ്തവമറിയാതെ ശങ്കരമേനവൻ നമ്പൂരിക്കു കൊടുത്തതു്.

നമ്പൂരി മരിച്ചതു് "തലേത്തട്ടു" മൂലമാണെന്നു വൈത്തിപ്പട്ടർ പ്രസിദ്ധമാക്കി. നമ്പൂരിയുടെ ശവസംസ്കാരവും നടന്നു. ബുദ്ധിമാനായ ശങ്കരമേനവൻ ഇതിന്റെ രഹസ്യങ്ങളെല്ലാം പിന്നീടു മനസ്സിലാക്കി. താമസിയാതെ രാമവർമ്മൻതിരുമുല്പാടും ആൾക്കാരും വന്നു് ശാരദയേയും മററും ഉദയന്തളിക്കു കൂട്ടിക്കൊണ്ടുപോയി അദ്ദേഹത്തിന്റെ ഒരു ഗൃഹത്തിൽ താമസിപ്പിച്ചു. ഉടനെ വക്കീൽ രാഘവമേനവനുമായി ആലോചിച്ചു ശാരദയെ എടത്തിലേക്കു സ്വീകരിക്കാത്തപക്ഷം വ്യവഹാരം കൊടുക്കുന്നതാണെന്നു കാണിച്ചു് രജിസ്റ്റർ നോട്ടീസ്സ് വലിയച്ഛന്റെ പേർക്കയച്ചു. അതുകണ്ടു വലിയച്ഛൻ വളരെ ഭ്രമിച്ചു. എടത്തിലെ രാഘവനുണ്ണിയുടെ മകനും മദ്രാസ് ഹൈക്കോടതിവക്കീലും യുവാവും

സമൎത്ഥനായ കൃഷ്ണമേനവന്റെ നിൎദ്ദേശപ്രകാരം ആ നോട്ടീസ്സിന്നു് ഒരു മറുപടിയും അയച്ചു. ഈ നോട്ടീസ്സും കാൎയ്യവുമെല്ലാം വൈത്തിപ്പട്ടരുടെ കൃത്രിമമാണെന്നും അയാളെ സ്വാധീനപ്പെടുത്തിയാൽ ഈ ഉപദ്രവം തീരുമെന്നും അച്ഛനും കാൎയ്യസ്ഥനായ ശങ്കുനമ്പിയും രാഘവനുണ്ണിയും മറ്റുംകൂടി ആലോചിച്ചു പട്ടരെ പാട്ടിലാക്കി. പട്ടർ രാമൻമേനവന്റെ ഭൃത്യനായി താമസിച്ചിരുന്ന കൃഷ്ണനെ സൂത്രത്തിൽ കൂട്ടിച്ചുകൊണ്ടു വലിയച്ഛന്റെ അടുക്കൽ എത്തിച്ചു. പട്ടരുടെ ഉപദേശപ്രകാരം കൃഷ്ണൻ ശാരദ ഒരു മേത്തച്ചിയുടെ മകളാണെന്നും കല്യാണിയമ്മ എടത്തിൽനിന്നും പോയി നാലഞ്ചുമാസം കഴിഞ്ഞപ്പോൾ കാശിയിൽവച്ചു മരിച്ചുവെന്നും മറ്റും അച്ഛനെ അറിയിച്ചു. എന്തുവന്നാലും മേത്തച്ചിയുടെ മകളായ ശാരദയെ എടത്തിൽ സ്വീകരിക്കയില്ലെന്നു് അച്ഛൻ തീരുമാനിച്ചു. ശാരദയെപ്പറ്റി തനിക്കു ലഭിച്ച വിവരം വലിയച്ഛൻ പരസ്യമാക്കുകയും ചെയ്തു. പക്ഷെ പലരും അതു വിശ്വസിച്ചില്ല.

തിരുമല്ലാടിന്റെ വ്യവഹാരകാൎയ്യസ്ഥനായി കുഞ്ഞൻമേനവൻ എന്നൊരാളുണ്ടു്. ആ കുഞ്ഞൻമേനവനും ശങ്കരമേനവനും കൂടി അതിസമൎത്ഥനായ വക്കീൽ രാഘവമേനവനോടു് കേസ്സിന്റെ കാൎയ്യം ആലോചിച്ചു. തല്ക്കാലം മൂന്നുവൎഷത്തേക്കു പ്രതിവൎഷം ആയിരം ഉറുപ്പാവീതം മൂവായിരം ഉറുപ്പായ്ക്കു ചെലവിനു ജില്ലാക്കോടതിയിൽ ഒരു വ്യവഹാരം കൊടുത്താൽ മതിയെന്നു് അവർ ഏകോപിച്ചു തീരുമാനിച്ചു് അന്യായം തയ്യാറാക്കി. അതിന്റെ അസൽ എഴുതിവാങ്ങിക്കൊണ്ടു പോരുന്നതിനു കുഞ്ഞൻമേനവനെ ഏൎപ്പാടുചെയ്തിട്ടു ശങ്കരമേനവൻ സാക്ഷിക്കാൎയ്യം ആലോചിക്കുന്നതിനായി ശങ്കുവാൎയ്യരെ കാണുന്നതിനു പോന്നു. ശങ്കുവാൎയ്യരും പാൽനരക്കല്ലത്തു ത്രിവിക്രമൻനമ്പൂരിയും കൂടി കാശിയിൽവച്ചു് ശാരദയോടുകൂടി കല്യാണിയമ്മയെ കണ്ടിട്ടുണ്ടു്. അതിനാലാണു് അവരെ സാക്ഷിയാക്കാൻ തീരുമാനിച്ചതു്. ശങ്കരമേനവൻ ശങ്കുവാൎയ്യരെക്കണ്ടു സാക്ഷിക്കാൎയ്യം സംസാരിച്ചുതുടങ്ങി. ആ സംഭാഷണം പൂൎത്തിയാകാതെയാണു് ശാരദ ഒന്നാം ഭാഗത്തിലെ ഒടുവിലത്തെ അദ്ധ്യായമായ പതിനൊന്നാം അദ്ധ്യായം സ്ഥിതിചെയ്യുന്നതു്.

---

## അദ്ധ്യായം ൧൧.

---

(തുടൎച്ച).

ശങ്കരമേനവന്റെ പ്രസംഗം വേണ്ടവണ്ണം ഫലിച്ചു. അതു കേട്ടു ശങ്കുവാൎയ്യർ അല്പസമയം ചിന്താഗ്രസ്തനായിരുന്നു. അനന്തരം ഇങ്ങനെ പറഞ്ഞു.

ശങ്കുവാൎയ്യർ—ഹേ ശങ്കരമേനോൻ! നിങ്ങൾ പറഞ്ഞതെല്ലാം ശരിയാണ്. ഞാൻ ഈശ്വരനിൽ ഏററവും വിശ്വസിക്കുന്നവനും സത്യവും ധൎമ്മവും വിടാതെ ഇതുവരെ ജീവിച്ചു വരുന്നവനുമത്രെ! കള്ളസ്സാക്ഷി പറവാൻ ഞാൻ ഒരുങ്ങുമെന്നു നിങ്ങൾ ലേശം വിചാരിക്കേണ്ട. എടത്തിലെ പരിഭവത്തെപ്പററി അതും ലൗകികരീത്യാ അല്പം ഭയപ്പെടേണ്ടിയിരിക്കുന്നതിനാൽ എനിക്കുള്ള വിഷമങ്ങൾ ഞാൻ സൂചിപ്പിച്ചു എന്നേയുള്ളൂ. തീരുമാനമായ ഒരു മറുപടി അടുത്ത അവസരത്തിൽ പറയാം; അതു പോരേയോ?

ശങ്കരമേനോൻ—ഇപ്പോൾ തീൎച്ച പറയണമെന്നു നിൎബ്ബന്ധിക്കുവാൻ എനിക്ക് അവകാശമില്ല. എന്നാൽ ഞങ്ങളുടെ കാൎയ്യത്തിന്റെയും സമയത്തിന്റെയും ഗൗരവം സദയം അവിടുന്നു വിചാരിച്ചു നോക്കണം. ഞങ്ങൾ അന്യായം നാളെ കോൎട്ടിൽ ഫയൽ ചെയ്യുവാൻ ഉദ്ദേശിക്കുന്നു. ഉടനെ സാക്ഷിപ്പട്ടികയും കൊടുക്കേണ്ടിവരും. അതുമൂലമാണ് അനുകൂലമായ മറുപടി ഇപ്പോൾത്തന്നെ കിട്ടിയാൽ കൊള്ളാമെന്നു ഞാൻ അപേക്ഷിക്കുന്നതു്.

ശങ്കുവാൎയ്യർ—കേസുകൊടുക്കാൻ ഇത്ര തിടുക്കം കൂട്ടുകയാണോ? വലിയച്ഛന്റെ കൎക്കശതാപമോൎത്താൽ താമസിക്കാൻ നിൎവ്വാഹമില്ലായിരിക്കാം. അല്ലേ? (പൂമുഖഭാഗത്തേക്കു നോക്കിയിട്ട്) ഓ! അതാ എടത്തിലെ കൃഷ്ണനുണ്ണി വരുന്നു.

ശം—മേനോൻ—അതു് എടത്തിലെ കൃഷ്ണനുണ്ണിയജമാനനോ?

ശങ്കുവാൎയ്യർ—അതെ, വലിയച്ഛന്റെ മൂന്നാമത്തെ അനുജൻ; നല്ല കൂട്ടത്തിലാണ്. മേനവൻ അറികയില്ല അല്ലേ?

ശ—മേനവൻ—ഞാൻ കണ്ടിട്ടില്ല. എഴുത്തു കൊടുക്കാൻ എടത്തിൽ പോയി തിരിച്ചുവരുമ്പോൾ അദ്ദേഹത്തിന്റെ കാൎയ്യസ്ഥനെ എന്റെ അടുക്കൽ അയച്ചിരുന്നു. ഞങ്ങൾക്കു കഴിയുന്ന സഹായങ്ങൾ ചെയ്യാമെന്ന് ഏററിട്ടുണ്ട്.

അവർ ഇത്രയും പറയുമ്പോഴേയ്ക്കു കൃഷ്ണനുണ്ണി അടുത്തെത്തി. ശങ്കരമേനവൻ അദ്ദേഹത്തെ താണുതൊഴുതു മാറിനിന്നു. ശങ്കുവാദ്ധ്യാർ മേനവനെ കൃഷ്ണനുണ്ണിയുമായി പരിചയപ്പെടുത്തി.

കൃഷ്ണനുണ്ണി—(സസന്തോഷം മേനവനോടു്) നീയാണു് എഴുത്തുംകൊണ്ടു് എടത്തിൽ വന്നിരുന്നതു് അല്ലേ? അന്നു് എന്റെ കാര്യസ്ഥനെ നീ ആദ്യം തെററിദ്ധരിച്ചു. സാരമില്ല; എന്താ കേസ്സു കൊടുത്തുവോ?

ശ—മേനവൻ—ഇല്ല, കേസ്സു കൊടുത്തില്ല. ഉടനെ കേസ്സു കൊടുക്കാൻ ഉദ്ദേശിക്കുന്നു. കേസിൽ ഒരു സാക്ഷി പറയുന്ന കാര്യത്തെക്കുറിച്ചു് ഞാൻ വാദ്ധ്യാരാശാനുമായി സംസാരിച്ചുകൊണ്ടിരിക്കയായിരുന്നു. ഇപ്പോൾ അവിടത്തെ കണ്ടതു ഞങ്ങളുടെ ഭാഗ്യം. ശാരദയുടെ മഹാഭാഗ്യം.

കൃഷ്ണനുണ്ണി—വാദ്ധ്യാർ എന്തിനെപ്പററി സാക്ഷി പറവാനാണു്.

ശ—മേനവൻ—ഇദ്ദേഹം കാശിയിൽവച്ചു് കല്യാണിഅമ്മയോടുകൂടി ശാരദയെ കണ്ടിട്ടുണ്ടു്. ആ വിവരം കോർട്ടിൽ പറയണമെന്നാണു് ഞങ്ങൾ ആവശ്യപ്പെടുന്നതു്.

കൃഷ്ണനുണ്ണി—(അതിശയത്തോടെ) ഉവ്വോ! വാദ്ധ്യാരെ! എന്നിട്ടു് അന്നു് എന്തുകൊണ്ടു ഞങ്ങളെ അറിയിച്ചില്ല.

ശങ്കുവാദ്ധ്യാർ—ഉവ്വു്, ശാരദയോടുകൂടി കല്യാണിഅമ്മയെ ഞാൻ കാശിയിൽവച്ചു കണ്ടിട്ടുണ്ടു്. കല്യാണിഅമ്മയുടെ അഭിപ്രായപ്രകാരം ഞാൻ എടത്തിൽ അറിയിക്കാതിരുന്നതാണു്.

കൃഷ്ണനുണ്ണി—ഉവ്വോ! എന്നാൽ എനിക്കു് ഇപ്പോൾ വളരെ വിശ്വാസമായി. എഴുത്തു കണ്ടപ്പോൾതന്നെ അതു കളവായിരിക്കാൻ ഇടയില്ലെന്നു ഞാൻ അഭിപ്രായപ്പെട്ടതാണു്.

ശ—മേനോൻ—(ബുദ്ധിപൂർവ്വം ആലോചിച്ചു്) ഞങ്ങൾക്കു് അനുകൂലമായി സാക്ഷിയെഴുതിയാൽ എടത്തിലെ പരിഭവം ഉണ്ടായേക്കാമെന്നു് ഇദ്ദേഹം സംശയിക്കുന്നു.

കൃഷ്ണനുണ്ണി—എന്തു്! പരിഭവത്തെപ്പററി അത്ര ഭയപ്പെടാനുണ്ടോ? എവിടെയായാലും സത്യംപറയാൻ മടിക്കരുതു്. കേസ്സു് എന്നു കൊടുക്കുന്നു.

ശ—മേനോൻ—അന്യായം തയാറാക്കിക്കഴിഞ്ഞു. നാളെ കോർട്ടിൽ കൊടുക്കണമെന്നാണു വിചാരം.

കൃഷ്ണനുണ്ണി—ആകട്ടെ, കേസു കൊടുക്കുന്ന തീയതി അല്പം മാററിവയ്ക്കാൻ സാധിക്കുമോ?

ശങ്കുവാൎയ്യർ—എന്റെ അഭിപ്രായവും കേസ്സ് കൊടുക്കാൻ ധൃതികൂട്ടരുതെന്നാണ്.

ശ—മേനോൻ—അവിടുന്ന് അങ്ങിനെ കല്പിക്കയാണെങ്കിൽ—കേസ്സു കൂടാതെ കാൎയ്യം കലാശിക്കുമെന്ന് അങ്ങെയ്ക്കു വിചാരമുണ്ടെങ്കിൽ—ഞാൻ എന്റെ യജമാനനോടു പറഞ്ഞു കേസ്സുകാൎയ്യം കുറെ ദീൎഘിപ്പിക്കാൻ നോക്കാം.

കൃഷ്ണനുണ്ണി—കേസ്സുകൂടാതെ സാധിക്കാമെന്നു ധൈൎയ്യം പറവാൻ എനിക്കു നിവൃത്തിയില്ല. അല്പം ശ്രമിക്കാൻ ഞാൻ ഉദ്ദേശിക്കുന്നുണ്ട്. ഫലം കണ്ടാലറിയാം. കോടതി പൂട്ടാനുള്ള കാലം അടുത്തിരിക്കുന്നതിനാൽ നാളെ കേസ്സു കൊടുത്താലും അധികം പ്രയോജനമൊന്നുമില്ല. എന്തായാലും എന്റെ അഭിപ്രായം രാമൻമേനവനെ അറിയിക്കുക. എല്ലാം വളരെ രഹസ്യമായിരിക്കണം.

ശങ്കുവാൎയ്യർ—ഉണ്ണി പറഞ്ഞതു കാൎയ്യമാണ്. മേനോനേ! അല്പം താമസിക്കുന്നതുമൂലം കേസ്സിനു ദോഷമൊന്നും വരാനില്ല. ഞാൻ താമസിയാതെ അങ്ങോട്ടു വരുന്നുണ്ട്. അപ്പോൾ സാക്ഷിക്കാൎയ്യം തീൎച്ച പറഞ്ഞുകൊള്ളാം.

എന്നാൽ അങ്ങിനെയാകട്ടെ എന്നു പറഞ്ഞ് ശങ്കരമേനവൻ അവിടെനിന്നു പിരിഞ്ഞു. അദ്ദേഹം വളരെവേഗം ഉദയന്തളിയിൽ എത്തി. അവിടെ ചെന്നപ്പോൾ അസൽ എഴുതിത്തീൎന്ന അന്യായവുംകൊണ്ടു ഒപ്പിടുവിക്കുവാൻ കുഞ്ഞൻമേനവൻ ഹാജരുണ്ട്. ശങ്കരമേനവൻ വന്നശേഷം ഒപ്പിടാം എന്നു രാമൻമേനവൻ പറഞ്ഞതിൻപ്രകാരം കാത്തിരിക്കയാണ്. ശങ്കരമേനവൻ ശങ്കുവാൎയ്യരുടെ സാക്ഷിക്കാൎയ്യവും യദൃച്ഛയാ കണ്ടുകൂടിയ കൃഷ്ണനുണ്ണിയുടെ അഭിപ്രായവും രാമൻമേനവനെ ധരിപ്പിച്ചു. പിന്നെയും കേസ്സുകാൎയ്യം ദീൎഘിപ്പിക്കാൻ തുടങ്ങുകയാണോ എന്ന് ആലോചിച്ച് വ്യവഹാരപ്രിയനായ കുഞ്ഞൻമേനവന്റെ മുഖം അല്പം വിവൎണ്ണമായി എങ്കിലും പ്രയോജനത്തിലുള്ള അവിശ്വാസംകൊണ്ടു സ്വമതമൊന്നും പ്രകടിപ്പിച്ചില്ല.

തിരുമുൽപാടദ്ദേഹം പകലെ ഇങ്ങോട്ടു വരുമെന്നു പറഞ്ഞിട്ടുണ്ട്. അപ്പോൾ കൃഷ്ണനുണ്ണി പറഞ്ഞതയച്ചു കാൎയ്യം ആലോചിച്ചു തീരുമാനിക്കാം. അദ്ദേഹത്തോടൊരുമിച്ചു കുഞ്ഞൻമേനവൻ കൂടി വരണം. എന്നു രാമൻമേനവൻ പറഞ്ഞു. ഉടനെ അങ്ങിനെ ആകട്ടെ എന്നു പറഞ്ഞ് കുഞ്ഞൻമേനവൻ യാത്രയായി.

അല്പം കഴിഞ്ഞപ്പോൾ പഠനം നിൎത്തി ശാരദയും ഗുരുനാഥൻ നാരായണൻനമ്പ്യാരും അവിടേയ്ക്കു വന്നു. രാമൻമേനവൻ

നമ്പ്യാരെ ഉപചരിച്ച് ഒരു കസാലയിൽ ഇരുത്തി. ശാരദ അച്ഛന്റെ സമീപത്തു നിലയായി.

ഈ നമ്പ്യാർ സംസ്കൃതത്തിലും ഇംഗ്ലീഷിലും അതിവിദ്വാനാണ്. സർക്കാർ ഇംഗ്ലീഷുസ്കൂളിൽ വളരെക്കാലം സംസ്കൃതമുൻഷിയായിരുന്നു. ഇംഗ്ലീഷിലുള്ള അതിസാമർത്ഥ്യംമൂലം ഉയർന്ന ക്ലാസുകളിൽ ഇംഗ്ലീഷ് ഗദ്യരചനകൂടെ അദ്ദേഹം പഠിപ്പിച്ചിരുന്നു. ഇപ്പോൾ പെൻഷ്യൻപററി സ്വഗൃഹത്തിൽ താമസിക്കയാണ്. മുൻഷിആശാൻ എന്നാണ് എല്ലാവരും അദ്ദേഹത്തെ വിളിക്കാറ്. രാമൻമേനവനും മററും ഉദയന്തളിയിൽ താമസമായതുമുതൽ തിരുമുൽപാടിന്റെ നിർദ്ദേശമനുസരിച്ച് ശാരദയെ സംസ്കൃതവും ഇംഗ്ലീഷും പഠിപ്പിക്കാൻ ഇദ്ദേഹത്തെ ചുമതലപ്പെടുത്തിയിരിക്കയത്രേ. നമ്പ്യാർ ദിവസംപ്രതി അവിടെ ചെന്നു തന്റെ കൃത്യം ഭംഗിയായി നിർവഹിച്ചുവരുന്നു.

രാ—മേനവൻ—എന്താ ആശാൻ! ശാരദ ശരിയായി പഠിക്കുന്നോ?

ആശാൻ—നല്ലവണ്ണം ഉത്സാഹമായി പഠിക്കുന്നു. കുമാരസംഭവം തീർന്നു. ഇനി മാഘം ഒന്നു വാങ്ങണം.

രാ—മേനവൻ—വാങ്ങാം—നാളെത്തന്നെ.

ശാരദ—അച്ഛാ! എനിക്ക് ഇന്നുമുതൽ പ്രദോഷവ്രതമുണ്ടല്ലോ. ഒരു ശിവപുരാണം മൂലംകൂടെ വാങ്ങണം.

രാ—മേനവൻ—അതു് ഇവർക്കു മനസ്സിലാകുമോ ആശാനേ?

ആശാൻ—ഓഹോ, ധാരാളം; മകൾക്കു കവിതയുണ്ട് കേട്ടോ മേനോൻ! ഞാൻ ഇന്നലെ ഇംഗ്ലീഷിലുള്ള ഒരു പദ്യം തർജ്ജമ ചെയ്‌വാൻ കൊടുത്തു. ശാരദ അതു് പദ്യത്തിൽ തന്നെ തർജ്ജമചെയ്തു അതിങ്ങനെയാണ്.

1. നിന്നെത്തല്ലുന്നതിന്നേക-
നെതിർത്താൽ കൈവണങ്ങു നീ
വീണ്ടും ശഠൻ കൈയുയർത്തു-
ന്നെന്നാലോടുക സാമ്പ്രതം.

2. അക്കശ്മലൻ നിന്റെ പിമ്പേ
പിന്നെയും പാഞ്ഞടുക്കുകിൽ
നീയും നിന്നെതിരിട്ടാലും
വിജയം തരുമീശ്വരൻ.

രാ—മേനവൻ—പദ്യം തരക്കേടില്ലേ? എനിക്ക് ഇതിൽ വലിയ പരിചയമൊന്നുമില്ല.

ആശാൻ—സാമാന്യം തരക്കേടില്ല.

രാ-മേനവൻ—എന്നാൽ ഇതു ശാരദയ്ക്കു് അമ്മയിൽ നിന്നുകിട്ടിയിട്ടുള്ള സമ്പാദ്യമാണു്. കല്യാണിഅമ്മ ചില തിരുവാതിരപ്പാട്ടുകളും ഈശ്വരസ്തോത്രരൂപത്തിലുള്ള ഗാഥകളും എഴുതിയിട്ടുണ്ടു്. സംസ്കൃതം ആദ്യം ശാരദയെ പഠിപ്പിച്ചതും അമ്മയാണു്. അഥവാ മഹാകവിയായ അവിടുത്തെ ശിഷ്യത്വം സമ്പാദിക്കാൻ ഭാഗ്യമുണ്ടായ ശാരദ കവിതയെഴുതുന്നതിൽ അതിശയിക്കാനില്ലതന്നെ.

ആശാൻ—ഏതായാലും ഞാൻ അവളെ ഇതിൽ അല്പം ഉത്സാഹിപ്പിക്കണമെന്നു വിചാരിക്കയാണു്.

രാ-മേനവൻ—പക്ഷേ ഇക്കാലത്തു് കവിതയും മററും ആരു വകവയ്ക്കുന്നു. നാല്ക്കാലി ചമയ്ക്കുന്നവരല്ലാതെ യഥാർത്ഥകവിതയെഴുതുന്നവർതന്നെ എത്ര പേരുണ്ടു്.

ആശാൻ—ഉള്ളതാണു്. അസാരം കവിതയും തെല്ലു വൈദ്യവും കുറച്ചു മൂളിപ്പാട്ടും ഇല്ലാത്ത ആളുകൾ തന്നെ ചുരുക്കം. ഏതായാലും കവിതാരചനയിൽ അഭിരുചിയുണ്ടായാൽ സഹൃദയത്വമെങ്കിലുമുണ്ടാകും. അത്രമാത്രമെങ്കിലുമാകട്ടെ.

രാ-മേനവൻ—കുഞ്ഞിന്റെ ഇംഗ്ലീഷുപഠനം എങ്ങിനെയിരിക്കുന്നു. അവൾ തേഡ്ഫോറംവരെ സ്കൂളിൽതന്നെ പഠിച്ചതാണു്.

ആശാൻ—അതിന്റെ ഗുണം അറിയാനുണ്ടു്. ഇപ്പോൾ നാലാംഫാറം സ്റ്റാൻഡേർഡു ധാരാളമുണ്ടു്. ഇതുപോലെ ഒരു വർഷം ശ്രമിച്ചാൽ മെട്രിക്കുലേഷൻ പാസ്സായവരോടു തുല്യമാക്കിത്തീർക്കാം. ഇവളുടെ സംസാരത്തിനു് പ്രത്യേകം ഒരു ഭംഗിയുണ്ടു്.

രാ-മേനവൻ—ഞാൻ പലപ്പോഴും ഇംഗ്ലീഷു് സംസാരിക്കാറുണ്ടു്. അതിനു് അവൾ തൃപ്തികരമായി മറുപടിയും തരും. ലജ്ജ കുറേക്കൂടെ ഉപേക്ഷിക്കണമെന്നേയുള്ളു.

ആശാൻ—ശാരദയെ കുറെ സംഗീതം കൂടെ പഠിപ്പിക്കണം. ഞാൻ ഇവൾ രണ്ടുനാലുദിവസം പാടികേട്ടു. വളരെ നന്നായിരിക്കുന്നു. അല്പംകൂടി അഭ്യാസമുണ്ടായിരുന്നാൽ അത്യധികം രസകരമായിരിക്കും. നല്ലവാസന ജന്മനാതന്നെയുണ്ടു്.

രാ-മേനവൻ—സംഗീതത്തിന്റെയും ആദ്യഗുരു കല്യാണിഅമ്മ തന്നെയാണു്. അവൾക്കു സംഗീതജ്ഞാനവും വളരെ ഉണ്ടായിരുന്നു. ഈശ്വരാ! ആ മാതാവു് മകളെ എന്തെല്ലാം വിധത്തിൽ നന്നാക്കാനും പഠിപ്പിക്കാനും വലുതാക്കാനും കരുതിയിരുന്നു. എല്ലാം വെള്ളത്തിലെ വരപോലെയായല്ലോ. ഞങ്ങൾ

ക്കു് ഇങ്ങനെ വന്നല്ലോ. (രാമൻമേനവന്റെ തൊണ്ടയിടറി ശബ്ദം നിന്നുപോയി.)

ആശാൻ—കഴിഞ്ഞകാൎയ്യമോൎത്തു് എന്തിനു ഖേദിക്കുന്നു. അങ്ങുള്ളപ്പോൾ ശാരദയ്ക്കു് ഒരു കുറവും കുഴപ്പവുമില്ല. ഇവളെ പാട്ടുപഠിപ്പിക്കാൻ ഞാൻ ഒരാളെ ഏൎപ്പാടുചെയ്തിരിക്കുന്നു.

രാ-മേനവൻ—ആരാണു് ആൾ.

ആശാൻ—അടുത്തുള്ള സൎക്കാർ പെൺപള്ളിക്കൂടത്തിലെ ഒരു സംഗീതമിസ്റ്റ്രസ്സാണു്. നല്ല സാമൎത്ഥ്യവും മൎയ്യാദക്കാരിയും തന്നെ. ദിവസവും വൈകിട്ടോ കാലത്തോ ഇഷ്ടംപോലെ വന്നു പഠിപ്പിക്കും.

രാ-മേനവൻ—കൊള്ളാം. കാലത്തുതന്നെവന്നുകൊള്ളട്ടെ; നല്ല പ്രതിഫലം കൊടുക്കാം.

ആശാൻ—എന്നാൽ നാളെമുതൽ വരും. പുസ്തകം വേഗം വാങ്ങണമെന്നു പറഞ്ഞു് ആശാൻ പോയി.

മണി മൂന്നായതോടുകൂടി രാമവൎമ്മൻ തിരുമുല്പാട്ടും കണ്ടൻമേനവനും എത്തി. ശങ്കരമേനവൻ അവരെ സല്ക്കരിച്ചു് ഇരുത്തി. തിരുമുല്പാട്ടു് ശാരദയെ പിടിച്ചു മടിയിൽ ഇരുത്തി സ്വപുത്രിയെന്നപോലെ ആശ്ലേഷിക്കയും മൂൎദ്ധാവിൽ ചുംബിക്കയും മററും ചെയ്തു. ആ വാത്സല്യപ്രകടനങ്ങൾ നിഷ്കളങ്കംതന്നെയായിരുന്നു.

രാ-തിരുമുല്പാട്ടു്—എന്താ രാമൻമേനവനേ! കേസുകൊടുക്കുന്നകാൎയ്യം അല്പംകൂടെ അമാന്തിക്കയാണോ?

രാ-മേനവൻ—നിങ്ങൾ എല്ലാവരും നിശ്ചയിക്കുന്നതുപോലെ എന്നേയുള്ളു. എടത്തിലെ കൃഷ്ണനുണ്ണി കുറച്ചുകഴിഞ്ഞു കേസുകൊടുത്താൽ മതിയെന്നു പറഞ്ഞയച്ചിരിക്കുന്നു.

രാ-തിരുമുല്പാട്ടു്-ശങ്കരമേനവന്റെ അഭിപ്രായമെന്താണു്.

ശങ്കരമേനവൻ കേസുകൊടുക്കാൻ നാം അല്പംകൂടെ തയാറാവാനുണ്ടു്. സാക്ഷിക്കാൎയ്യം വാൎയ്യരേയും, ത്രിവിക്രമൻനമ്പൂരിയേയും കണ്ടു് തീരുമാനിച്ചിട്ടില്ല. അല്പംകൂടെ താമസിക്കുമെന്നേയുള്ളുവല്ലോ. നാം കൃഷ്ണനുണ്ണിയുടെ അഭിപ്രായം സ്വീകരിച്ചെന്നും വരും.

കണ്ടൻമേനവൻ—എടത്തിലുള്ളവർ അനുകൂലിച്ചു് ശാരദയെ സ്വീകരിക്കുന്നപക്ഷം കേസുകൂടാതെയും കഴിക്കാം. കുറച്ചുകൂടി താമസിക്കുന്നതു നന്നാണു്.

രാ-തിരുമുല്പാട്ടു്—കേസുകൊടുക്കാതെ കാൎയ്യം സാധിക്കയില്ല. അല്ലെങ്കിൽ ആ കരിമലയൻ—ദ്രോഹി—ദുഷ്ടൻ—വലിയച്ചൻ

ഉലയണം. എത്രയായാലും കോടതി തുറക്കുന്നതുവരെ നീട്ടുന്നതു നല്ലതുതന്നെ, കൃഷ്ണനുണ്ണിയേയും മുഷിപ്പിക്കാതിരിക്കാമല്ലോ.

രാ—മേനവൻ—കൃഷ്ണനേയും, വൈത്തിയേയും അച്ഛൻ പുറത്തുവിടാതെ വച്ചുകൊണ്ടിരിക്കയാണ്. അവർ സാക്ഷിപറഞ്ഞാൽ ജയം കേസ്സിൽ എന്നാണ് അച്ഛൻെറ വിചാരം.

രാ—തി—സാക്ഷി എഴുതാൻ അവക്കു സാധിക്കുമെന്നു തോന്നുന്നില്ല. അതിനു മുമ്പ് അവർ ജയിലിൽ ആയിരിപ്പാറാകും. പാലാട്ടു നമ്പൂരിയെ കൊന്നതു കൃഷ്ണനും വൈത്തിയും കൂടിയാണെന്ന് ആ ഇല്ലക്കാർ ഹർജി ബോധിപ്പിച്ചിട്ടുണ്ട്. പോലീസുകാർ തെളിവു ശേഖരിച്ചു വരുന്നു.

കു—മേ—ശങ്കരമേനവൻെറ ഭാഗ്യം. അതു് ശങ്കരമേനവനെ കൊല്ലാൻ കൊട്ടുന്നതല്ലേ. ചക്കിനു വച്ചതു കൊക്കിനു പററി.

രാ—മേനവൻ—എൻെറയും ശാരദയുടെയും ഭാഗ്യം. ശങ്കരമേനവൻെറ സഹായമില്ലെങ്കിൽ ഞങ്ങൾ എങ്ങിനെ ജീവിക്കും?

കു—മേനവൻ—കൃഷ്ണൻ നമുക്കു വിപരീതമായി സാക്ഷി എഴുതിയാൽ അല്പം കുഴപ്പമുണ്ട്. അവൻ അത്യന്തം കൂടെ താമസിച്ചിരുന്നവനല്ലേ.

ശ—മേനവൻ—അവനെ കള്ളം പഠിപ്പിച്ചുകൊണ്ടു കോടതിയിൽ ഹാജരാക്കട്ടെ. ഒടുവിൽ സത്യം മുഴുവൻ ഞാൻ പറയിക്കാം. അവനെ ഞാൻ നല്ലവണ്ണം അറിയും.

രാ—തി—വൈത്തിയും കൃഷ്ണനും നാളെമുതൽ പുറകെ നടക്കും. പത്തു രൂപാ കാണിക്കാമോ?

രാ—മേനവൻ—നമുക്കു കൈക്കാണം കൊടുത്തു് ഒന്നും സാധിക്കേണ്ട. സത്യം സത്യംപോലെ വരും.

ശാരദ—അച്ഛാ! എനിക്ക് അമ്പലത്തിലേയ്ക്കു പോകണം. നേരം നാലരമണിയായി.

രാ—മേനവൻ—ശരി! പ്രദോഷമല്ലേ പൊയ്ക്കോളൂ! ശർക്കരപ്പായസം കഴിക്കണം. എണ്ണവിളക്കുകൊളുത്തണം. സന്ധ്യയ്ക്കു മുമ്പ് ശങ്കരമേനവൻ അമ്പലത്തിൽ വരും.

ഉടനെ ശാരദ അമ്പലത്തിലേയ്ക്കുപോയി. അവർ പലതും ആലോചിച്ചശേഷം കോടതി തുറന്നിട്ടു കേസ്സുകൊടുത്താൽ മതിയെന്നു തീരുമാനിച്ചു പിരിഞ്ഞു. അഞ്ചരമണിയായപ്പോഴേയ്ക്കു പ്രതീക്ഷയ്ക്കു വിപരീതമായി ശാരദ കരഞ്ഞുകൊണ്ടുവരുന്നതു രാമൻമേനവനും ശങ്കരമേനവനും കണ്ടു. അവർ വല്ലാതെ പരി

ഭ്രമിച്ചു. രാമൻമേനവൻ ഓടിച്ചെന്നു മകളെപ്പിടിച്ച് എടുത്തു മടിയിൽ ഇരുത്തിയിട്ട് കുഞ്ഞേ! എന്തബദ്ധംപററി, പറയൂ പറയൂ എന്നു പറഞ്ഞുതുടങ്ങി. ശങ്കരമേനവനും വന്നു വിപത്തിന്റെ കാരണം ചോദിച്ചു. വിങ്ങിവിങ്ങിക്കരഞ്ഞതല്ലാതെ യാതൊരക്ഷരവും പുറത്തുപറവാൻ അവൾ ശക്തയായില്ല. രാമൻമേനവൻ പുത്രിയുടെ കണ്ണീർതുടച്ചു വീണ്ടും കരയുന്നതിന്റെ കാരണം ചോദിച്ചു.

ശാരദ—ഞാൻ കുളികഴിഞ്ഞ് അമ്പലത്തിന്റെ മതിലകത്തു കടന്നു കിഴക്കേനടയിൽ എത്തി. കിഴക്കെ കളത്തട്ടിന്റെ അടുത്തു മൂന്നുനാലുപേർ നിന്നിരുന്നു. ഒരാൾ ഒരു പൂണൂനൂൽക്കാരനും മററവർ നായന്മാരും ആണ്. ഒരു കള്ളുകുടിയൻ അവരുടെ അടുത്തുണ്ടായിരുന്നു. അവർ എന്തൊക്കെയോ മന്ത്രിച്ചു. ഉടനെ കള്ളുകുടിയൻ എന്റെ അടുക്കലേക്ക് ഓടിവന്ന്, ഛീ, പോ! മേത്തച്ചീ! പുറത്ത്. അമ്പലത്തിൽകയറിയാൽ നിന്റെ കാലും മുട്ടും അടിച്ച് ഒടിച്ചു കളയും. പോ പുറത്ത് എന്ന് അലറിക്കൊണ്ട് എന്നെ പിടിച്ചു തള്ളുവാനായി കൈ എടുത്തു.

ശ-മേനവൻ—കുഞ്ഞിനെ പിടിച്ചുതള്ളിയോ? അവർ ദേഹത്തിൽ തൊട്ടോ?

ശാരദ—ഇല്ല. എന്റെ അടുത്തുനിന്നിരുന്ന ഒരു നല്ല ആൾ തടഞ്ഞതിനാൽ എന്റെ ദേഹത്തിൽ തൊട്ടില്ല. ഞാൻ ഉടനെ ഇറങ്ങിപ്പോരികയും ചെയ്തു.

രാ-മേനവൻ—അതത്ര [illegible] സാരമില്ല. എന്റെ മകൾ കരയാതിരിക്കൂ.

ശാരദ—എന്നെ മേത്തച്ചീ എന്നു വിളിച്ചതു് എന്തുകൊണ്ടാണച്ഛാ? ഞാനും അമ്മയും മേത്തച്ചിയല്ലല്ലോ?

രാ-മേനവൻ—അതു നിനക്ക് അറിയാമല്ലോ. നമ്മുടെ കൂടെ താമസിച്ചിരുന്ന ആ കൃഷ്ണൻ വൈത്തിപ്പട്ടരുടെ ഉപദേശമനുസരിച്ചു നീ കല്യാണിഅമ്മയുടെ മകളല്ലെന്നും ഒരു തുലുക്കസ്ത്രീയുടെ പുത്രിയാണെന്നും എടത്തിലുള്ളവരെ പറഞ്ഞുകേൾപ്പിച്ചു. അവന്റെ വാക്ക് വിശ്വസിച്ചു വലിയച്ഛൻ അതു പുറത്ത് അറിയിച്ചു. തന്മൂലം ആരോ ആഭാസന്മാർ പറഞ്ഞതാണ്. അതു് അത്ര സാരമാക്കാനില്ല.

ശ-മേനവൻ—ചോറു കൊടുത്താൽ ഇങ്ങനെയുള്ളവർക്ക് കൊടുക്കണം.

രാ-മേനവൻ—"തൻവിന തന്നെച്ചുററും" എന്നല്ലേ പഴമൊഴി.

ശാരദ—ഇതു നമുക്കു വലിയ കുറച്ചിലല്ലേ അച്ഛാ!

രാമമേനവൻ—"സന്മാനത്തിങ്കലുള്ളിൽ സന്തോഷമുണ്ടാകാതെ നിർമ്മൂലമവമാനത്തിങ്കലും ഖേദിയാതെ" എന്നല്ലേ മഹാത്മാക്കൾ ഉപദേശിക്കുന്നതു്. അറിയാത്ത പല അപവാദങ്ങളും ചിലപ്പോൾ ജനങ്ങൾ പറയും. ശ്രീകൃഷ്ണനെ സ്യമന്തകം മോഷ്ടിച്ചവൻ എന്നു ജനങ്ങൾ ആക്ഷേപിച്ചില്ലേ. സീതാദേവിയെപ്പററി നാട്ടുകാർ എന്തെല്ലാം പറഞ്ഞു. ഒടുവിൽ സത്യം വെളിപ്പെട്ടല്ലോ. വരുന്ന സങ്കടങ്ങൾ ധൈര്യത്തോടെ സഹിക്കണം. വെറുതെ പരത്തുന്ന അപവാദം ദീർഘകാലം നിലനില്ക്കയില്ല, നീ സമാധാനമായിരിക്കൂ.

ശാരദ—അച്ഛൻ പറഞ്ഞതു ഞാൻ സമ്മതിച്ചു. എനിക്കു് ഇന്നു പ്രദോഷവ്രതമല്ലേ. ഞാൻ ഏതു ക്ഷേത്രത്തിലാണു് തൊഴുന്നതു്. എവിടെ പൂജിച്ചു കരിക്കു കുടിച്ചാണു് ഞാൻ ഇനി പാരണവീട്ടുന്നതു്.

ആ ബാലികയുടെ തൊണ്ടയിടറി. കണ്ണു കലങ്ങി. ബാഷ്പബിന്ദുക്കൾ വീണ്ടും പൊഴിഞ്ഞുതുടങ്ങി. രാമൻമേനവന്റെയും ശങ്കരമേനവന്റെയും നയനങ്ങളിലും കണ്ണുനീർ നിറഞ്ഞു. രണ്ടുമിനിട്ടു നേരത്തേയ്ക്കു് ആരും മറുപടി ഒന്നും പറഞ്ഞില്ല. അനന്തരം രാമൻമേനവൻ പുത്രിയെ മാറോടണച്ചു് തലോടിക്കൊണ്ടു പറഞ്ഞു:

മകളേ! ഈശ്വരൻ സർവ്വജ്ഞനും സർവ്വവ്യാപിയുമാണു്. നിന്നെപ്പോലെ കുട്ടിയായ പ്രഹ്ലാദനോടു് ഹിരണ്യൻ നിന്റെ നാരായണൻ എവിടെ എല്ലാമുണ്ടു് എന്നു സാകോപം ചോദിച്ചു. എന്റെ നാരായണൻ തൂണിലും തുരുമ്പിലും എവിടെയുമുണ്ടു് എന്നു് ആ ഭക്തൻ മറുപടിപറഞ്ഞു. ഈ തൂണിലുണ്ടോ എന്നായി അടുത്ത ചോദ്യം. ഉണ്ടു്, ഈ തൂണിലും ഉണ്ടു് എന്നു ബാലൻ പ്രവചിച്ചു. എന്നാൽ കാണട്ടെ എന്നു പറഞ്ഞുകൊണ്ടു് ഹിരണ്യൻ കയ്യിലിരുന്ന വാളുകൊണ്ടു് ഒരു വെട്ടു്; തൽക്ഷണം തൂണു പിളർന്നു നരസിംഹമൂർത്തി പ്രത്യക്ഷനായി. ഈ കഥ നീ പുരാണത്തിൽ വായിച്ചിട്ടുണ്ടല്ലോ.

ഒരിക്കൽ നാരദമുനി, ഭഗവാൻ ശ്രീ പരമേശ്വരനോടു് അങ്ങു് എവിടെയെല്ലാം വസിക്കുന്നു എന്നു സംഭാഷണമദ്ധ്യേ ചോദിച്ചു.

ഗൃഹേ വനേ പുണ്യതീർത്ഥേ
കൈലാസേ ഗഹ്വരേഷ്വപി

മദ്ഭക്താ യത്ര ഗായന്തി
തത്ര തിഷ്ഠാമി നാരദ!

ഇതായിരുന്നു ഭഗവാന്റെ മറുപടി.

ഭക്തന്മാരെന്നെയെല്ലാ-
മെന്നുമുപാത്തിലെങ്ങിനെ
സ്മരിക്കുമവിടാമട്ടിൽ
ഞാൻ വസിക്കുന്നു, നാരദാ.

എന്നും വേറൊരിക്കൽ ഈശ്വരൻ അരുളിയിട്ടുണ്ട്.

ദൈവത്തെ ഭജിക്കാൻ ക്ഷേത്രത്തിൽ പോയേ കഴിയൂ എന്നു നിർബന്ധമില്ല. പോകുന്നതുകൊണ്ടു തരക്കേടുമില്ല. അഥവാ പരിശുദ്ധമായ ശരീരവും ഗൃഹവും എല്ലാം ക്ഷേത്രംതന്നെയാകുന്നു. എന്റെ പക്ഷം നമ്മുടെ ഭജനമുറിയിൽ ഇരുന്നു ഭക്തിപൂർവ്വം പ്രാർത്ഥിച്ചു അമ്പലത്തിൽ പോകുന്നതിൽ കൂടുതൽ ഫലം കിട്ടും; തീർച്ച. നേരം സന്ധ്യയാകുന്നു. എഴുനീക്കു, നമുക്ക് ഈശ്വരനെ ഭജിക്കാം. പൂജിക്കാം.



## അദ്ധ്യായം ൫.

മാന്യവായനക്കാരെ! ഇനി നമുക്ക് എടത്തിലെ സ്ഥിതിഗതികൾ ഒന്ന് അന്വേഷിക്കാം. അന്യായം തയ്യാറാക്കി ഇതാ കൊടുക്കുന്നു. കൊടുത്തു എന്നെല്ലാം എടത്തിലും പരിസരപ്രദേശങ്ങളിലും ധ്വനി മുഴങ്ങുന്നു. വലിയച്ഛന്റെ ഔദ്ധത്യം പറയാനില്ല. എങ്കിലും കൃഷ്ണൻ കൈവശം വന്നുചേർന്നതുകൊണ്ട് മൂപ്പർക്ക് വലിയ സമാധാനമുണ്ട്. കല്യാണിഅമ്മ പുറപ്പെട്ടുപോയതു മുതൽ അടുത്ത കാലംവരെ അവരോട് ഒരുമിച്ചു താമസിച്ചിരുന്ന കൃഷ്ണൻ എടത്തിലേയ്ക്ക് അനുകൂലമായി സാക്ഷിപറയുമെന്നും വിജയം നിശ്ചയമെന്നുമാണ് ആശ്വാസം. തന്മൂലം അച്ഛനും എടത്തിലുള്ള മറ്റുള്ളവർക്കും കൃഷ്ണനെ വലിയ കാര്യമാണ്. എപ്പോഴും കാണുന്നതിനുവേണ്ടി വലിയച്ഛന് മുറുക്കാൻ എടുത്തു കൊടുക്കുന്ന ഉദ്യോഗമാണവനു കൊടുത്തിരിക്കുന്നത്. യാതൊരുവിധത്തിലും അവനെ ബദ്ധപ്പെടുത്തരുതെന്നും അച്ഛൻ നിഷ്കർഷിച്ചിട്ടുണ്ട്. ദിവസംതോറും തേച്ചുകുളി സുഖഭക്ഷണം മുതലായവയാൽ അവൻ കൊഴുത്തു തടിച്ചിരിക്കുന്നു. താൻ ഒരു വലിയ ആളാണെന്നുള്ള വിചാരവും അവനെ ഇളക്കിത്തുടങ്ങിയിട്ടുണ്ട്.

വൈത്തിപ്പട്ടരും എടത്തിലെ വലിയ വിശ്വസ്തനായി തീൎന്നിരിക്കുന്നു. അധികദിവസവും എടത്തിൽതന്നെ താമസം. ചില ദിവസങ്ങളിൽ സ്വഗൃഹത്തിലേയ്ക്കും വിടുവാൻ പോകും. വരുമ്പോൾ വല്ല വെടിയുംകൊണ്ടു വരാതിരിക്കയില്ല.

മഠത്തിലേക്കു പോയിരുന്ന വൈത്തിപ്പട്ടർ ധ്രുതഗതിയിൽ തിരിച്ചെത്തി. കുഞ്ഞനോടും ശങ്കുനമ്പിയോടും രഹസ്യമായി ചിലതെല്ലാം ആലോചിച്ചശേഷം വലിയച്ചന്റെ മുൻപിൽചെന്നു താണുതൊഴുതു് ഞെങ്ങി ഓച്ഛാനിച്ചുനിന്നു.

അച്ചൻ—എന്താ! വൈത്തി! എവിടെയായിരുന്നു.

വൈത്തി—(സന്തുഷ്ടിയോടെ) യജമാനനെ! ബോധിക്കാനുണ്ടോ. എന്റെ സമയം മുഴുവൻ ഈ എടത്തിലേയ്ക്കു പോകാ—യജമാനനുവേണ്ടി—തന്നെ ചെലവാക്കുന്നു. രണ്ടു ദിവസം ഉദയന്തളിയിൽ ആയിരുന്നു. ശാരദയെ കണക്കിനൊന്നാക്ഷേപിച്ചു.

അച്ചൻ—ഉവ്വോ? കേൾക്കട്ടെ പറയു! പറയു!!

പട്ടർ—ശാരദ മിനിഞ്ഞാന്നു പ്രദോഷസന്ധ്യയ്ക്കു തൊഴാൻ ക്ഷേത്രത്തിൽ കടന്നുവന്നു. ഞാൻ ചിലരെ ഏൎപ്പാടു ചെയ്തിരുന്നു. ആ പെണ്ണു ക്ഷേത്രത്തിൽ കടന്ന ഉടനെ രണ്ടുമൂന്നുപേർ ഓടിച്ചെന്നു "ഛീ! മേത്തച്ചി! പുറത്തുപോ" എന്നു പറഞ്ഞു കഴുത്തിനു പിടികൂടി.

അച്ചൻ—അതുവ്വോ! എന്നിട്ടു്!—എന്നിട്ടു്!!

പട്ടർ—അവൾ ഞാൻ മേത്തച്ചിയാണെ! ഇനി അമ്പലത്തിൽ കയറുകയില്ലേ! എന്നു പറഞ്ഞു നിലവിളിച്ചു. ഒരാൾ ഒരു തള്ളു്; മറിഞ്ഞു താഴെവീണു. മററവർ ഒരടി.

അച്ചൻ—അടി നല്ലവണ്ണം കൊടുത്തുവോ? നല്ലപോലെ കൊടുത്തുവോ?

പട്ടർ—(സന്തുഷ്ടി മുറ്റിട്ടുകൊണ്ടു്) അടി നല്ലവണ്ണം കൊടുത്തു. അവൾക്കു നടക്കാൻകൂടി വയ്യാതായിപ്പോയി. ഈ തന്ത്രംമൂലം ശാരദ മേത്തച്ചിയാണെന്നു ഞാൻ അവളെക്കൊണ്ടു തന്നെ ബഹുജനം കേൾക്കെ പറയിച്ചു.

അച്ചൻ—അതുവ്വോ! വൈത്തി നമുക്കുവേണ്ടി എത്ര പ്രയാസപ്പെടുന്നു. സന്തോഷം! വലിയ സന്തോഷം! ഇതൊക്കെ ഉണ്ണികളും നമ്പിയും അറിഞ്ഞോ! നമ്പിയെ ഇങ്ങോട്ടു വിളിക്കു കുഞ്ഞാ! ഉടനെ ശംകുനമ്പി ഹാജരായി. ശംകുനമ്പിയെപ്പററി മാന്യവായനക്കാർ അല്പം ധരിക്കണം.

ഇയാൾ ചെറുപ്പത്തിൽ ഒരു ഗതിയുമില്ലാതെ ചൊറിപിടിച്ചു വലഞ്ഞു് വഴിയേ നടന്ന ഒരു ചെക്കനായിരുന്നു. ഒരുവിധ

ത്തിൽ കൊപ്പുണ്ണിയച്ചൻെറ ഭാൎയ്യയുടെ സേവകനായിക്കൂടി. അങ്ങനെ കുറച്ചുനിന്ന് അല്പം തടിയും മിടുക്കും ഉണ്ടായി. അനന്തരം അവരുടെ ശുപാൎശപ്രകാരം അച്ചൻെറ വെററിലച്ചെറുക്കനായിത്തീൎന്നു. നമ്പിക്കു സേവപിടിക്കാനും നുണ പറയാനുമുള്ള സാമൎത്ഥ്യത്താൽ അച്ചനെ സന്തോഷിപ്പിച്ച് അന്നത്തെ യോഗ്യനായ കാൎയ്യസ്ഥനെപ്പററി പല കുററങ്ങളും പറഞ്ഞുകേൾപ്പിച്ച് അച്ചനുമായി വിരോധമാക്കിത്തീൎത്തു. പരമാൎത്ഥമറിഞ്ഞ ആ നല്ല കാൎയ്യസ്ഥൻ തന്നിയെ ഉദ്യോഗം ഒഴിഞ്ഞു. സേവയ്ക്ക് അതിചതുരനായ നമ്പി ആ സ്ഥാനത്തു പ്രതിഷ്ഠിതനായി. അച്ചന് ശുദ്ധതമൂലം കുറെ ദുഷ്ടതയുണ്ട്. നമ്പി അതിൽ പത്തിരട്ടി ദുഷ്ടതയുള്ളവനാണ്. നമ്പി കാൎയ്യസ്ഥനും സേവകനും ആയതോടുകൂടി വിഷവൃക്ഷത്തിൽ പാമ്പു ചുററിയതുപോലെ അച്ചൻെറ ദുഷ്ടത ഇരട്ടിച്ചു. "കൊല്ലുന്നരാജാവിന് തിന്നുന്നമന്ത്രി" എന്നപോലെയാണ് നമ്പിയുടെ പ്രകൃതം. മിച്ചവാരം, പാട്ടം മുതലായവ കൊടുക്കേണ്ട കുടിയാനവന്മാർ ഇരട്ടി ഹാജരാക്കണം. അല്ലെങ്കിൽ തെറിക്കു പുറമെ സമ്മാനവും അവൎക്കു ലഭിക്കും. എടത്തിലെ ചെലവുകൾ ഇരട്ടി എഴുതി കുറെ നമ്പിയുടെ പെട്ടിയിൽ ആക്കുക നിശ്ചയമാണ്. അതെല്ലാം വലിയച്ചൻെറ സമ്മതപൂൎവ്വമത്രെ. നമ്പി പറയുന്നതെല്ലാം "എസ്സ്" മൂളുക അച്ചൻെറ പ്രകൃതമാണ്. അയാൾ കൈവിഷം കൊടുത്തും ആഭിചാരം ചെയ്തിട്ടും അച്ചനെ വശീകരിച്ചിരിക്കയാണെന്നാണ് ജനസംസാരം.

നമ്പിക്കു വലിയ സമ്പാദ്യമുണ്ട്. നമ്പി ഇപ്പോൾ ജന്മം മുഴുത്ത് ഉതാഴ്മയായി തീൎന്നിരിക്കുന്നു എന്നു പറയാം. എടത്തിലുള്ള ഉണ്ണികളെ ഇയാൾ വകവയ്ക്കാതായിരിക്കുന്നു. ഉണ്ണികൾക്ക് ഇയാളോടു ലേശം രസമില്ലെങ്കിലും വലിയച്ചൻെറ നീരസഭയത്ത് അതു പുറത്തു പ്രകാശിപ്പിക്കാറില്ല. നാട്ടുകാർ മുഴുവൻ നമ്പിയെ വെറുത്തിരിക്കയാണെന്നു നിസ്സംശയം പറയാം.

നമ്പിയെ കാണുന്നവൎക്ക് ഒരു കരിങ്കൽച്ചുക്കിൻെറ സ്മരണ ഉടനെ ഉണ്ടാകും. കുറുത്തുതടിച്ച് കുടവയർ തൂങ്ങിയ വൃത്തികെട്ട അയാളുടെ രൂപം ഒരിക്കൽ കാണുന്നവർ പിന്നെ മറക്കുകയില്ല. അഹങ്കാരവും നിന്ദയും സദാ കളിയാടുന്ന അയാളുടെ ക്രൂരമുഖം സജ്ജനങ്ങളെ ദൂരെയകററുവാൻ ധാരാളം ശക്തമാണ്. ചുരുക്കിപ്പറഞ്ഞാൽ ശങ്കുനമ്പിയെപ്പോലെ ഒരു സൃഷ്ടി ഭൂമിയിൽ അധികം കാണുകയില്ല. നമ്പി അച്ചൻെറ മുൻപിൽ കുനിഞ്ഞുനിന്നു.

അച്ചൻ—നമ്പി കേട്ടുവോ വൈത്തി പററിച്ച വിശേഷങ്ങൾ.

നമ്പി—കേട്ടു. ഇപ്പോൾ ഉദയനങ്ങളിയിൽനിന്നു വന്ന ഒരു പോററി പറയുന്നതു കേട്ടു.

അച്ഛൻ—വൈത്തി സത്യംതന്നെയാണു പറഞ്ഞതു് അല്ലേ നമ്പി!

വൈത്തി—പൊന്നെജമാനനെ! ഞാൻ നുണ പറയാൻ പഠിച്ചിട്ടില്ല. എല്ലാം സത്യം! സത്യം!!

നമ്പി—മേത്തച്ചിയെന്നു് ആ പെണ്ണു സമ്മതിച്ചതു പരമാർത്ഥമാണു്.

അച്ഛൻ—നമ്പി! പാവം വൈത്തിക്കു വല്ലതും കൊടുക്കണം.

വൈത്തി—വേണ്ടെജമാനനെ! ഒന്നും വേണ്ട. യജമാനന്റെ കാരുണ്യംമാത്രം മതി. അല്പംകൂടി ബോധിപ്പിക്കാനുണ്ടു്.

അച്ഛൻ—ഉവ്വോ! പറയു കേൾക്കട്ടെ.

വൈത്തി—ഞാൻ ഇങ്ങനെ പററിച്ച ഉടനെ തിരുമുല്പാടും മാമൻമേനവനും അന്ധാളിച്ചു. തിരുമുല്പാടിന്റെ രണ്ടുമൂന്നു ഭൃത്യന്മാർ എന്നെ പിടികൂടി അദ്ദേഹത്തിന്റെ മുൻപിൽ എത്തിച്ചു. ഞാനും കൃഷ്ണനും അവരുടെ വശത്തു ചേരണമെന്നും നല്ല തുക ഉടനെ തരാമെന്നും തിരുമുല്പാടു പറഞ്ഞു. ഞങ്ങൾ രണ്ടുപേരും നില്ക്കുന്നവശം ജയിക്കുമെന്നു് അവൎക്കു നിശ്ചയമുണ്ടു്.

അച്ഛൻ—എന്നിട്ടു് വൈത്തി എന്തുപറഞ്ഞു.

വൈത്തി—ഞാനും കൃഷ്ണനും സത്യമേ പറകയുള്ളു വെന്നും എടത്തിലേക്കു വിപരീതമായി നില്ക്കയില്ലെന്നും ഞാൻ തെളിച്ചു പറഞ്ഞു.

അച്ഛൻ—കൊള്ളാം. വൈത്തിക്കു് നമ്മോടു വളരെ സ്നേഹമുണ്ടു്.

വൈത്തി—ഉടനെ—തിരുമുല്പാടിന്റെ കണ്ണു ചുവന്നു. പട്ടരെ കെട്ടടാ അടിയെടാ എന്നായി. സൂത്രത്തിൽ ഞാൻ അവിടെനിന്നും കടന്നു.

അച്ഛൻ—പിന്നെന്തെല്ലാമാണു് അവരുടെ ആലോചന.

വൈത്തി—പറയാം യജമാനനെ! മുഴുവൻ പറയാം. അന്നു രാത്രിതന്നെ അവർ കൂടിയാലോചിച്ചു പാലോട്ടു നമ്പൂതിരിയെ കൊന്നതു ഞാനും കൃഷ്ണനുംകൂടിയാണെന്നു പോലീസിൽ ഹർജി കൊടുത്തിട്ടുണ്ടു്. പോലീസുകാൎക്കു പതിനാറുറുപ്പിക കൈക്കൂലിയും കൊടുത്തു. ഞങ്ങളെപ്പിടിച്ചു ജയിലിലിട്ടു തല്ലി എല്ലൊടിക്കണമെന്നും കൊലക്കുററം തെളിയിച്ചു ശിക്ഷിപ്പിച്ചാൽ പിന്നെ ഇവിടേയ്ക്കു് ഗുണമായി സാക്ഷി എഴുതുകയില്ലെന്നും അങ്ങനെ കേസ്സു ജയിക്കാമെന്നുമാണു് അവരുടെ ഉദ്ദേശം.

കൃഷ്ണൻ—(വിറച്ചുകൊണ്ടു്) അയ്യോ! എന്നെ പോലീസുകാർ പിടിക്കാൻ വരുന്നോ? പൊന്നെജമാനനെ രക്ഷിക്കണം.

വൈത്തി—(കൃഷ്ണനോടു്) നീ ഭയപ്പെടാതെ കൃഷ്ണാ! അച്ഛന്റെ കാരുണ്യം ഉള്ളപ്പോൾ നമുക്കു് എന്തുപറ്റും?

അച്ഛൻ—അല്ല! നമ്പൂതിരിപ്പാടിലെ കേസ്സു് തീർന്നില്ല അല്ലേ? അവനെ ഒന്നുകൂടി പഠിപ്പിക്കണം.

നമ്പി—ഇല്ല. തീർന്നിട്ടില്ല. ഇതിൽവച്ചു നല്ലവണ്ണം പഠിപ്പിക്കണം. ഇവരെ നമുക്കു് ഏതുവിധവും രക്ഷിക്കണം.

അച്ഛൻ—വേണം. ഇവരെ സഹായിക്കണം.

അവർ ഇങ്ങനെ പറയുമ്പോഴേയ്ക്കു് ഒരു ഹെഡ്കാൺസ്റ്റബിളും രണ്ടു പ്യൂൺസുംകൂടി മുററത്തു് എത്തി. ചുവന്ന തൊപ്പി കണ്ടു് എല്ലാവരും ഭ്രമിച്ചു. അനുവാദപ്രകാരം അവർ അച്ഛന്റെ മുൻപിൽ എത്തി.

അച്ഛൻ—എന്താ വന്നതു്?

ഹെഡ്—വൈത്തിപ്പട്ടരും കൃഷ്ണനും ഇവിടെ ഇല്ലേ?

അച്ഛൻ—ഉണ്ടു്.

ഹെഡ്—അവരെ വിട്ടുതരണം, അറസ്റ്റു് ചെയ്യണം.

അച്ഛൻ—എന്തിനു്?

ഹെഡ്—പാരലാട്ടുനമ്പൂതിരിയെ കൊന്ന കുററത്തിനു്.

അച്ഛൻ—നമ്പൂരിയെ അവരല്ലല്ലോ കൊന്നതു്.

ഹെഡ്—അതു് അവർതന്നെ; കാര്യം തെളിഞ്ഞുപോയി.

അച്ഛൻ—എങ്ങനെ?

ഹെഡ്—രാമൻമേനവനും ശങ്കരമേനവനും സാക്ഷിപറഞ്ഞിരിക്കുന്നു. അവരെ കൊണ്ടുപോകണം.

അച്ഛൻ—അവർ എരപ്പകരം. അവർ പറഞ്ഞാൽ തെളിവാകുമോ? ആകട്ടെ, നിങ്ങൾ കുളിച്ചു് ഊണുകഴിച്ചു വരിൻ. ബാക്കി പിന്നെ ആവാം, വേണ്ടതു ചെയ്യാം.

ഉടനെ അവർ കുളിക്കാനും ഉണ്ണാനും പോയി. കൃഷ്ണനും വൈത്തിയും അച്ഛന്റെ കാൽപിടിച്ചു കരയാൻതുടങ്ങി.

അച്ഛൻ—നമ്പി! പോലീസുകാരെ എങ്ങനെ മടക്കി അയയ്ക്കാം.

നമ്പി—കുറെ രൂപാ കൊടുത്താൽ അവർ പൊയ്ക്കൊള്ളും

അച്ഛൻ—എന്തു കൊടുക്കണം.

വൈത്തി—രാമൻമേനവൻ ഇരുനൂറു കൊടുത്തു. മുന്നൂറു രൂപാ കൊടുത്താൽ അവർ പൊയ്ക്കൊള്ളും.

അച്ഛൻ—നമ്പി! മുന്നൂറു രൂപാ കൊടുത്തു് അവരെ അയയ്ക്കൂ.

പോലീസുകാർ ഊണുകഴിഞ്ഞു് എത്തി. വൈത്തിയും നമ്പിയുംകൂടെ ആലോചിച്ചു് നൂറു രൂപാ കൊടുത്തു് അവരെ തൃപ്തരാക്കി അയച്ചു. ബാക്കി നൂറുവീതം പകുത്തു നമ്പിയും വൈത്തിയും കൂടി എടുത്തു.

വഴിയിൽ പോലീസുകാർ തമ്മിൽ ഇങ്ങനെ ഒരു സംഭാഷണം ഉണ്ടായി.

ഹെഡ്—എടോ-നൂററിപ്പതിനേഴെ! ഈ കേസു വേഗം കളഞ്ഞുകൂടാ.

പ്യൂൺ—ഉള്ളതാണങ്ങുന്നേ! നല്ല കഴമ്പുള്ളതാണു്. മററുള്ളവക്കും വല്ലതും കിട്ടട്ടെ.

ഹെഡ്—വാസ്തവത്തിൽ പട്ടരും കൃഷ്ണനുംകൂടി ശങ്കരമേനവനെ കൊല്ലാൻ വിഷംകൊടുത്തതാണു്. പക്ഷേ പററിയതു് പാവം നമ്പൂരിക്കു്.

പ്യൂൺ—അവരെപ്പിടിച്ചു നാലു കൊടുക്കയെങ്കിലും വേണം.

അടുത്ത ദിവസം കാലത്തു് വൈത്തി അച്ഛന്റെ മുൻപിൽ ചെന്നു മഠത്തിലേയ്ക്കു പോകാൻ അനുവാദം ചോദിച്ചു.

അച്ഛൻ—വൈത്തി എന്തിനു് ഇപ്പോൾ പോകുന്നു. രണ്ടു മൂന്നു ദിവസം സുഖം എടുത്തു് ഇവിടെ താമസിക്കൂ.

വൈത്തി—കല്പിച്ചതു ശരിയാണു്. എനിക്കു വലിയ ക്ഷീണം ഉണ്ടു്. എങ്കിലും പോകാതെ തരമില്ല. മഠത്തിൽ ചെലവിനു് ഒന്നുമില്ല. കുട്ടികൾ ഒന്നുരണ്ടുദിവസമായി പട്ടിണിയാണു്. ഒരു കാശു കൈവശമില്ല.

അച്ഛൻ—കൃഷ്ണ! നമ്പിയെ ഇങ്ങോട്ടു വിളിക്കൂ. വൈത്തിക്കു് ഒരു മുപ്പതു ഉറുപ്പിക കൊടുക്കാൻ പറയൂ.

വൈത്തി—(അച്ഛനെ തൊഴുതുംകൊണ്ടു്) യജമാനൻ തരുമെന്നു് എനിക്കറിയാം. ഇവിടുത്തെ കാരുണ്യമല്ലാതെ എനിക്കു വേറെ ഒരാശ്രയവുമില്ല. എനിക്കു വേറെ ഒരു സങ്കടം ബോധിപ്പിക്കാനുണ്ടു്.

അച്ഛൻ—വൈത്തി പറഞ്ഞോളൂ. എന്തും സാധിച്ചുതരാം. പറഞ്ഞോളൂ.

വൈത്തി—മേത്തച്ചിയെ എന്റെ മഠത്തിൽ താമസിപ്പിച്ചെന്നും പറഞ്ഞു് എന്റെ ബന്ധുക്കൾ എനിക്കു ഭ്രഷ്ടുകല്പി

ക്കാൻ ശ്രമിക്കുന്നു. പൊന്നെജമാനൻ രക്ഷിക്കണം. എനിക്കു് ഭ്രഷ്ടുവന്നുപോയാൽ പിന്നെ എൻെറ സാക്ഷിക്കു വിലയില്ലാതെ വരും. എൻെറ സാക്ഷിയില്ലെങ്കിൽ കേസിനു വലിയ ദോഷം ഉണ്ടു്. അതാണു് എനിക്കുള്ള സങ്കടം.

അച്ഛൻ—മേത്തച്ചിയെ ബ്രാഹ്മണഗൃഹത്തിൽ താമസിപ്പിച്ചതു കുററകരമല്ല. അവർ പറയുന്നതു ശരിയാണു്. ഭ്രഷ്ടു കൂടാതിരിക്കാൻ നാമെന്തുചെയ്യണം.

വൈത്തി—സമുദായത്തിലേയ്ക്കു 101 രൂപാ പ്രായശ്ചിത്തം ചെയ്യണമെന്നും, പന്ത്രണ്ടു ബ്രാഹ്മണരെ വരുത്തി പുണ്യാഹം വേണമെന്നും അവർ ശഠിക്കുന്നു.

അച്ഛൻ—പുണ്യാഹത്തിനു് ചെലവെന്താകും.?

വൈത്തി—ദക്ഷിണ ഉൾപ്പെടെ പത്തുരൂപയിൽ കുറഞ്ഞാൽ സാധിക്കയില്ല.

അച്ഛൻ—എന്നാൽ നൂററിപ്പത്തൊന്നു രൂപാ വാങ്ങിക്കൊള്ളുക.

വൈത്തി—ഇനി ഒന്നുകൂടി ബോധിപ്പിക്കാനുണ്ടു്. ശാരദയെ മേത്തച്ചി എന്നു് അവളെക്കൊണ്ടുതന്നെ പറയിച്ചതു് സമർത്ഥന്മാരായ മൂന്നുനാലു പേരുടെ സഹായംകൊണ്ടാണു്. അവർക്കു ശരിയായി വല്ലതും കൊടുക്കാമെന്നു് ഏററിട്ടുണ്ടു്.

അച്ഛൻ—ശരിയാണു്. അവർ വലിയ സഹായം അല്ലേ ചെയ്തതു്. അവർക്കു നല്ല സമ്മാനം കൊടുക്കണം.

വൈത്തി—ശാരദ തനിയെ മേത്തച്ചി എന്നു സമ്മതിച്ചുപോയി. അതു നമുക്കു് ഒരു വലിയ ജയമാണു് അങ്ങിനെ നമ്മെ സഹായിച്ച അവർക്കു വല്ലതും നാം ശരിയായി കൊടുക്കണം. ഇനി മേലാലും അവരുടെ സഹായം നമുക്കു വേണ്ടിവരും.

അച്ഛൻ—വൈത്തി പറഞ്ഞതെല്ലാം പരമാർത്ഥമാണു്. അവർക്കു് എന്തുകൊടുക്കണമെന്നു കൂടി നിശ്ചയിച്ചോളു.

വൈത്തി—എല്ലാം യജമാനൻ കല്പിച്ചു് നിശ്ചയിച്ചാൽ മതി. അവർ നാലുപേരുണ്ടു്. എല്ലാവരും ഒരുമാതിരി കേഡികളും എന്നാൽ ഓരോ ആവശ്യത്തിനു് ഉപകരിക്കുന്നവരുമാണു്. ബാഹ്യമാനമേറിയ ഈ എടത്തിലെ സ്ഥിതിക്കു് ഓരോർക്കു ഇരുപത്തിഅഞ്ചു് രൂപയിൽ കുറഞ്ഞു കൊടുക്കുന്നതു കഷ്ടമാണു്.

അച്ഛൻ—എന്നാൽ അങ്ങനെതന്നെയാകട്ടെ.

ഉടനെ അച്ഛൻ നമ്പിയെ വിളിച്ചു് 261 രൂപാ വൈത്തിക്കു കൊടുക്കാൻ ആജ്ഞാപിച്ചു. വൈത്തി സകൌതുകം അതു് എണ്ണിവാങ്ങിച്ചു് സ്വഗൃഹത്തിലേക്കു യാത്രയാകുകയുംചെയ്തു.

സ്വഗൃഹത്തിലെത്തി പട്ടർ കുളിയും ഊണും കഴിഞ്ഞു് കിടന്നുറങ്ങി. കാലത്തു് എഴുനേററപ്പോൾ കണികണ്ടതു് അപ്പുനായരെയാണു്.

പട്ടർ—എന്താ നായരെ! രൂപ കൊണ്ടുവന്നിട്ടുണ്ടോ?

നായർ—ഉവ്വു്. സ്വാമി ഉണ്ടു്.

പട്ടർ—നിങ്ങൾ നോട്ടെഴുതി തന്നതു് ആയിരം രൂപയ്ക്കല്ലെ.

നായർ—അതെ; എണ്ണൂറെ പററിയിട്ടുള്ളു. മുന്നൂറുരൂപാ കഴിഞ്ഞമാസത്തിൽ തിരിച്ചു തന്നിട്ടുമുണ്ടു്. ബാക്കി പറയണം.

പട്ടർ—എണ്ണൂറുരൂപയ്ക്കു് പലിശ ആറുമാസത്തേക്ക നൂററുക്കു് അഞ്ചു ക്രമത്തിനു് 240 രൂപാ. പലിശ മാസംതോറും തരാതിരിക്കുന്നതിനു പിഴ 20 രൂപാ. ഞാൻതന്നെ അന്വേഷിച്ചു മൂന്നുതവണ വന്നതിനു് എനിക്കു പടി 30 രൂപാ. ആകെ 290 രൂപാ. ബാക്കി 10 രൂപാ നീക്കി 790 രൂപാ വയ്ക്കു. നോട്ടു വാങ്ങിക്കൊള്ളു.

നായർ—ഇതെന്തു കണക്കാണു് സ്വാമി. നേരത്തെ ഇതൊന്നും പറഞ്ഞില്ലല്ലോ.

പട്ടർ—പറയണോ. ഇതു് എന്റെ പണമല്ല. ഉണ്ടിയൽ കടക്കാരൻ പിച്ചുഅയ്യരോടു് 3 പലിശയ്ക്കു കടംവാങ്ങി തന്റെ നിർബന്ധംമൂലം തന്നതാണു്. അയാൾ എന്റെപേക്ഷ നോട്ടീസയച്ചു. എനിക്കു കുഴച്ചിലായി. എനിക്കും വല്ലതും ലാഭം വേണ്ടേ? ഇതാ രൂപാ ഉടനെ ഉണ്ടിയൽകടയിൽ കൊടുക്കാൻ കൊണ്ടുപോകയാണു്. താൻകൂടെ വരുന്നാളു.

നായർ—പൊന്നുസ്വാമി! ദൈവത്തെ ഓർത്തു് കുറെ ഇളവു ചെയ്തുതരണം.

പട്ടർ—പോടാ ഒരു കാശു് ഇളയ്ക്കുകയില്ല. ഞാൻ സ്വന്തക്കാരനല്ല. ആയിരം രൂപയ്ക്കു് ഇന്നു ഞാൻ കേസുകൊടുക്കും. പൊയ്ക്കൊള്ളു.

നായർ പലവിധത്തിൽ താണുപറഞ്ഞിട്ടും പട്ടരൊട്ടു പററിയില്ല. ഒടുവിൽ അയാൾ പറഞ്ഞ തുകകൊടുത്തു് എണ്ണമിട്ടു പോയി.

പട്ടർ—കാപ്പികുടികഴിഞ്ഞു് വീട്ടുചെലവിനു കുറെ രൂപാ കെട്ടിയവളെ ഏല്പിച്ചു താൻ കൊണ്ടുവന്നതും അവിടെ കുറെ ഇരുന്നതും അപ്പോൾ കിട്ടിയതും എല്ലാംകൂടി 1200 രൂപാ എടുത്തു് പിച്ചുഅയ്യരുടെ ഉണ്ടിയൽകടയിൽ ഡിപ്പാസിററു ചെയ്യാനായി തയാറായി. നോട്ടു് ഒരു അരമടിശ്ശീലയിലാക്കി അരയ്ക്കു

വച്ചുകെട്ടി പുറപ്പെട്ടു. ഒരു ചെറിയ കുന്നു കടന്നുവേണം പട്ടർക്കു പോകാൻ. അവിടെ അധികം ജനവാസമില്ലെങ്കിലും അക്രമികളും മററുമുള്ള സ്ഥലമല്ല. പട്ടർ കുന്നിന്റെ മുകളിൽ ഒരു വൃക്ഷച്ചുവട്ടിൽ ഇരുന്നു മുറുക്കാൻപൊതിയഴിച്ചപ്പോൾ അടുത്തുള്ള കുററിക്കാട്ടിൽ ഒളിച്ചിരുന്ന എട്ടുപത്തു കുററന്മാർ പട്ടരെ വളഞ്ഞു.

പ്രധാനി—അല്ല! നമ്മു മണിയൻ സ്വാമിയാ—എന്ന സമാചാരം. എങ്കളുക്കുകൂടി കൊഞ്ചം വെത്തിലപാക്കു കൊടുമേൻ.

പട്ടർ—(പരിഭ്രമിച്ചു് സർപ്പദൃഷ്ടി ഇട്ടുകൊണ്ടു്.) നാൻ അന്തമണിയൻ താൻ! പാവം മണിയൻ. വെത്തില പോട്ടുങ്കോൾ.

പ്രധാനി—നീങ്കൾ എങ്കെ പോകിതസ്വാ! സുഖംതാനാ.

പട്ടർ—എന്ന സുഖം ശാപ്പാട്ടുക്കു വകയില്ലെ. കുളന്തകൾ അവിളവും പട്ടിണിതാൻ. ഭിക്ഷതെണ്ടിപ്പോകുറനപ്പാ! പോഹട്ടും. എന്നുപറഞ്ഞു പട്ടർ യാത്രയ്ക്കു് ഒരുങ്ങി; പ്രധാനി പട്ടരുടെ പുറത്തു തടവിക്കൊണ്ടു്.

ഒങ്കളുടെ അരയിലെ പൊങ്കിക്കാണറുതു് എന്നയ്യാ!

പട്ടർ—അയ്യയ്യോ! തൊടാതുങ്കോ അയ്യോ ഒരു നീരുതാൻ. അന്ത ഡാക്കിട്ടർ നെത്തിക്കു കീറി മരുന്നു വച്ചു കെട്ടി പോട്ടിരുക്കാൻ. രൊമ്പം വേദനൈ. നടക്കറുതുക്കു മുടിയാതു്. ആനാലും കുളന്തകൾ അഴറുതിനാലെ ഭിക്ഷതെണ്ടി പോകറേൻ. നീങ്കൾ പാക്യം പിറന്തവാൾ. നാൻ പാപി! മഹാപാപി! വിട്ടുങ്കോൾ. അപ്പാ! പോഹട്ടും.

പട്ടർ ഇങ്ങനെ പ്രസംഗം തുടങ്ങിയപ്പോഴേക്കു് പ്രധാനി ഹടി കള്ളപ്പട്ടരെ! അരയിൽനിന്നു മടിശ്ശീലയും രൂപയും അഴിച്ചു താഴെവയ്ക്കു! നിന്റെ ഡാവു് ഇവിടെ നടക്കുമോ? രൂപാ 800 കാണും. വയ്ക്കു് താഴെ എന്നു പറഞ്ഞുകൊണ്ടു് പുറത്തു രണ്ടുമൂന്നു പ്രഹരം ഏല്പിച്ചു. പട്ടർ ഉറച്ചു കരയാൻ തുടങ്ങിയപ്പോഴേയ്ക്കു് മറെറാരാൾ അയാളുടെ വായു് പൊത്തിപ്പിടിച്ചു. വേഗം അവർ പട്ടരുടെ അരയിൽനിന്നും രൂപാ കഴിച്ചു് അപഹരിച്ചു് അയാളെ ഒരു മരത്തിൽ പിടിച്ചു കെട്ടിയിട്ടു് ഓടിപ്പോകയും ചെയ്തു. പട്ടർ അവിടെ കുറച്ചു നേരം നിന്നപ്പോൾ അതിലേവന്ന രണ്ടു വഴിപോക്കർ അയാളെ ബന്ധനത്തിൽനിന്നു വേർപെടുത്തി. ഈ പററിയ അപകടം പുറത്തു ശബ്ദിച്ചാൽ വിശേഷമില്ലെന്നും മററതെങ്കിലും വിധത്തിൽ എടത്തിൽനിന്നുതന്നെ ഇ

നസ്സംതീക്കാൻ ശ്രമിക്കാമെന്നും ഉറച്ചുകൊണ്ടു പട്ടർ വിഷണ്ണനായി ഗൃഹത്തിലേയ്ക്കു മടങ്ങി.

---

## അദ്ധ്യായം ൧൩.

---

മാസം മൂന്നു നാലു കഴിഞ്ഞു. കോടതി തുറക്കാറായി. സാക്ഷിക്കാര്യത്തെക്കുറിച്ചു് തീർച്ച അറിവാൻ ശങ്കുവാര്യരേയും പാൽനരയില്ലത്തു നമ്പൂരിയേയും കാണ്മാനായി ശങ്കരമേനവൻ അതിരാവിലെ പുറപ്പെട്ടു. ഒൻപതുമണിയോടുകൂടി വാര്യത്തിനു സമീപത്തെത്തി. അടുത്തുള്ള അമ്പലത്തിന്റെ കളിത്തട്ടിൽ ഇരുന്നു് അല്പം വിശ്രമിക്കുമ്പോൾ ഒരു യുവതി അതിലെ വരുന്നതു കണ്ടു. അവൾക്കു് ഏകദേശം പതിനേഴ് വയസ്സു പ്രായം കാണും. സാമാന്യമായ രീതിയിൽ വസ്ത്രധാരണം ചെയ്തിട്ടുണ്ടു്. കൈയിൽ മൂന്നുനാലു പുസ്തകങ്ങൾ ഉള്ളതിനാൽ അവൾ കളരിയിലേക്കു പുറപ്പെട്ടിരിക്കയാണെന്നു പറയാതെ അറിയാം. കൃശവും ബലവത്തരവുമായ ശരീരവും കോമളമായ മുഖവും നീലനയനങ്ങളും മുഖത്തുള്ള പ്രസന്നഗംഭീരഭാവവും ഏററവും ആകർഷണീയമാണു്. ആ സുകുമാരി ശങ്കരമേനവന്റെ സമീപത്തു് എത്തി. രണ്ടുപേരും പരസ്പരം നോക്കി.

ശങ്കരമേനവൻ—നിങ്ങൾ എവിടെപ്പോകുന്നു.

യുവതി—വാര്യത്തേയ്ക്കു്.

ശ-മേ—വാര്യരാശാന്റെ കൂടെ സംസ്കൃതം പഠിക്കയാണു് അല്ലേ.

യുവതി—അതെ.

ശ-മേ—എന്തു പഠിക്കുന്നു.

യുവതി—രഘുവംശം.

ശം-മേ—ആശാൻ ഇവിടെയുണ്ടല്ലോ.

യുവതി—ഉണ്ടു്.

ശം-മേ—നിങ്ങളുടെ പേരെന്തു്.

യുവതി—ഗൗരിക്കുട്ടി എന്നു്.

ഇങ്ങനെ പറഞ്ഞു യുവതി കടന്നുപോയി. ശങ്കരമേനവനും പിന്നാലെ തിരിച്ചു. വാര്യരുടെ നാലുകെട്ടിന്റെ തെക്കെ അററത്തുള്ള പൂമുഖമാണു് കളരി. അവിടെ സവർണ്ണർക്കുമാത്രം ഇരിക്കാം. അടുത്തു മുൻവശത്തായി ചെറിയ ചെറിയ കുടിൽ

കാണാം. അവയെല്ലാം ആശാരി, കണിയാൻ, ഈഴവൻ മുതലായവരുടെ സ്ഥാനങ്ങളാണു്. ശങ്കരമേനവൻ നടന്നു കളരിയുടെ ഒരുവശത്തു് ഒരു പലകമെടഞ്ഞു കെട്ടിയിട്ടുള്ള സ്ഥലത്തു ചെന്നു നിന്നു് അതിന്റെ വിടവിൽകൂടി കളരിയിലേക്കു നോക്കി. അവിടെ ആൺകുട്ടികളും പെൺകുട്ടികളും ധാരാളം ഇരിപ്പുണ്ടു്. ഒരു പുൽപ്പായിൽ ശങ്കുവാദ്ധ്യാർ ഇരിക്കുന്നു. അന്നേദിവസം ശങ്കുവാദ്ധ്യാരുടെ ഗുരു, ഗോവിന്ദവാദ്ധ്യാരും അവിടെ വന്നിട്ടുണ്ടു്. അദ്ദേഹം ഒരു കസാലയിലാണു് ഇരിക്കുന്നതു്. തന്റെ ഗുരുനാഥന്റെ ആഗമനംമൂലം ശങ്കുവാദ്ധ്യാർ കൂടുതൽ പ്രസന്നനായിരിക്കുന്നു. വിദ്യാവൃദ്ധനും വയോവൃദ്ധനുമായ ഗോവിന്ദവാദ്ധ്യാർ ഒരു സംസ്കൃതപദ്യത്തിന്റെ അർത്ഥമെഴുതാൻ കുട്ടികളോടാജ്ഞാപിച്ചു.

നിന്ദന്തു നീതിനിപുണാ യദി വാ സ്തുവന്തു
ലക്ഷ്മീസ്സമാവിശതു ഗച്ഛതു വാ യഥേഷ്ടം
അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ,
ന്യായാൽ പഥഃ പ്രവിചലന്തി പദം ന ധീരാഃ.

ഗോവിന്ദവാദ്ധ്യാർ പല കുട്ടികളുമർത്ഥമെഴുതിയതു വാങ്ങി നോക്കി. ഒന്നും അദ്ദേഹത്തിനു ബോധിച്ചില്ല. ശാരദക്കുട്ടി എഴുതിയതു് ഇങ്ങോട്ടു കൊടുക്ക എന്നു ശങ്കുവാദ്ധ്യാർ പറഞ്ഞു. ആ സുമുഖി വിനീതയായി ബുക്കു് ഗോവിന്ദവാദ്ധ്യാരുടെ സന്നിധിയിൽ വച്ചു. അദ്ദേഹം അതിൽ എഴുതിയിരിക്കുന്നതു് ഇങ്ങനെ വായിച്ചു.

“നീതിശാലികൾ നിന്ദിക്കട്ടെ. അഥവാ സ്തുതിക്കട്ടെ. ഐശ്വര്യം ഉണ്ടാവുകയോ പോവുകയോ ചെയ്യട്ടെ. ഉടനെയോ വളരെക്കാലം കഴിഞ്ഞോ മരണം സംഭവിക്കട്ടെ. എന്തുതന്നെയായാലും ധീമന്മാർ ന്യായമാർഗ്ഗത്തിൽനിന്നും വ്യതിചലിക്കയില്ല നിശ്ചയം.”

ഗോവിന്ദവാദ്ധ്യാർ—(സന്തോഷത്തോടെ) ശാരദ ഏതു കാവ്യം വായിക്കുന്നു.

ശാരദക്കുട്ടി—രഘുവംശം.

ഗോവിന്ദ—കൊള്ളാം മാഘവും നൈഷധവും വായിക്കുന്നവരേക്കാൾ ഭേദം. വളരെ ഭേദം. അർത്ഥം ശരിയായി എഴുതിയിരിക്കുന്നു. കൈയക്ഷരവും വളരെ നന്നു്. നന്നായി വരും.

ഇതെല്ലാം കണ്ടും കേട്ടും നിന്ന ശങ്കരമേനോൻ ഈ പദ്യം തന്റെ കാര്യം പറവാനുള്ള സന്ദർഭം തുറന്നു തന്നിരിക്കുന്നു എന്നു കരുതിക്കൊണ്ടു് അവരുടെ മുമ്പിൽ പ്രത്യക്ഷനായി രണ്ടുപേരെയും സവിനയം വന്ദിച്ചു.

ശങ്കുവാൎയ്യർ—(സന്തോഷത്തോടെ) ഓഹോ! ശങ്കരമേനോനൊ? വരുന്ന വഴിയാണു് അല്ലെ? വ്യവഹാരകാൎയ്യം എന്തായി. അന്നു പറഞ്ഞതുപോലെ അങ്ങോട്ടുവരുവാൻ എനിക്കു സാധിച്ചില്ല.

ശം—മേ—വ്യവഹാരം ഉടനെ കൊടുക്കാൻ തീൎച്ചയാക്കി. നിങ്ങളുടെ എല്ലാം അനുവാദം കിട്ടാത്ത താമസമേയുള്ളു.

ഗോവിന്ദവാൎയ്യർ ശങ്കരമേനവനെ സൂക്ഷിച്ചുനോക്കി. ആ യുവധീരന്റെ ഭാവവും വേഷവും സംസാരവും ആ വൃദ്ധനു വളരെ ബോധിച്ചു.

ഗോവിന്ദവാൎയ്യർ—(ശംകുവാൎയ്യരോടു്) ഈ ആൾ ഏതാണു് ശങ്കു! എന്താണു് വ്യവഹാരം?

ശംകുവാൎയ്യർ—എടത്തിൽ നിന്നും ഒരു കല്യാണിഅമ്മ പുറപ്പെട്ടുപോയതു് അങ്ങു് ഓൎക്കുന്നുണ്ടായിരിക്കുമല്ലോ?

ഗോവിന്ദവാൎയ്യർ—ഓഹോ! ഓൎക്കുന്നു; നല്ലപോലെ ഓൎക്കുന്നു. കല്യാണി എന്റെ ശിഷ്യയല്ലെ? എത്ര നല്ല പ്രകൃതമായിരുന്നു. ആ ദുഷ്ടൻ അച്ചൻനിമിത്തമാണു് ആ സാധു പോയതു്. കഷ്ടം!

ശംകുവാൎയ്യർ—അവൾ കാശിയിൽവച്ചു് രാമൻമേനവൻ എന്ന ഒരു നായരെ ഭൎത്താവായി സ്വീകരിച്ചു. അവൾക്കു ശാരദ എന്ന ഒരു കുട്ടിയുണ്ടായി. കല്യാണിയമ്മ ഈയിടെ [illegible]വച്ചു മരിച്ചു. അച്ഛനും മകളുംകൂടി ഇപ്പോൾ ഉദയന്തളിയിൽ എത്തിയിട്ടുണ്ടു്.

ഗോവിന്ദവാൎയ്യർ—ഓഹോ—ആ കഥയെല്ലാം കേട്ടു. ആ കുട്ടി മേത്തച്ചിയാണെന്നും മറ്റും എടത്തിലെ അച്ചൻ മുതലായവർ പറഞ്ഞു പരത്തിയതും കേസുകൊടുക്കാൻ ആലോചിക്കുന്നതുമെല്ലാം ഞാൻ അറിഞ്ഞു. അതിൽ നീയെന്തു ചെയ്യാനാണു്.

ശം—വാൎയ്യർ—ഞാൻ സാക്ഷി പറയണമെന്നു് ഇവർ ആവശ്യപ്പെടുന്നു.

ഗോ—വാൎയ്യർ—അതു് നിനക്കു് എങ്ങനെ അറിയാം.

ശം—വാൎയ്യർ—ഞാൻ കുറെ വൎഷം മുമ്പു കാശിയിൽ വച്ചു കല്യാണി അമ്മയെയും ശാരദയെയും മറ്റും കണ്ടിട്ടുണ്ടു്. രണ്ടു മൂന്നു ദിവസം അവരുടെ വസതിയിലായിരുന്നു എന്റെ താമസം.

ഗോ—വാൎയ്യർ—എന്നാൽ സത്യം പറയുവാൻ എന്തു വിഷമമാണുള്ളതു്.

ശങ്കരമേനോൻ—ഞങ്ങൾക്കു് അനുകൂലമായി സാക്ഷി എഴുതിയാൽ എടത്തിലുള്ളവർ ക്രുദ്ധിക്കുമെന്നു് ആശാൻ ഭയപ്പെടുന്നു.

ഗോ-വാദ്ധ്യർ—(ഭാവഭേദത്തോടെ) എന്തു്? ഒരാളിന്റെ വിരോധം ഓർത്തു സത്യം പറയാൻ മടിക്കരുതു! ഇപ്പോൾ ഇവിടെ പറഞ്ഞ പദ്യത്തിന്റെ സാരംതന്നെയെന്താണു്. ഞാൻ നിന്നെ കള്ളം പറവാൻ പഠിപ്പിച്ചിട്ടുണ്ടോ?

ശങ്കുവാദ്ധ്യർ—(സവിനയം) ഞാൻ കള്ളം പറയുമെന്നു ഗുരുനാഥൻ ശങ്കിക്കേണ്ട.

ഗോ-വാദ്ധ്യർ—ഇയാൾ രാമൻമേനവന്റെ ബന്ധുവാണോ?

ശങ്കുവാദ്ധ്യർ—അല്ല കാര്യസ്ഥനാണു്.

ഗോ-വാദ്ധ്യർ—ഹേ! ശങ്കരമേനവൻ! ശങ്കുവിനെ സാക്ഷിയാക്കിക്കൊള്ളൂ. ഇവൻ സത്യം തുറന്നു പറയും. സംശയിക്കേണ്ട. ഉടനെ ശങ്കരമേനവൻ സവിനയം സന്തോഷത്തോടെ ശങ്കുവാദ്ധ്യരുടെ മുഖത്തേക്കു നോക്കി.

ശ-വാദ്ധ്യർ—എന്റെ ഗുരുനാഥൻ കല്പിച്ചാൽ മരിക്കാൻ പോലും ഞാൻ തയ്യാർ. ഞാൻ സത്യം കോടതിയിലും എവിടെയും പറയാം. പൊയ്ക്കൊള്ളൂ. പാർവ്വതിയില്ലത്തെ നമ്പൂരിയെ കണ്ടോ?

ശ-മേ—ഇല്ല. ഇനി അങ്ങോട്ടു പോകയാണു്.

ശ-വാദ്ധ്യർ—അദ്ദേഹം എടത്തിലേക്കു വിപരീതമായി ഒന്നും പറകയില്ല.

ശ-മേ—വേണ്ട; ഞങ്ങൾ സാക്ഷിയാക്കും. കോടതിയിൽ വന്നു കള്ളം പറയട്ടെ. സത്യം താനെ വെളിപ്പെടും.

ഗോ-വാ—ഉള്ളതാണു മേനോൻ! നിങ്ങൾ വേണ്ടതു ചെയ്തോളൂ. വിജയം ദൈവം തരും.

ശങ്കരമേനവൻ അവരെ രണ്ടുപേരെയും വന്ദിച്ചു് ശകുനം നന്നെന്നുള്ള ചാരിതാർത്ഥ്യത്തോടെ യാത്രയായി. അവരുടെ സംഭാഷണങ്ങൾ ഗൌരിക്കുട്ടിഅമ്മയും ശങ്കുനമ്പിയുടെ ഒരു മരുമകനും ശ്രദ്ധിച്ചുകൊണ്ടിരുന്നു. ശങ്കുനമ്പിയുടെ മരുമകൻ തലവേദനയെന്നു പറഞ്ഞു് ഉച്ചയ്ക്കു പോകയുംചെയ്തു. ശങ്കരമേനവൻ പോയതിന്റെ ശേഷവും ശങ്കുവാദ്ധ്യരും ഗോവിന്ദവാദ്ധ്യരും കൂടി ശാരദയെപ്പററി പലതും സംസാരിച്ചു. കുറെ പകലായതു തൊട്ടുകൂടി ഗോവിന്ദവാദ്ധ്യർ ശിഷ്യനോടു യാത്രപറഞ്ഞു പോയി. ഗുരുനാഥന്റെ വരവിന്റെ സന്തോഷസൂചകമായി കുറേനേരത്തെ കളരി നിർത്തി. വിദ്യാർത്ഥികളെല്ലാം വസതിയിലേയ്ക്കു ഉത്സാഹത്തോടെ പോയി.

മണി നാലരയായി. ശങ്കുവാദ്ധ്യർ ചില പുസ്തകങ്ങൾ വായി

ച്ചുകൊണ്ടിരിക്കയാണു്. ഉടനെ ശങ്കുനമ്പി ധൃതിയായി വരുന്നതുകണ്ടു. ആ ക്രുദ്ധസ്വരൂപം വിയർത്തൊലിച്ചു മുററത്തു വന്നുകയറി മുഖത്തു സംഹാരരുദ്രന്റെ കോപം പ്രത്യക്ഷപ്പെട്ടിരുന്നു. വാദ്ധ്യർ വേഗം എഴുന്നേററു് നമ്പിയെ ഇരിക്കാൻ സവിനയം ക്ഷണിച്ചു

നമ്പി—എടോ! വാദ്ധ്യരെ! ഇന്നു് ഇവിടെ ആ പട്ടി ശങ്കു വന്നിരുന്നു. ഇല്ലേ?

വാദ്ധ്യർ—ഏതു ശങ്കരൻ!

നമ്പി—ഏതു ശങ്കരൻ എന്നു താനറിഞ്ഞില്ല അല്ലേ? എടത്തിലെ ശത്രു ആ ശങ്കരമേനോൻ.

വാദ്ധ്യർ—ശരി. വന്നിരുന്നു. ഞാൻ സാക്ഷിയെഴുതണമെന്നു ആവശ്യപ്പെട്ടു.

നമ്പി—താൻ സാക്ഷിയെഴുതാമെന്നു സമ്മതിച്ചില്ലേ.

നമ്പി—സത്യം പറയാമെന്നു ഞാൻ സമ്മതിച്ചു.

നമ്പി—എടത്തിലേക്കു് വിപരീതമായി താൻ സാക്ഷി പറയും ഇല്ലേ? കാണാം തന്റെ ചുണ.

വാദ്ധ്യർ—നമ്പി! എടത്തിലേയ്ക്കനുകൂലമായാലും പ്രതികൂലമായാലും സത്യം പറയാതെ കഴിയുമോ.

നമ്പി—തന്റെ സത്യം. ഇതു സത്യവാദിയുണ്ടോ. രണ്ടാമത്തെ ഹരിശ്ചന്ദ്രനാണു്. തന്റെ അടുക്കളയുടെ തൊട്ടുകിടക്കുന്ന സ്ഥലം ആരുടെയെന്നു തനിക്കറിയാമോ?

വാദ്ധ്യർ—അറിയാം; എടത്തിലെ വകയാണു്.

നമ്പി—ആലോചിക്കാൻ ഞാൻ തനിക്കു് രണ്ടുമൂന്നുദിവസത്തെ അവധി തരുന്നു. ഇന്നേക്കു നാലാം ദിവസം നാലുമണിക്കു മുൻപു് താൻ വലിയച്ഛന്റെ അടുത്തുവന്നു് എടത്തിലേക്കു വിപരീതമായി സാക്ഷി എഴുതുകയില്ലെന്നു സത്യം ചെയ്തു പറയണം. അല്ലാത്തപക്ഷം തന്റെ അടുക്കളയുടെ തൊട്ടടുത്തു കുടിൽ കെട്ടി ഞാൻ പറയനെ താമസിപ്പിക്കും; കരുതിക്കൊള്ളൂ. നമ്പിയാണു പറഞ്ഞതു്. എടത്തിലെ വലിയ കാര്യസ്ഥൻ ശങ്കുനമ്പിയാണു പറഞ്ഞതു്. നല്ലതുപോലെ ഓർത്താളൂ.

എന്നു പറഞ്ഞു വിറച്ചു തുള്ളിച്ചാടി അവിടെ നിന്നു് ഇറങ്ങിപ്പോയി. വാദ്ധ്യർ വളരെ വിഷണ്ണനായി. സാധു വല്ലാതെ ഭയന്നു. നമ്പിയെ വാദ്ധ്യർക്കു നല്ലവണ്ണമറിയാം. അയാൾ ദുഷ്കൃത്യങ്ങൾ ചെയ്യാൻ ലേശം മടിക്കയില്ലെന്നും ക്രൂരനായ വലിയച്ഛൻ അതിനെല്ലാമനുകൂലിക്കുമെന്നും നിശ്ചയമുണ്ടു്.

“നമ്പി പറഞ്ഞതുപോലെ നാലാം ദിവസം പറയനെ

അവിടെ താമസിപ്പിക്കാൻ മടിക്കയില്ല. എടത്തിലേക്ക് അനുകൂലമായി കള്ളം പറയുക വളരെ പ്രയാസം". വാദ്ധ്യാരുടെ മനം മയങ്ങി കണ്ണിൽ ഇരുട്ടു കയറി തല കറങ്ങുന്നതുപോലെ തോന്നി. ഈശ്വരാ! എന്താണു ചെയ്യേണ്ടതു്. എന്നായി. ആലോചന.

വാദ്ധ്യാർക്ക് എന്തെങ്കിലും കുണ്ഠിതമുണ്ടായാൽ ഉടൻ അടുത്തുള്ള ദേവീക്ഷേത്രത്തിലേക്കു പോവുകയാണു പതിവു്. അവിടെച്ചെന്നു് കരഞ്ഞു പ്രാർത്ഥിച്ചാൽ വേണ്ട നിവൃത്തിയുണ്ടാകുമെന്നാണു് ആ ഭക്തന്റെ വിശ്വാസം. പല അനുഭവങ്ങളും അങ്ങനെ ഉണ്ടായിട്ടുണ്ടു്. വാദ്ധ്യാർ വേഗം കുളികഴിഞ്ഞു് അമ്പലത്തിലേക്കു പോയി. ദേവിയെ തൊഴുതു പൂവും പ്രസാദവും വാങ്ങി കുളിത്തട്ടിൽ വന്നിരുന്നു. ഉടനെ എടത്തിലെ കൃഷ്ണനുണ്ണിയുടെ ഭൃത്യൻ രാമൻ അതിലെ പോകുന്നതുകണ്ടു് വാദ്ധ്യാർ കൈകൊട്ടിവിളിച്ചു. രാമൻ അടുത്തുവന്നു.

വാദ്ധ്യാർ—രാമ! കൃഷ്ണമേനവൻ ഇവിടെയുണ്ടോ?

രാമൻ—ഉണ്ടു്. കച്ചേരി ഒഴിവാകയാൽ ഒന്നു രണ്ടു മാസമായി എടത്തിൽ തന്നെയുണ്ടു്. ഞാൻ ഇന്നും കണ്ടു.

വാദ്ധ്യാർ—ദേവീകടാക്ഷം!, ദേവീകടാക്ഷം!, രാമാ! ഞാൻ ഒരെഴുത്തുതന്നാൽ അതു മേനവന്റെ കൈയിൽ കൊടുക്കാമോ.

രാമൻ—ഓഹോ! കൊടുക്കാം. ഉടനെ വാദ്ധ്യാർ ഒരെഴുത്തെഴുതി ഇതു് മറ്റാരുടെ കൈയിലും കൊടുക്കരുതു്. മറന്നുപോകാതെ ഇന്നുതന്നെ കൃഷ്ണമേനവന്റെ കൈയിൽ കൊടുക്കണം; കേട്ടോ? എന്നുപറഞ്ഞു് രാമന്റെ കൈയിൽ കൊടുത്തു; രാമൻ യാത്രയായി. വാദ്ധ്യാർ ദേവീസ്തോത്രം ഉരുവിട്ടുകൊണ്ടു് അവിടെത്തന്നെ ഇരുന്നു.

---

## അദ്ധ്യായം ൫.

---

ശങ്കരമേനവൻ അതിവേഗം നടന്നു പാൽനഇല്ലത്തെത്തി. ചെറിയ ഓടുകൾ മേഞ്ഞിട്ടുള്ള വിശാലമായ എട്ടുകെട്ടു് ആ കുടുംബത്തിന്റെ പ്രാചീനതയെ വെളിപ്പെടുത്തുന്നു. അതിനു കുറെ തെക്കുപടിഞ്ഞാറായി ഉന്നതമായ കളിപ്പുരമാളിക കാണാം. ത്രിവിക്രമൻനമ്പൂതിരി സാധാരണ അവിടെയാണു് ഇരിക്ക പതിവു്. ആ വിവരം ഒരു ഭൃത്യനിൽ നിന്നും മനസ്സിലാക്കിയ ശങ്കരമേനവൻ അങ്ങോട്ടുചെന്നു. വലിയ എട്ടുകെട്ടിന്റെ പടി

ഞ്ഞാറെ മുററത്തു ചെന്നപ്പോൾതന്നെ നമ്പൂരി കളിപ്പുരമാളികയുടെ താഴത്തെ വരാന്തയിൽ ഒരു പുല്പായ് ഇട്ടു് ഇരിക്കുന്നതു മേനവൻ കണ്ടു. വെളുത്തുതടിച്ചു കൊഴുത്തതാണു് ശരീരം. ഉടൽ മുഴുവൻ ഒരേ ഒരു വർണ്ണമാണു്. സദാപി താംബൂലചർവ്വണം നിമിത്തം ആ വട്ടമുഖത്തിനു് ഒരു പ്രാകൃതാവസ്ഥ വന്നുകൂടിയിട്ടുണ്ടു്. സൂക്ഷിച്ചു നോക്കിയാൽ ഒരു പിത്തച്ഛായ സർവ്വത്ര കാണാം.

ശങ്കരമേനവൻ നടന്നു് നമ്പൂരിയുടെ അടുക്കൽ ചെന്നു താണു തൊഴുതു വാപൊത്തി ഓച്ഛാനിച്ചുനിന്നു.

നമ്പൂരി—ആരതു്? എവിടെനിന്നും വരുന്നു? കണ്ടുപരിചയം ഉള്ളതുപോലെ തോന്നുന്നല്ലോ.

ശം-മേ—അടിയൻ! തിരുമേനി ശങ്കുവാര്യരൊന്നിച്ചു കുറെ കൊല്ലങ്ങൾക്കു മുമ്പു കാശിയിൽ എഴുന്നള്ളിയിരുന്ന സമയം അവിടെവെച്ചു് അടിയനെ കണ്ടിട്ടുണ്ടു്.

നമ്പൂരി—കാശിയിൽ എവിടെവെച്ചു്?

ശം-മേ—പൂഞ്ചോലക്കര എടത്തിൽനിന്നു പോയ കല്യാണി അമ്മയും അവരുടെ ഭർത്താവു് രാമൻമേനവനുംകൂടി താമസിച്ചിരുന്ന വീട്ടിൽ തിരുമേനി എഴുന്നള്ളിയല്ലോ. അവിടെവെച്ചു്.

നമ്പൂരി—ശിക്ഷ! ശിക്ഷ! നോം ഓർക്കുന്നു ഓർക്കുന്നു. ശാരദ എന്ന ഒരു മകളും കൂടി ഇല്ല്യേ!

ശങ്കരമേനവൻ—അടിയൻ!

നമ്പൂ—നിന്റെ പേരു്?

ശ-മേ—ശങ്കരൻ.

നമ്പൂരി—ശ്ശ! ഓർക്കുന്നു ശങ്കരൻ. ഞങ്ങൾക്കു് അന്നു പാൽ കാച്ചിക്കൊണ്ടുവന്നു തന്നതു നീയാണു്; ഓർമ്മയുണ്ടു്. കല്യാണി മരിച്ചുപോയി ഇല്ലേ! മകളും കല്യാണിയെപ്പോലെ സുന്ദരിതന്നെ. നിങ്ങൾ ഉദയന്തളിയിൽ വന്നു താമസിക്കുന്ന വിവരവും നമ്പ്ര കൊടുക്കാൻ ആലോചിക്കുന്ന കഥയും എല്ലാം വലിയച്ചൻതന്നെ നമ്മോടു പറഞ്ഞു. നമ്പ്രകൂടാതെ സാധിക്കയില്ല; അല്ലേ

ശ-മേ—അടിയൻ! നമ്പ്ര കൊടുക്കാതെ സാധിക്കയില്ല. അപ്പോൾ തിരുമനസ്സിലെ സഹായംകൂടി വേണ്ടിവരും. അക്കാര്യം നേരത്തെ തിരുമനസ്സറിയിക്കാനാണു് അടിയൻ ഇങ്ങോട്ടു വിടകൊണ്ടതു്.

നമ്പൂരി—നോം എന്താണു സഹായം ചെയ്യേണ്ടതു്. രണ്ടോ നാലോ രൂപാ തരാമായിരുന്നു. വലിയച്ചൻ അറിഞ്ഞാൽ മുഷിയുമെന്നുള്ളതുകൊണ്ടു് അതിനും തരമില്ല.

രാമൻ—പണം കൊണ്ടുള്ള സഹായം ഇപ്പോൾ ആവശ്യമില്ല. നമ്പ്ര കൊടുത്തുകഴിഞ്ഞാൽ തിരുമേനിയെക്കൂടി സാക്ഷിയാക്കേണ്ടിവരും. ശാരദ കല്യാണിഅമ്മയുടെ മകളാണെന്നു് അവിടുന്നു കണ്ട വിവരം കോർട്ടിൽ ബോധിപ്പിക്കണമെന്നാണു് അടിയങ്ങൾക്കുള്ള അപേക്ഷ.

അവർ ഇങ്ങനെ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ഭൃത്യൻ വന്നു് ഒരു കത്തു് നമ്പൂരിയുടെ കൈയിൽ കൊടുത്തു. നമ്പൂരി അതു വായിച്ചശേഷം എഴുനേററു വലിയകെട്ടിന്റെ വരാന്തയിലേക്കു പോയി. അവിടെ എടത്തിലെ രണ്ടു ഭൃത്യന്മാർ നിന്നിരുന്നു.

നമ്പൂരി—ശിക്കാ! എഴുത്തുകൊണ്ടു കാൎയ്യം മനസ്സിലായി. നമ്പി ഇങ്ങോട്ടു വരുമോ രാമാ!

രാമൻ—ഇന്നു വരികയില്ല. നാളെ വന്നു കണ്ടുകൊള്ളാമെന്നു പറഞ്ഞു. ആ വന്നിരിക്കുന്ന ചെക്കൻ വലിയ കുറുമ്പുകാരനാണു്. നല്ല തല്ലുകൊടുത്തു് എല്ലൊടിച്ചയക്കണമെന്നു തിരുമനസ്സറിയിക്കാൻ പ്രത്യേകം ഞങ്ങളോടു ചട്ടംകെട്ടിയിട്ടുണ്ടു്.

നമ്പൂരി—അവൻ അസാരം കുറുമ്പുകാരൻ ആണെന്നു നമുക്കു പണ്ടുതന്നെ ബോദ്ധ്യമുണ്ടു്. നമ്മോടു് ഇപ്പോൾത്തന്നെ വളരെ ധിക്കാരമായിട്ടാണു് പെരുമാറിയതു്. നിശ്ചയമായി നല്ല തല്ലുകൊടുക്കണം. ഞാൻ വിളിക്കുമ്പോൾ നിങ്ങൾ നാലഞ്ചുപേർ എത്തിക്കൊള്ളണം എന്നു പറഞ്ഞു് തിരിയെ ശങ്കരമേനവന്റെ സമീപത്തേക്കു വന്നു. നമ്പൂരിയുടെ അപ്പോഴത്തെ ഭാവഭേദംകണ്ടു് എന്തോ വിശേഷസംഗതി തല്ക്കാലം ഉണ്ടായിട്ടുണ്ടു്; സൂക്ഷിക്കണം എന്നു ബുദ്ധിമാനായ മേനവൻ ഉടനെ നിശ്ചയിച്ചു.

നമ്പൂരി—എന്താ താൻ പറഞ്ഞതു്? ഞാൻ സാക്ഷി എഴുതണമോ? സാധിക്കയില്ല.

മേനവൻ—ഇങ്ങനെ കല്പിക്കുന്നതു സങ്കടമാണു്.

സങ്കടമോ! തന്റെ സങ്കടം തീൎത്തുകളാം! ആരെടാ അവിടെ എന്നു നമ്പൂരി ഗൎജ്ജിക്കുമ്പോഴേക്കു മേനവൻ പടിക്കൽ ചാടിക്കഴിഞ്ഞു. പിടിച്ചോ! പിടിച്ചോ; ആ കള്ളനു നല്ലതു കൊടുക്കണം. തല്ലി എല്ലൊടിക്കണം; വിടരുതു് എന്നു നമ്പൂരി വീണ്ടും പറയുമ്പോഴേക്കു് ചില ഭൃത്യശുനകന്മാർ വീറോടെ മേനവന്റെ പിന്നാലെ പാഞ്ഞു. മേനവൻ കുറച്ചു് ഓടിയശേഷം തിരിഞ്ഞുനോക്കി. രണ്ടുപേർ തന്നോടു് ഏകദേശം അടുത്തിരിക്കുന്നതു കണ്ടു നിർഭയനായി തിരിഞ്ഞുനിന്നു. ആ ദീൎഘവാസി

കൾക്കു നമ്പൂരിയോടു നല്ല രസമുള്ളവരല്ലെന്നു നേരത്തെ ധരിച്ചിരുന്നതിനാൽ വലിയ ഭയമുണ്ടായില്ല. അപ്പോഴേക്ക് ഒരാൾ ആ ശക്തന്റെ ബാഹുമുസലത്തിൽ കടന്നുപിടിച്ചു. നല്ല അഭ്യാസിയും ധീമാനുമായ മേനവൻ അവനെ എടുത്ത് അനായാസേന അടുത്തുണ്ടായിരുന്ന ഇഞ്ചക്കാട്ടിലേക്ക് എറിഞ്ഞു. പിന്നാലെ വന്നവനും ആ യുവവീരനോടു നേർത്തു. ഒററത്തള്ളിന് താഴെയിട്ടിട്ട് അവനെയും ആ ഇഞ്ചപ്പടർപ്പിൽത്തന്നെ വിശ്രമിപ്പിച്ചു. ഉടനെ നാലഞ്ചുപേർ പാഞ്ഞണയുന്നതുകണ്ട് ഇനി ഇവിടെ നില്ക്കുന്നതു നല്ലതല്ലെന്നു നിശ്ചയിച്ച് അവിടെനിന്നും ഓടി. അല്പം പോയശേഷം തിരിഞ്ഞുനിന്നു. അപ്പോൾ ഓട്ടത്തിൽ സമർത്ഥന്മാരായ രണ്ടുപേർ അടുത്തുവരുന്നതുകണ്ട് "വേഗം വരിൻ! നിങ്ങൾക്ക് ഈ കഴിയിലെ ചെളിവെള്ളം" എന്നിങ്ങനെ മനസ്സിൽ കരുതി ഉറച്ചു നിലകൊണ്ടു. ഭൃത്യന്മാരും അടുത്തുകഴിഞ്ഞു. ആ ക്ഷണം എവിടെ നിന്നോ ഒരു യുവനായർസിംഹം അവിടെ ചാടിവീണു. അതുകണ്ടു മേനവൻ കുറെ ഭയപ്പെട്ടുവെങ്കിലും ആഗതന്റെ ധീരദൃഷ്ടികൾ ഭൃത്യന്മാരുടെ നേരെ പായുന്നതു കണ്ട് മേനവൻ ആശ്വസിച്ചു. "അവിടെ നില്ക്കിൻ" എന്നുള്ള ഒരു ഗർജ്ജനംകേട്ടു ഭൃത്യന്മാർ വിറച്ചുകൊണ്ട് ആ വീരനെ ആദരിച്ചു പെട്ടെന്നു നിന്നു. പിന്നാലെ വന്നവരും അവിടെ എത്തി മാറിനിന്നു. ആഗതനായ വീരപുരുഷന്റെ രൂക്ഷാക്ഷിജ്വാലകളിൽ ആ ഭൃത്യശലഭങ്ങളുടെ ധാർഷ്ട്യപക്ഷപുടങ്ങൾ തൽക്ഷണം ചാമ്പലായി. അവർ പക്ഷീന്ദ്രനെക്കണ്ട സർപ്പങ്ങളെപ്പോലെ വിറകൊള്ളുമ്പോഴേക്ക് ആ നായർവീരൻ ഇങ്ങനെ ചോദിച്ചു.

നായർ—(ഭൃത്യന്മാരോട്) ഈ ആൾ നിങ്ങളോട് എന്തു ചെയ്തു.

ഭൃത്യന്മാർ—ഒന്നും ചെയ്തില്ല.

നായർ—നിങ്ങൾ പിന്നെ എന്തിന് ഇയ്യാളുടെപുറകെ ഓടി.

ഭൃത്യന്മാർ—തിരുമേനി കല്പിച്ചിട്ട്.

നായർ—തിരുമേനിയോട് ഇയാൾ എന്തു ചെയ്തു.

ഭൃത്യന്മാർ—ഒന്നും ചെയ്തതായി ഞങ്ങൾ അറിഞ്ഞില്ല.

നായർ—ഇയാളെ നിങ്ങൾ എന്തുചെയ്യാൻ പോകുന്നു.

ഭൃത്യന്മാർ—(സവിനയം) പിടിച്ചു നല്ല തല്ലു തല്ലണമെന്നു തിരുമേനി കല്പിച്ചിരിക്കുന്നു.

നായർ—ഞാൻ ഒന്നു കല്പിക്കാം. നിങ്ങൾ കേൾക്കാമോ?.

ഭൃത്യന്മാർ—കേൾക്കാതെ തരമില്ലല്ലോ.

നായർ—നിങ്ങൾ ഈരണ്ടുപേർ വീതം മാറി നിന്നു് അന്യോന്യം ചെകിട്ടത്തു് ഓരോ നല്ല അടി അടിക്കണം. ആരുടെ അടി ചെറുതാകുന്നോ അവന്നു് ഞാൻ ഈരണ്ടു തരും. കേട്ടോ വേഗമാകട്ടെ.

ഭൃത്യന്മാർ അല്പം സംശയിച്ചു. തൽക്ഷണം ആ വീരന്റെ മുഖഭാവം മാറുന്നതു കണ്ടു ഭയപ്പെട്ടു് അവർ വെടി തീരുന്നതുപോലെ ഓരോ അടി തമ്മിൽ തമ്മിൽ അടിച്ചു. "മര്യാദയ്ക്കു് ഇരിക്കാൻ തേനൻനായർ പറഞ്ഞതായി തിരുമേനിയെ അറിയിച്ചേക്കണം ഒട്ടു്", എന്നു വീണ്ടും ആ ക്ഷത്രിയരക്തം സിരകളിൽകൂടി ഓടുന്ന നായർ പറയവേ നമ്പൂരിയുടെ ഭൃത്യന്മാർ ജീവനുംകൊണ്ടു പാഞ്ഞു. ശങ്കരമേനവൻ തനിക്കു സഹായിയായി വന്ന ആ നായരോടു് തനിക്കുള്ള കൃതജ്ഞത പ്രദർശിപ്പിച്ചുകൊണ്ടുപോകാൻ അനുവാദം ചോദിച്ചു.

തേനൻനായർ—ശങ്കരമേനവൻ എന്നല്ലേ പേരു്?

ശം-മേ—(ആശ്ചര്യപൂർവ്വം) അതെ!

തേ-നാ—നേരം സന്ധ്യയായി. ഇനി വീട്ടിലേയ്ക്കു പോകാം.

ശം-മേ—ഇഷ്ടംപോലെ.

ഈ മാന്യപുരുഷൻ ആരാണെന്നും തന്നോടു് ഇത്ര കാരുണ്യം കാണിക്കാനുള്ള ബന്ധം എന്താണെന്നും മേനവനു് മനസ്സിലായില്ല. ദൈവം കൊണ്ടുവന്ന തന്ന ഒരു ആപൽമിത്രമെന്നു മാത്രം വിചാരിച്ചുകൊണ്ടു് മേനവൻ തേനൻനായരെ അനുഗമിച്ചു. അവർ അല്പം കിഴക്കോട്ടു നടന്നു് കണ്ടാൽ സാമാന്യം ഭേദമായ ഒരു ഗൃഹസ്ഥന്റെ പടിക്കൽ എത്തി. മുറ്റത്തു് ഒരു യുവതി നില്ക്കുന്നുണ്ടായിരുന്നു. മേനവൻ സൂക്ഷിച്ചു നോക്കിയപ്പോൾ ആളു് താൻ കാലത്തു കണ്ട ഗൗരിക്കുട്ടിഅമ്മയാണെന്നു് മനസ്സിലായി. മുറ്റത്തു ചെന്നപ്പോൾ തേനൻനായർ ഇങ്ങനെ പറഞ്ഞു. "ഹേ! ശങ്കരൻമേനവൻ, നിങ്ങൾ എന്നെ മനസ്സിലാവാതെ വിഷമിക്കുന്നുണ്ടായിരിക്കും. ഒരു ബന്ധു എന്നു മാത്രം തല്ക്കാലം ധരിച്ചാൽ മതി. കല്യാണിഅമ്മയായിരുന്നു പണ്ടു് ഞങ്ങൾക്കു സഹായം. പത്തുവയസ്സുവരെ എന്നെയും രണ്ടുവയസ്സുവരെ എന്റെ ഈ സോദരിയേയും ചോറുതന്നു വളർത്തിയതു് ആ കല്യാണിഅമ്മയാണു്. അങ്ങിനെ ഞങ്ങൾക്കു് അവരോടും ആ വഴിക്കു് ശാരദയോടും നിങ്ങളോടും വലിയ കടപ്പാടുണ്ടു്. എന്റെ സോദരി പറഞ്ഞു് നിങ്ങൾ നമ്പൂതിരിയെ കാണ്മാൻ പോയിരിക്കുന്നതായും നമ്പിയുടെ ആൾക്കാർ അങ്ങോട്ടു കടന്നി

രിക്കുന്നതായും അറിവു കിട്ടിയതിനാൽ ഞാൻ അന്വേഷിച്ചു പുറപ്പെട്ടതാണ്. വഴിയിൽ കണ്ടുകൂടിയതു നന്നായി. എന്റെ കുട്ടിക്കു സുഖമില്ലാതിരിക്കുന്നു. ഒരു മരുന്നു് ഉടനെ കൊണ്ടുചെന്നു കൊടുക്കേണ്ടതിനാൽ അങ്ങോട്ടു പോകുന്നു. കുളിയും ഊണും കഴിഞ്ഞു് ഉറങ്ങുക. ഞാൻ അതിരാവിലെ വരാം. കണ്ടേ പോകാവൂ." എന്നു പറഞ്ഞു നായർ പോയി.

മേനവൻ തിണ്ണയിൽ ഒരു പായിൽ ഇരുന്നു. രണ്ടുമിനിട്ടിനകം ഗൗരിക്കുട്ടിഅമ്മ കുറച്ചു കാഫി കൊണ്ടുവന്നു കൊടുത്തു. അമൃതുപോലെ മേനവൻ അതു് ആസ്വദിച്ചു് അല്പം ആശ്വസിച്ചു.

പ്രിയപ്പെട്ട വായനക്കാരെ! ഈ ധീരപുരുഷനേയും കുടുംബത്തെയുംപററി അറിവാൻ നിങ്ങൾക്കു താല്പര്യമില്ലയോ? ഈ കഥ തുടരുന്നതിനു് ഇവരെപ്പററി പറയേണ്ടതു് ആവശ്യമാണ്. തെക്കേടത്തു പാപ്പിയമ്മ എടത്തിൽനിന്നും പുറപ്പെട്ടുപോയ കല്യാണിയമ്മയുടെ വിശ്വസ്തതോഴി ആയിരുന്നു. സൌന്ദര്യത്തിനോടൊപ്പം സൌശീല്യവും സാമർത്ഥ്യവും സ്നേഹവുംകൂടി ആ സ്ത്രീക്കുണ്ടായിരുന്നു. അവരുടെ ഭർത്താവിനു് എടത്തിലെ ഒരു കണക്കെഴുത്തായിരുന്നു ജോലി. രണ്ടുപേരും എടത്തിൽതന്നെ താമസിച്ചുവന്നു. ആ ദമ്പതിമാർക്കു് ആദ്യം ഒരു മകനുണ്ടായി. ആ ശിശുവിനു ചിന്നൻനായർ എന്നു നാമകരണംചെയ്തു. ചിന്നൻ നാലഞ്ചുവയസ്സായപ്പോഴേക്കു കാണിച്ചുതുടങ്ങിയ സാമർത്ഥ്യം, ചുണ, ധൈര്യം മുതലായവകൊണ്ടു് കുഞ്ഞൻമേനവന്റെ അച്ഛൻ രാഘവനുണ്ണി പഴയ തച്ചോളി ഒതേനനെപ്പോലെയാണ് ഇവൻ എന്നു പറഞ്ഞു് ഒതേനൻനായർ എന്നു വിളിച്ചുവന്നു. ഒടുവിൽ അതു് ആ കുട്ടിക്കു മാറാപ്പേരുമായും തീർന്നു. ഒതേനൻനായർക്കു രണ്ടു സഹോദരങ്ങൾ ഉണ്ടായതു് ശിശുത്വത്തിൽതന്നെ മരിച്ചുപോയി. മൂന്നാമതുണ്ടായ സഹോദരിയാണു് ഗൗരിക്കുട്ടി. ഈ രണ്ടു കുട്ടികളേയും പോററി പാപ്പിയമ്മ എടത്തിൽ താമസിച്ചുവരുന്ന കാലത്താണ് കല്യാണിഅമ്മ അവിടംവിട്ടുപോയതു്. അന്നുമുതൽ എടത്തിലെ താമസം പാപ്പിയമ്മക്കു തീരെ സുഖകരമായിരുന്നില്ല. ഈ ലാക്കിനു കല്യാണിഅമ്മ വിട്ടുവിട്ടുപോയതു് പാപ്പിയമ്മയുടെ പ്രേരണകൊണ്ടാണെന്നു് ഒരു വലിയ കുററം ശങ്കുനമ്പി അവരിൽ ആരോപിച്ചു. അതിനു കാരണവുമുണ്ടായിരുന്നു; നമ്പി ഒരു വിടനാണ്. പാപ്പിയമ്മയുടെ സൌന്ദര്യസമ്പത്തിൽ ഭ്രമിച്ചു് അയാൾ കണ്ണില്ലാത്തതെല്ലാം പൊന്നാക്കാമെന്നു പറഞ്ഞു ഒന്നുരണ്ടുപ്രാവശ്യം അടുത്തുകൂടി. ആ സ്ത്രീ അയാളെ ഗുണദോ

ഷിച്ചു വിലക്കി. ഒരുതവണ ബലാല്ക്കാരം ചെയ്യാൻ നമ്പി അവരോടടുത്തു. നല്ലവാക്കു ഫലിക്കാതെയായപ്പോൾ പാപ്പിഅമ്മ സമീപത്തിരുന്ന ചൂലുകൊണ്ടു് രണ്ടുമൂന്നു സമ്മാനം കൊടുത്തു നമ്പിയെ ഓടിച്ചു. ആ വൈരം തീൎക്കാൻ കിട്ടിയ അവസരം ആ ദുഷ്ടൻ ഇങ്ങനെ സഫലമാക്കി. പാപ്പിയമ്മ പത്തും രണ്ടും വയസ്സുപ്രായമുള്ള കുട്ടികളുമായി സ്വഗൃഹത്തിലേയ്ക്കു മാറി. നമ്പി പാപ്പിയമ്മയുടെ ഭൎത്താവിനേയും ഉദ്യോഗത്തിൽനിന്നും പിരിച്ചു. അക്കാലത്തു സ്വന്തം സമ്പാദ്യമായ രണ്ടുമൂവായിരം രൂപയ്ക്കു പുറമെ നല്ല ഒരു പുരയും മൂന്നുനാലുമുറി പുരയിടവും അവൎക്കുണ്ടായിരുന്നു.

തെന്നൻനായർ ഇംഗ്ലീഷ് അഞ്ചാംഫാറത്തിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ സ്വപിതാവു മരിച്ചതിനോടുകൂടി സ്കൂൾ വിടുകയും ഗൃഹഭരണം കൈയേല്ക്കുകയുംചെയ്തു. തെന്നൻനായർ ചെറുപ്പമാണെങ്കിലും മാതാവിന്റെ ഉപദേശാനുസാരം ഉത്സാഹത്തോടും കരുതലോടും ഗൃഹഭരണം നടത്തിവന്നതിനാൽ ആ കുടുംബം ഐശ്വൎയ്യാഭിവൃദ്ധിയോടുകൂടി ഉയൎന്നതന്നെ വന്നു.

തെന്നൻനായർ നല്ല പ്രസരിപ്പും ചൊടിയും ഉള്ള ആളാണു്. ഐശ്വൎയ്യവും പൌരുഷവും കളിയാടുന്ന മുഖം, വിരിഞ്ഞ മാർ, നീണ്ട കൈകൾ, ചുരുങ്ങിയ മദ്ധ്യം മുതലായി ഉത്തമപുരുഷലക്ഷണങ്ങൾ എല്ലാം ആ യുവാവിനു ധാരാളമുണ്ടു്. നാലഞ്ചാളുകളുടെ ശരീരശക്തി അയാൾക്കുണ്ടെന്നു പറഞ്ഞാൽ ലേശവും അതിശയോക്തിയില്ല. ആ ദിക്കിലുള്ള യുവാക്കന്മാരെല്ലാം തെന്നൻനായരുടെ ചൊല്പടിതന്നെ. ആ നാട്ടിലും സമീപദേശങ്ങളിലും ഉണ്ടാകുന്ന കേസുകളിൽ ഒരു ഭാഗത്തു തെന്നൻനായർ കാണും. പക്ഷേ ആളോ, ശക്തിയോ നോക്കിയല്ല സത്യവും, ന്യായവും, നീതിയും നോക്കി മാത്രമേ നമ്മുടെ തെന്നൻനായർ കക്ഷിപിടിക്കാറുള്ളു. നായർ ചേരുന്നവരെ ജയിക്കയാണു് സാധാരണ പതിവു്. പാൽനരെ ഇല്ലത്തെ നമ്പൂരിയോടു് എതിർനിന്നു രണ്ടുമൂന്നു തവണ ആ ദ്രോഹിയെ അടിയറവുപറയിച്ചിട്ടുണ്ടു്. പൂഞ്ചോലക്കര എടേമായിട്ടും ഒരിക്കൽ തെന്നൻനായർ എതിരിടേണ്ടിവന്നു. അതിൽ തോററുപോകുമെന്നു കണ്ടപ്പോൾ വലിയച്ഛൻ നയത്തിൽ കേസ്സൊതുക്കി കുറച്ചിൽകൂടാതെ കഴിച്ചുകൂട്ടി. രണ്ടാംവാക്കിനു കേറി അടിക്കുന്ന ആളാണു തെന്നൻനായർ എന്നു ചിലൎക്കെല്ലാം ഒരു ബോധമുണ്ടു്. പക്ഷേ അതു ശരിയല്ല; ഒരാൾ മൎയ്യാദകേടു കാണിക്കുന്നതു് തെന്നൻനായരുടെ കണ്ണിനു കണ്ടാൽ വലിയവനായാലും ചെറിയവനായാലും "അടി" തീൎച്ച

യാണ്. തെന്നൻനായർ ഒരാളെ തല്ലി എന്നുകേട്ടാൽ തല്ലുകൊണ്ടവൻ കുററക്കാരൻതന്നെ എന്നു ജനങ്ങൾ വിധിച്ചുകഴിയും. തല്ലു കൊള്ളുന്നവനും തെന്നൻനായരോടു പരിഭവിക്കയില്ല. "താൻ കുററക്കാരനാണ്" എന്ന് അവന്റെ മനസ്സാക്ഷി അവന് ആശ്വാസം നല്കുന്നുണ്ടായിരിക്കും. തെന്നൻനായരുടെ സമയം അധികവും അന്യന്മാൎക്കുവേണ്ടിത്തന്നെ ചെലവഴിക്കയാണു പതിവ്. അതിനു പ്രതിഫലവും മോഹിക്കാറില്ല. എത്ര നിസ്സാരനായാലും അവനോടും അദ്ദേഹത്തിനു വലിയ സന്തോഷമുണ്ട്. ദ്വേഷ്പ്രവൃത്തികളാലല്ലാതെ പ്രത്യേകം ഒരാളിനോടു പരിഭവം ഒരിക്കലും ആ ഗുണശീലന് ഉണ്ടാകാറില്ല. ധനമല്ല, കുലമഹിമയല്ല, പരീക്ഷായോഗ്യതയല്ല, പ്രാഭവമല്ല ഒരുവനെ വലുതാക്കുന്നത്; പരമാൎത്ഥമായ സ്നേഹവും പരോപകാരതല്പരതയും സത്യവും നീതിയുമാണ് എന്ന് തെന്നൻനായർ ആ നാട്ടുകാൎക്കു മനസ്സിലാക്കിക്കൊടുത്തു. തെന്നൻനായരെ വേണ്ടിടത്തല്ലാതെ വേണ്ടാത്തിടത്തു് ഒരിക്കലും കാണുകയില്ല. അനവധി കേസ്സുകൾക്കു മദ്ധ്യസ്ഥത വഹിച്ചു വ്യവഹാരത്തിൽ ചാടി തുലയാതെ പലരേയും രക്ഷിച്ചിട്ടുണ്ടെന്നുള്ളതു പരമാൎത്ഥമത്രേ. ചുരുക്കിപ്പറഞ്ഞാൽ നായർ ആ നാട്ടുകാരുടെ കണ്ണിലുണ്ണിയാണെന്നു നിസ്സംശയം വിളംബരം ചെയ്യാം.

തെന്നൻനായരുടെ ഏക സഹോദരിയാണ് ഗൌരിഅമ്മ. ഇക്കാലത്തു പതിനേഴുവയസ്സു പ്രായമാണ്. നല്ല സൌന്ദൎയ്യവും സൌശീല്യവും സാമൎത്ഥ്യവും ഉള്ള തരുണിയത്രേ അവൾ. ഇംഗ്ലീഷ് നല്ലവണ്ണം അറിയാം. ഒരു വൎഷക്കാലമായിട്ടു സംസ്കൃതം പഠിക്കയാണ്. ബാക്കി വിവരങ്ങൾ പിന്നീടു വെളിപ്പെടുന്നതാകയാൽ ചുരുക്കുന്നു.

നമ്മുടെ ശങ്കരമേനവൻ കുളിയും അവിടെനിന്ന് ഊണും കഴിച്ചു കുറച്ചുകൂടി വിശ്രമിച്ചു. അപ്പോഴേക്ക് ഗൌരിക്കുട്ടിയും മാതാവ് പാപ്പിഅമ്മയും ഭക്ഷണം കഴിച്ച് എത്തി.

പാപ്പിഅമ്മ—ശങ്കരമേനോനേ! ഇതേവരെ വിശേഷമൊന്നും ചോദിക്കാഞ്ഞതു് നിങ്ങൾ കുറെ ആശ്വസിക്കട്ടെ എന്നു കരുതിയാണ്; "മുറുക്ക"ണ്ടെങ്കിൽ ആവാം.

ശം—മേ—ഇല്ല; മുറുക്ക പതിവില്ല.

പാ—അമ്മ—നമ്പൂതിരിയുമായി വലിയ വാഗ്വാദം വല്ലതും ഉണ്ടായോ? നമ്പിയുടെ ആൾക്കാർ അവിടെ വന്ന കഥ മനസ്സിലായോ?

ശ-മേ—മുഷിയത്തക്കവണ്ണം യാതൊന്നും ഞാൻ പറഞ്ഞില്ല. നമ്പിയുടെ പ്രേരണയുണ്ടെന്നു ഞാൻ ചില സംഭവങ്ങളാൽ ഗ്രഹിക്കയും ചെയ്തിരുന്നു.

പാ-അ—ഗൗരിക്കുട്ടി ഇവിടെവന്നു നിങ്ങളേയും ശാരദയേയും മററും പററി സകല വിവരങ്ങളും അറിയിച്ചു. മേനോൻ നമ്പൂരിയെ കാണാൻ പോയിട്ടുണ്ടെന്നും നമ്പിയുടെ പ്രേരണമൂലം വല്ല ശണ്ഠയും ഉണ്ടാകയേക്കാമെന്നും പറഞ്ഞു് വൈദ്യനെ കാണാൻ പോയിരുന്ന തന്നെ അവളയച്ചുവരുത്തി. അരണ്ടാളേച്ചു് അസ്വസ്ഥയായിരുന്നു.

ശ-മേ—ഗൗരീകടാക്ഷം ഉണ്ടായാൽ വിഷമങ്ങൾ ഉടനെ തീരുമല്ലോ.

പാ-അ—ശങ്കരമേനവന്നു് ഉപദ്രവമൊന്നും പററിയില്ലല്ലോ.

ശ-മേ—എന്തു് ഉപദ്രവമോ! എന്റെ പിന്നാലെ വന്നു രണ്ടുപേർ ഇഞ്ചമുള്ളിൽ നിന്നും ഇപ്പോഴും രക്ഷനേടിയോ എന്നു സംശയം.

പാ-അ—(പുഞ്ചിരിയോടുകൂടി) അപ്പോൾ മേനവൻ സാമാന്യക്കാരനല്ലല്ലോ.

ശ-മേ—അഞ്ചാറു പഴങ്കഞ്ഞികുടിയന്മാർ എന്റെ പുറകെ എത്തി. അവർ എന്നെ ഒന്നും ചെയ്യുകയില്ലെന്നു് എനിക്ക് നിശ്ചയമുണ്ടായിരുന്നു.

ഗൗരി—എന്നാൽ എടത്തിൽനിന്നും ഭീരുവിനെപ്പോലെ ഓടിയതു് എന്തിനു്?

ശ-മേ—അന്നും ഇന്നും ഒരുപോലെയല്ല. അന്നു് ഈ ദിക്കിനെപ്പററിയും മററു പരിതഃസ്ഥിതികളെപ്പററിയും എനിക്കു് അറിവും ഇല്ലായിരുന്നു. പിന്നെ ഞാൻ എടത്തിൽ ചെന്നു് ശണ്ഠ ഉണ്ടാക്കി എന്നു് എന്റെ യജമാനനും ശാരദയ്ക്കും ഒരു വിഷമം വരുത്തിവെയ്ക്കേണ്ടെന്നും ഉദ്ദേശിച്ചു.

ഗൗരി—ഒരിക്കൽ കുഞ്ഞൻനമ്പിയജമാനന്റെ ഭൃത്യൻ ഇവിടെ വന്നിരുന്നപ്പോൾ നിങ്ങൾ തല്ലരുതേ കൊല്ലരുതേ എന്നെല്ലാം കരഞ്ഞുവീണു് അപേക്ഷിച്ചതായി പറഞ്ഞു ചിരിച്ചു. അതുകൊണ്ടു് ഞാൻ ചോദിച്ചതാണു്.

ശ-മേ—അതെല്ലാം ശരി! ഞാൻ അന്നു് അങ്ങനെ ഒക്കെ പറഞ്ഞു് ശുദ്ധപാവത്തിന്റെ മട്ടു് അഭിനയിച്ചു. അവൻ അപ്പോൾ കൈ ഉയർത്തിയിരുന്നെങ്കിൽ ബലം ആർക്കെന്നും തീരു-

ആരെന്നും മററും അറിയാമായിരുന്നു അഞ്ചെട്ടുപേർ നേരിട്ടാൽ എന്നെ ഉപദ്രവിക്കയില്ലെന്നു് എനിക്കു ധൈൎയ്യമുണ്ടു്.

പാ—അ—മേനവൻ അഭ്യാസം പഠിച്ചിട്ടുണ്ടു് അല്ലെ.

ശ—മേ—ഉണ്ടു്; ഒരു ബംഗാളിയാണു് എന്റെ ഗുരു. മൎമ്മവിദ്യവരെ അദ്ദേഹം എനിക്കു ഉപദേശിച്ചിട്ടുണ്ടു്. എന്നാലും ഞാൻ കഴിയുന്നതും ക്ഷമിക്കും. തീരെ നിവൃത്തിയില്ലെങ്കിലേ മത്സരിക്കയുള്ളൂ. ഇതുതന്നെ നമ്പൂരിയുടെ വിധം മാറിക്കണ്ടു ഉടനെ ഞാൻ ഒഴിഞ്ഞുകളഞ്ഞു. അവർ എന്നെ പിന്തുടൎന്നുകൊണ്ടു് ഞാനും എതിൎത്തവനാക്കി എന്നേയുള്ളു.

പാ-അ—അങ്ങനെയാണു് മേനോനെ! വേണ്ടതു്; ക്ഷമ എവിടെയും നല്ലതാണു്. തീരെ നിവൃത്തിയില്ലെങ്കിലെ മത്സരിക്കാവൂ. മേനവൻ അവരുടെകൂടെ കൂടിയിട്ടു വളരെ നാളായി ഇല്ലേ.

ശ—മേ—പത്തുപതിനഞ്ചുവൎഷമായി. ചിത്രമെഴുത്തു ശീലിക്കാൻ ബാല്യത്തിലേ ചെന്നുചേൎന്നതാണു്.

പാ—അ—ഇപ്പോൾ അവരുടെ കാൎയ്യസ്ഥൻകൂടിയാണു് അല്ലേ.

ശ—മേ—എന്നു പറയാം.

പാ—അ—ശമ്പളം വല്ലതും വച്ചിട്ടുണ്ടോ?

ശ—മേ—ഇല്ല. യാതൊന്നും വേണ്ടെന്നു ഞാൻ പറഞ്ഞു. എങ്കിലും കല്യാണിഅമ്മയുടെ നിൎബന്ധം മൂലം എന്റെ പേരിൽ 2000-ഉറുപ്പികയുടെ ഒരു ചിട്ടി നടത്തിവരുന്നുണ്ടു്. അതു് ഈ ആണ്ടിൽ വട്ടമറുതിയായി.

പാ—അ—വീട്ടിൽ സ്വത്തില്ലേ?

ശ—മേ—വീട്ടിൽ സാമാന്യം നല്ല സ്വത്തുണ്ടു്. അടുത്തകാലത്തു വീട്ടിലെ സ്ഥിതികൾ ഒന്നും അറിയാറില്ല. ഉടനെ അങ്ങോട്ടു പോകണമെന്നു വിചാരിക്കുന്നു.

പാ—അ—കല്യാണിഅമ്മ അവിടെ വരുമ്പോൾ മേനോനും ഉണ്ടായിരുന്നു ഇല്ലേ?

ശ—മേ—ഉണ്ടായിരുന്നു. ആ അമ്മ എന്നെ മകനെപ്പോലെ സ്നേഹിച്ചിരുന്നു.

പാ—അ—കല്യാണിഅമ്മ എത്ര നല്ല പ്രകൃതമുള്ള തങ്കക്കുടമായിരുന്നു. ആ ദുഷ്ടൻ വലിയച്ഛനും നമ്പിയും നിമിത്തമാണു് അവർ പുറപ്പെട്ടുപോകാൻ ഇടയായതു്. പിന്നീടു മുറയ്ക്കു് എനിക്കു് എഴുത്തയച്ചിരുന്നു. ഞാൻ അങ്ങോട്ടും എഴുതാറുണ്ടായിരുന്നു.

മേനവനു് കല്യാണിഅമ്മ പറഞ്ഞു ഞങ്ങളെപ്പററി അറിവുണ്ടായിരിക്കണം.

ശ—മേ—വീട്ടുപേരു്.

പാ—അ—തെരക്കടത്തു് എന്നു്. എൻെറ പേർ പാപ്പി അമ്മ.

ശ—മേ—ഓഹോ അറിയും, അറിയും. ആ അമ്മ പലപ്പോഴും നിങ്ങളെപ്പററി സ്തുതിച്ചു പറയാറുണ്ടായിരുന്നു.

പാ—അ—കല്യാണിഅമ്മ കാശിയിൽവച്ചു് അയച്ചുതന്ന മാലയാണു് ഗൌരിക്കുട്ടിയുടെ കഴുത്തിൽ ഇന്നും കിടക്കുന്നതു്. ഇവളെ മകൾ എന്നപോലെ അവർ സ്നേഹിച്ചിരുന്നു. ശാരദയുടെ വിശേഷങ്ങൾ സകലവും അപ്പോഴപ്പോൾ എന്നെ അറിയിച്ചിരുന്നു.

ഗൌരിക്കുട്ടി—ശാരദയുടെ ഇടത്തെ കൈയുടെ മുട്ടിനുതാഴെ തീ പൊള്ളിയ വിവരം വളരെ സങ്കടത്തോടെ എഴുതിയിരുന്നു. രണ്ടുമൂന്നുമാസംകൊണ്ടേ അതു സുഖപ്പെട്ടുള്ളുവെന്നും ഒരു ചെറിയ കോഴിമുട്ടയുടെ ആകൃതിയിൽ അതു് മായാത്ത ഒരു വടുവായി കിടക്കുന്നുവെന്നും ഒക്കെ അതിൽ വിവരിച്ചിരുന്നു.

ശ—മേ—ആ എഴുത്തു് ഇരിപ്പുണ്ടോ?

ഗൌരി—ഉണ്ടു്. നിങ്ങൾ കേസു കൊടുക്കുന്നതായാൽ ഒരു തെളിവിനു കോട്ടിൽ ഹാജരാക്കാൻ കൊള്ളാമെന്നു കരുതി ഞാൻ അതു കുറേമുമ്പു തിരഞ്ഞെടുത്തുവച്ചു. ഇതാ എന്നുപറഞ്ഞു് ആ കത്തു ശങ്കരമേനോനെ ഏല്പിച്ചു. മേനവൻ സസന്തോഷം വാങ്ങിനോക്കി. എഴുത്തിൻെറ മറുപാളിതന്നെ കവർ ആയി ഉപയോഗിച്ചിരിക്കുന്നു. പോസ്റ്റ് മുദ്രയും എഴുത്തും ഒരു കടലാസിൽ തന്നെ. കൈയിലെ വടുവിൻെറ വിവരംകൂടി കാണിച്ചിരിക്കുന്നതിനാൽ ഇതു് ഒരു ഒന്നാംതരം തെളിവാണല്ലോ എന്നു് ആലോചിച്ചു മേനവൻ അത്യധികം സന്തോഷിച്ചു.

ശ—മേ—ശാരദ കല്യാണിഅമ്മയുടെ മകളാണെന്നുള്ളതിനു സാക്ഷി വേറെ വേണമെന്നുതന്നെയില്ല. ഇതു ധാരാളം മതി. ഗൌരിക്കുട്ടിഅമ്മയോടു് ഇതുമൂലം ആജീവനാന്തം ഞങ്ങൾ കടപ്പെട്ടവർതന്നെ.

പാ—അ—ഇതു സാരമില്ല. മേനോനെ! ഇതിലും അധികം നിങ്ങൾക്കുവേണ്ടി ചെയ്യാൻ ഞങ്ങൾ മൂന്നുപേരും തയാറാണു്. ശാരദ ഉദയന്തളിയിൽ വന്നതായി കേട്ടതുമുതൽ അങ്ങോട്ടു വരുവാൻ ഞങ്ങൾ ധൃതികൂട്ടുകയത്രേ. ഉദയന്തളിക്ഷേത്രത്തിനു തൊട്ടു വടക്കുവശത്തായി ഒരു പുതിയ പുര പണിതീർന്നു കിടക്കു

ന്നു നിങ്ങൾ കണ്ടുകാണുമല്ലോ. ഇതു ഞങ്ങളുടെ വകയാണു്. വരുന്ന ആഴ്ച അരങ്ങേറ്റു താമസം മാറ്റും. പിന്നെ നിങ്ങളെ മുറക്കുകാണാം.

ശ-മേ—എന്നാൽ അതിലധികം അനുഗ്രഹം ഞങ്ങൾക്ക വരുവാനില്ല. വലിയ സന്തോഷം.

പാ-അ—ഞങ്ങൾ പ്രത്യേകം ചോദിച്ചതായി ശാരദയോടു പറയണം. നേരം വളരെ ആയല്ലോ. ഇനി നമുക്ക് ഉറങ്ങാം. മേനവനും വളരെ ക്ഷീണം കാണുമല്ലോ.

ഗൌരി—(സസ്മിതം) നല്ലതുപോലെ ഓടിയതല്ലേ. ക്ഷീണം വളരെ കാണും. യുദ്ധവും ഒന്നു നടത്തിയല്ലോ.

പാ-അ—പെണ്ണേ നേരംപോക്ക പറയുന്നതിൽ പരിഭവിക്കരുതു് കേട്ടോ മേനോൻ!

ശ-മേ—എന്തു പരിഭവിക്കാനാണു് എന്നു പറഞ്ഞു ചിരിച്ചു. അനന്തരം എല്ലാവരും കിടന്നു് ഉറക്കമായി. അതിരാവിലെ തെന്നൻനായർ എത്തി. അദ്ദേഹത്തോടുകൂടി പല കാര്യങ്ങളും പറഞ്ഞതിനുശേഷം കാപ്പികുടികഴിഞ്ഞു് ശങ്കരമേനവൻ അവരോടെല്ലാം കൃതജ്ഞത പ്രദർശിപ്പിച്ചുകൊണ്ടു യാത്രയായി.

---

## അദ്ധ്യായം ൧൬.

---

ശങ്കുനമ്പിയുടെ ശപഥവാക്യംകേട്ടു് ശങ്കുവാര്യരുടെ വൃദ്ധയായ വലിയമ്മ മോഹിച്ചുവീണു. സന്താപപരവശനായ് ശങ്കുവാര്യരും വല്യമ്മയും മററംഗങ്ങളും ആ രാത്രി ശിവരാത്രിയായി തന്നെ കഴിച്ചുകൂട്ടി. വാര്യർ എഴുന്നേററു കുളിയും ദേവീദർശനവും കഴിഞ്ഞു ക്ഷേത്രത്തിലെ കളിത്തട്ടിൽതന്നെ സ്ഥലംപിടിച്ചു സ്തോത്രങ്ങൾ ജപിച്ചുകൊണ്ടു കിഴക്കോട്ടുനോക്കി ഇരിപ്പായി. "ഒരുത്തനെത്തന്നെ നിനച്ചിരുന്നാൽ വരുന്നതെല്ലാമവനെന്നു തോന്നും" എന്ന അഭിജ്ഞവചനം എത്ര പരമാർത്ഥമാണു്. ദൂരെനിന്നു് ഒരാൾ വരുന്നതു കണ്ടാൽ കൃഷ്ണമേനവനാണെന്നു വാര്യർ വിചാരിക്കയായി. അടുത്തുകണ്ടു് അന്യനെന്നു മനസ്സിലാക്കുമ്പോഴുള്ള നിരാശയ്ക്കു് അതിരില്ലതാനും. ഇങ്ങനെ നേരം പത്തുമണിയായി. പിന്നീടുള്ള അക്ഷമയ്ക്കു കണക്കില്ല. കുറേനേരം ഇരിക്കും; പിന്നീടു് എഴുന്നേററുനില്ക്കും; കുറേ കളിത്തട്ടിൽ നടക്കും; വീണ്ടും ഇരിക്കും; ഇങ്ങനെ ഒരു മണിക്കൂറുകൂടി കഴിഞ്ഞു

ഴപ്പോൾ കൃഷ്ണമേനവൻ പ്രത്യക്ഷനായി. സാക്ഷാൽ ശ്രീകൃഷ്ണൻ തന്നെ ആഗതനായതുപോലെ സാധു വാദ്ധ്യാർക്ക് തോന്നി. മേനോൻ അടുത്തുവന്നു സപുത്രനാഥനെ വന്ദിച്ചു. ഒന്നുമിനിട്ടു നേരത്തേക്കു ശബ്ദിക്കാൻ വാദ്ധ്യാർ ശക്തനായില്ല.

വാദ്ധ്യാർ—എന്റെ എഴുത്തു കൃഷ്ണന് എപ്പോൾ കിട്ടി?

മേനോൻ—ഇന്നലെ രാത്രി കിട്ടി. കാലത്തു് ഇങ്ങോട്ടു പുറപ്പെട്ടു. കുറെനാളുകളായി വന്നുകാണാൻ തരപ്പെട്ടില്ല. ആ അപരാധം ക്ഷമിക്കണം.

വാദ്ധ്യാർ—ജോലികൾ ഉള്ളവർക്ക് എപ്പോഴും വന്നുകാണാൻ സാധിക്കുമോ? അതു സാരമില്ല. ഇപ്പോൾ വന്നതു വലിയ കാര്യം. ഞാൻ ഒരു വലിയ വിഷമത്തിൽപെട്ടിരിക്കയാണു്.

അനന്തരം ശങ്കരമേനവൻ തന്നോടു സാക്ഷി എഴുതാൻ ആവശ്യപ്പെട്ടതും താൻ സമ്മതിച്ചതും ആ വിവരമറിഞ്ഞ നമ്പി അടുക്കളയുടെ അടുത്തുപറയനെ താമസിപ്പിക്കുമെന്നു ശപഥംചെയ്തതുമെല്ലാം മേനവനെ ധരിപ്പിച്ചശേഷം അല്പം മൌനം പൂണ്ടു.

വാദ്ധ്യാർ—എനിക്കു കള്ളം പറയാമോ കൃഷ്ണാ!

കൃ—മേ—അതു പാടില്ലല്ലോ.

വാദ്ധ്യാർ—ഈ ഘട്ടത്തിൽ ഞാൻ എന്തുചെയ്യണം.

മേനവൻ—സത്യം തുറന്നു പറകതന്നെ വേണം.

വാദ്ധ്യാർ—അപ്പോൾ നമ്പിയുടെ ശപഥത്തിനു ഭംഗമായല്ലാതെ നിവൃത്തിമാർഗ്ഗം ഉണ്ടാക്കിത്തരുവാൻ ഞാൻ ആരെയും കാണുന്നില്ല. ആരാലും സാധ്യമല്ല. നമ്പിക്കു് എന്നോടു് മനഃപൂർവ്വവൈരമുണ്ടു്. കഴിഞ്ഞ ആണ്ടിൽ ഒരു കാര്യം സംബന്ധിച്ചു് ഞാൻ നമ്പിയുടെ വസതിയിൽ പോയിരുന്നു. അപ്പോൾ നമ്പിയോടു് ആയിരത്തി ഇരുനൂറു രൂപാ വാങ്ങിയിരുന്ന ഒരു സാധു എഴുനൂറു രൂപാകൊണ്ടുവന്നു കൊടുത്തിട്ടു് ബാക്കി 500 രൂപയും പലിശയും ഒരുമാസത്തിനകം തരാം; രസീതും മറ്റും തല്ക്കാലം വേണമെന്നില്ല എന്നു പറഞ്ഞുപോയി. ആ സാധുവിനോടു് എന്തോ വിരോധം തോന്നുകയാൽ നമ്പി മുഴുവൻതുകയ്ക്കും കേസു കൊടുത്തു. കടക്കാരൻ എന്നെക്കൂടെ സാക്ഷിയാക്കി. അനുകൂലമായി സാക്ഷി എഴുതണമെന്നു നമ്പി എന്നോടു പറഞ്ഞു. ഞാൻ കോടതിയിൽ സത്യം മാത്രം ബോധിപ്പിച്ചു. കേസു നമ്പിക്കു ദോഷമായി വിധിച്ചു. അതിന്റെ പകരംവീട്ടുന്നതിനുകൂടി ഈ അവസരം നമ്പി ഉപയോഗിക്കാതിരിക്കയില്ല.

നമുക്കു വാദ്ധ്യരത്തേക്കു പോകാം എന്നുപറഞ്ഞു രണ്ടുപേരും നടന്നു. മേനവൻ മറുപടി ഒന്നും പറഞ്ഞില്ല. ആലോചിക്കാതെ

"വിട്ടവാ" പറയുന്നകൂട്ടത്തിലല്ല മേനവൻ. കാൎയ്യം കുറെ വിഷമമുള്ളതാണെന്നു അദ്ദേഹം കണ്ടു.

വാൎയ്യത്തു് എത്തിയപ്പോഴേക്കു് ശങ്കുവാൎയ്യരുടെ വൃദ്ധയായ വലിയമ്മ വളരെ വേഗം മേനവന്റെ അടുത്തെത്തി എന്റെ കൃഷ്ണാ! ഞങ്ങൾ എത്രനാളായുണ്ടു് നോക്കിയിരിക്കുന്നു. ഞങ്ങൾക്കു വന്നുചേൎന്ന ആപത്തു് അറിഞ്ഞു കാണുമല്ലോ. എന്റെ മകനെ ഞങ്ങൾ എങ്ങോട്ടു പോകുന്നു. ഞാൻ ഇവിടെ ജനിച്ചു. ഇവിടത്തന്നെ കിടന്നു മരിക്കയും ചെയ്താൽ കൊള്ളാമെന്നു് ആഗ്രഹമുണ്ടു്. നമ്പി ഞങ്ങളെ ഓടിക്കുമെന്നു ശപഥവും ചെയ്തിരിക്കുന്നു. കാലം കലിയല്ലേ? എന്റെ കുഞ്ഞു് ഈ ആപത്തിൽ ഞങ്ങളെ സഹായിക്കണം എന്നു പറഞ്ഞു കരഞ്ഞുതുടങ്ങി. വാൎയ്യരും കണ്ണുനീർ തൂകി. കൃഷ്ണമേനവനും ഉൽകണ്ഠാപരവശനായി.

മേനവൻ—അമ്മേ! കുണ്ഠിതപ്പെടാതിരിക്കു.

വൃദ്ധ—എന്റെ മകനേ! ഞാൻ എങ്ങിനെ കരയാതിരിക്കും. മററന്നാൾ നമ്പി ഇവിടെ പുരവെച്ചു പറയനെ പാൎപ്പിക്കും.

മേനവൻ—ഇവിടെ ഒരു പറയനും പാൎക്കയില്ല. തീൎച്ച. ആ കാൎയ്യം ഞാൻ ഏററു.

വൃദ്ധ—എന്റെ മകൻ പറഞ്ഞതാൽ മതി. ഇനി സമാധാനമായി. ഇന്നലെ ഇതു കേട്ടപ്പോൾമുതൽ ഞങ്ങളെല്ലാം പട്ടിണിയാണു്. ശങ്കൂ! ഇനി വന്നു ചോറുണ്ണു്. കുഞ്ഞും ഉണ്ണാൻ വരൂ. എത്രനാളായി ഞാൻ ചോറുതന്നിട്ടു്. എണീക്ക, എണീക്ക. എന്റെ മകൻ നന്നായി വരും.

മേനവനും വാൎയ്യരും ഊണുകഴിഞ്ഞു തിരിച്ചുവന്നു. വാൎയ്യർ ഒരു കസാലയിലും മേനവൻ ബെഞ്ചിലും ഇരുന്നു.

കൃഷ്ണമേനവൻ—ശാരദയെ അവസാനം എത്രനാൾ മുമ്പാണു കണ്ടതു്.

വാൎയ്യർ—രണ്ടുമൂന്നു വൎഷം മുമ്പു.

മേനവൻ—ഇപ്പോൾ കണ്ടാൽ തിരിച്ചറിയാമോ?

വാൎയ്യർ—ഓഹോ! അറിയാനൊന്നുമില്ല. കല്യാണിഅമ്മയെ കൃഷ്ണൻ ഓൎക്കുന്നില്ലേ. അതുപോലെതന്നെ. പോരെങ്കിൽ ഒരു അടയാളവും ഉണ്ടു്. ആ കുട്ടിയുടെ കൈമുട്ടിന്റെ അടുത്തു ചെറിയ കോഴിമുട്ടയുടെ ആകൃതിയിൽ തീപൊള്ളിയ ഒരു "വടു" ഉണ്ടു്. അന്നു കല്യാണിഅമ്മ എന്നെ പ്രത്യേകം കാണിച്ചു. വേണമെങ്കിൽ ഒന്നുപോയിക്കണ്ടു് സംശയം തീൎത്തുകളയാം.

മേ—അതു നല്ല അഭിപ്രായംതന്നെ.

വാസ്സർ—കൃഷ്ണൻകൂടി വരു; നമുക്ക് ഒരുമിച്ചുപോകാം.

മേനവൻ—വിരോധമില്ല.

വാസ്സർ—എന്നാൽ ഇപ്പോൾതന്നെ അവരെ എന്നു പറഞ്ഞ് അവർ യാത്രയായി. നേരം സന്ധ്യയായപ്പോൾ ആ ഗുരുശിഷ്യന്മാർ ശാരദയുടെ വസതിയിലെത്തി. കുയിൽനാദമോ എന്നു തോന്നത്തക്കവിധത്തിൽ ദേവീസ്തോത്രപരമായ ഒരു മഞ്ജുളഗാനം അവർക്കു കേൾക്കുമാറായി. അതിൽ ലയിച്ചുകൊണ്ടു് അവർ മുറിയിലേക്കു കയറി. ഒരു വിളക്ക് അതിൽ കത്തുന്നുണ്ടായിരുന്നു. ആ മുറിയിൽ ആരെയും കണ്ടില്ല. അവിടെയുള്ള ഒരു വാതലിൽകൂടി അടുത്ത ചെറിയതും സുഗന്ധപൂരിതവുമായ ഒരു മുറിയിലേക്ക് അവരുടെ ദൃഷ്ടി പതിഞ്ഞു. ശ്രീകൃഷ്ണൻ ശ്രീപരമേശ്വരൻ ശ്രീപാർവ്വതി മുതലായവരുടെ ചിത്രങ്ങളാൽ അലംകൃതമായ ചാരുസോപാനത്തിന്റെ പാർശ്വത്തിൽ കത്തുന്ന നിലവിളക്കിന്റെ മുമ്പിൽ ഒരുവശത്തു് വൃദ്ധനായ രാമൻമേനവൻ കണ്ണടച്ചു് ജപിച്ചുകൊണ്ടിരിക്കുന്നു. അപരഭാഗത്തു ശാരദ മുകുളീകൃതപാണിയായി സ്തോത്രങ്ങൾ ഭക്തിപൂർവ്വം പാടുന്നു. അതുകണ്ടു് നമ്മുടെ ഗുരുശിഷ്യന്മാർ അല്പം മാറിനിന്നു. ഉടനെ ആരാ വന്നതെന്നു് അറിഞ്ഞുകൊണ്ടു് ശങ്കരമേനവൻ അവിടെ എത്തി.

ശങ്കരമേ—(വിസ്മയത്തോടെ) ഇതാര്? വാസ്സരാശാനോ! വന്നതു വളരെ സന്തോഷം. ഇദ്ദേഹത്തെ മനസ്സിലായില്ല.

വാസ്സർ—ഇദ്ദേഹം എടത്തിലെ രാഘവനുണ്ണിയുടെ മകൻ കൃഷ്ണമേനവൻ ബി. ഏ., ബി. എൽ. മദ്രാസ് ഹൈക്കോടതിവക്കീലാണ്.

ശ—മേ—മനസ്സിലായി. രണ്ടുപേരും ഇരിക്കിൻ. പ്രാർത്ഥന തീരാറായി. അവർ ഉടനെ പുറത്തുവരും എന്നു പറഞ്ഞു് അവരെ യഥാസ്ഥാനങ്ങളിൽ ഇരുത്തിയിട്ട് അകത്തേയ്ക്കുപോയി. അല്പം കഴിഞ്ഞപ്പോൾ,

കരചരണകൃതം വാ കായജം കർമ്മജം വാ
ശ്രവണനയനജം വാ മാനസം വാപരാധം
വിഹിതമവിഹിതം വാ സർവ്വമേതൽ ക്ഷമസ്വ
ജയജയ! കരുണാബ്ധേ! ശ്രീമഹാദേവശംഭോ!

എന്ന് അച്ഛനും മകളുംകൂടി ഒരുമിച്ചുചൊല്ലുന്നതു് അവർ കേട്ടു. ഭജനം കഴിയാറായി എന്നു് അവർ പറയുമ്പോഴേക്ക

രാമൻമേനവൻ ആ മുറിയിലേക്കുവന്നു. ഉടനെ എഴീററു് അതിഥികളോടു് വാദ്ധ്യാരാശാനും കൃഷ്ണമേനവനും അല്ലേ. ശങ്കരൻ പറഞ്ഞു് നിങ്ങൾ വന്നിരിക്കുന്ന വിവരം അറിഞ്ഞു. വന്നതു് ഭാഗ്യം. ഞങ്ങളുടെ മഹാഭാഗ്യം. ഇരിക്കിൻ ഇരിക്കിൻ എന്നുപറഞ്ഞുകൊണ്ടു് അവരുടെ അടുക്കൽ എത്തി മൂന്നുപേരും ഇരുന്നു.

ഒരു മിനിട്ടു കഴിഞ്ഞതിപ്പോൾ ഭക്തിപൂർവ്വമായ ഈശ്വരധ്യാനാനന്തരം നിർമ്മലമായ പ്രസന്നത കളിയാടുന്ന മുഖഭാവത്തോടും കൗതുകകരമായ വിനയപുഷ്ടിയോടുംകൂടി ശാരദ വാതുക്കൽ വന്നുനിന്നു.

ശാരദയും കൃഷ്ണമേനോനും പരസ്പരം നോക്കി.

ശങ്കുവാദ്ധ്യർ—എന്താ ശാരദക്കുട്ടി അറിയുമോ?

ശാരദ—കുറേ മുമ്പു കണ്ടിട്ടുണ്ടെന്നു തോന്നുന്നു.

രാമൻമേനവൻ അതിഥികളെ ഒന്നുകൂടി ശാരദയെ പരിചയപ്പെടുത്തി.

ശങ്കുവാദ്ധ്യർ—ശാരദ ഇങ്ങുവരൂ. പണ്ടു തീ പൊള്ളിയ പാടു് ഇപ്പോഴും ഉണ്ടോ എന്നു നോക്കട്ടെ.

രാ-മേ—ഇപ്പോഴും ഉണ്ടു്. അതു് ഒരിക്കലും മായുകയില്ല.

ശാരദ വാദ്ധ്യരുടെയും കൃഷ്ണമേനവന്റെയും മദ്ധ്യേ വന്നുനിന്നു. അവർ രണ്ടുപേരും കൈ പിടിച്ചു 'വടു' നോക്കി. ശാരദയെ തിരിച്ചറിയാൻ ഒരു അടയാളം ഇതു കൊള്ളാം. ഇരിക്കട്ടെ എന്നു കൃഷ്ണമേനവൻ സസ്മിതം പറഞ്ഞു. എല്ലാവരും ചിരിച്ചു. അനന്തരം കൃഷ്ണമേനവൻ മേശപ്പുറത്തു കിടന്ന പുസ്തകങ്ങൾ എടുത്തു മറിച്ചു നോക്കിക്കൊണ്ടിരുന്നു. ശാരദയുടെ പഠിത്തക്കാര്യത്തെക്കുറിച്ചും സംസാരിച്ചു. ഒടുവിൽ അദ്ദേഹം ബുക്കിൽ ഒരു ഭാഗത്തു് "ചിന്താപഞ്ചകം" എന്ന തലക്കെട്ടോടുകൂടി നാലഞ്ചു പദ്യമെഴുതിയിരിക്കുന്നതു കണ്ടു

കൃ-മേനവൻ—ശാരദയ്ക്കു കവിതയെഴുത്തുണ്ടോ?

രാ-മേ—ചില പദ്യങ്ങൾ അവൾ എഴുതിയിട്ടുണ്ടു്.

കൃ-മേ—(ശാരദയോടു്) ഈ ചിന്താപഞ്ചകം ശാരദ എഴുതിയതാണോ?

ശാരദ—അതെ.

ശ-വാദ്ധ്യർ—ശാരദതന്നെ ഒന്നു വായിക്കൂ കേൾക്കട്ടെ,

ശാരദ അല്പം മടിച്ചു. ഉടനെ കൃഷ്ണമേനവനും രാമൻമേനവനും നിർബന്ധിച്ചതിനാൽ ഇങ്ങനെ വായിച്ചു.

## ചിന്താപഞ്ചകം.

1 കാലപാശമതിനാൽ നിബദ്ധനായ്
കാലകാലപദസേവയെന്നിയേ
കാലമങ്ങു കളയുന്ന മായതൻ
ജാലവിദ്യയിൽ മയങ്ങി മാനുഷൻ.

2 കാളകൂടധരനെ സ്മരിക്കുവാൻ
നാളെയാകട്ടെ പലതുണ്ടു ജോലികൾ
നാളെനാളെയിതി ചിന്തകൊണ്ടു നീർ-
പോളയൊത്ത സമയം തുലഞ്ഞുപോം.

3 കാലമൊട്ടു കഴിയുന്ന നേരമേ-
ക്കാലദൂതരവരെത്തി നമ്മളെ
കാലുകയ്യിവകൾകെട്ടിയുഗ്രരുഷ്–
കാലദ കൊണ്ടുനടകൊണ്ടിടും ദ്രുതം.

4 അപ്പൊളെന്റെ പരമേശ! ഭോ! ക–
ന്ദർപ്പനാശന ഗിരീശ! ദൈവമേ!
മുപ്പുരാന്തക തുണയ്ക്കുയെന്ന സ–
ങ്കല്പമാത്രഫലദായിയായിടാം.

5 ആകയാലനുദിനം മുറയ്ക്കു നാം
ലോകനാഥപദതാർ ഭജിക്കിലോ
ശോകമാകവെയകററിയാ മഹാ–
ഭാഗനീശനരുളും സുമംഗളം.

ശ–വാദ്ധ്യർ—പദ്യം നന്നായിരിക്കുന്നു. നല്ല തത്വങ്ങൾ ഇതിലുണ്ടു്.

കൃ–മേ—ശാരദയ്ക്കു് എന്തു പ്രായമുണ്ടു്?

രാ–മേ—പതിമൂന്നു വയസ്സാകാറായി.

കൃ–മേ—ഈ പ്രായത്തിൽ ഇത്ര നല്ല കവിത എഴുതുന്നവർ ചുരുങ്ങും. ദിവസവും എഴുതണം; അപ്പോൾ കുറേക്കൂടി നന്നാകും.

ശ–വാദ്ധ്യർ—കൃഷ്ണമേനവനും കവിയാണു്. കേട്ടോ മേനോൻ! നല്ല കവിതയാണു്. എന്റെ അടുത്തു സംസ്കൃതം പഠിക്കുമ്പോൾതന്നെ പല പദ്യങ്ങളും എഴുതിയിട്ടുണ്ടു്. കഴിഞ്ഞ മാസത്തിൽ ഒരു "അന്യാപദേശം ഗാഥ" ഒരു മാസികയിൽ കണ്ടു. നന്നായിരുന്നു. കൃഷ്ണനു തോന്നുമോ? ഒന്നു ചൊല്ലു; ഞങ്ങൾ എല്ലാം കേൾക്കട്ടെ!

കൃ-മേ—അതു സംസ്കൃതത്തിൽനിന്നും ഒരു അനുകരണമാണ്. കാണാതെ ചൊല്ലുവാൻ മുഴുവൻ ഓൎക്കുന്നില്ല.

ശാരദ—ഏതു മാസികയിലാണു പ്രസിദ്ധം ചെയ്തിരുന്നതു്?

കൃ-മേ—കഴിഞ്ഞമാസത്തെ "കവനകൌമുദി"യിൽ.

ശാ-മേ—മകളേ! കവനകൌമുദി ഇവിടെ ഇല്ലേ?

കൃ-മേ—കവനകൌമുദി നിങ്ങൾ വരുത്തുന്നുണ്ടോ?

ശാ-മേ—ഉണ്ട്. ഇവളുടെ ഗുരുനാഥൻ മിസ്റ്റർ നാരായണൻ നമ്പ്യാരുടെ നിൎദ്ദേശപ്രകാരം കുറെമാസങ്ങളായി വരുത്തുന്നുണ്ട്. അതു വായിക്കയും അതിലേക്ക് ചില ലേഖനങ്ങൾ അയയ്ക്കുകയും വേണമെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം.

കൃ-മേ—മാസികയ്ക്കു് ശാരദ വല്ല കവനവും അയച്ചിട്ടുണ്ടോ?

ശാ-മേ—ഇല്ല. കുറെക്കൂടി പഠിക്കയും എഴുതി പരിചയിക്കയും ചെയ്തിട്ടു് വല്ലതും എഴുതി അയച്ചാൽ മതിയെന്നാണ് അവളുടെ ഗുരുനാഥന്റെ നിൎദ്ദേശം.

ശാരദ—കവനകൌമുദി ഇവിടെ ഉണ്ട്. ഞാൻ ആ കവിത വായിച്ചുവെന്നും തോന്നുന്നു.

ശാരദ കവനകൌമുദി എടുത്തുകൊണ്ടുവന്നു് കൃഷ്ണമേനവന്റെ അടുക്കൽ വച്ചു.

മേനവൻ അതു വാങ്ങി അദ്ദേഹത്തിന്റെ ലേഖനമെടുത്തു് (ഗാഥാരീതിയിലാണ്) ശാരദതന്നെ വായിക്ക എന്നു പറഞ്ഞു് ആ സുകുമാരിയുടെ കൈയിൽ കൊടുത്തു. ആ മനോജ്ഞവാണി ഇങ്ങിനെ വായിച്ചു.

ശ്രീജഗന്മോഹനമായ വിളങ്ങിടു-
ന്നൊരു"കാരസ്കരപക്വ"മേ! കേൾ
നല്ല മധുരനാരങ്ങയോടൊപ്പമാ-
യുള്ള നിന്നാകൃതിയെത്ര രമ്യം!
നൽത്തനിത്തങ്കത്തിനാതങ്കമേകുന്ന
ശ്രീഘനസൌവൎണ്ണ്യവും കാമ്യമാകും.
ചാരെ വളൎന്നുപടൎന്ന മരത്തിൽനി-
ന്നോളമിയന്നുലസിക്കുന്നതും
നിന്നുടെയക്കാന്തിധാരയെ നോക്കിത്താൻ
നിന്നിടാം കണ്ണുകളാനന്ദരാകിലും
നിൎണ്ണയമീയുലകാകിയ പന്തലിൽ

സ്വർണ്ണഗൃഹമോ ബന്ധുനീരയതുകൊണ്ടും
നിന്നാകൃതിഗുണംകണ്ടു, വിശന്നു ഞാൻ
നിന്നെയെടുത്തുകടിച്ചുപോയി.
നിന്നുള്ളിലെസ്ഥിതിയിപ്പോഴെയിസ്സാധു-
വിന്നുധരിക്കാൻ കഴിഞ്ഞതുള്ളൂ.
ശർക്കരയെന്നു ഞാൻ പാരം ഭ്രമിച്ചതു
കർക്കശകാരകാളം തന്നെയല്ലോ.
അയ്യയ്യോ! കണ്ണുസഹിയാതെ ഛർദ്ദിച്ചേൻ-
മെയ്യോ തളർന്നു കുഴഞ്ഞുപാരം
ഈവിധം വിശ്വാസപാതകം ചെയ്തു നീ
ഭാവിയിൽ പൂകും നരകമേതോ?
രൂപത്തിനൊത്ത ഗുണമിന്നില്ലെങ്കിലും
ഹേ! ഭവാൻ വേഷം ധരിക്കൊല്ല.
അല്ലെങ്കിൽ ദുർമ്മതേ! ത്വദ്രസതുല്യമാ-
യുള്ള കുരൂപം നീയെന്തിയാലും.

മനോമോഹനമായ രീതിയിൽ ആ ഗാഥ ശാരദ വായിച്ചു നിർത്തിയപ്പോൾ അവരെല്ലാം പരമാനന്ദത്തിൽ മുഴുകി.

ശം—വാര്യർ—സുന്ദരന്മാരായ ദുഷ്ടന്മാരെ ഈ കവിതയിൽ നന്നായി ചിത്രീകരിച്ചിരിക്കുന്നു.

രാ—മേ—നമ്മുടെ ചെറുകവികൾക്ക് മണ്ണാങ്കട്ടയെയോ കരിയിലയെയോ പിടിച്ചുകൊണ്ടു് വല്ലതും കുറേ എഴുതണമെന്നേ വിചാരമുള്ളൂ. വല്ല കാര്യവും അതിലുണ്ടോ വല്ല തത്വവും വായനക്കാർ ഗ്രഹിക്കുമോ എന്നും മററുമുള്ള ചിന്തയേയില്ല. എന്നാൽ കൃഷ്ണമേനവന്റെ കവിത ഈ കൂട്ടത്തിലല്ല. വളരെ നന്നായിരിക്കുന്നുവെന്നു ഞാൻ ധൈര്യമായിപ്പറയും.

കൃ—മേ—ശാരദ വായിച്ചുകേൾപ്പിക്കാനുണ്ടെങ്കിൽ ഏതു കവിതയും നന്നായിരിക്കും.

ശം—വാര്യർ—കൃഷ്ണൻ പറഞ്ഞതിൽ പരമാർത്ഥമുണ്ടു്.

രാ—മേ—ശാരദേ! ഇവൾക്കു് ആഹാരം ഇന്നെന്താണു്. നാം ഇതുവരെ അന്വേഷിച്ചില്ലല്ലോ.

ശം—വാര്യർ—അതു് ഇന്നു അന്വേഷിക്കേണ്ടതില്ല. ഞങ്ങൾക്കു മണ്ഡലപക്ഷം ഞായറാഴ്ച ഒരിക്കലാണു്.

രാ—മേ—ശങ്കരമേനവനേ! ഇവൾക്കു മണ്ഡലപക്ഷം പാൽമതി.

ഉടനെ ശങ്കരമേനവൻ രണ്ടു പാത്രത്തിൽ പാൽ മേശപ്പുറത്തു കൊണ്ടുവന്നു വച്ചു.

രാ-മേ—പലഹാരമൊന്നുമില്ല അല്ലേ!

ശാരദ—ഉണ്ടു്. ഇന്നാൾ തിരുമുല്പാടദ്ദേഹം കൊടുത്തയച്ച ബിസ്കറ്റു് ഇരിപ്പുണ്ടു്. എന്നു പറഞ്ഞു് അവൾ വേഗം അലമാരി തുറന്നു് അവ കുറെ എടുത്തുകൊണ്ടുവന്നു് മേശപ്പുറത്തുവച്ചു.

അതിഥികൾ പാലും ബിസ്കറ്റും ഭക്ഷിച്ചു. രാമൻമേനവനും ശാരദയും അത്താഴം ഉണ്ണാനും പോയി. ഊണുകഴിഞ്ഞു കേസ്സിനെപ്പററി അവർ ചിലതെല്ലാം സംസാരിച്ചു. അനന്തരം കൃഷ്ണമേനവന്റെ അഭിപ്രായപ്രകാരം ശാരദ കുറച്ചുനേരം പാടി അവരെ രസിപ്പിച്ചു. മണി പത്തായതോടുകൂടി എല്ലാവരും ഉറങ്ങി. നേരം വെളുത്ത ഉടനെ വാധ്യാരും കൃഷ്ണമേനവനും അവരോടെല്ലാം യാത്രപറഞ്ഞുപോയി. കുറെ കഴിഞ്ഞപ്പോൾ തന്റെ കണ്ണിൽ രണ്ടിലും എന്തോ കരടുവീണു എന്നു് രാമൻമേനവൻ പറഞ്ഞതിനാൽ ശാരദയും ശങ്കരമേനവനും വേണ്ടപോലെ നോക്കി; ഒന്നും കണ്ണിൽ കണ്ടില്ല. അതിനെത്തുടൎന്നു് കണ്ണു ചുവക്കുകയും വേദന ആരംഭിക്കുകയും ചെയ്തു. ശങ്കരമേനവൻ വേഗം കണ്ണുവൈദ്യനെ അന്വേഷിച്ചു പുറപ്പെട്ടു.

---

## അദ്ധ്യായം ൧൭.

---

ശാരദയുടെ വസതിയിൽനിന്നും പുറപ്പെട്ട കൃഷ്ണമേനവൻ തന്റെ ഗുരുനാഥനായ വാധ്യാരുമായി യാത്രപറഞ്ഞു പിരിഞ്ഞു. ആ സമയം "എന്റെ കൃഷ്ണ! നമ്പിയുടെ ദുൎവൃത്തത്തെപ്പററി ഇനി ഒന്നും പറയേണ്ടല്ലോ. നീ മാത്രമാണു് ഞങ്ങൾക്കു സഹായം" എന്നു വാധ്യാർ സങ്കടത്തോടുകൂടി ഉൽബോധിപ്പിച്ച വചനങ്ങൾ മേനവന്റെ ഹൃദയത്തിൽ ദൃഢമായി പതിഞ്ഞു. നമ്പിയെ മേനവനു നല്ലതുപോലെ അറിയാം. ദുഷ്കൎമ്മങ്ങൾക്കു് അയാൾ മുൻപനാണു്. പറഞ്ഞതുപോലെ അയാൾ പ്രവൎത്തിക്കും. അപ്പോൾ ഒരു കലഹംതന്നെ വേണ്ടിവന്നേക്കാം. തന്റെ പ്രാണമിത്രമായ തേനൻനായരെ ഒന്നു കണ്ടുകളയാം എന്നു ചിന്തിച്ചുകൊണ്ടു് മേനവൻ നേരെ തേനൻനായരുടെ ഗൃഹത്തിലേക്കു നടന്നു. കുറെ ദൂരം പോയപ്പോൾ മുമുക്ഷുവിനു് സ്വൎഗ്ഗം എന്ന

പോലെ ആ മന്ദിരം മേനവന്നു ദൃശ്യമായി. പരിപുഷ്ടവും മനോമോഹനവുമായ ഒരു നാളികേരോദ്യാനത്തിൽ അദ്ദേഹം എത്തിച്ചേൎന്നു. കൊഴുത്തു തഴച്ചുനില്ക്കുന്ന ആ ചെറുതെങ്ങുമരങ്ങൾ തമാലനീലങ്ങളായ ബാഹുസഹസ്രംകൊണ്ടു് യാത്രാക്ലിന്നനായ അതിഥിയെ മന്ദം മന്ദം വീജനം ചെയ്തു. "കല്ലാലെത്തിക്കവിതകളുകം കുട്ടികൾക്കും പഠിക്കാൻ വയ്യാതല്ലാത്ത" വിധം ആ ദിവ്യതരുക്കളിൽ ബാഹുവങ്ങളായി തിളങ്ങുന്ന കരുഫലങ്ങളുടെ അന്തൎഭാഗങ്ങളിലെ ശീതളത്വം നയനദ്വാരേണതന്നെയായിരിക്കാം മേനവന്റെ ഹൃദയകമലത്തിലും വ്യാപരിച്ചു.

"ശിശുതയിലുദകം തെല്ലേകിയെന്നോൎത്തു തെങ്ങിൻ-
നിരയമൃതസമാനം വെള്ളമന്തിശ്ശിരസ്സിൽ
ദിനമനുമനുജൎക്കായേകിടുന്നു യഥേഷ്ടം
സുകൃതികളുപകാരം ചെയ്തതോൎമ്മിക്കുമെന്നും"

എന്നു് ഒരു മഹാകവി ഹൃദയാവൎജ്ജകമായി വിരചിച്ചിട്ടുള്ള മോഹനപദ്യബന്ധം ആ യുവകോവിദന്റെ സ്മൃതിപഥത്തിൽ ആവിഷ്ടമായി. ആ ചാരുകേദാരത്തിന്റെ അപരഭാഗത്തു കുലച്ചും അല്ലാതെയും നില്ക്കുന്ന പലതരം രംഭാകദംബവും അങ്ങിങ്ങായി അടിമുതൽ മുടിവരെ കായ്ച്ചു ശോഭിക്കുന്ന പനസതരുക്കളും ആ പ്രേമനയനങ്ങൾക്കു സാഫല്യം നൽകി. മേനവൻ ചിന്താതുരനായി "അഹോ! കൃഷികൃത്തിപോലെ പരിശുദ്ധവും പരമാനന്ദകരവുമായ മറെറാന്നുണ്ടോ? നിത്യദാസ്യത്തിനു് ഇരിപ്പിടമായ സൎക്കാർ ഉദ്യോഗത്തിനും കാപട്യസ്പൎശമില്ലാതെ ബ്രാഹ്മണർപോലും അനുവൎത്തിക്കാൻ സാദ്ധ്യമല്ലാത്ത വാണിജ്യാദികൾക്കും ഉള്ള സ്ഥാനം കൃഷികൃത്തിയെക്കാൾ തുലോം താഴ്ന്നതുതന്നെയാകുന്നു. അനസ്ഥ്യത്താലോ ആലസ്യപാരമ്യത്താലോ മനുഷ്യർ "തൻകുലക്രമാഗത"മായ ഈ കൎമ്മത്തെ മറന്നു് അപഥ്യവൃത്തികളിൽ ഭ്രമിക്കുന്നതു പതിവ്രതയായ സ്വപ്രണയിനിയെ തള്ളി വേശ്യകളിൽ വ്യാമോഹിക്കയാണു്. താനിറക്കിയ കൃഷികൾ വേണ്ടുവണ്ണം ഫലിച്ചു വിലസുന്നതു കാണുമ്പോൾ ഒരു കൃഷകനു ലഭിക്കുന്ന പരമാനന്ദം ചിരകാലദീക്ഷകൊണ്ടു് ഒരു തപസ്വിക്കു കിട്ടുന്ന നിൎവ്വാണത്തെക്കാൾ താഴെയല്ല. ആരോഗ്യപരമായും കൃഷിക്കു് ഉയൎന്നസ്ഥാനമുണ്ടു്. കല്മഷലാംഛംകൂടാതെ സാധുസംരക്ഷണങ്ങൾ ചെയ്തു പുണ്യം നേടുന്നതിനും കൃഷികൃത്തിക്കു കഴിയും. രാമൻ നായർ ഭാഗ്യവാൻതന്നെയാകുന്നു. ദിനംദിനം അദ്ദേഹത്തിനുണ്ടാകുന്ന ഉല്ക്കൎഷത്തിനും കാരണം ഇതുതന്നെയായിരിക്കാം. ഇപ്പ

കാരമെല്ലാം വിചാരിച്ചുകൊണ്ടു് ആ തോട്ടത്തിന്റെ മദ്ധ്യത്തിൽ ശോഭിക്കുന്ന ധന്യഗൃഹത്തിന്റെ മുററത്തെത്തിയ മേനവൻ ഉടനേതന്നെ മറെറാരു കാഴ്ചയാൽ അപഹൃതചിത്തനായിത്തീൎന്നു. ആ മോഹന സൗധത്തിന്റെ പൂമുഖത്തു മണിമഞ്ചത്തിൽ സുകുമാരിയായ ഒരു കുമാരി സ്ഥിതിചെയ്യുന്നു.

നവപാവനയൗവനത്തിലപ്പു-
ത്സവപൂൎത്തിം തിരളുന്നൊരാ വയസ്സും
സുവിശേഷവിശുദ്ധസൗകുമാൎയ്യം
നിവസിക്കും കൃശമദ്ധ്യമാം വപുസ്സും;
നലമാൎന്ന വിലാസമോടിയും നി–
ൎമ്മലലാവണ്യവിശേഷവും പകിട്ടും
അലസാതിവരം സൎവ്വസുന്ദരീ-
കുലമുത്തെന്നു വിളിച്ചുചൊല്ലിടുന്നു.

എന്നു മേനവൻ വിചാരിച്ചു. ആ മനോഹരി ഏകാഗ്രമതിയായി ഏതോ പുസ്തകം വായിക്കുകയാണു്. അതിലുള്ള രസം കണ്ണാടിയിലെന്നപോലെ ആ കോമളമുഖത്തു പ്രകാശിക്കുന്നുണ്ടു്. തന്റെ മോഹനശിരസ്സിനെ മന്ദമായി ഇളക്കി ഇന്ദീവരസുന്ദരമായ നയനങ്ങൾ ചലിപ്പിച്ചു അവൾ കാണിക്കുന്ന ഭാവം ഉലകം തകിടംമറിക്കുവാൻ സൎവ്വഥാ ശക്തമെന്നു് അദ്ദേഹത്തിനു തോന്നി. കുതൂഹലാലോലനായി ഒന്നുരണ്ടടികൾകൂടി മുന്നോട്ടുവച്ച മേനവൻ യദൃച്ഛയാ വലത്തുവശത്തേക്കു നോക്കി. അഹോ! അദ്ദേഹം കണ്ട കാഴ്ചയെന്താണു്? പ്രകൃതിയാകുന്ന വണിഗ്വരൻ വിക്രയത്തിനു കൽക്കണ്ടത്തിനടുത്തു കാഞ്ഞിരക്കുരുവും നിരത്തിവയ്ക്കുന്നുണ്ടാവാം. മുററത്തുള്ള കിണററിന്റെ മുകളിൽ വെള്ളംകോരുന്നതിനു സൗകൎയ്യത്തിനുവേണ്ടി ഇട്ടിരിക്കുന്ന ഒരു പലകയിൽ ഇരുന്നു കാഴ്ചയിൽ ഒന്നരവയസ്സു തോന്നിക്കുന്ന ഒരു ഓമനബാലൻ ചാഞ്ചാടുന്നു. ആ ശിശു കൂടക്കൂടെ കിണററിലേക്കു നോക്കുകയും കുളിൎപ്പുഞ്ചിരി തൂകുകയും ചെയ്യുന്നുണ്ടു്. കുട്ടി അല്പംകൂടി ഇളകിയാൽ ഭയങ്കരമായ കിണററിൽ വീഴുമെന്നു നിശ്ചയമാണു്. സ്വതേധീരനായ മേനവൻപോലും ഒരുനിമിഷം അമ്പരന്നുനിന്നുപോയി. താൻ അടുത്തുചെല്ലുന്നതിനു മുമ്പേ കുട്ടി കിണററിൽ വീണെങ്കിലോ എന്നു വിചാരിച്ചപ്പോൾ ആ ധീരശീലന്റെ ദൃഢവപുസ്സിൽ അല്പം വിറയലുണ്ടായി. എന്തെങ്കിലും ആകട്ടെ എന്നു ധൈൎയ്യപ്പെട്ടു് മേനവൻ മാൎജ്ജാരപാദനായി കഴിയുന്നവേഗം നടന്നു് ശിശുവിന്റെ ഒരു കയ്യിൽ പിടികൂടി. അപ്പോഴേയ്ക്കു പൂമുഖത്തിരുന്ന തരുണി

ആനന്ദാശ്രു പരിപ്ലുതയാകുകയും അയ്യോ! എന്നു പറഞ്ഞു് മുറ ത്തേക്കു ചാടുകയും ചെയ്തു. അവൾ വിറയ്ക്കുന്ന കൈകൾകൊണ്ടു മേനവനോടു് കുഞ്ഞിനെ വാങ്ങി അതിന്റെ മുഖത്തു ചുംബനം ചെയ്കയും തനിക്കു മഹോപകാരം ചെയ്ത ധന്യപുരുഷന്റെ നേ ക്കു തന്റെ ദീർഘനേത്രങ്ങൾകൊണ്ടു സവിനയം കൃതജ്ഞത പ്രദ ർശിപ്പിക്കയും ചെയ്തു.

മേനവൻ—എന്താ ഗൗരിക്കുട്ടി! പുസ്തകംവായന ഇപ്പോൾ കേമമാകുമായിരുന്നു, അല്ലേ? (അവൾ ആ യുവാവിന്റെ മുഖത്തു സകരുണം നോക്കിയതല്ലാതെ ഉത്തരമൊന്നും പറഞ്ഞില്ല.)

മേനവൻ—ഇതു തേനൻനായരുടെ കുട്ടിയല്ലേ?

ഗൗരി—അതെ! ജ്യേഷ്ഠന്റെയും ഞങ്ങളുടെയും ജീവനാണു്.

മേനവൻ—ഈ കുട്ടിയുടെ അമ്മ എവിടെ?

ഗൗരി—ജ്യേഷ്ഠത്തിയും എന്റെ അമ്മയുംകൂടി അമ്പലത്തിൽ പോയിരിക്കയാണു്. ജ്യേഷ്ഠത്തിയും മറ്റും ഇന്നാണു് ഇവിടെ വന്നതു്. എന്റെ നിർബന്ധത്താൽ ഇവനെ അവർ കൊണ്ടു പോയില്ലെന്നേയുള്ളു. ഇവൻ എന്റെ അടുത്തിരിക്കയായിരുന്നു. ഇറങ്ങിപ്പോയതു ഞാൻ കണ്ടില്ല.

മേനവൻ—എന്റെ ഗൗരിക്കുട്ടീ! ഞാൻതന്നെ വല്ലാതെ പരിഭ്രമിച്ചുപോയി. ഒരു അപകടത്തിലായിരുന്നു കുട്ടിയുടെ ഇരിപ്പു്.

ഗൗരി—അവിടുന്നു് അല്പം പരിഭ്രമിക്കയേ ചെയ്തുള്ളല്ലോ. സാമാന്യക്കാർ ബോധം കെട്ടുപോയേനെ. ഈശ്വരാ! ഇപ്പോൾ അങ്ങു് ഇവിടെ വന്നുചേർന്നതു് ഞങ്ങളുടെ ഭാഗ്യം. അല്ല എന്റെ പുണ്യോദയം. അങ്ങു് എന്റെ ധർമ്മദൈവമാകുന്നു. എന്നെല്ലാം പറഞ്ഞു് ആ സുകുമാരി തന്റെ കൃതജ്ഞതയെ വെളിവാക്കി. "തേനൻനായർ ഇവിടെ ഇല്ലേ" എന്ന മേനവന്റെ ചോദ്യത്തിനു് "അതൊക്കെ അറിയിക്കാം, ആ കസാലയിലേക്കു് കയറി ഇരിക്കണം" എന്നു് ആ തരുണി സാദരം പറഞ്ഞു. മേനവൻ ആസനസ്ഥനായി. ഗൗരിക്കുട്ടി ഒരു വിശറിയെടുത്തു് അതിഥിയെ വീശുവാൻ ആരംഭിച്ചു. വേണ്ട എന്നു നിരോധിച്ചു് അദ്ദേഹം തന്നെ അതു വാങ്ങി വീശിത്തുടങ്ങി. ഗൗരിക്കുട്ടി ഉടൻ അപ്രത്യക്ഷയായി. നാലഞ്ചുമിനിട്ടിനകം കാപ്പിയും പലഹാരവും മേനവന്റെ മുമ്പിൽ നിരന്നു. ഉത്സാഹപൂർവ്വം അദ്ദേഹം അതു ഭക്ഷിച്ചു.

മേന—എന്റെ ചോദ്യത്തിന്ന് ഉത്തരം പറഞ്ഞില്ലല്ലൊ. തേനൻനായർ ഇവിടെ ഇല്ലേ?

ഗൗരി—ഇല്ല. എന്തോ കാര്യാർത്ഥമായിട്ടും സംബന്ധിച്ചു പോയിരിക്കയാണ്.

മേ—ഇന്നു വരികയില്ലായിരിക്കുമോ?

ഗൗരി—പക്ഷെ വൈകിട്ടു വരുന്നതാകും. നാളെ നിശ്ചയം.

മേന—എന്റെ ഉദ്ദേശം തെറ്റുന്നുവല്ലൊ. ഗൗരിക്കുട്ടിയുടെ ഗൃഹനാഥന്നു വന്നിരിക്കുന്ന ആപത്തു് അറിഞ്ഞില്ലേ?

ഗൗരി—അറിഞ്ഞു. അങ്ങയുടെ മറുപടിയും മനസ്സിലായി. അശാന്‍ ജ്യേഷ്ഠന്റെയും ഗുരുവാണ്. ജ്യേഷ്ഠൻ അതിൽ ഇടപെടാതിരിക്കയില്ല. നാളെ അങ്ങോട്ടു പോരുന്നതാകും. നമ്പിയുമായി ഒന്നേതിരിടാതെ സാധിക്കുമോ എന്നു ഞാൻ സംശയിക്കുന്നു.

മേന—അങ്ങിനെ എനിക്കും തോന്നുന്നുണ്ട്. ഏതായാലും തേനൻനായർ വന്നാലുടൻ ഞാൻ അന്വേഷിച്ചതായി പറയുക. ഞാൻ ഇപ്പോൾ പോകട്ടെ. എന്നുപറഞ്ഞു് മേനവൻ യാത്രയായി. ഗൗരിക്കുട്ടിയും അല്പനേരം ആ യുവസുന്ദരനെ അനുഗമിച്ചു. ഗൗരിക്കുട്ടിക്കു മുമ്പുതന്നെ മേനവനോടു പരിചയവും സ്നേഹവും ഉണ്ട്. അല്പസമയം മുമ്പ് അദ്ദേഹം ചെയ്ത നിസ്തുല്യമായ ഉപകാരം ആ സ്നേഹത്തെ പതിന്മടങ്ങു പൊലിപ്പിച്ചു. അഥവാ ആ സ്നേഹം പ്രണയമെന്നൊ അനുരാഗമെന്നൊ പറയാവുന്നവിധത്തിൽ തന്നെ മാറിയിരിക്കുന്നു. ആ മനോഹരാംഗിയുടെ മൃദുലഹൃദയത്തിൽ അവാച്യമായ എന്തോ ഒരു ചിന്താഭാരം കടന്നുകൂടി ദീർഘനിശ്വാസങ്ങൾ പല ഉരു ഉദ്ഗതങ്ങളായി. അവളുടെ ഉയന്ന വക്ഷോദേശം തുടിക്കകയും ഉയരുകയും ചെയ്തു. സുകുമാരനായ ആ മഹോപകാരിയുടെ പ്രയാണമാർഗ്ഗം ആശാവേശത്തോടെ അവൾ നോക്കിക്കൊണ്ടുനിന്നു.

അകാരണമായിത്തന്നെ സ്ത്രീപുരുഷന്മാരിൽ പ്രേമം കടന്നുകൂടുന്നു. വിശേഷാൽ വല്ല ഹേതുകൂടി ഉണ്ടായാൽ പറയാനില്ല. അനുരൂപരായ യുവതീയുവാക്കളിലുള്ള അതിന്റെ വളർച്ച ചിന്താതീതമായിരിക്കും. പക്ഷെ സ്ഥലകാലവിചിന്തയോ സാദ്ധ്യാസാദ്ധ്യവിചാരമോ പ്രണയത്തിനില്ലല്ലൊ.

---

## അദ്ധ്യായം ൧൨.

---

കൃഷ്ണമേനവൻ ഉച്ചയ്ക്കു മുൻപായി എടത്തിൽ എത്തി. ശാരദയെ കണ്ട ക്ഷണത്തിൽതന്നെ മേനവനു് ആ പെൺകുട്ടിയോടു് അതിരില്ലാത്ത വാത്സല്യവും സ്നേഹവും ഉണ്ടായി. ശാരദ വാസ്തവത്തിൽ കല്യാണിഅമ്മയുടെ മകൾ ആണെന്നും എടത്തിലെ ന്യായാവകാശി അവൾതന്നെ എന്നും വൈത്തിപ്പട്ടരും കൃഷ്ണനുംകൂടി പുറപ്പെടുവിച്ചിരിക്കുന്ന അപശ്രുതികൾ അടിസ്ഥാനരഹിതങ്ങളാണെന്നും അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. ശാരദയുടെ നിസ്സഹായസ്ഥിതികൾ ആ വീരയുവാവിന്റെ ഹൃദയകമലത്തെ കുറച്ചുകൂടി മൃദുലമാക്കിത്തീൎത്തു. എല്ലാവിധത്തിലും സത്യത്തെയും ധൎമ്മത്തെയും സ്നേഹിക്കുന്നവർ ഈ സങ്കടാവസ്ഥയിൽ ആ ബാലികയെ സഹായിക്കതന്നെ ചെയ്യേണ്ടതാണെന്നും ആ ദയാമനസ്കൻ തീൎമാനിച്ചു.

ശങ്കുനമ്പിയുടെ ശപഥവും തന്റെ ഗുരുനാഥനെ അതിൽനിന്നു രക്ഷിപ്പാനുള്ള മാൎഗ്ഗവും അടുത്ത നിമിഷത്തിൽ മേനവന്റെ ചിന്താഗതിയിൽപെട്ടു. "അച്ഛൻ ഇവിടെയില്ല. രണ്ടു ദിവസം കഴിഞ്ഞേ വരികയുള്ളൂ. മേനൻനായരെ കണ്ടില്ല. അവധി വെയ്ക്കാവുന്നതല്ല താൻ ചുമതലപ്പെട്ടിരിക്കുന്ന കാൎയ്യം. എന്താണു വേണ്ടതു്! ഇളയച്ഛനെ വിവരം അറിയിച്ചാലോ" എന്നിങ്ങനെ പലതും ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ അദ്ദേഹത്തിന്റെ അമ്മ ലക്ഷ്മി അമ്മ അവിടെ കയറിച്ചെന്നു. മാതാവിനെ കണ്ടയുടൻ ആ മാതൃഭക്തൻ എഴുന്നേറ്റുനിന്നു. അമ്മ മകനെ ഉണ്ണാൻ ക്ഷണിക്കുമ്പോഴേയ്ക്കു കുട്ടൻ ഇവിടെ ഉണ്ടോ എന്നുള്ള ചോദ്യംകേട്ടു് മേനവൻ വരാന്തയിലേക്കുചെന്നു. തന്റെ ഇളയച്ഛൻ കുട്ടനുണ്ണിയാണു് അതെന്നു ധരിച്ചു് ഉണ്ടു് എന്നു പറയുമ്പോഴേക്കു് കൃഷ്ണനുണ്ണി മാളികയിലേയ്ക്കു കയറി. മേനോൻ ഇളയച്ഛനെ ഒരു കസാലയിൽ ഇരുത്തി. ഈ കൃഷ്ണനുണ്ണി വലിയ സൽസ്വഭാവിയും കല്യാണിഅമ്മയോടും അനുകൂലം ശാരദയോടും വളരെ അനുകമ്പയുള്ള ഒരാളും ആണെന്നു വായനക്കാർ പ്രത്യേകം ഓൎമ്മിക്കുമല്ലോ.

കൃഷ്ണനുണ്ണി—കുട്ടനെ ഇന്നലെ എന്തിനാണു് വാൎയ്യരാശാൻ അന്വേഷിച്ചതു്.

മേനോൻ—ശാരദയ്ക്കുവേണ്ടി കേസ്സിൽ സാക്ഷിപറയണമെന്നു് ഇവിടെ വന്ന ശങ്കരമേനോൻ വാൎയ്യരാശാനോടു് ആവ

ശ്യപ്പെട്ടു. ആശാൻ കാശിയിൽവച്ചു് കല്യാണിഅമ്മയോടുകൂടി രണ്ടു മൂന്നുവർഷം മുൻപു് ശാരദയെ കണ്ടിട്ടുണ്ടു്. ആ വിവരം, തന്നെ സാക്ഷിയാക്കിയാൽ പറയാമെന്നു് ആശാൻ സമ്മതിച്ചു. അതു് അറിഞ്ഞ ശങ്കുനമ്പി അവിടെച്ചെന്നു ശണ്ഠകൂടി. നാളെ നാലുമണിക്കു മുൻപു് ശാരദയ്ക്കു് അനുകൂലമായി സാക്ഷി എഴുതുകയില്ലെന്നു സത്യം ചെയ്തു് വലിയച്ഛന്റെ അടുത്തു പറയാത്തപക്ഷം വാൎത്തുന്ന അടുക്കളയോടു തൊട്ടുകിടക്കുന്ന ഇവിടുത്തെ സ്ഥലത്തു് പറയനെ പാർപ്പിക്കുമെന്നു ശപഥംചെയ്തു് അയാൾ പോന്നിരിക്കയാണു്. ആ വിവരം പറയാനാണു് ആശാൻ ആളയച്ചതു്.

ലക്ഷ്മി—അയ്യോ! അതു വലിയ ദ്രോഹമല്ലേ?

കൃഷ്ണൻ—സംശയമുണ്ടോ. അതിനു നീ എന്തുചെയ്യാമെന്നു പറയൂ.

മേനോ—അങ്ങനെ ഉണ്ടാകാതിരിക്കത്തക്കവണ്ണം വേണ്ട ഏൎപ്പാടുകൾ ചെയ്യാമെന്നു ഞാനേറ്റു.

ലക്ഷ്മി—എന്റെ മകനെ! നീ അങ്ങനെ പറഞ്ഞതു വളരെ സാഹസമായിപ്പോയി. വലിയച്ഛന്റെയും നമ്പിയുടെയും നിർബന്ധശീലം നിനക്കറിയാമല്ലോ?

കൃഷ്ണ—അതുകൊണ്ടു് എന്റെ ഗുരുനാഥൻ ഒരു ആപത്തിൽനിന്നു രക്ഷിക്കണമെന്നു പറഞ്ഞാൽ സാധിക്കയില്ലെന്നു പറയാമോ?

ലക്ഷ്മി—(ചിരിച്ചുകൊണ്ടു്) വേണ്ടാ. നിങ്ങൾ എല്ലാം കൂടി നിവൃത്തി ഉണ്ടാക്കിയയച്ചാൽ മതി.

കൃഷ്ണ—കുട്ടൻ ഇന്നലെ വരാഞ്ഞതെന്തു്? എന്നാൽ നിന്റെ അച്ഛൻ ഇവിടെ കാണുമായിരുന്നല്ലോ?

മേന—ആശാൻ നിർബന്ധിച്ചതനുസരിച്ചു് ഞങ്ങൾ ഉദയന്തളിക്കു പോയി.

ലക്ഷ്മി—ശാരദയെ കണ്ടോ?

മേന—കണ്ടു.

ലക്ഷ്മി—ശാരദ, കല്യാണിഅമ്മയെപ്പോലെയാണെന്നു പറഞ്ഞുകേട്ടു. നിനക്കും അങ്ങിനെ തോന്നിയോ?

മേന—ഉവ്വു്. അവൾ കല്യാണിഅമ്മയെപ്പോലെതന്നെയിരിക്കുന്നു. പരമാർത്ഥം അറിയാമെന്നു കരുതിയാണു് ഞാൻ പോയതു്.

കൃഷ്ണ—നിനക്കു ബോദ്ധ്യംവന്നോ? നിന്നെ അങ്ങോട്ടു പറ

ഞ്ഞയയ്ക്കണമെന്നു കരുതിയിരിക്കയായിരുന്നു ഞാൻ. പോയതു നന്നായി.

മേനോ—എനിക്കു പൂർണ്ണബോദ്ധ്യം വന്നു.

കൃഷ്ണ—മതി; മതി. കുട്ടന്നു ബോദ്ധ്യം ആയാൽ പിന്നെ സംശയിപ്പാനില്ല. ഞാൻ ആദ്യംതന്നെ ഈ അഭിപ്രായക്കാരനാണു്. വെറുതെ വല്ലവരും ഇങ്ങനെ അവകാശം കൊണ്ടുവരുമോ? നമുക്കു് അവൎക്കു വേണ്ട സഹായം ചെയ്യണം.

ലക്ഷ്മി—അങ്ങനെതന്നെ വേണം. കല്യാണിഅമ്മയെ ദ്രോഹിച്ച പാപം അങ്ങിനെയെങ്കിലും തീരട്ടെ. പക്ഷെ എല്ലാം രഹസ്യമായിരിക്കണം.

കൃഷ്ണ—ആകട്ടെ; നാളത്തെ കാൎയ്യത്തിന്നു് എന്താണു നിൎവ്വാഹം.

മേനോ—അതിന്നു് ഇളയച്ഛൻതന്നെ നിവൃത്തിയുണ്ടാക്കണം. ഞാൻ അങ്ങോട്ടു വരുവാൻ തുടങ്ങുകയായിരുന്നു.

ലക്ഷ്മി—നിങ്ങൾ രണ്ടുപേരുംകൂടി നമ്പിയെ വിളിച്ചുപറഞ്ഞാൽ പക്ഷെ അയാൾ അനുസരിച്ചേക്കും.

കൃഷ്ണ—ഓഹോ! അങ്ങിനെ നോക്കാം എന്നുപറഞ്ഞു് ഒരു ഭൃത്യനെ നമ്പിയെ വിളിക്കാൻ അയച്ചു. കുറെ കഴിഞ്ഞപ്പോൾ നമ്പി മാളികയിൽ കയറിവന്നു കൃഷ്ണനുണ്ണിയെ തൊഴുതു വിനയം നടിച്ചുനിന്നു.

കൃഷ്ണ—നമ്പി! ശങ്കവാൎയ്യരുടെ അടുക്കളയുടെ അടുത്തു പറയനെ പാൎപ്പിക്കാൻ പോകുന്നതായി കേട്ടു. ശരിയാണോ?

നമ്പി—(കോപത്തോടെ) ശരിയാണു്; ശരിയാണു്. എടത്തിലെ ചോറു ഞാൻ തിന്നുന്നിടത്തോളംകാലം നിങ്ങൾക്കു കുറച്ചിൽകൂടാതെ നോക്കേണ്ടതു എന്റെ കടമയല്ലേ? ആ ധിക്കാരി—ആ തെമ്മാടിവാൎയ്യരു്—ഈ എടത്തിലേക്കു വിപരീതമായി ആ മേത്തച്ചിപ്പെണ്ണിന്നുവേണ്ടി സാക്ഷി എഴുതാൻ പോകുന്നു പോലും. അവനെ ഒന്നു പഠിപ്പിക്കാതെ ഞാൻ വിടുമോ? കാണട്ടെ അവന്റെ മിടുക്കു്.

തന്റെ ഗുരുനാഥനെക്കുറിച്ചു നമ്പി ഇങ്ങനെ നിന്ദ്യമായി പറയുന്നതു കേട്ടു ക്ഷമാശീലനെങ്കിലും ഗുരുഭക്തനായ കൃഷ്ണമേനവനു വല്ലാതെ ദേഷ്യം വന്നു.

മേനോ—നമ്പി! മൎയ്യാദയ്ക്കു സംസാരിക്കു. ശക്തിയുണ്ടെങ്കിൽ നാളെ അവരുടെ അടുക്കളയിൽത്തന്നെ പറയനെ കയററിക്കൊള്ളു. താൻ അദ്ദേഹത്തെ ശകാരിക്കുന്നതെന്തിന്നു്?

നമ്പി—അങ്ങിനേയും ചെയ്യും. അയാൾ അത്രയ്ക്കു പോക്രിയാണു്.

മേനവൻ—(സകോപം)എടോ! നീതിയും ന്യായവുമില്ലാതെ—സത്യമറിയാതെ—മര്യാദകേടു് കാണിക്കുന്ന താനാണോ പോക്രി, സത്യവാനും ഈ ഏടത്തിലെ ചിലരുടെയെല്ലാം ഗുരുനാഥനുമായിരിക്കുന്ന അദ്ദേഹമാണോ പോക്രി, കരുതി സംസാരിക്കു.

നമ്പി—അല്ലെങ്കിൽ എന്താ, വെടിവച്ചുകളയുമോ?

മേന—എടോ! താൻ എന്നെയും ആക്ഷേപിക്കുന്നോ! ഇതാ നോക്കു, ഇതു വെടിവയ്ക്കുന്ന തോക്കാണു്. ഇനിയും താൻ ആക്ഷേപിക്കു.

കൃഷ്ണ—കുട്ടാ! മതി. മതി. എടോ നമ്പി! താൻ ആരോടു സംസാരിക്കുന്നു. അധികം ഇളകാതിരിക്കു. തനിക്കു നിഷേധം കുറെ കൂടുതലുണ്ടു്.

ഇത്രയുമായപ്പോഴയ്ക്കു് നമ്പിയുടെ തണ്ടുതാണു. ഭയംകൊണ്ടോ എന്തോ അയാൾ അവിടെനിന്നും ഇറങ്ങിപ്പോയി.

ലക്ഷ്മി—കത്തു് എരിയുന്ന തീയിൽ എണ്ണ കോരിയൊഴിച്ചു.

മേന—ഇല്ലമ്മേ. ഇളയച്ഛൻ സഹായമുണ്ടെങ്കിൽ മതി. നാളെ നമ്പി അവിടെനിന്നും ഓടും. ഞാൻ കാണിക്കാം.

കൃഷ്ണ—കുട്ടാ. ഞാൻ മാത്രമോ, വലിയച്ഛൻ കൂടെ നിനക്കു് വിപരീതമായി നില്ക്കുമോ?

ലക്ഷ്മി—നമ്പി കഴിയുന്നിടത്തോളം ഉത്സാഹിക്കും. വലിയച്ഛൻ നമ്പി കൊട്ടുന്ന താളത്തിനു തുള്ളുകയും ചെയ്യും.

മേന—അമ്മേ! വലിയച്ഛൻ അനുകൂലിച്ചാലും ഇക്കാര്യം സാധിക്കയില്ല.

ലക്ഷ്മി—വലിയച്ഛനെക്കാൾ നിനക്കു ശക്തിയുണ്ടോ?

മേന—എനിക്കു ശക്തിയില്ല. ഞാൻ നിയമം പഠിച്ചിട്ടുണ്ടു്. ഗവർമ്മെൻറിനു ശക്തി കാണുമല്ലോ. “ദുർബ്ബലസ്യ ബലം രാജാ” എന്നു കേട്ടിട്ടില്ലേ.

കൃഷ്ണ—അതിനൊന്നും പോകണ്ടാ, കുട്ടാ, ഞാൻ പറയുന്നതു കേൾക്കാമോ?

മേന—എന്താണിങ്ങനെ പറയുന്നതു്.

കൃഷ്ണ—എന്നാൽ കുട്ടൻതന്നെ വലിയച്ഛൻെറ അടുത്തുചെന്നു് ഈ വിവരം പറയൂ. അപ്പോൾ നിവൃത്തിയുണ്ടാവും.

ലക്ഷ്മി—അതുതന്നെ കൊള്ളാം.

കൃഷ്ണമേനവൻ വലിയച്ഛനിരിക്കുന്ന മാളികയിലേക്കു തിരിച്ചു. അതിനു മുൻപുതന്നെ നമ്പി പല നുണകളും പറഞ്ഞുകേൾപ്പിച്ചിരുന്നു. പക്ഷെ വലിയച്ഛൻ അതെല്ലാം മൂളി കേട്ടതല്ലാതെ വിശേഷവിധിയായി ഒന്നും പറക ഉണ്ടായില്ല. കൃഷ്ണമേനവൻ വലിയച്ഛന്റെ മുൻപിൽചെന്നു വണങ്ങിനിന്നു.

വലിയച്ഛൻ—കുട്ടാ! കച്ചേരി തുറക്കാറായില്ലേ? മദ്രാസിന്നു് എന്നു പോകണം.

കൃഷ്ണ—കച്ചേരി തുറക്കാറായി. മൂന്നു നാലു ദിവസത്തിനകം പോകണം.

വലിയ—കുട്ടന്റെ മുഖത്തു് ഒരു വാട്ടം കാണുന്നല്ലോ. ഊണു കഴിച്ചില്ലേ.

കൃഷ്ണ—ഇല്ല. കുളിക്കാൻ സമയം കിട്ടിയില്ല. അതിനാൽ ഉണ്ടില്ല.

വലിയ—എന്നാൽ കുളി കഴിക്കട്ടെ. പോയി ഉണ്ണണം. വിശന്നിരുന്നാൽ ദേഹം ക്ഷീണിച്ചുപോകയില്ലേ?

കൃഷ്ണ—ഉടനെ പോയി ഉണ്ടുകൊള്ളാം.

വലിയ—എന്താ, കുട്ടാ, നമ്പി എന്തൊക്കെയോ സങ്കടപ്പെട്ടു പറഞ്ഞിട്ടുപോയി.

കൃഷ്ണ—ആ വിവരം അറിയിക്കാനാണു് ഞാൻ വന്നിരിക്കുന്നതു്. നമ്പി നാളെ പാർവ്വതീശൻറകുട്ടികളുടെ അടുത്തു് പറയനെ താമസിപ്പിക്കണമെന്നു പറഞ്ഞിരിക്കുന്നു.

ആരോൻ എനിക്കു് ആളെ അയച്ചതനുസരിച്ചു ഞാൻ അവിടെ പോയിരുന്നു. വലിയച്ഛന്റെ അടുക്കൽ പറഞ്ഞു നിവൃത്തി ഉണ്ടാക്കി കൊടുക്കണമെന്നു് ആരോൻ പറഞ്ഞിരിക്കുന്നു.

വലിയ—എന്തു മറുപടി കൊടുത്തു.

കൃഷ്ണ—അദ്ദേഹം എന്റേയും ഈ പ്രദേശത്തിൽ ചിലരുടെയും ഗുരുനാഥനല്ലേ. അദ്ദേഹം ആവശ്യപ്പെടുന്നതു നിഷേധിക്കാമോ.

വലിയ—വാസ്തുക്കം അല്പം കുറവുണ്ടു്. ഈ വിവരം എല്ലാം ഞാൻ ഇപ്പോൾ മാത്രമേ അറിഞ്ഞുള്ളൂ. കുട്ടനു് നിർബന്ധമുണ്ടെങ്കിൽ അങ്ങനെ ചെയ്യുന്നതെന്നു നമ്പിയെ അറിയിക്കാമല്ലോ.

കൃഷ്ണ—നമ്പിയുടെ പേക്കു് ഞാൻ എഴുതിയാൽ മതിയാകുമോ?

വലിയ—കുട്ടൻ എഴുതിയാൽ ഞാൻ എഴുതുന്നതുപോലെ തന്നെ; അല്ലെങ്കിൽ കൃഷ്ണനുണ്ണിയോടു പറയണം. ഞാൻ ഇതിൽ ഒന്നും ഇടപെടാതെയിരിക്കയാണു ഭംഗി.

കൃഷ്ണ — അങ്ങിനെയാവട്ടെ?

ഇനിയെല്ലാം ഊണു കഴിച്ചിട്ടുമതി. കേട്ടോ കുട്ടാ എന്നു് അച്ഛൻ വീണ്ടും പറഞ്ഞു് മേനവനെ അയച്ചു. അച്ഛന്റെ ഉള്ളു നല്ലതുപോലെ മനസ്സിലാക്കിയ ആ ബുദ്ധിമാൻ ഉടനെ കൃഷ്ണനുണ്ണിയെ വിവരം അറിയിച്ചു.

വാദ്ധ്യാരെ തല്ക്കാലം യാതൊന്നും ഉപദ്രവിക്കരുതെന്നു് ഒരു കുറിപ്പെഴുതി കൃഷ്ണനുണ്ണി ഒരു ഭൃത്യൻവശം നമ്പിക്കു കൊടുത്തയയ്ക്കുകയും അതു നമ്പി വായിച്ചുവിവരം ഭൃത്യൻ വന്നു പറകയും ചെയ്തു. കൃഷ്ണമേനവൻ ക്ഷേത്രത്തിലും പോയി.

അടുത്ത ദിവസം കാലത്തു പത്തുമണിയായപ്പോൾ ശങ്കുവാദ്ധ്യരുടെ ഒരു ശിഷ്യൻ ഓടി വിയൎത്തുവന്നു് ഒരു എഴുത്തു കൃഷ്ണമേനവന്റെ കൈയിൽ കൊടുത്തു. അദ്ദേഹം അതു നിവൎത്തു് ഇങ്ങനെ വായിച്ചു.

"ഏററം വാത്സല്യമേറിയ കൃഷ്ണാ! ഞാൻ നിന്റെ വാക്കു വിശ്വസിച്ചുതന്നെ ഇരുന്നു. എന്നാൽ നമ്പി ഇന്നു കാലത്തു് ഇവിടെ വന്നു് ഒട്ടകങ്ങളുമൊത്തു കുടിൽ കെട്ടാൻ തുടങ്ങിയിരിക്കുന്നു. ഇനിയെല്ലാം ദൈവത്തിന്റെയും നിന്റെയും എല്ലാവരുടെയും ഹിതംപോലെയാകട്ടെ!"

എന്നു്, ശങ്കുവാദ്ധ്യർ (ഒപ്പു്)

എഴുത്തുവായിച്ചപ്പോൾ ഉണ്ടായ ക്ഷോഭത്തെ അടക്കിക്കൊണ്ടു മേനവൻ കൃഷ്ണനുണ്ണിയുടെ മാളികയിൽ ചെന്നു കത്തു് അദ്ദേഹത്തിന്റെ കയ്യിൽ കൊടുത്തു.

കൃ—ഉ—നമ്പിയുടെ ധിക്കാരം ചില്ലറയല്ലല്ലോ.

മേ—ഞാൻ ഇതെല്ലാം ഉദ്ദേശിച്ചതാണു്.

കൃ—ഉ—വലിയച്ഛൻതന്നെ നമ്പിക്കു് ഒരു നിരോധനകല്പന എഴുതി അയയ്ക്കുമോ?

മേന—അങ്ങിനെ ചെയ്യുമെന്നു തോന്നുന്നില്ല. അദ്ദേഹത്തിനും കുറെ അനുകൂല്യം ഇതിൽ ഇല്ലാതില്ല. വലിയച്ഛൻ കല്പിച്ചതായി എഴുതി അയച്ചുകൊൾവാൻ സമ്മതിച്ചിട്ടുണ്ടല്ലോ.

കൃ-ഉ—എന്നാൽ ഞാൻ അങ്ങിനെ ഒരെഴുത്തെഴുതി എന്റെ കാൎയ്യസ്ഥൻ രൈരുനായരെയും കുട്ടന്റെ ഗുമസ്തൻ പപ്പുമേനവനേയും മൂന്നുനാലു ഭൃത്യന്മാരെയും കൂടി അയയ്ക്കാം. അവർക്കു കുറെ സാമൎത്ഥ്യവും തന്റേടവും ഉള്ളവരാണു്.

മേന—അതു മതിയോ എന്നാണു എനിക്കു സംശയം.

കൃഷ്ണ—എന്നാൽ ഞാൻകൂടെ പോകാം.

മേനോ—(അല്പം ആലോചിച്ച്) അതു രണ്ടായാലും വേണ്ട. ഇവർതന്നെ പോകട്ടെ.

കൃഷ്ണനുണ്ണിയുടെ അഭിപ്രായപ്രകാരം മേല്പറഞ്ഞവർ എല്ലാം സന്തോഷപൂർവ്വം യാത്രയായി. വേണ്ടിവന്നാൽ ബലാല്ക്കാരം ചെയ്വാനും അവരെ അധികാരപ്പെടുത്തിയിരുന്നു. ഇവർക്കെല്ലാം നമ്പിയോട് ഓരോവിധത്തിൽ വിരോധം ഉണ്ട്. അതിനെല്ലാം പകരം വീട്ടാമെന്നുള്ള സന്തോഷത്തോടെ രാവണന്റെ യാഗം മുടക്കാൻ പുറപ്പെട്ട ചെറിയ വാനരസൈന്യംപോലെ അവർ ഓടി.

കൃഷ്ണമേനവൻ അദ്ദേഹത്തിന്റെ മാളികയിൽ എത്തി അല്പസമയം അവിടെയിരുന്നു. അദ്ദേഹത്തിന്റെ ചിന്താഗതി ഇനിയും ശാന്തമായില്ല.

ലക്ഷ്മി—എന്താ അപ്പു! ഇനി നീ ആലോചിക്കുന്നതു്.

കൃഷ്ണ—അമ്മേ! അവർ പോയാൽ മതിയോ എന്നാണ് എനിക്കു സംശയം. പോരാ എന്നെന്റെ മനസ്സാക്ഷി പറയുന്നു അതുകൊണ്ട് ഞാൻകൂടെ പോകുന്നു.

ലക്ഷ്മി—വേണ്ട കുഞ്ഞേ! നമ്പി അങ്ങിനെ കൃഷ്ണനുണ്ണിയുടെ വാക്കു നിഷേധിക്കുകയില്ല.

കൃഷ്ണ—അല്ലമ്മേ എനിക്കു പോകണം. ഇന്ന് അഞ്ചുനാഴികപ്പകലിനകം വാസ്തുമാരാൻ നമ്പി പറയുന്നതുപോലെ സമ്മതിച്ചില്ലെങ്കിൽ ഉടനെ നമ്പി അവിടെ പറയനെ താമസിപ്പിക്കും. ഇനി ആലോചിക്കുവാൻ നേരമില്ല. എന്നു പറഞ്ഞു പെട്ടിതുറന്നു റിവാൾവർ കൈയിലെടുത്തു.

ലക്ഷ്മി—തോക്കെടുത്തതു് എന്തിനാണ് അപ്പു.

കൃഷ്ണ—ഞാൻ ഇതു് എവിടെയും കൊണ്ടുപോകാറുണ്ടല്ലോ.

ലക്ഷ്മി—എന്തായാലും അപ്പു ഇന്നു് ഇതു കൊണ്ടുപോകേണ്ട.

കൃഷ്ണ—അമ്മയ്ക്കു് എന്നെ ഇത്ര വിശ്വാസമില്ലേ?

ലക്ഷ്മി—ഉണ്ട്. നിന്നെ എനിക്ക് അറിയാമല്ലോ. ഞാനല്ലേ നിന്നെ പെറ്റുവളർത്തിയതു്. നിന്റെ വാക്കിനെ പാലിക്കാൻ നീ ജീവൻകൂടി കളയുമെന്ന് എനിക്കനുഭവം ഉണ്ട്. ഞാൻ പറയുന്നതു കേൾക്കു; തോക്ക് കൊണ്ടുപോകേണ്ടാ.

കൃഷ്ണ—ഓഹോ! അമ്മയ്ക്കു നിർബന്ധമാണെങ്കിൽ ഇതാ വച്ചേക്കാം. എന്തായാലും ഇന്നു നമ്പിയുടെ അഹങ്കാരം തീരുന്ന ദിവസമാണ്. ഇങ്ങനെ അമ്മയും മകനും സംഭാഷണം ചെയ്തു

ശേഷം മേനവൻ യാത്രപുറപ്പെട്ടു. തന്റെ മകന്റെ ശകുനം എന്താണെന്നു ലക്ഷ്മിഅമ്മ നോക്കിനിന്നു. ഒരാൾ കുറെ കദളിപ്പഴവുംകൊണ്ടു് എതിരെ വരുന്നതു കണ്ടതിനാൽ അല്പം ആശ്വാസം ആ മാതാവിനുണ്ടായി.

മേനവൻ പകുതിവഴി നടന്നു് ഒരു വൃക്ഷച്ചുവട്ടിൽ ആശ്വസിക്കവേ തേനാൻനായർ മറെറാരു വഴിയിൽകൂടി വരുന്നതുകണ്ടു. രണ്ടുപേരും ചിരിച്ചു. ഇവർ രണ്ടുപേരും ബാല്യത്തിൽ എടത്തിൽ വളൎന്നവരും അത്യന്തം സ്നേഹിതന്മാരുമാണു്. തേനാൻനായൎക്കു് ആ നാട്ടിൽ ശരിയായ ബഹുമാനം ഒരാളോടുണ്ടെങ്കിൽ അതു മേനവനോടു മാത്രം. മേനവനു തേനാൻനായരെയും വലിയ കാൎയ്യമത്രെ.

തേന—എന്താ മേനവരേ! നമ്പിയുമായി ഒരു രാമരാവണയുദ്ധത്തിനു പുറപ്പെട്ടിരിക്കയാണു് അല്ലേ?

മേന—അങ്ങിനെതന്നെ.

തേന—(ചിരിച്ചുംകൊണ്ടു്) കാണാമല്ലോ ഇപ്പോൾ ആ രാമനും ശിഷ്യനുംകൂടി കാട്ടുന്നതു്.

മേന—ഇല്ല. ഇല്ല. നമ്പി അത്രയ്ക്കു വളൎന്നില്ല.

തേന—തനിച്ചു പുറപ്പെടേണ്ടിയിരുന്നോ?

മേന—ഒരു തേനാൻനായരുടെ സഹായം നേരത്തെ ഉണ്ടായിരുന്നെങ്കിൽ പുറപ്പെടാതെ കഴിക്കാമായിരുന്നു.

തേന—അന്വേഷിച്ചതായി അറിഞ്ഞു. ഞാൻ ഇന്നു കാലത്താണു് വന്നുചേൎന്നതു്. ഉടനെ ഇങ്ങോട്ടു പുറപ്പെടുകയുംചെയ്തു.

മേന—സമയത്തിനു കണ്ടുകൂടിയല്ലോ. അതുമതി. വേഗം നടക്കാം. നമ്പിയുടെ മുഹൂൎത്തം അടുത്തുവരുന്നു.

തേന—എന്തിനു്? സമ്മാനം മേടിക്കാനുള്ള മുഹൂൎത്തമോ?

മേന—മിക്കവാറും അതുതന്നെ.

തേന—നിങ്ങൾ ഇപ്പോൾ അങ്ങോട്ടുവരണമോ എന്നു ഞാൻ സംശയിക്കുന്നു. ഞാൻ പോയി എല്ലാം ശരിയാക്കിവരാം. അതു പോരയോ.

കൃ—മേ—ഓഹോ ധാരാളം മതി. നിങ്ങൾ പോയാൽ എനിക്കു വിശ്വാസമായി.

തേ—നാ—എന്നാൽ തിരിച്ചുപോവുക.

കൃഷ്ണമേനവൻ ഉടനെ എടത്തിലേക്കും തേനാൻനായർ ശങ്കുവാൎയ്യരുടെ വസതിയിലേക്കും നടന്നു.

മാന്യവായനക്കാരെ! ഇനി വാൎയ്യത്തെ സ്ഥിതി നമുക്കൊന്നു് അന്വേഷിക്കാം. നമ്പി നേരത്തെ വാൎയ്യത്തിനു സമീപ

ടുള്ള എടവക കളപ്പുരയിൽ എത്തി ഇരുത്തിക്കെട്ടിയ ഭീമനെപ്പോലെ അസന്നസ്ഥനായിരിക്കുന്നു. പറയനും താമസിക്കാനുള്ള കുടിൽ ചില ഭൃത്യന്മാരും എടത്തിലെ ചില കുടിയാന്മാരും കൂടി ഝടിതിയിൽ കെട്ടിത്തുടങ്ങിയിരിക്കുന്നു. വാര്യത്തുള്ളവരെല്ലാം കണ്ണീരും കയ്യുമായി കിഴക്കോട്ടു നോക്കി ഇരിക്കുകയാണു്. വാര്യർ ക്ഷേത്രത്തിലും പതിവുപോലെ അഭയംപ്രാപിച്ചിട്ടുണ്ടു്. അകപ്പാടെ ആ നാടുതന്നെ ഒന്നു് ഇളകി വശായിരിക്കുന്നുവെന്നു പറയാം.

കൊള്ളാം; വാര്യർക്കു് ഇങ്ങനെ വരണം. അയാൾ കുറെ നിഷേധിയാണു് എന്നു് ഒരു കൂട്ടർ—അയ്യോ കഷ്ടം! പാവം വാര്യർ അതാ ഇരുന്നു കരയുന്നു. ഈശ്വരഹതനെ ദ്രോഹിക്കുന്നവനു ഗുണം വരുമോ? കുഞ്ഞൻമേനവൻ വാക്കുപറഞ്ഞിട്ടുണ്ടു്. ഭയപ്പെടാനില്ല എന്നു വേറൊരു കൂട്ടർ.

സത്യം നമ്പിയിരിക്കുന്നവരെ
സംപ്രീതരെയും ചെയ്യുന്നവരെയോ
[illegible]
[illegible]

എന്നിങ്ങനെ നമ്പ്യാരുടെ തുള്ളലിലെ ഭാഗം സ്വന്തം കവിത കൂട്ടിക്കലർത്തി ചൊല്ലിക്കൊണ്ടു മറെറാരുകൂട്ടർ. അകപ്പാടെ കോലാഹലം എന്നേ പറവാനുള്ളു. ആ നാട്ടിലുള്ള ചില കൊള്ളാവുന്നവർ ഈ സാഹസത്തിൽനിന്നു പിൻമാറണമെന്നു നമ്പിയോടു പ്രാർത്ഥിക്കാൻ ചെല്ലുകയും ചെയ്തു! ഛീ, നീയാരു് എന്നു നമ്പി ആട്ടി ഓടിക്കയും കഴിഞ്ഞിരിക്കുന്നു.

മണി മൂന്നരയായപ്പോഴേക്കു് എടത്തിൽനിന്നും അയച്ചിരുന്ന മൈതാനായരും സേററും അവിടെ എത്തി. അവർ പരിതഃസ്ഥിതികൾ സൂക്ഷിച്ചുനോക്കി. കുറെ ആളുകൾ കുടിൽ കെട്ടുന്നു. അതിനടുത്തു പത്തൻപതു് കുറവന്മാർ വടിയും തടിയുമായി നില്പുണ്ടു്. അവരെ കണ്ടപ്പോൾതന്നെ നമ്മുടെ സന്ദേശവാഹകന്മാർ സ്തംഭിച്ചു. നമ്പി ന്യായമായി കുഞ്ഞുണ്ണിയുടെ ശാസന കേൾക്കാത്തപക്ഷം ബലപരീക്ഷണം പരാജയത്തിലെ കലാശിക്കയുള്ളുവെന്നു് ആ വീരന്മാർ തീരുമാനിച്ചുകൊണ്ടു് കത്തു നമ്പിയുടെ കൈയിൽ കൊടുത്തു. അതു വായിച്ചു വലിച്ചുകീറി ദൂരെ എറിഞ്ഞശേഷം ആ കീചകൻ ഒന്നലറി.

കള്ളൻ! കള്ളൻ!! എല്ലാവരും കള്ളികൾ, ഇപ്പോൾ കള്ളനെ കേൾക്കാൻ സൗകര്യമില്ലെന്നു ചെന്നു പറഞ്ഞേക്കു എന്നു് ആ ദുഷ്ടൻ ഗർജ്ജിച്ചു. ആഗതന്മാർ പലതും പറഞ്ഞുനോക്കി. സക

ലവും വിഫലം; നമ്പിയുടെ കണ്ണു ചുവന്നയുടനെ ഇനി വേഗം എടത്തിൽ ചെന്നു വിവരം അറിയിക്കയാണു നന്നു് എന്നുകരുതി അവർ ഓടി.

ഇതു കണ്ടപ്പോഴേക്കു് അവിടെ കൂടിയിരുന്ന ജനസംഘം കുറേക്കൂടി പരിഭ്രാന്തമായി. കാൎയ്യം പററി എന്നു് അവർ സംസാരിച്ചുതുടങ്ങി. മണി നാലടിച്ചു. നമ്പി വാൎയ്യരുടെ മുററത്തു വന്നു. കുടിൽ കെട്ടി തീൎന്നുകഴിഞ്ഞു. കയറി പോകാനുള്ള പറയർ ഉത്സാഹഭരിതരായി ഒരുഭാഗം കാത്തുനില്ക്കുന്നു. കുടിച്ചു മദിച്ചുനില്ക്കുന്ന നമ്പിയുടെ കേഡിസെററു് എടത്തിലെ ആൾക്കാർ മടങ്ങിപ്പോയതിനാൽ കൈതരിപ്പു തീൎക്കാൻ മാൎഗ്ഗമില്ലല്ലോ എന്നു കേണുതുടങ്ങിയിരിക്കുന്നു. ശങ്കവാൎയ്യരുടെ വലിയമ്മ നമ്പിയുടെ കാലുപിടിച്ചു പറഞ്ഞതിനു് തെറ്റുന്നു് ആട്ടായിരുന്നു മറുപടി.

നമ്പി ശങ്കവാൎയ്യരെ വിളിക്കാൻ ആജ്ഞാപിച്ചു. ക്ഷേത്രത്തിലിരുന്ന വാൎയ്യർ വിറച്ചും കരഞ്ഞും ദേവീസ്തോത്രങ്ങൾ ജപിച്ചുംകൊണ്ടു് സവിനയം നമ്പിയുടെ മുൻപിലെത്തി.

നമ്പി—എടോ വാൎയ്യരേ! ഞാൻ പറഞ്ഞ സമയം അടുത്തിരിക്കുന്നു. ഇതാ പറയർ തയ്യാറായി നില്ക്കുന്നു. താൻ എന്തു നിശ്ചയിച്ചു.

വാൎയ്യർ—എന്റെ പൊന്നുനമ്പി! ഞങ്ങൾ സാധുക്കളാണേ! ഇങ്ങനെ കഷ്ടംചെയ്യരുതേ! ദൈവത്തെയും നമ്പിയുടെ സന്തതികളെയും ഓൎത്തെങ്കിലും ക്ഷമിക്കണേ!

നമ്പി—അതൊക്കെ പിന്നെ. താൻ എടത്തിലേയ്ക്കു വിപരീതമായി സാക്ഷി എഴുതുമോ? ആലോചിച്ചു പറയൂ.

വാൎയ്യർ—എടത്തിലേയ്ക്കു വിപരീതമായി ഞാൻ ഒന്നും ചെയ്യയില്ല. അതിനു് എനിക്കു ശക്തിയും ഇല്ല. പക്ഷേ സത്യം ലംഘിച്ചു ജീവിക്കാൻ എനിക്കു വിഷമംതന്നെ. ഞാൻ എവിടെയും സത്യമേ പറകയുള്ളു.

നമ്പി—എന്നാൽ ഞാൻ എന്റെ സത്യവും പാലിക്കാൻ പോകുന്നു. "പറയർ എവിടെടാ കയറട്ടെ ഇങ്ങോട്ടു്" എന്നു് ഉറച്ചു വിളിച്ചുപറഞ്ഞു. അവിടെ ഒരു നിശ്ശബ്ദത വ്യാപിച്ചു. അപ്പോഴേയ്ക്കു് അൎജ്ജുനൻ ഇളയനായരൊരാൾ അവിടെ പാഞ്ഞെത്തി. അതു തെനൻനായരാണെന്നു് എല്ലാവൎക്കും മനസ്സിലായി. ജനങ്ങളുടെ മുഖത്തു് അല്പം ഒരു ഉന്മേഷം ഉണ്ടായി.

പറയർ എവിടെ! കേറട്ടെ എന്നു നമ്പി വീണ്ടും അലറി. ഉടനെ എത്ര പറയർ! അവിടെ നില്ക്കട്ടെ എന്നുള്ള തെനൻനായ

രുടെ സിംഹനാദം അവിടെ മാറെറാലികൊണ്ടു. തേനൻനായരെ കണ്ടപ്പോഴേക്കു നായകനെ കിട്ടിയ സേനകളെപ്പോലെ തങ്ങളും എന്തും ചെയ്വാൻ തയ്യാർ എന്നു ജനങ്ങൾ ഉത്സാഹം പ്രകടിപ്പിച്ചു.

തേന—നമ്പി! മര്യാദയ്ക്കു പോകുന്നോ?

നമ്പി—പോടാ, പോ! നീ ആരു് ഇനി എന്നെ മര്യാദ പഠിപ്പിക്കാൻ വരുന്നതു്; പറയർ എവിടെ, കേറട്ടെ!

തേനൻനായരുടെ ഭാവം മാറി. ആ വീരന്റെ ഊർജ്ജസ്വലമായ ശരീരം ഒന്നു നിവർന്നു് ഉയർന്നു. ആ ധീരൻ ആനയെക്കണ്ട സിംഹം എന്നപോലെ നമ്പിയുടെ നേരെ ചാടി പിടലിക്കു പിടികൂടി. നമ്പിയുടെ കേഡിസൈററു് തേനൻനായരെ കണ്ട ക്ഷണം ഓടി ഒളിച്ചുകഴിഞ്ഞു. അവിടെ നിന്നവരെല്ലാം കൂടി പുര വലിച്ചുപൊളിച്ചു ദൂരെ കളകയും "കൂ" "കൂ" വിളിക്കയും ചെയ്തു. നായരുടെ ഒരു തള്ളുമൂലം നമ്പി മലപോലെ മലന്നുവീണു. ഉടനെ കംസന്റെ മാറിലെ കൃഷ്ണനായിട്ടു തേനൻനായർ കാണപ്പെട്ടു. മതി എന്നു പറഞ്ഞു വിലക്കിക്കൊണ്ടു ശങ്കുവാദ്ധ്യർതന്നെ തേനൻനായരെ പിടിച്ചു മാററിയതിനാൽ രക്ഷകിട്ടിയ നമ്പി ഒരു കണക്കിൽ വലിഞ്ഞിഴഞ്ഞു് എഴുന്നേററു ജീവനുംകൊണ്ടു മറഞ്ഞു. ഇതു കണ്ടു് കൈകൊട്ടി ചിരിച്ചു ജനസമുദായം കൃഷ്ണമേനവന്റെയും തേനൻനായരുടെയും ഗുണഗണങ്ങളെ ആകാശം ഭേദിക്കുമാറുള്ള ജയഘോഷങ്ങളോടെ വാഴ്ത്തി.

---

## അദ്ധ്യായം ൰൫.

---

നമ്പി സങ്കടപ്പെട്ടുകൊണ്ടു് വലിയച്ചന്റെ മുൻപിൽ എത്തി ആവലാതികൾ വളരെ ബോധിപ്പിച്ചു. ഉള്ളതിന്റെ നൂറിരട്ടി പൊലിപ്പിച്ചു കൃഷ്ണമേനവനെപ്പററി ദൂഷ്യം പറഞ്ഞുകേൾപ്പിച്ചു. എങ്കിലും അവൻ ആരാണെന്നു് നമ്പിയും അല്പം കരുതണ്ടേ? എന്നു് അത്ഭുതപൂർവ്വമായി വലിയച്ചൻ കല്പിച്ചതുകേട്ടപ്പോൾ തന്റെ ശ്രമങ്ങൾ വിഫലങ്ങളെന്നു നമ്പി തീരുമാനിച്ചു. ഏതുവിധത്തിലും അവനോടു് ഇതിനു പകരം ചോദിക്കാതെ അടങ്ങുകയില്ലെന്നു് നിശ്ചയിച്ചുകൊണ്ടു് നമ്പി പുറത്തേക്കിറങ്ങി. അപ്പോൾ വൈത്തിപ്പട്ടർ വരുന്നതു കണ്ടു. പട്ടക്കു പററിയ

കിണ്ടും അയാൾ ആരോടും ശബ്ദിക്കുന്നയില്ല. അവർ രണ്ടുപേരും അന്യോന്യം പലതും ആലോചിച്ചു.

നമ്പി--എന്റെ വൈത്തീ! ആ കൃഷ്ണമേനവനോടു്—എന്നെ ഇങ്ങനെ ആക്ഷേപിച്ച ആ ദ്രോഹിയോടു്—ഇതിനു പകരം വീട്ടാൻ എന്താണു മാർഗ്ഗം?

വൈത്തി—എന്റെനമ്പി! അതു തീരെ അസാദ്ധ്യം. അവൻ വലിയ കൊലക്കൊമ്പനാണു്. യാതൊരു വിദ്യയും അവന്റെ അടുത്തു ഫലിക്കയില്ല.

നമ്പി—ഏതെങ്കിലുംവിധം അല്പമെങ്കിലും സാധിക്കണമല്ലോ. വൈത്തി വിചാരിച്ചാൽ വഴി കാണും.

വൈത്തി—(സപ്ലൂഷ്ടിയിട്ടിട്ടു്) ഞാൻ പറയുന്നതിനോടു പൂണ്ണമായി യോജിക്കുമോ? എന്നാൽ ഒരു വെടിക്കു രണ്ടു പക്ഷി.

നമ്പി—വൈത്തി പറയുന്നതുപോലെ ചെയ്യാം; എങ്ങനെയാണതു്?

വൈത്തി—ഏടത്തിലെ അപമാനം തീരും. മേനവന്റെ ഹൃദയം തവിടുപൊടിയാകുകയും ചെയ്യും.

നമ്പി—പറയൂ! തുറന്നു പറയൂ!! കേൾക്കട്ടെ.

വൈത്തി—കൃഷ്ണമേനവൻ ശാരദയുടെ ക്ഷണപ്രകാരം അവിടെ പോയിരുന്നു. നമ്പി അറിഞ്ഞുവോ?

നമ്പി—ഇല്ല. അറിഞ്ഞില്ല.

വൈത്തി—കൃഷ്ണമേനവൻ പോയി ശാരദയെക്കണ്ടു വളരെ നേരം സംസാരിച്ചു. അവൾക്കു വയസ്സ് ഇപ്പോൾ പതിമൂന്നാമതേ ഉള്ളുവെങ്കിലും കണ്ടാൽ ഒരു പതിനഞ്ചു വയസ്സ് ആരും ഉദ്ദേശിക്കും. വടക്കേ ഇൻഡ്യയിലെയും തെക്കേ ഇൻഡ്യയിലെയും പകിട്ടും സമ്പ്രദായവും അവൾക്കറിയാം. അവൾ അസാധാരണമായ അഴകും തന്റേടവും ഉള്ള പെൺകുട്ടിയാണു്, അവളെ കണ്ടപ്പോൾ തന്നെ മേനവൻ ഭ്രമിച്ചുപോയി. അവളെ പ്രീതിപ്പെടുത്താനാണു് മേനവൻ ഇങ്ങനെ നിങ്ങളെ ഉപദ്രവിച്ചതു്.

നമ്പി—വൈത്തിയുടെ സാമർത്ഥ്യം എനിക്കില്ല. ഞാനിതൊന്നും അറിഞ്ഞില്ല. അതിനു നാം എന്താണു ചെയ്യേണ്ടതു്.

വൈത്തി—അവളെ ഇല്ലാതാക്കിയാൽ മേനവൻ മനോവിഷാദം കൊണ്ടു ഉലയും. ഏടത്തിലെ കുറച്ചിലും തീരും.

നമ്പി—കൊള്ളാം; നല്ലബുദ്ധി. വേണ്ടപോലെ ആലോചിച്ചോളൂ. ഞാൻ സകലതിനും വൈത്തിയുടെ പുറകേയുണ്ടു്.

അവർ വീണ്ടും രഹസ്യമായി പലതും ആലോചിച്ചുകൊണ്ടു നില്ക്കുമ്പോൾ അപരിചിതനായ ഒരാൾ വലിയച്ഛന്റെ പേക്ക്

ഒരു കത്തു് നമ്പിയെ ഏല്പിച്ചു. നമ്പിയും പട്ടരുംകൂടി വലിയച്ചന്റെ അടുത്തെത്തി എഴുത്തു കൊടുത്തു. നമ്പിതന്നെ വായിക്കു എന്നു വലിയച്ചൻ കല്പിച്ചതനുസരിച്ചു് നമ്പി ഇങ്ങനെ വായിച്ചു.

"ബഹുമാനപ്പെട്ട പൂരഞ്ചോലക്കര എടത്തിൽ വലിയച്ചൻ അറിവാൻ. അതിദിവ്യനും ചാമുണ്ഡീദാസനുമായ പുണ്യാനന്ദസ്വാമി തിരുവടികൾ ഇന്നു കൃത്യം നാലുമണിക്കു് അവിടെ എഴുന്നള്ളുന്നതാണെന്നുള്ള വിവരം അറിയിച്ചുകൊള്ളുന്നു. വേണ്ട വിധം തയാറായിരിക്കുമല്ലോ."

എന്നു് സെക്രട്ടറി രാജഗോപാലൻ എം. എ. (ഒപ്പു്)

വൈത്തി—ഭാഗ്യം! ഭാഗ്യം! എടത്തിലെ ഭാഗ്യം!! അച്ഛന്റെ മഹാഭാഗ്യം; പുണ്യാനന്ദസ്വാമികൾ എഴുന്നള്ളുന്നോ? ഭാഗ്യം തന്നെ!

അച്ഛൻ—എന്താ വൈത്തി! സ്വാമി അതിദിവ്യനാണോ?

വൈത്തി—ദിവ്യനോ! അതിദിവ്യൻ!!

അച്ഛൻ—വൈത്തിക്കു് അദ്ദേഹവുമായി പരിചയമുണ്ടോ?

വൈത്തി—പരിചയമൊന്നുമില്ല. രണ്ടുവൎഷംമുൻപു് ഞാൻ അദ്ദേഹത്തെ രാമേശ്വരത്തുവച്ചു കണ്ടിട്ടുണ്ടു്. അവിടെവെച്ചു് അദ്ദേഹത്തെ പൂജിക്കാനും കണ്ടുതൊഴാനും ആളുകൾ എന്തു തിരക്കുകൂട്ടിയെന്നു പറയാൻ പ്രയാസം.

അച്ഛൻ—നമ്പി അദ്ദേഹത്തെ അറിയുമോ?

നമ്പി—ഞാനും കേട്ടിട്ടുണ്ടു്. ആൾ അതിദിവ്യനാണു്.

വൈത്തി—അദ്ദേഹം വിചാരിച്ചാൽ ഒരാളിനെ അനുഗ്രഹിച്ചു നിമിഷംകൊണ്ടു സ്വൎഗ്ഗത്തു് എത്തിക്കാനും അന്യനെ ശപിച്ചു ഭസ്മമാക്കാനും ഒരു പ്രയാസവുമില്ല.

അച്ഛൻ—എന്നാൽ ഇതു് ഒരു ഭാഗ്യംതന്നെയാണല്ലോ? അദ്ദേഹത്തിനുവേണ്ടി എല്ലാം തയ്യാർ ചെയ്യണം.

വൈത്തി—രാമേശ്വരത്തുവച്ചുള്ള വിവരങ്ങൾ എനിക്കറിയാം. പൂജയ്ക്കു കുറെ പുഷ്പങ്ങൾ വേണം. ഹോമിക്കാൻ നാലിടങ്ങഴി പാലും ആറുറാത്തൽ കദളിപ്പഴവും വേണം. ശിഷ്യന്മാർ അമ്പെട്ടുപേരുണ്ടു്. അവൎക്കു ചോറുവേണ്ടിവരും. അദ്ദേഹത്തിനു് ആഹാരമേ ഇല്ല.

അച്ഛൻ—അത്ര ദിവ്യനാണു് അല്ലേ? എന്നാൽ അതിനുവേണ്ടതെല്ലാം നമ്പി ഏല്പാടു ചെയ്തോളു. അങ്ങിനെതന്നെ എന്നു പറഞ്ഞു് അവർ പോയി. മൂന്നരമണിയായപ്പോഴേക്കു സ്വാമിയുടെ വക പൎവ്വതംപോലുള്ള രണ്ടു കറവപ്പശുക്കളെയുംകൊണ്ടു് ഒന്നുരണ്ടുപേർ എത്തി. സ്വാമി പിറകെ എഴുന്നള്ളുന്നു എന്നു്

അറിയിച്ചു. അപ്പോഴേയ്ക്കു് വലിയച്ചനും മററു് എടത്തിലുള്ളവരും ഭൃത്യന്മാരുമെല്ലാം സ്വാമിയെ എതിരേല്ക്കാൻ ഒരുങ്ങിനിന്നു.

മണി നാലടിച്ചു. ജയ ചാമുണ്ഡീ! ജയ ചാമുണ്ഡീ! ജയ ചാമുണ്ഡീ ചാമുണ്ഡീ! എന്നുള്ള ഘോഷശബ്ദങ്ങൾ കേൾക്കാറായി. ഉത്തരക്ഷണത്തിൽ ഒരു വിശേഷപ്പെട്ട പല്ലക്ക് എടത്തിലെ മുററത്തു് എത്തി. അതിൽനിന്നും സ്വാമികൾ പുറത്തിറങ്ങി ഒരു വെള്ളി മെതിയടിയിൽ മെല്ലെ മെല്ലെ നടന്നുതുടങ്ങി. ആൾ ഒരു ഭീമൻ. ദീർഘംകൂടി തടിച്ചതാണ് ശരീരം. തല മുണ്ഡനം ചെയ്തിരിക്കുന്നു. ഒരു വലിയ കൌപീനമല്ലാതെ വസ്ത്രഭാഗം യാതൊന്നും ശരീരത്തിലില്ല. ആസകലം ഭസ്മം പൂശിയിരിക്കുന്നതിനാൽ ദേഹത്തിന്റെ കൃഷ്ണവർണ്ണം പ്രകാശിക്കുന്നില്ല. കഴുത്തിലും കാതിലും രുദ്രാക്ഷം ധരിച്ചിട്ടുണ്ട്.

സ്വാമികളുടെ പല്ലക്ക് പടിക്കൽ വന്നപ്പോഴേയ്ക്കു് വലിയച്ചൻ താറാവിനെപ്പോലെ ഓടി അവിടെ എത്തി. ആദ്യംതന്നെ പല്ലക്കിനെ തൊട്ടു മൂന്നു പ്രാവശ്യം വന്ദിച്ചു. സ്വാമികൾ പുറത്തു് എഴുന്നള്ളിയ ഉടൻ പലവുരു താണുവീണു തൊഴുതു. ഈശ്വരൻ നേരെ പ്രത്യക്ഷനായാൽപോലും മററുള്ളവർ ഇത്രമാത്രം ഭക്തിവിനയാദികൾ പ്രകടിപ്പിക്കാൻ സാദ്ധ്യമല്ല. സ്വാമികൾ കൈ ഉയർത്തി അനുഗ്രഹിച്ചപ്പോഴേയ്ക്കു സർവാഭീഷ്ടങ്ങളും മാലപോലെ തന്റെ ശിരസ്സിൽ വീണതായി അച്ചനു തോന്നി.

ഇരുപാർശ്വങ്ങളിലുംനിന്നു താണുവന്ദിക്കുന്ന ഭക്തവൃന്ദത്തെ കൈപൊക്കി അനുഗ്രഹിച്ചുകൊണ്ടു് സ്വാമികൾ അദ്ദേഹത്തിനു വേണ്ടി തയാർ ചെയ്തിരുന്ന ഭജനമഠത്തിലേക്ക് മന്ദം മന്ദം എഴുന്നള്ളി. ഉടനെ ആളുകളും സ്വാമിയെ പുകഴ്ത്തിക്കൊണ്ടു പിരിഞ്ഞുപോയി. കൃഷ്ണമേനവനും സ്വാമിയെക്കണ്ടു് സ്വന്തം മാളികയിൽ എത്തി.

മേനവൻ—അമ്മ സ്വാമിദർശനത്തിനു പോയില്ലേ?

ലക്ഷ്മി— പോയി, പോയി. അദ്ദേഹം വലിയ ആളല്ലേ; കണ്ടു വന്ദിക്കേണ്ടേ.

മേനവൻ—നല്ല നീളവും വണ്ണവും ഉണ്ടു്; അല്ലേ?

ലക്ഷ്മി—നിങ്ങൾ ഇംഗ്ലീഷ്കാരല്ലേ. അങ്ങനെ ഒക്കെ അഭിപ്രായം തോന്നും. (ചിരിച്ചുകൊണ്ടു്) അദ്ദേഹത്തിനു് ആഹാരംപോലുമില്ല. മൂന്നുനാലിടങ്ങഴി പാലും പത്തിരുപതു കദളിപ്പഴവും അഗ്നിയിൽ ഹോമിക്കാൻ വേണമെന്നേയുള്ളൂ.

മേനവൻ—ജഠരാഗ്നിയിലായിരിക്കും ഹോമിക്കുന്നതു്. അതുപോകട്ടെ; അമ്മ അദ്ദേഹത്തിന്റെ മുഖത്തു സൂക്ഷിച്ചുനോക്കി

മയോ? ഒരു സന്ന്യാസിയുടെ ചൈതന്യമൊന്നും അദ്ദേഹത്തിൽ കാണാനില്ല.

ലക്ഷ്മി—കുട്ടന്റെ അഭിപ്രായം കുറെ ശരിയാണ്. പക്ഷെ നമുക്ക പറയാമൊ? സന്ധ്യക്കു ദിവ്യപൂജയുണ്ട്; തൊഴാൻ പോകണം.

മേ—നിങ്ങളൊക്കെ തൊഴുതാൽ മതി. ഞാൻ വരുന്നില്ല.

ലക്ഷ്മി—അതു പോരാ, വലിയച്ഛൻ കോപിക്കും.

മേനവൻ—അതെന്തിന്; ഞാൻ ക്ഷേത്രത്തിൽപോയ് തൊഴുതുകൊള്ളാം.

നേരം സന്ധ്യയായി. സ്വാമികൾ പൂജതുടങ്ങി. കൃഷ്ണമേനവൻ ഒഴികെ സകലരും ഹാജരുണ്ട്. വലിയച്ഛൻ ഒന്നാം സ്ഥാനത്തു് വിനയഭക്തി ബഹുമാനത്തോടെ ഒതുങ്ങി നില്ക്കുന്നു. വൈത്തിയും നമ്പിയും അച്ഛന്റെ പിറകിലുണ്ട്. പൂജ പകുതിയായപ്പോഴേയ്ക്കു് സ്വാമിതിരുവടികൾ പീഠത്തിൽനിന്നും ഉയൎന്നു് ഭൂമിയിലെങ്ങും തൊടാതെ വായുമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നതായി എല്ലാവരും കണ്ടു. അഹോ! അവിടെ കൂടിയിരുന്ന സകലൎക്കും വിശിഷ്യ വലിയച്ഛനും ആ ദിവ്യനോടു തോന്നിയ ഭക്തിവിശ്വാസങ്ങൾ അവൎണ്ണനീയങ്ങൾ എന്നേ പറയാനുള്ളൂ. എല്ലാവരും തൊഴുകയ്യോടുകൂടിത്തന്നെ സ്ഥിതിചെയ്യുന്നു. കൃഷ്ണമേനവൻപോലും ഈ അത്ഭുതം കണ്ടിരുന്നു എങ്കിൽ തലകുനിച്ച് ആ ദിവ്യനെ കുമ്പിടുമായിരുന്നു. പൂജ അവസാനിച്ചു; സ്വാമികൾ ആ നിലയിൽത്തന്നെ ഇരുന്നുകൊണ്ടു് വലിയച്ഛനെ അല്പനേരം സൂക്ഷിച്ചുനോക്കി. വലിയച്ഛൻ കല്പന കേൾക്കാൻ താണു തൊഴുതുനിന്നു.

സ്വാമികൾ—എന്താ ഇവിടുത്തേക്ക് ഒരു വലിയ കുണ്ഠിതം വന്നുകൂടിയിട്ടുണ്ട്; ഇല്ലേ.

വലിയച്ഛൻ—കല്പന! കല്പന! ഉണ്ട്, ഉണ്ട്. അനുഗ്രഹിക്കണം രക്ഷിക്കണം.

സ്വാമി—ആകട്ടെ. ഞാൻ അതിനു നിവൃത്തി വരുത്തിത്തരാം. ശേഷം വേണ്ടതെല്ലാം നാളെ നമ്മുടെ ശിഷ്യൻ പറയും. ക്ലേശിക്കേണ്ടാ.

വലിയ—കല്പനപോലെ.

അനന്തരം സ്വാമികൾ അല്പം ഇരുന്ന പീഠത്തിൽതന്നെ ആസനസ്ഥനായി കാണപ്പെട്ടു. വലിയച്ഛനുമാത്രം സ്വാമികൾ പൂവും പ്രസാദവും കൊടുത്തു. മറ്റുള്ളവൎക്കെല്ലാം ശിഷ്യന്മാർ പുഷ്പാദികൾ വിതരണംചെയ്തു. അനന്തരം എല്ലാവരും സ്വാമി

കളെ വന്ദിച്ച് അത്ഭുതപരതന്ത്രരായി ആ ദിവ്യനെ സ്തുതിച്ചുകൊണ്ടു പിരിഞ്ഞു. അടുത്ത ദിവസം ഉച്ചയോടുകൂടി സ്വാമിയുടെ പ്രൈവറ്റുസെക്രട്ടറി, നമ്പിയേയും വൈത്തിപ്പട്ടരേയും കണ്ടു സംസാരിച്ചുപോയി. അനന്തരം അവർ രണ്ടുപേരുംകൂടി വലിയച്ഛന്റെ അടുക്കൽ എത്തി.

അച്ഛൻ—എന്താ വൈത്തി. സ്വാമികൾ കാര്യമെല്ലാം പറഞ്ഞോ?

വൈത്തി—ഉവ്വ്; സകലതും പറഞ്ഞു.

അച്ഛൻ—നമ്മുടെ ഉദ്ദേശംപോലെ സാധിക്കുമോ?

നമ്പി—സകലതും സാധിക്കും, അതുപോലെ സാധിക്കും; ഏഴുദിവസത്തിനകം ശാരദ എന്ന പേര് ഇല്ലാതാകും.

അച്ഛൻ—എങ്ങിനെയാണ് അതിന്റെ വിധം.

വൈത്തി—അതു പറയാം; സ്വാമി ചാമുണ്ഡീദാസനാണ്. ആ ചാമുണ്ഡി അദ്ദേഹത്തിനു പ്രത്യക്ഷമത്രെ! ദേവിയെ പ്രസാദിപ്പിക്കാൻ കുറെ രൂപാ ചെലവുചെയ്യണം. ദേവി പ്രത്യക്ഷമാകുമ്പോൾ സ്വാമികൾ അപേക്ഷിക്കും. ഉടനെ ദേവി ആ സ്ഥലത്തുചെന്ന് ആ ആളിനെ രാത്രി ഉറക്കത്തിൽ ഒരു അടി അടിക്കും. ആ ആൾ അപ്പോൾമുതൽ രക്തം ഛർദ്ദിച്ച് ഏഴുദിവസത്തിനകം സിദ്ധികൂടും. ഇതാണു പതിവ്; കാരണം ഇന്നതെന്ന്. ആരും അറിയുകയുമില്ല.

അച്ഛൻ—ഇതിനുമുൻപ് ഇങ്ങനെ സാധിച്ചിട്ടുണ്ടോ?

വൈത്തി—ധാരാളം സാധിച്ചിട്ടുണ്ടെന്നു ഞാൻ കേട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ ശിഷ്യനും പ്രത്യേകം പറഞ്ഞു.

അച്ഛൻ—നമ്മൾ എന്തെല്ലാം ചെയ്യണം.

വൈത്തി—സ്വാമികൾ മധുരയിൽ ചാമുണ്ഡീദേവിയുടെ ക്ഷേത്രത്തിനടുത്ത് ഒരു ഭജനമഠം സ്ഥാപിക്കാൻ ഒരുങ്ങിയിരിക്കയാണ്. അതിനു പല വലിയ ആളുകളും നല്ല തുക സംഭാവന ചെയ്തുവരുന്നു. നിലമ്പൂർകോവിലകത്തുനിന്നു 2500 രൂപാ കൊടുത്തതായി ശിഷ്യൻ പറഞ്ഞു.

അച്ഛൻ—നമുക്ക് എന്തുകൊടുക്കണം.

നമ്പി—ഒരു 3000 രൂപാ ഇവിടുത്തെ സ്ഥിതിക്കു കൊടുത്താൽ തരക്കേടില്ല.

അച്ഛൻ—അങ്ങിനെതന്നെ; എന്തു ദക്ഷിണകൊടുക്കണം.

വൈത്തി—ആയിരം രൂപയിൽ കൂടണമെന്നില്ല.

അച്ഛൻ—ആയിരമോ? മായാ! ആയിരത്തിരണ്ട് എന്നുപറ.

വൈത്തി—അതെ; ആയിരത്തിരണ്ട്.

അച്ഛൻ—ഉണ്ണികൾ എന്തു ദക്ഷിണ കൊടുക്കണം.

നമ്പി—നൂറു രൂപയായാൽ മതി.

അച്ഛൻ—താനും മറയൻ. നൂറു നൂറ്റൊന്നു ചേർക്കാതെ കൊടുക്കാറുണ്ടോ; നൂറ്റിഒന്ന് എന്നു പറയൂ.

നമ്പി—ശരിയാണ്. നൂറ്റിഒന്ന്.

അച്ഛൻ—വേറൊന്നും ആവശ്യമില്ലല്ലോ. ഈ തുക പ്രത്യേകം പ്രത്യേകം കിഴികെട്ടി വച്ചുകൊള്ളണം. ഈ പൂജ ഏതു സമയത്താണ്.

വൈത്തി—രാത്രി പത്തു നാഴികയിരുട്ടിയശേഷം.

നേരം പത്തുമണി കഴിഞ്ഞു; സ്വാമികൾ വിശേഷാൽപൂജ തുടങ്ങി. വലിയച്ഛൻ മുതലായവർ എല്ലാം ഹാജരായിരിക്കുന്നു. നമ്പി, വൈത്തി, കൃഷ്ണൻമുതലായവർ വലിയച്ഛന്റെ പുറകിലുണ്ട്. പൂജ ആരംഭിച്ചു കുറെ കഴിഞ്ഞപ്പോഴേക്ക് ഒരു ദാസി തുള്ളിത്തുടങ്ങി. അവൾ ക്ഷേത്രത്തിലേക്ക് ഓടി; ചിലർ പിറകെ എത്തി. താമസിയാതെ ദാസി ചിരിച്ചുകൊണ്ട് സ്വാമിയുടെ മുൻപിൽവന്നു സന്തോഷസമേതം അനുഗ്രഹിച്ചു. അനന്തരം വലിയച്ഛന്റെ നേരെ നോക്കി ചിരിച്ചുതുടങ്ങി.

ദാസി—ഞാൻ ആരെന്നു മനസ്സിലായോ?

വലിയച്ഛൻ—ഇല്ല, കല്പിക്കണം.

ദാസി—ഞാൻ നിങ്ങളുടെ ധർമ്മദേവതയായ പൂർണ്ണബാലാകരദേവിയാണ്. പരീക്ഷ വല്ലതും കാണിക്കണമോ?

അച്ഛൻ—വേണ്ട; ഞങ്ങൾക്ക പരീക്ഷയില്ല.

ദാസി—ചിലർക്ക് ചില അഹങ്കാരമുണ്ട്. വേണമെങ്കിൽ കാണിച്ചുകൊടുക്കാം.

അച്ഛൻ—അതെല്ലാം ക്ഷമിക്കണം. ഞങ്ങൾക്ക വിശ്വാസമാണ്.

ദാസി—(അച്ഛന്റെ തലയിൽ കൈവച്ചുകൊണ്ട്) ഒട്ടും കുണ്ഠിതപ്പെടേണ്ട, എല്ലാം തീരും കേട്ടോ.

അച്ഛൻ—കല്പനപോലെ.

ദാസി ഇങ്ങനെ തുള്ളിപ്പറയുമ്പോഴും സ്വാമികൾ പൂജ തുടർന്നുകൊണ്ടിരുന്നു. അച്ഛന്റേയും ഉണ്ണികളുടേയും മതിപാരവശ്യങ്ങൾക്ക് അതിരില്ല. എല്ലാവരും നിശ്ശബ്ദരായി നില്ക്കയാണ്. അപ്പോൾ വിശേഷാൽ ചില ആളുകൾ അവിടെ കടന്നുവരുന്നതായി കാണപ്പെട്ടു. പോലീസ്, പോലീസ് എന്നൊരു ശബ്ദവും മുഴങ്ങി. ഉടനെ പോലീസ്സൂപ്രണ്ടും രണ്ടു ഡസനോളം കീഴ്സിൽബന്തികളുംകൂടി അവിടെവന്ന് പുണ്യാനന്ദസ്വാമികളെ

പിടിച്ചു രണ്ടു കൈയ്യും വിലങ്ങുവച്ചുകഴിഞ്ഞു. ഉത്തരക്ഷണത്തിൽ വൈത്തിപ്പട്ടരും കൃഷ്ണനും ബന്ധനസ്ഥരാക്കപ്പെട്ടു. കാരണം ആൎക്കും മനസ്സിലായില്ല. എല്ലാവരും വളരെ പരിഭ്രമിച്ചു.

അച്ചൻ—(സൂപ്രണ്ടിനോടു്) എന്താണിതു്? കാരണമെന്തു്?

സൂപ്രണ്ടു്—നിങ്ങൾ ആരും പരിഭ്രമിക്കരുതു്. കാരണം മുഴുവൻ ഈ സ്വാമിഉപാധ്യായിയുടെ ശിഷ്യനായി കൂടെ നടന്നിരുന്ന രാജഗോപാലൻ പറയുന്നതു കേട്ടുകൊൾക.

ഉടനെ രാജഗോപാലൻ ഇങ്ങിനെ പറയാൻ തുടങ്ങി.

മാന്യജനങ്ങളെ! ഞാൻ ഒരു സി. ഐ. ഡി. പോലീസ്സ് ഇൻസ്പെക്ടരാണു്. പുണ്യാനന്ദൻ എന്നറിയപ്പെടുന്ന ഈ ആളിന്റെ പേരു് മണികണ്ഠൻ എന്നാണു്. ഈ ആൾ ചെറുപ്പത്തിൽ പല അക്രമങ്ങൾ നടത്തുകയും മൂന്നുനാലുപ്രാവശ്യം ശിക്ഷ അനുഭവിക്കയും ചെയ്തിട്ടുണ്ടു്. രണ്ടു വൎഷത്തിനുമുമ്പു് ഈ ആൾ മധുരയിൽ ഒരു വക്കീലിന്റെ ഗൃഹത്തിൽ കയറി ഇരുപതിനായിരം രൂപയും കുറെ ആഭരണങ്ങളും തട്ടി എടുക്കയും ഒരു ഭൃത്യനെ കൊല്ലുകയുമുണ്ടായി. അനന്തരം ആൾ അറിയാതിരിക്കാൻ പേരും വേഷവും മാറി ഇങ്ങനെ സഞ്ചരിക്കയാണു്. ഇയാൾക്കു് ഒരു ദിവ്യത്വവുമില്ല. മുഴുവൻ കള്ളത്തരമത്രെ. കുറെ ഇന്ദ്രജാലം മാത്രം അറിയാം. ഞാൻ ചില സംശയങ്ങൾമൂലം പരമാൎത്ഥം അറിയുന്നതിനു് ശിഷ്യനായി കൂടി. എനിക്കു ശരിയായ രേഖ കിട്ടിയതിനാൽ വിവരം സൂപ്രണ്ടിനെ അറിയിക്കയും ഇങ്ങനെ അറസ്റ്റു ചെയ്യുകയുമാണു് ഉണ്ടായതു്. ദിവ്യന്മാരായ സന്യാസികൾ ചിലർ കാണും. പക്ഷെ ഇത്തരം കപടനാമധാരികൾ അവരുടെ പേരുകൂടി കളങ്കപ്പെടുത്തുന്നു. കഷ്ടം!

അച്ചൻ—വൈത്തിയേയും അറസ്റ്റു ചെയ്തതെന്തിനു്?

സൂപ്രണ്ടു്—നമ്പൂരിയെ കൊന്നതു് ഇവരാണു്. ശരിയായ തെളിവുണ്ടു്. നിങ്ങൾ സമാധാനപ്പെടുക; ഞങ്ങൾ പോകട്ടെ.

ഉടനെ പോലീസുകാർ മൂവരേയും ബന്ധിച്ചുകൊണ്ടു് അവിടം വിട്ടു. ദാസിയുടെ ഇളക്കലും ചാട്ടവും പമ്പകടന്നു. അച്ചനും മററുള്ളവരും വിഷണ്ണന്മാരായി പിരിഞ്ഞു.

---

# അദ്ധ്യായം ൧൯.

---

നമ്മുടെ കൃഷ്ണനും വൈത്തിപ്പട്ടരും സ്വകർമ്മത്തിന് അനുയോജ്യമായ സമ്മാനം രണ്ടുകയ്യും ലഭിച്ച് തുല്യന്മാരായ കൂട്ടുകാരോടുകൂടി ഇരുമ്പുകൂട്ടിൽപെട്ടു. ചിന്താശീലവും കാര്യബോധവുമില്ലാത്ത കൃഷ്ണൻ ക്ഷീണിച്ചു തളർന്ന് ഉറക്കമായി. മഹാകൃത്രിമിയും ദുഷ്ടനും ദുരാഗ്രഹിയുമായ വൈത്തിപ്പട്ടരാകട്ടെ തന്റെ ആസ്ഥാനവും മറന്നു മനോരാജ്യത്തിൽക്കൂടി സഞ്ചരിച്ചു തുടങ്ങി.

അഹഹാ! ഈശ്വരാ! ഞാൻ എത്ര മായൻ! എത്ര പാപി! എത്ര ബുദ്ധിഹീനൻ! ഞാൻ വിചാരിക്കുന്ന കാര്യം യാതൊന്നും അതുപോലെ സാധിക്കുന്നില്ലല്ലോ. എത്ര ആളുകൾ നിഷ്പ്രയാസം ധനികന്മാരാകുന്നു. ഞാൻ ഈ ജീവിതം മുഴുവൻ പ്രയത്നിച്ചിട്ടും ഇന്നും ദരിദ്രൻതന്നെ. രാമൻമേനവന്റെ കയ്യിൽനിന്നും പണം തട്ടിയെടുക്കാമെന്നു വിചാരിച്ചു; അതു സാധിച്ചില്ല. എടത്തിലെ വലിയച്ഛനെ സേവപിടിച്ചു കുറേ രൂപാ കൈക്കലാക്കി. വന്ന വെള്ളം നിന്ന വെള്ളത്തെ കൂട്ടിക്കൊണ്ടുപോയി എന്ന മട്ടിൽ ആ പണം ഞാൻ മുമ്പ് സമ്പാദിച്ചിരുന്ന ഒരു നല്ല തുകയെക്കൂടി നശിപ്പിച്ചു. ആ നഷ്ടങ്ങളെല്ലാം പരിഹരിക്കാൻവേണ്ടിയാണ് കപടസന്ന്യാസിയായ പുണ്യാനന്ദനെ എടത്തിലേയ്ക്കു വരുത്തിയതു്. "കിട്ടുന്നതിൽപാതി" എനിക്കു തരണമെന്നായിരുന്നു കരാർ. ഒരു നല്ല സംഖ്യ—രണ്ടുമൂവായിരം രൂപാ കീശയിൽ വീഴാറായപ്പോഴാണ് തെമ്മാടികൾ പോലീസുകാർ അനാവശ്യം കാണിച്ചതു്. ആ—ഹാ! ഞാൻ ഇപ്പോൾ എവിടെ? ജയിലിലാണല്ലോ. ഇതിൽനിന്നും രക്ഷപെടാൻ എന്താണു വഴി. യാതൊന്നും കാണുന്നില്ലല്ലോ. അന്നു വാസ്തവത്തിൽ നമ്പൂരിയെ കൊല്ലിച്ചതു ഞാനാണ്. ഈ മായൻ കൃഷ്ണൻ ഒരു് അടികൊള്ളുമ്പോൾ സകലതും വിളിച്ചുപറകയും ചെയ്യും. ഇതിനെന്താണ് നിർവ്വാഹം. വലിയച്ഛനും നമ്പിയും വേണ്ടതു ചെയ്യാതിരിക്കുമോ? ഒരാളിനെ അങ്ങോട്ടു പറഞ്ഞയയ്ക്കാൻപോലും തരം കാണുന്നില്ല. ഇങ്ങനെ പലമാതിരി ചിന്തകളിൽ പെട്ട് ലേശം ഉറങ്ങാതെതന്നെ വൈത്തി ആ രാത്രി കഴിച്ചുകൂട്ടി.

നേരം വെളുത്തു. എടത്തിൽനിന്നും ആരും സഹായിക്കാൻ വരുന്നില്ലല്ലോ. കാര്യമെല്ലാം കുഴപ്പത്തിലാകുമെന്നാണു തോന്നുന്നതു്. ആ നമ്പിയും അച്ഛനും എന്നെ മറന്നുകളയുമോ? ഇല്ല,

ഇല്ല. എന്നു വീണ്ടും വിചാരിക്കുമ്പോഴേക്കു ജയിലിന്റെ വാതൽ തുറക്കുന്ന ശബ്ദംകേട്ടു. ഒരു ഹെഡ്കാൺസ്റ്റബിളും മൂന്നു നാലു കാൺസ്റ്റബിൾമാരും അകത്തു പ്രവേശിച്ചു വൈത്തിപ്പട്ടരെ പിടികൂടി. വൈത്തിയുടെ സംഭ്രമവും സർപ്പദൃഷ്ടിയും കലശലായി, "എടോ നമ്പൂരിയെക്കൊല്ലിച്ചതു താനല്ലേ, സത്യം പറയു" എന്നുപറഞ്ഞു പട്ടരുടെ പുറത്തു ഹെഡ്കാൺസ്റ്റബിൾ ഒന്നു സമ്മാനിച്ചു. "പൊന്നേമാനേ! ഞാനല്ല. എനിക്കു അതിൽ ഒരു പങ്കും ഇല്ല. ആ ശങ്കരമേനവനാണു കൊന്നതു" എന്നായിരുന്നു പട്ടരുടെ മൊഴി. "ഏതു ശങ്കരമേനവൻ? താനാണു കൊന്നതു? പറ സത്യം?" എന്നു ആ കൊമ്പൻമീശക്കാരൻ ഗർജ്ജിച്ചുകൊണ്ടു വീണ്ടും ഒന്നു രണ്ടു പ്രഹരംകൂടി പട്ടരെ ഏല്പിച്ചു.

പണ്ടു ഒരു കള്ളനെ പോലീസുകാർ ഇടിച്ചപ്പോൾ "അവിടം പറയട്ടെ" എന്നു ആ കള്ളൻ പറഞ്ഞതായി കേട്ടിട്ടുണ്ടു. അതുപോലെ ആ ഇടികൊള്ളുന്ന സ്ഥലംപറയട്ടെ എന്ന അർത്ഥത്തിൽ നക്രബാഷ്പം ചൊരിഞ്ഞതല്ലാതെ വൈത്തി സത്യമൊന്നും വെളിപ്പെടുത്തിയില്ല. ഉടനെ ഹെഡ്കാൺസ്റ്റബിൾ നീ നില്ക്കു, നിന്നെക്കൊണ്ടു സത്യം ഞാൻ പറയിക്കാം എന്നു അട്ടഹസിച്ചു കൃഷ്ണനെ പിടികൂടി. അവന്റെ ചിടലിക്കു ഒന്നു "തല്ലി." അതുമൂലം അവൻ 'തണ്ടും' കഴിച്ചു. "പൊന്നങ്ങുന്നേ! ഞാൻ സത്യം മുഴുവൻ ബോധിപ്പിക്കാം, എല്ലാം ബോധിപ്പിക്കാം. എന്നെ കൊല്ലരുതേ" എന്നായി കൃഷ്ണൻ. അതിനെ തുടർന്നു അദ്ദേഹം ചോദിച്ചതിനു ഉള്ള പരമാർത്ഥമെല്ലാം അവൻ മുറയ്ക്കു പറഞ്ഞു. കൃഷ്ണന്റെ മൊഴി ഇപ്രകാരം ആയിരുന്നു.

"നമ്പൂരി വിഷംമൂലമാണു മരിച്ചതു, വിഷം നമ്പൂരിക്കു കൊടുത്തതു ശങ്കരമേനവനാണു. പാലിൽ വിഷം കലക്കിയിരുന്നു. ആ പാലാണു ശങ്കരമേനവൻ നമ്പൂരിക്കു കൊടുത്തതു. വിഷമുണ്ടെന്നു ശങ്കരമേനവൻ അറിഞ്ഞില്ല. പാലിൽ വിഷം കലക്കിയതു ഞാനാണു. ഈ വൈത്തിസ്വാമി പറഞ്ഞിട്ടാണു ഞാൻ വിഷം കലക്കിയതു. എന്നെ വിഷം ഏല്പിച്ചതു സ്വാമിതന്നെയാണു. ശങ്കരമേനവനെ കൊല്ലണമെന്നായിരുന്നു സ്വാമിയുടെ ഉദ്ദേശം. ശങ്കരമേനവനെ കൊന്നെങ്കിൽ മാത്രമേ രാമൻമേനവന്റെ പക്കലുള്ള രൂപാ തട്ടി എടുക്കാൻ സാധിക്കൂ എന്നായിരുന്നു സ്വാമിയുടെ കരുതൽ. നമ്പൂരി ചത്ത ഉടനെ തലേതട്ടിമൂലമാണു അങ്ങിനെ മരണമുണ്ടായതെന്നു സ്വാമി പറഞ്ഞു പരത്തി. വേഗം ശവം ദഹിപ്പിച്ചുകളഞ്ഞു."

കൃഷ്ണന്റെ മൊഴി തീൎന്നപ്പോഴേക്ക പോലീസ് ഇൻസ്പെക്ടർ പരശുരാമയ്യർ ബി-എ. അവിടേക്ക കയറിവന്നു. ഒന്നാംപ്രതി കുററം സമ്മതിച്ചിട്ടില്ലെന്നും രണ്ടാംപ്രതി സകലവും സമ്മതിച്ചു എന്നും ഹെഡ്കാൺസ്റ്റബിൾ ഇൻസ്പെക്ടരെ അറിയിച്ചു. ഒന്നാംപ്രതിയെക്കൊണ്ടു ഞാൻ സമ്മതിപ്പിക്കാം. ഇന്നു രാത്രിയിലാകട്ടെ എന്നു പറഞ്ഞ് അദ്ദേഹം പുറത്തേക്കിറങ്ങിപ്പോയി. സൎക്കാരിനെ സത്യസന്ധതയോടുകൂടി സേവിച്ചു ശീലിച്ചിട്ടുള്ള ആ യഥാൎത്ഥ ഉദ്യോഗസ്ഥന്റെ മുഖം—കൎമ്മപാടവം പ്രകാശിക്കുന്ന ആ യുവധീരന്റെ വക്ത്രമണ്ഡലം—കണ്ടപ്പോൾതന്നെ തന്റെ സൂത്രമൊന്നും ഇനി ചെലവാകയില്ലെന്നു മഹാവിക്രമനായ വൈത്തിപ്പട്ടൎക്കുകൂടി ബോദ്ധ്യമായി. ശങ്കുനമ്പിയെ കണ്ടില്ലല്ലൊ ഈശ്വരാ! അയാൾ ഉടനെ വരണെ! എന്ന് അതുവരെ ദൈവനാമം ഉച്ചരിക്കുക എന്ന മഹാപാപം ചെയ്തു ശീലിച്ചിട്ടില്ലാത്ത ആ ദുരാഗ്രഹി പല പ്രാവശ്യം മനസാ പറഞ്ഞുപോയി.

ബഹുമാന്യവായനക്കാരെ! ഇനി പൂരത്തോലക്കര എടത്തിലേക്ക നമുക്ക് ഒന്നു എത്തിനോക്കാം. അവിടെ വലിയ 'ബഹള'മാണ്. പോലീസുകാർ അറസ്റ്റു നടത്തിയ ആ രാത്രിതന്നെ അച്ചൻ ഉറങ്ങാതെതന്നെ കഴിച്ചുകൂട്ടി. നേരം അരുണോദയമായപ്പോഴേയ്ക്ക് "എടാ! കൃഷ്ണ! ഗോവിന്ദ! അസത്തുക്കൾ! നേരം ഉച്ചയായാലും ഉണരുകയില്ല. എടാ എടാ ശങ്കര! രാഘവനുണ്ണിയെ വിളി, നമ്പിയെവിടെടാ. കുട്ടനെ കൂട്ടിക്കൊണ്ടുവാ." എന്നെല്ലാം വെറും ഭ്രാന്തന്റെ രീതിയിൽ ബഹളം കൂട്ടിത്തുടങ്ങിയിരിക്കയാണു! വൈത്തിപ്പട്ടരും കൃഷ്ണനും ശിക്ഷിക്കപ്പെട്ടുപോയാൽ ശാരദ കൊടുക്കുവാൻ പോകുന്ന കേസ് തോററുപോകും എന്നാണ് അച്ചന്റെ പേടി. അച്ചന്റെ ധൃതികേട്ടു വലിഞ്ഞിഴഞ്ഞ് ശങ്കുനമ്പിയും രാഘവനുണ്ണിയും വന്നു ചേൎന്ന് ഓച്ഛാനിച്ചുനില്പായി.

വലിയച്ചൻ—രാഘവാ, കുട്ടനെവിടെ. വന്നില്ലെ. വിളി, വേഗം വിളി.

രാഘവനുണ്ണി—കുട്ടൻ ഇവിടെ ഇല്ല. ആരെയോ കാണ്മാൻ പോകണമെന്ന് ഇന്നലെ ഉച്ചയ്ക്കുതന്നെ പറയുന്നതു കേട്ടു.

അച്ചൻ—കാൎയ്യമെല്ലാം അപകടമായി. കുന്തായി. കുട്ടൻ ഇവിടില്ലെ? ഇനി നാം എന്താണ് വേണ്ടതു്. ഉടനെ വൈത്തിയെയും കൃഷ്ണനെയും പോലീസിൽനിന്നു വിടീച്ചുകൊണ്ടുവരണം. അല്ലെങ്കിൽ ആ മേനോച്ചിപ്പെണ്ണ് കേസ്സിൽ ജയിച്ചുവന്ന് ഇവിടെ അവകാശിയാവും.

മാധവ—ഉള്ളതാണു്. അവരെ ശിക്ഷിച്ചാൽപിന്നെ അവരുടെ സാക്ഷിക്കു വിലയില്ലാതാവും. വേഗം അവരെ വിടുവിക്കണം.

നമ്പി—സംശയമില്ല. സംശയമില്ല. അവരെ സഹായിച്ചില്ലെങ്കിൽ നാം തോററുപോകും.

മാധവ—പോലീസുകാർ ഇപ്പോൾ അവരെ ഇടിച്ചു കൊലക്കുററം തെളിയിച്ചു് മജിസ്ട്രേട്ടിന്റെ കേസ്സു് അയയ്ക്കും. അതിനുമുൻപു നിവൃത്തിമാർഗ്ഗം നോക്കണം.

അച്ഛൻ—അതിനെന്താണു് വേണ്ടതു്; അതു പറയിൻ.

നമ്പി—പോലീസ് ഇൻസ്പെക്ടർക്കു് കുറെ രൂപാ കൈക്കൂലികൊടുത്തു് അവരെ ഇറക്കിക്കൊണ്ടുപോരണം.

അച്ഛൻ—എന്തു ചെലവായാലും വേണ്ടില്ല. അങ്ങനെ വേഗം ചെയ്യണം. തുക എത്ര വേണ്ടിവരും?

മാധവ—പത്തായിരം രൂപയിൽ കുറഞ്ഞു് ഇൻസ്പെക്ടർ വാങ്ങുമോ?

നമ്പി—അന്നു് ഹേസ്റ്റിന്നു് മുന്നൂറുരൂപാ കൊടുത്ത സ്ഥിതിക്കു് ഇൻസ്പെക്ടർക്കു് ആയിരം ഉറുപ്പികയിൽ കുറഞ്ഞാൽ സാധിക്കയില്ല.

അച്ഛൻ—എത്രയെങ്കിലും എടുത്തുകൊണ്ടു വേഗം പോ. ഇന്നുതന്നെ അവരെ ഇവിടെ കൊണ്ടുവരണം.

നമ്പി ഉടനെ എഴുപതു പവൻ കണക്കെഴുതി എടുത്തു് അതിൽ ഇരുപതു് എണ്ണം സ്വന്തം പെട്ടിയിൽ നിക്ഷേപിച്ചിട്ടു വേഗം നടകൊണ്ടു.

നമ്പി ഒരു കണക്കിൽ തേടിത്തിരഞ്ഞു് പോലീസ് ഇൻസ്പെക്ടർ പരശുരാമയ്യർ താമസിക്കുന്ന ഗേഹത്തിലെത്തി. സ്വാമി അകത്തു് ഉണ്ണുകയാണെന്നു് ഒരു ശിപായി പറഞ്ഞതിനാൽ വരാന്തയിൽകണ്ട ഒരു കസാലയിൽ 'താൻ എടത്തിലെ വലിയകാര്യസ്ഥ'നെന്ന മുഴുത്ത തണ്ടോടുകൂടി കയറിയിരുന്നു. "ആരെടൊ അതു കസാലയിൽ. എറങ്ങുപട്ടീ! മുററത്തു്!" എന്നുള്ള ഒരു ശബ്ദം കേട്ടു വിറച്ചുകൊണ്ടു നമ്പി മുററത്തേക്കുതന്നെ ചാടി.

ഇൻസ്പെ—താൻ ആരു്? എന്തിനുവന്നു?

നമ്പി—ഞാൻ എടത്തിലെ വലിയകാര്യസ്ഥൻ ശങ്കുനമ്പി. ഒന്നു കാണാൻ വന്നു.

ഇൻസ്പെ—എന്താണാവശ്യം?

നമ്പി—ഇന്നലെ അറസ്റ്റുചെയ്തുകൊണ്ടുവന്ന വൈത്തി

സ്വാമിയും കൃഷ്ണനും കുററക്കാരല്ലെന്നു ബോധിപ്പിക്കുവാൻ വന്നതാണു്.

നമ്പി തന്റെ കയ്യിൽ ഇരുന്ന മടിശ്ശീലയിലെ പവൻ ഒന്നു കിലുക്കിക്കാണിച്ചു.

ഇൻസ്പെ—തന്റെ കയ്യിലേതു് എന്താണു്?

നമ്പി—ഇതു് അൻപതു പവനുണ്ടു്. ഇവിടെ തരാൻ എടത്തിലെ വലിയച്ചൻ തന്നയച്ചതാണു്. ബാക്കി പിന്നീട്ട തരാമെന്നു് അദ്ദേഹം കല്പിച്ചിരിക്കുന്നു. ആ കേസ്സിൽനിന്നും അവരെ രണ്ടുപേരെയും രക്ഷിച്ചുതരണം.

നമ്പി ഇങ്ങനെ പറഞ്ഞു നിർത്തിയതും "ചട ചട" എന്നു രണ്ടുമൂന്നടി നമ്പിയുടെ ചെകിട്ടത്തേററതും ഒന്നിച്ചു കഴിഞ്ഞു.

"എടോ! എഴുനൂററിനാല്പത്തഞ്ചേ! ഇയാളെ കൊണ്ടുപോയി ലാക്കപ്പിലാക്കു! താൻ കൈക്കൂലിയുംകൊണ്ടു വന്നിരിക്കയാണു്. അല്ലേ? സർക്കാർ ഉദ്യോഗസ്ഥന്മാരെല്ലാം കോഴവാങ്ങുന്നവരെന്നാണു തന്റെ ഭാവം. തന്നെയും തന്റെ അച്ഛനേയും ഇതിൽ വച്ചു നല്ലപാഠം പഠിപ്പിച്ചേയ്ക്കാം" എന്നു് ആ ന്യായജലധി ഗർജ്ജിച്ചു. അടുത്ത ക്ഷണത്തിൽ ഒരു കുതിരവണ്ടി പടിക്കൽ വന്നു നിന്നു. ഒരു യോഗ്യപുരുഷൻ അതിൽനിന്നിറങ്ങി ഇൻസ്പെക്ടരുടെ മുമ്പിൽ എത്തി. "ഓഹോ ഇതാരു് കൃഷ്ണൻമേനവനോ? കാളേജിൽനിന്നു പിരിഞ്ഞിട്ടു് പിന്നെ ഇന്നാണല്ലോ കാണുന്നതു്. വരണം ഇരിക്കണം" എന്നു സന്തോഷത്തോടെ പറഞ്ഞു് ഇൻസ്പെക്ടർ ആഗതനെ സല്ക്കരിച്ചിരുത്തി. രണ്ടുപേരും അന്യോന്യം കുശലങ്ങൾ ചിലതെല്ലാം പറഞ്ഞു.

ഇൻസ്പെ—പിന്നെ! ഇന്നിങ്ങോട്ടു പുറപ്പെടാൻ തോന്നിയതെന്താണു്?

കൃ-മേ—നാം തമ്മിൽ കാണാറില്ലെങ്കിലും നിങ്ങളുടെ ഉദ്യോഗജീവിതത്തെപ്പററി എനിക്കു നല്ലതുപോലെ അറിയാം. കഴിഞ്ഞ അഷ്ടമിരോഹിണിയിൽവച്ചു് ഞാനും നിങ്ങളുടെ കമ്മീഷണർസായ്പും തമ്മിൽ സംസാരിച്ചകൂട്ടത്തിൽ അദ്ദേഹവും നിങ്ങളെ പററി പുകഴ്ത്തി പറകയുണ്ടായി. ഞാൻ ഇന്നു് എടത്തിൽ വന്നപ്പോൾ നിങ്ങൾക്കു കൈക്കൂലിതരാൻ—അതു പറവാൻകൂടി എനിക്കു ലജ്ജയുണ്ടു്. നമ്പി പുറപ്പെട്ടിരിക്കുന്നതായി അറിഞ്ഞു. കാര്യം കുഴപ്പത്തിലായി. കൈക്കൂലിക്കേസ്സിൽ വലിയച്ചൻകൂടി പ്രതിയാകും എന്നു ഞാൻ അഭിപ്രായപ്പെട്ടു. അച്ചൻ വിറച്ചുതുടങ്ങി. അങ്ങനെ വരാതെ എന്തെങ്കിലും നിവൃത്തിയുണ്ടാക്കണമെന്നു് എന്നോടു് അതിരുവിട്ടും കെഞ്ചിയും നിർബന്ധിച്ചുതുടങ്ങി.

ഞാൻ എന്താ ചെയ്യൂ? എന്റെ ഇതുവരെയുള്ള അഭ്യുദയത്തിനു കാരണക്കാരൻ അദ്ദേഹമാണു്. ഒന്നിലും അദ്ദേഹം എന്നെ നിർബ്ബന്ധിക്ക പതിവില്ല. എനിക്കു തള്ളാമോ, സ്വീകരിക്കാമോ? ഞാൻ വലിയ കുഴക്കിലായി. ഏതായാലും ഇവിടെവന്നു നിങ്ങളെ വിവരം ധരിപ്പിക്കാമെന്നു നിശ്ചയിച്ചു് സലജ്ജം ഇങ്ങോട്ടു പുറപ്പെട്ടതാണു്. ഞാൻ യാതൊരു ശുപാർശ്ശും പുറപ്പെട്ടിരിക്കയല്ല.

ഇൻസ്പെക്ടർ—(പൊട്ടിച്ചിരിച്ചു്) പഠിക്കുമ്പോൾതന്നെ നിങ്ങളുടെ വാഗ്‌വിലാസം എനിക്കറിയാം. പോരെങ്കിൽ ഇപ്പോൾ വക്കീലുമല്ലേ? കാര്യം മനസ്സിലായി. ഇങ്ങനെയുള്ള ദുഷിച്ച കാര്യങ്ങളിൽ എന്റെ അത്യസൗജന്യം ഈ നമ്പി അനുഭവിക്കട്ടെ.

വീണ്ടും അവർ രണ്ടുപേരുംകൂടി പലതും പറഞ്ഞുപിരിഞ്ഞു. നമ്പി ജീവനുംകൊണ്ടു കടന്നു.

സത്യവാനും നീതിനിഷ്ഠനുമായ ഇൻസ്പെക്ടർ പരശുരാമയ്യർ, വേണ്ട തെളിവുശേഖരിച്ചു വൈത്തിപ്പട്ടരുടെ മേലുള്ള കൊലക്കേസ്സ് മജിസ്ട്രേട്ടിലേക്കു ചാർജ്ജുചെയ്തു.

“നാം ഇരണ്ടുപേരും ഒരു ജാതിയല്ലയോ, നമ്മെ രക്ഷിക്ക വേണമേ! പൊന്നുസ്വാമി!” എന്നെല്ലാമുള്ള വൈത്തിപ്പട്ടരുടെ വലിയ ചിന്തകളും ആ ഉദ്യോഗസ്ഥനെ അപഥത്തിൽ ചരിപ്പിച്ചില്ല.

ഒരു നല്ല ഉദ്യോഗസ്ഥൻ, ബന്ധു വർഗ്ഗം മതം മുതലായവയൊന്നും പൊതുകാര്യത്തിൽ ഗണിക്കയില്ല. സത്യവും ന്യായവും നീതിയും ധർമ്മവും ഉള്ളവരെല്ലാം അയാളുടെ ബന്ധുക്കളും വർഗ്ഗക്കാരും മതക്കാരും ആയിരിക്കും. തദ്വിപരീതികളെ മറിച്ചുകരുതും.

ഇതിനിടയ്ക്കു് വൈത്തിപ്പട്ടരേയും കൃഷ്ണനേയും കേസ്സിൽനിന്നു വിടുർത്തി രക്ഷിച്ചുകൊണ്ടുപോകുന്നതിനു് വലിയച്ഛനും നമ്പിയും അതിയായ ശ്രമങ്ങൾ ചെയ്തുകൊണ്ടുതന്നെ ഇരുന്നു. കേസ്സു മജിസ്ട്രേട്ടിൽ ചാർജ്ജുചെയ്തവിവരം അറിഞ്ഞപ്പോൾ അവർ വല്ലാതെ പരിഭ്രമിച്ചു. ഉടനെ വളരെ വലിയ ഒരു സംഖ്യ ഡാക്ടർക്കു കൊടുത്തു് നമ്പൂരി മരിച്ചതു തലതട്ടിമൂലമെന്നുള്ള സർട്ടിഫിക്കറ്റു് കോർട്ടിൽ ഹാജരാക്കി. മരിച്ചവരെ മരിച്ചില്ലെന്നു സ്ഥാപിക്കാനും ജീവിച്ചിരിക്കുന്നവരെ മരിച്ചതായി തെളിയിക്കാൻപോലും ഡാക്ടർമാർക്കുള്ള സാമർത്ഥ്യവും അധികാരവും പരസ്യമാണല്ലോ.

പണ്ടു് മസൂരിരോഗംമൂലം ബോധംകെട്ടുകിടന്ന രോഗി മരിച്ചുപോയെന്നു് ഡാക്ടർ സർട്ടിഫിക്കററു് എഴുതിക്കൊടുത്തു. ഉടനെ മുൻസിപ്പാലിററി ശിപായിമാർ അയാളെ കുഴിച്ചിടുന്നതിന്നു് എടുത്തുകൊണ്ടു നടന്നു. മാർഗ്ഗമദ്ധ്യേ ബോധംവീണ രോഗി, "അയ്യോ ഞാൻ മരിച്ചില്ല. എന്നെ കുഴിച്ചിടരുതേ" എന്നു പേക്കിച്ചു. ഉടനെ ശിപായിമാർ, "പോടാ പോ. നീ മരിച്ചില്ലെന്നു നീ പറഞ്ഞാൽ ഞങ്ങൾ വകവയ്ക്കുമോ? അഞ്ഞൂറു രൂപാ ശമ്പളമുള്ള ഡാക്ടർ നീ മരിച്ചെന്നു സർട്ടിഫിക്കററു തന്നിരിക്കുന്നു" എന്നു ഗർജ്ജിച്ചുപോലും.

അത്രമാത്രമുണ്ടു് ഡാക്ടരുടെ അഭിപ്രായത്തിന്റെ വില. മജിസ്ട്രേട്ടിന്നു സത്യമറിയാമെങ്കിൽതന്നെ എന്തുചെയ്യാൻ കഴിയും? ഡാക്ടരുടെ അഭിപ്രായം വകവയ്ക്കാതിരിക്കാമോ? ന്യായാധിപൻ, വൈത്തിപ്പട്ടരും കൃഷ്ണനും കുററക്കാരല്ലെന്നു പറഞ്ഞു വെറുതെവിട്ടു. ഇങ്ങനെ അവർ ആ കേസിൽനിന്നും രക്ഷപ്രാപിച്ചു.

## അദ്ധ്യായം ൨൦.

വൈദ്യനെ അന്വേഷിച്ചു പുറപ്പെട്ട ശങ്കരമേനവൻ വൈകിയപ്പോഴേക്കു് തിരിച്ചെത്തി ചികിത്സ മുറയ്ക്കു് ആരംഭിച്ചു. വൈദ്യൻ വളരെ വിദഗ്ദ്ധനെങ്കിലും ദീനത്തിന്നു് ലേശം കുറവുകിട്ടിയില്ല. പലപ്പോഴും അസഹ്യമായ വേദന ഉണ്ടായിക്കൊണ്ടുതന്നെയിരുന്നു. തന്മൂലം ശാരദ അത്യധികമായ കുണ്ഠിതത്തിൽ പെട്ടുവെന്നു പറയേണ്ടതില്ലല്ലോ.

ഒരുദിവസം ശാരദ അച്ഛന്റെ കണ്ണിൽ മരുന്നു് ഒഴിച്ചശേഷം മനോരാജ്യത്തോടുകൂടി അവിടെ നില്ക്കുമ്പോൾ കുറെ പ്രായം ചെന്ന ഒരു സ്ത്രീയും, ഒരു യുവതിയുംകൂടി വരുന്നതുകണ്ടു. അവർ മുറിയിലേക്കു കയറിയ ഉടനെ പ്രായംകൂടിയ സ്ത്രീ "എന്റെ മകളെ!" എന്നു പറഞ്ഞുകൊണ്ടു് ശാരദയെ കെട്ടിപ്പിടിച്ചുകൊണ്ടു കരയാൻ തുടങ്ങി. ശാരദയും രാമൻമേനവനും വല്ലാതെ ഭ്രമിച്ചു. ഉടനെ ശങ്കരമേനവൻ അവിടെ എത്തി. "ഓഹോ അമ്മയും മകളും പറഞ്ഞതുപോലെ വന്നുചേർന്നല്ലോ. വലിയ സന്തോഷം" എന്നിങ്ങനെ ചിരിച്ചുകൊണ്ടുപറഞ്ഞു.

രാ—മേ—ഇവർ എന്തു്? ശങ്കരമേനോനേ!

ശ-മേ—തെക്കേടത്തു പാപ്പിഅമ്മ. കല്യാണിഅമ്മയുടെ വലിയ സഖി. മററതു പാപ്പിഅമ്മയുടെ മകൾ ഗൗരിക്കുട്ടിഅമ്മ.

രാ-മേ—ഓഹോ മനസ്സിലായി. കല്യാണിയും ഇവരും മുറയ്ക്കു് എഴുത്തുകൊണ്ടു് എന്നും കണ്ടുകൊണ്ടുതന്നെ ഇരുന്നു.

പാപ്പി—"പഴയ കഥ എന്തിനു പറയുന്നു. ഇവളെയെങ്കിലും കാണാൻ സാധിച്ചുവല്ലോ. വലിയ കാൎയ്യം" എന്നു പറഞ്ഞു് ദീർഘനിശ്വാസം ചെയ്തു.

ശ-മേ—ഇവർ ഇപ്പോൾ, ഇവക്കു് ഇവിടെയുള്ള പുതിയ വീട്ടിലേക്കു താമസം മാററിയിരിക്കയാണു്. നമുക്കു വലിയ സഹായമായിരിക്കും.

പാപ്പിഅമ്മ—ഞങ്ങൾ എന്തു സഹായിക്കുന്നു.

രാ-മേ—ഞങ്ങൾക്കു നിങ്ങൾ എല്ലാമല്ലാതെ ആരു സഹായമുണ്ടു്. ഇരിക്കിൻ ഇരിക്കിൻ!

പാപ്പി—കണ്ണിൽ സുഖക്കേടു് എങ്ങനെയിരിക്കുന്നു?

ശാരദ—കുറവെന്നു പറയാനില്ല; ഇപ്പോൾ മരുന്നു് കഴിച്ചതിനാൽ വേദന അല്പം കുറഞ്ഞിരിക്കയാണു്.

രാ-മേ—മകളെ! നിനക്കു് ഒരു അമ്മയും ഒരു ജ്യേഷ്ഠത്തിയും ഇതാ ഇപ്പോൾ ഉണ്ടായതായി കരുതുക. നിന്റെ ഭാഗ്യം.

ഉടനെ ശാരദ ഒരു പായ് നിവൎത്തി താഴെ ഇട്ടു. എല്ലാവരും അതിൽ ഇരുന്നു. ശാരദയും, ഗൗരിക്കുട്ടിയും അടുത്തിരുന്നു. ഗൗരിക്കുട്ടി ശാരദയുടെ തലമുടി കൈകൊണ്ടു് ഒതുക്കി കെട്ടിവച്ചു.

ശ-മേ—ഈ ഗൗരിക്കുട്ടിയുടെ പ്രേരണയാൽ ഇവളുടെ സഹോദരൻ കേനൻനായരാണു് പാൽനരഇല്ലത്തെ നമ്പൂരിയുടെ ഭൃത്യന്മാരും ഞാനുമായുണ്ടായ കലഹത്തിൽ എന്നെ സഹായിച്ചതു്.

രാ-മേ—അതിനു നാമെല്ലാം ഇവരോടു കൃതജ്ഞരായിരിക്കണം. അനന്തരം അവർ പല കാൎയ്യങ്ങളെക്കുറിച്ചു കുറേനേരം സംസാരിച്ചു പിരിഞ്ഞു.

അടുത്ത ദിവസംമുതൽ ഗൗരിക്കുട്ടി ശാരദയുടെ ഇഷ്ടതോഴിയും വലിയ മിത്രവും ആയിത്തീൎന്നു. ഗൗരിക്കുട്ടി സൽസ്വഭാവവും സാമൎത്ഥ്യവും ഒരുപോലെയുള്ള ഒരു തരുണീരത്നമാണു്. രാമൻമേനവന്റെ സുഖക്കേടുമൂലമുള്ള നിരന്തരക്ലേശത്തിൽ ആ ദയാശീല ശാരദയെ ഉററു സഹായിക്കയും ശാരദയുടെ ഗുണഗണങ്ങൾ ആ ശീലവതിയുടെ കൂട്ടുകെട്ടിനാൽ അത്യന്തം പോഷിക്കയും ചെയ്തുവന്നു.

രാമൻമേനവന്റെ സുഖക്കേടു് പല പല നല്ല വൈദ്യന്മാർ ചികിത്സിച്ചിട്ടും ലേശം കുറയാതെ ഒന്നര വൎഷമായി അദ്ദേഹം ശയ്യയിൽത്തന്നെ കിടപ്പാണു്. തന്മൂലം കേസിന്റെ കാൎയ്യം ഇപ്പോൾ അവരുടെ പ്രധാന ചിന്താവിഷയമേ ആകുന്നില്ല.

ശാരദയ്ക്കു വയസ്സു പതിന്നാലു കഴിഞ്ഞു. സ്വതേതന്നെ അതിസുമുഖി പ്രായത്തിൽ കവിഞ്ഞ ശരീരപുഷ്ടിയുള്ളവളാണു്. യൌവ്വനാരംഭംമൂലം ആ മനോഹരി വിടൎന്നുതുടങ്ങിയിരിക്കുന്ന ചെന്താമരമൊട്ടുപോലെ ആൎക്കും കൌതുകപ്രദമായവിധം പുലരുന്നു.

ഒരു ദിവസം അത്താഴം ഉണ്ടതു് ശാരദയ്ക്കു് സുഖകരമായി തോന്നിയില്ല; അന്നു് അൎദ്ധരാത്രി കഴിഞ്ഞപ്പോൾ അവൾക്കു അതിസാരവും കഠിനമായ ഛൎദ്ദിയും തുടങ്ങി. ശങ്കരമേനവനും രാമൻമേനവനും വളരെ പരിഭ്രമിച്ചു. വിവരം ധരിച്ച അയൽപക്കക്കാർ വിഷൂചികയാണെന്നു കരുതി കയറിയതേ ഇല്ല. ഗൌരിക്കുട്ടിയും, മാതാവും നിസ്സംശയമെത്തി ശാരദയെ വേണ്ടവിധം ശുശ്രൂഷിച്ചു. കഴിയുന്ന വേഗം ശങ്കരമേനവൻ അവിടെ അടുത്തു താമസിച്ചിരുന്ന ഒരു ലേഡീഡാക്ടരെ കൊണ്ടുവരികയും, ധാരാളം രൂപാ അവൾക്കു കൊടുത്തു ചികിത്സ തുടങ്ങുകയും ചെയ്തു.

ഈ ലേഡീഡാക്ടർ വളരെ സമൎത്ഥയാണു്. ആദ്യം സൎക്കാരുദ്യോഗം ഇവൾക്കുണ്ടായിരുന്നു. ഉദ്യോഗജീവിതം പലവിധത്തിലും പ്രശസ്തമായിട്ടാണു് നയിച്ചുവന്നതു്. അന്നു് ഏതോ ചില കാരണങ്ങളാൽ തന്റെ മേലുദ്യോഗസ്ഥനുമായി ഇവർ പിണങ്ങുന്നതിനും തന്മൂലം വേലവിട്ടു പോകുന്നതിനും ഇടയായി. അനന്തരം പ്രൈവററു ചികിത്സ നടത്തിവരികയാണു്. പണത്തിലുള്ള ആശപോലെ ചികിത്സയിൽ നൈപുണ്യവും കൂടുതലുള്ളതിനാൽ വല്ല രോഗവും പിടിപെട്ടാൽ ധനികന്മാർ ഇവരെ ക്ഷണിച്ചുകൊണ്ടുപോവുക പതിവുണ്ടു്. താൻ ചുമതലപ്പെടുന്ന ജോലി ഉത്സാഹപൂൎവ്വം ചെയ്യുമെന്നുള്ള ഗുണം സഹജമായിട്ടുള്ളതാകയാൽ പൊതുജനാഭിപ്രായം ഇവൾക്കനുകൂലമാണുതാനും.

ശാരദയെ ഇവർ ശ്രദ്ധാപൂൎവ്വം ചികിത്സിച്ചു. നല്ല മരുന്നുകൾ കരുതലോടെ കൊടുത്തു. എങ്കിലും രണ്ടുമൂന്നു ദിവസത്തേക്കു സാരമായ കുറവു കണ്ടില്ല. ഒരുദിവസം അതിനെപ്പററി ആലോചിച്ചുകൊണ്ടു സ്വഗൃഹത്തിലിരിക്കുമ്പോൾ രണ്ടുപേർ അവിടെ ചെന്നുകയറി. ഒരാൾ വികൃതരൂപനായ ഒരു പരദേശബ്രാഹ്മണനും, അപരൻ കറുത്തു തടിച്ച ഒരു പൂണൂൽക്കാരനും ആയിരുന്നു.

ഡാക്ടർ—ഇതാര്—വൈത്തിസ്വാമിയല്ലേ? കണ്ടിട്ടു കുറേ കാലമായല്ലോ?

പട്ടർ—അതെ. പഴയ വൈത്തിസ്വാമിതന്നെ. പല ജോലിത്തിരക്കുകളാൽ ഈയിടെ കാണാൻ സാധിച്ചില്ല എന്നേയുള്ളു.

ഡാക്ടർ—കൂടെയുള്ള ഇദ്ദേഹം ആരാണ്?

പട്ടർ—(സപ്പ്രദൃഷ്ടിയോടെ) ഓഹോ! നിങ്ങൾ പരിചയക്കാരല്ല. പൂഞ്ചോലക്കര എടത്തിലെ വലിയ കാര്യസ്ഥൻ ശങ്കുനമ്പി എന്നു കേട്ടിട്ടില്ലേ.

ഡാക്ടർ—കേട്ടിട്ടുണ്ട്. കണ്ടിട്ടുണ്ടോ എന്നു സംശയം. എന്താണു വന്നതു്. എടത്തിൽ വല്ലവർക്കും സുഖക്കേടുണ്ടോ?

പട്ടർ—(ഗോഷ്ഠിമയമായ ചിരിയോടെ) എടത്തിൽ എല്ലാവർക്കും സുഖക്കേടാണ്. മററവർക്കും അതിനു ചികിത്സയുമില്ല. അക്കാര്യം പറവാനാണു വന്നതു്.

ഡാക്ടർ—എല്ലാവർക്കും സുഖക്കേടോ? കോളറയോ വല്ലതുമാണോ?

പട്ടർ—അതൊന്നുമല്ല. ഭ്രമിക്കേണ്ട. രഹസ്യമായി കുറേ പറയാനുണ്ടു്. ഇവിടെ മററാരുമില്ലല്ലോ.

ഡാക്ടർ—ഇല്ല, വേഗം പറയണം.

പട്ടർ—ശാരദ എന്നൊരു പെണ്ണിനെ ഇവിടെനിന്നു ചികിത്സിക്കുന്നില്ലേ?

ഡാക്ടർ—ഉണ്ടു്. ഞാൻ ദീനത്തെപ്പററി ചിന്തിക്കുകയാണു്. അതു കുറെ വിഷമമേറിയതുതന്നെ. ചികിത്സ വേണ്ടുവോളം ഫലിക്കുന്നില്ല.

പട്ടർ—ഞങ്ങൾ പറയുന്നതിനെ കേൾക്കണം. ആ കുട്ടി നിമിത്തം എടത്തിലേക്കു വലിയ കുഴപ്പത്തിനിടയാകാൻ പോകുന്നു. ആ കുട്ടി ദീനത്തിൽനിന്നും രക്ഷപ്പെട്ടാൽ ഉടൻ എടത്തിലെ പേരിൽ അവകാശത്തിനു കേസുകൊടുക്കും. ആ സങ്കടത്തിനു നിവൃത്തിയുണ്ടാക്കിത്തരണം. ഇതു രൂപവുമുണ്ടു്; ഇനി ബാക്കി തന്നുകൊള്ളാം.

ഡാക്ടർ—സംഗതി എനിക്കു മനസ്സിലാകുന്നില്ല.

പട്ടർ—ഞാൻ തുറന്നുപറയാം. നിങ്ങൾ മരുന്നുകൊടുത്തയയ്ക്കുന്നതിൽ അല്പം ഭേദഗതി ചെയ്താൽ അവളുടെ ജീവിതം എളുപ്പം നഷ്ടപ്പെടുമല്ലോ. അപ്പോൾ എടത്തിലെ സുഖക്കേട് അവസാനിക്കും. ഇതു് സ്വീകരിച്ചുകൊണ്ടു ഞങ്ങളെ സഹായിക്കണം.

ഡാക്ടർ—ആ പെൺകുട്ടിയെ കൊല്ലാൻ വിഷം കൊടുക്കണമെന്നോ നിങ്ങൾ പറയുന്നതു്.

പട്ടർ—(സർപ്പദൃഷ്ടി ഇട്ടുകൊണ്ടു്) അതേ. അതുതന്നെ ചെയ്യണം.

ഡാക്ടർ—(വിറച്ചുകൊണ്ടു്) "വേണ്ട, വേണ്ട, എനിക്കു നിങ്ങളുടെ പവൻ വേണ്ട. ആ ദുഷ്കർമ്മം—മഹാപാപം ഞാൻ ചെയ്കയില്ല." ഇങ്ങനെ പറഞ്ഞുകൊണ്ടു ലേഡീഡാക്ടർ മേശപ്പുറത്തേക്കു നോക്കി. മേലക്കീഴു കൂട്ടിൽ ചിതറിക്കിടക്കുന്ന ആ പൊൻനാണയങ്ങൾ "മൂകമേയമാനതം" എന്ന വ്യാജേന "നോക്കൂ. ഞങ്ങളുടെ വില നിനക്കറിയാമോ? ഞങ്ങളോളം വലിപ്പമുള്ള വസ്തു ഇന്നു ലോകത്തിൽ ഉണ്ടോ. ഒരു നിമിഷം നീ ശ്രമിച്ചാൽ ഞങ്ങൾ നിനക്കധീനം. ഞങ്ങളുടെ ശോഭപോലെ നിന്റെ ഐശ്വര്യം വർദ്ധിക്കും. നീ ഞങ്ങളെ ഉപേക്ഷിക്കരുതു്. വേഗം ഞങ്ങളെ സ്വീകരിക്കുക" എന്നെല്ലാം അവളോടു പറയുന്നതായി അവൾക്കു തോന്നി.

അഹോ! ധനമേ! നീ മനുഷ്യരുടെ മനസ്സിനെ എങ്ങിനെയെല്ലാം മറയ്ക്കുന്നില്ല. മറിക്കുന്നില്ല. നീ ഒരാൾതന്നെ അധമന്മാരോടു ചേർന്നാൽ ചീത്തയായിട്ടും ഉത്തമന്മാരോടു ചേർന്നാൽ നേരെമറിച്ചു നല്ലതായിട്ടും തീരുന്നല്ലോ. "അർത്ഥം കിം ദുഃഖഭാജനം" എന്നും "സർവ്വേ ഗുണാഃ കാഞ്ചനമാശ്രയന്തി" എന്നും കവികൾ മറിച്ചും തിരിച്ചും നിന്നെ വർണ്ണിക്കുന്നതു് ഇവ മൂലമായിരിക്കുമല്ലോ. നീ നിമിഷനേരംകൊണ്ടു് ഒരിടത്തു ചിലരെ സൗഭാഗ്യമണിമാളികയുടെ മുകളിലത്തെ തട്ടിൽ പൊക്കി ഇരുത്തി ആനന്ദിപ്പിക്കയും അപ്പോൾ മറ്റൊരിടത്തു ചിലരെ കാലപാശത്തിനധീനരാക്കുകയും ചെയ്യുന്നവളല്ലോ. അഹോ! നിന്റെ പരമാർത്ഥവേഷം ആർക്കറിയാം.

അല്പനേരം ഇരുകൂട്ടരും മിണ്ടാതെനിന്നു. ആ നാണയങ്ങൾ നിമിഷത്തിനകം ആ ഡാക്ടരുടെ മനഃസ്ഥിതിയെ കുറച്ചു ഭേദപ്പെടുത്തി എന്നു പറയാം.

പട്ടർ—അങ്ങനെ പറയരുതു്; ഇതു സ്വീകരിക്കണം. പ്രയാസമുള്ള ജോലിയല്ല; അതു ചെയ്യേണ്ടതു ചെയ്താൽ വലിയ ഒരു സമ്പാദ്യം ഉണ്ടാകുകയും ചെയ്യും.

ഡാക്ടർ—(അയഞ്ഞ സ്വരത്തിൽ) നിരപരാധിയായ ഒരു സാധു പെൺകുട്ടിയെ മനസ്സറിഞ്ഞുകൊണ്ടു കൊല്ലുന്നതു പാപമല്ലേ സ്വാമി!

പട്ടർ—അല്ല. അവൾക്കു ദീനം കുറവില്ല. അവൾ എന്തായാലും മരിക്കും. ഉന്തിന്റെകൂടെ ഒരു തള്ളുകൂടെ അതു ചെയ്താൽ എളുപ്പമായി. ഇതുമൂലം അങ്ങെയ്ക്കു് ഒരു അപവാദമോ വൈഷ

മൃമോ വരികയില്ല. അല്പം പാപമുണ്ടെന്നു വിചാരിച്ചാൽതന്നെയും നിമിഷനേരംകൊണ്ടു കിട്ടുന്ന ഈ വലിയ തുകയിൽ ഒരു ചെറിയഭാഗം ചെലവുചെയ്താൽ അതു തീരുകയും ചെയ്യും. അതിനാൽ ഇതു സ്വീകരിച്ചു് ഞങ്ങളുടെ അപേക്ഷ സാധിച്ചു തരണം.

ലേഡീഡാക്ടർ ഉത്തരം ഒന്നും പറയാതെ നാലാറുനിമിഷം "ഭേത്താ ഫാലസ്ഥലം മൃദുകരതളിർകൊണ്ടു താങ്ങി" വിചാരമഗ്നയായി ഇരുന്നു. മഹാസൂത്രശാലിയായ പട്ടർ പവൻ മുറയ്ക്കു വാരിക്കൂട്ടുകയും നിരത്തുകയും എന്ന വ്യാജേന അതിന്റെ മോഹനസ്വനം ആ സ്ത്രീയുടെ ഉള്ളിൽ അടിച്ചു കയററിത്തുടങ്ങി.

ഡാക്ടർ—എന്നാലും എങ്ങിനെ സ്വാമി ഞാൻ ഇതു ചെയ്യുന്നതു്.

പട്ടർ—(കാര്യം പററി എന്ന സന്തോഷത്തോടെ) തക്കം പറഞ്ഞതു മതി. ഇതു് വാരിയെടുത്തു പെട്ടിയിൽ വയ്ക്കണം. ഞങ്ങളെ സന്തോഷിപ്പിച്ചു് അയയ്ക്കണം. ബാക്കി ഒരു നല്ല തുക കൂടെ മറെറന്നാൾ ഇവിടെ തരാം.

ഡാക്ടർ—ആകട്ടെ, നിങ്ങൾ പോവുക.

ആകട്ടെ എന്നു ലേഡീഡാക്ടർ പറഞ്ഞപ്പോഴേക്കു് അവർ സന്തോഷത്തോടെ പുറത്തു കടന്നു പതുക്കെ നടന്നുതുടങ്ങി. ആ സ്ത്രീ പവൻ വാരി പെട്ടിയിലിടുന്ന ശബ്ദം അവർക്കു കേൾക്കാമായിരുന്നു. ആ ധൂർത്തന്മാർ ഒട്ടുദൂരം നടന്നു് അല്പം അകലെയുള്ള ഒരു ആൽത്തറയിൽ ആസനമുറപ്പിച്ചു.

പട്ടർ—(പതുക്കെ) എന്താ നമ്പി! എന്റെ വിദ്യ പററിയില്ലേ?

നമ്പി—സ്വാമി എത്ര സമർത്ഥൻ! എന്നെക്കൊണ്ടു് ഇതൊന്നും സാധിക്കയില്ല.

പട്ടർ—ആറുപവൻ ചെലവു്—എടത്തിലെ കുറച്ചിൽ തന്മൂലം ഇന്നു തീരും. ഈ ലേഡീഡാക്ടരെ എനിക്കു മുമ്പുതന്നെ അറിയാം.

നമ്പി—വസൂചികമൂലം ശാരദ മരിച്ചുവെന്നേ ലോകർ പറയുകയുള്ളു. സ്വാമിയുടെ വിദ്യ നല്ലതുതന്നെ.

അവർ ഇങ്ങനെ പതുക്കെ പറയുന്നതിനിടയ്ക്കു വെയിലിന്റെ ചൂടുമൂലം തലയിൽ ഒരു മുണ്ടുമിട്ടു ചെറുപ്പക്കാരിയായ ഒരു സ്ത്രീ ആ വഴിയെ അലസയായി പൊയ്ക്കൊണ്ടിരുന്നു. ആറുപവൻ—എടത്തിലെ കുറച്ചിൽ—ലേഡീഡാക്ടർ—ശാരദ എന്ന ചില പദങ്ങളെല്ലാം ആ തരുണിയുടെ ശ്രദ്ധയിൽ പെട്ടു. അവൾ

ഗാഢമായി ചിന്തിച്ചുകൊണ്ടു വേഗം നടന്ന് ലേഡീഡാക്ടരുടെ വസതിയിൽ എത്തി. അപ്പോഠം ഡാക്ടർ സ്വന്തം ഡിസ്പെൻസറിയിൽ പോവാൻ ഒരുങ്ങുകയായിരുന്നു.

ഡാക്ടർ—എന്താണു വന്നതു്? എവിടെയാണു വീട്ടു്?

യുവതി—എടത്തിലെ അടുത്താണ് എന്റെ വീട്ട്. ഇപ്പോഠം ഇവിടെ വന്ന് അങ്ങയെ കണ്ടിട്ടു ഒന്നുരണ്ടുപേർ പോയില്ലേ. അവർ പറഞ്ഞയച്ചിട്ടാണ് ഞാൻ വന്നതു്.

ഡാക്ടർ—നിങ്ങഠം അവൎക്ക് എന്താകും? പേരെന്തു്?

യുവതി—പേർ ജാനകി എന്ന്. അവരിൽ കറുത്ത ആളിന്റെ ഭാൎയ്യയാണു ഞാൻ.

ഡാക്ടർ—എന്താ വിശേഷാൽ പറയാനുള്ളതു്.

യുവതി—അവർ പറഞ്ഞുപോയ കാൎയ്യം ഉടനെ അതുപോലെ ചെയ്യണമെന്ന് ഒന്നുകൂടി നിർബ്ബന്ധിക്കാൻ അവർ എന്നെ അയച്ചിരിക്കയാണ്. നമ്മഠം രണ്ടും സ്ത്രീകളല്ലേ? അപ്പോഠം ഞാൻകൂടി പറഞ്ഞാൽ നിങ്ങഠം ഉടനേ കേഠക്കുമെന്നാണ് അവരുടെ വിചാരം.

ഡാക്ടർ—(ശാന്തസ്വരത്തിൽ)ജാനകിഅമ്മേ! നൂറുപവൻ വലുതുതന്നെ. ഞാൻ അഞ്ചുവൎഷം ഉദ്യോഗം വഹിച്ചിട്ടും ഇത്രയും സമ്പാദ്യം എനിക്ക് ഉണ്ടായിട്ടില്ല. എന്നാലും ഈ കടുംകൈ എങ്ങിനെ ചെയ്യും?

യുവതി—അങ്ങനെയൊക്കെ വിചാരിച്ചാൽ അവസാനമുണ്ടോ. സധൈൎയ്യം ഉടനെ ഇതു ചെയ്യണം. അതിനു പ്രതിഫലമായി കനമുള്ള രണ്ടാഭരണം ഈ കൈകളിൽ ഞാൻനിമിത്തവും ശോഭിക്കും. തീൎച്ചതന്നെ.

ഡാക്ടർ—ആകട്ടെ. ജാനകിഅമ്മ പോകൂ. ഇപ്പോഠംതന്നെ കാൎയ്യം ശരിയാകുമെന്ന് അവരോടു പറയൂ. എനിക്ക് എന്റെ ഡിസ്പെൻസറിയിലേക്കു പോകാൻ നേരമായി.

വലിയ ആശ മുമ്പോട്ടു തള്ളിയും അല്പം ഭൂതദയ പിന്നോട്ടു വലിച്ചും ഡാക്ടർ ആസ്പത്രിയിൽ എത്തി. കുറച്ചു കഴിഞ്ഞപ്പോഠം ശാരദയുടെ ഭൃത്യൻ രാമുവും മരുന്നിനായി വന്നുചേൎന്നു. വലിയ കാൎയ്യത്തിൽ ഡാക്ടർ രാമുവിനെ ഒരു പ്രത്യേകമുറിയിലേക്കു വിളിച്ചു.

ഡാക്ടർ—ശാരദയുടെ ദീനം എങ്ങിനെ ഇരിക്കുന്നു.

രാമു—ഇന്ന് അല്പം കുറവെന്നു പറയാം.

ഡാക്ടർ—ആ കുറവാണ് വിശ്വസിക്കാൻ വഹിയാത്തതു്. ഞാൻ ഇതുവരെ ആ ദീനകാൎയ്യത്തെക്കുറിച്ച് ആലോചിക്കയായി

രുന്നു. ഇങ്ങനെ ഒരു സുഖക്കേട് ഞാൻ കണ്ടിട്ടില്ല, കൂടെക്കൂടെ ഒരു പരിഭ്രമം ഉണ്ടാകാറുണ്ട്. ഇല്ലേ രാമു?

രാമു—ഉണ്ട്. അങ്ങിനെയുണ്ട്.

ഡാക്ടർ—അതു ശ്വാസവികാരമല്ലേ എന്നാണ് എനിക്കു സംശയം.

രാമു—അയ്യോ! ഈശ്വരാ! ശ്വാസവികാരമോ? അവിടുന്നു കഴിയുന്നതു ശ്രമിക്കണം. ഉടനെ വരണം. നല്ലമരുന്നു വേറെ തരണം.

ഡാക്ടർ—വേറെ ഒരു മരുന്നുകൂടി തരാം. കുപ്പി ചെറിയതു് ഒന്നു വേണമല്ലോ. ഞാൻ അങ്ങോട്ടുവരുന്നതുകൊണ്ടു വലിയ പ്രയോജനമൊന്നുമില്ല. പക്ഷെ ഈ മരുന്നു ഫലിച്ചേക്കും.

രാമു—കുപ്പി ഞാൻ വാങ്ങിക്കൊണ്ടുവരാം.

ഡാക്ടർ—“വേണ്ട. ഞാൻ ഒരു കുപ്പി തരാം. ഉടനെ ഇവിടെ എത്തിക്കണം. ഈ മരുന്നു മുഴുവൻ വേഗം ഒരു പ്രാവശ്യമായി കൊടുക്കണം. വളരെ വിശേഷപ്പെട്ടതാണ്. കുപ്പി ഏതുവിധവും അരമണിക്കൂറിനകം കൊടുത്തയയ്ക്കണം. മറ്റൊരാളിന്റെ വകയാണിതു്. എന്നാൽ പോവുക” എന്നു പറഞ്ഞു മരുന്നു രാമുവിനെ ഏല്പിച്ചു. ഉടനെ പത്തുരൂപാ രാമു അവർക്കു കൊടുത്തു. അതു് അവർ വാങ്ങി മേശയിൽ ഇട്ടു. അഹോ ദുരാശേ! നിന്റെ വലിപ്പം ആലോചിച്ചാൽ ഹിമവാൻപർവ്വതം എത്ര ചെറുതാണ്.

ശാരദയുടെ സുഖക്കേടു പറയത്തക്കവണ്ണം കുറയുന്നില്ല. ഇപ്പോഴും ഛർദ്ദിയും ഒഴിച്ചിലും കൂടക്കൂടെയുണ്ട്. അവളെ ശുശ്രൂഷിക്കാൻ ബദ്ധകങ്കണനായ ശങ്കരമേനവൻ വേദനയുള്ള കൈകാലുകൾ തടവിക്കൊണ്ടു കട്ടിലിൽതന്നെ ഇരിക്കുന്നു. നേത്രരോഗംമൂലം അവശനായ രാമൻമേനവൻ കണ്ണീർ വാർത്തുകൊണ്ടു് അവളുടെ സമീപം വേറൊരു കട്ടിലിൽ ഇരിക്കയാണ്. അയൽവാസികൾ ഭയംമൂലം കയറിവരികപോലും ചെയ്യാറില്ല. ഗൌരിക്കുട്ടിയും മാതാവും സദാ സഹായമുണ്ട്. രാമവർമ്മൻതിരുമുല്പാടും ഭേനൻനായരും കൂടക്കൂടെ അന്വേഷിക്കാതിരിക്കുന്നില്ല. ശാരദയുടെ ദയനീയമായ നോട്ടവും പ്രാണവേദനമൂലം കാണിക്കുന്ന ഭാവഭേദങ്ങളും ശങ്കരമേനവന്റെ ഹൃദയത്തെ വെണ്ണീറാക്കിത്തീർത്തിട്ടുണ്ടെന്നുപറയാം.

കുറച്ചു കഴിഞ്ഞപ്പോൾ തന്റെ പിറന്നാളാകയാൽ ക്ഷേത്രത്തിലേക്കു പോയിരുന്ന ഗൌരിക്കുട്ടിയും പിന്നാലെ മരുന്നിനുപോയിരുന്ന ഭൃത്യൻ രാമുവും എത്തി.

ഗൗരി—(രാമുവിനോട്ടു്) എന്താ രാമു! ഇന്നു മരുന്നു മാറിയാണു തന്നതു്. അല്ലേ?

രാമു—അതെ—അതെ. മരുന്നു മാറിത്തന്നു. വിശേഷമായ മരുന്നു് ആണെന്നും ഇതു് ഒരു പ്രാവശ്യമായി ഉടനെ കൊടുക്കണമെന്നും ഡാക്ടർ പറഞ്ഞു.

ഗൗരി—(മരുന്നു വാങ്ങിനോക്കിയിട്ടു്) ശരി, വിശേഷമായ മരുന്നുതന്നെ. ഇതു കുടിച്ചാൽ ഉടൻ ഭേദമാകും.

ശ-മേ—എന്നാൽ ഗൗരിക്കുട്ടിതന്നെ വേഗം അങ്ങോട്ടു കൊടുത്തേക്കു.

ഗൗരി—ഈ മരുന്നു കൊടുത്താൽ പിന്നെ ഈ ജീവിതത്തിൽ ശാരദയ്ക്കു് ഒരു സുഖക്കേടും ഉണ്ടാകുകയില്ല.

ശ-മേ—ഗൗരിക്കുട്ടി പറയുന്നതിന്റെ അർത്ഥം എന്താണു്.

ഗൗരി—"അർത്ഥം പറകയല്ല; കാണിക്കാം" എന്നു പറഞ്ഞു് അല്പം ചോറുകൊണ്ടുവന്നു് അതിൽ അഞ്ചാറുതുള്ളി മരുന്നൊഴിച്ചു് അടുത്തുകിടന്നിരുന്ന ഒരു പട്ടിക്കു കൊടുത്തു. മൂന്നുനാലു മിനിട്ടു കഴിഞ്ഞപ്പോൾ ആ പട്ടി കൈകാലുകൾ ഇട്ടടിച്ചു മരിച്ചു. അല്പംകൂടി കഴിഞ്ഞപ്പോൾ വെളുത്ത പട്ടി നീലവർണ്ണമായും തീർന്നു.

മേനവൻ—(ആശ്ചര്യത്തോടെ) ഇതെന്തു ഗൗരിക്കുട്ടി! പട്ടി ചത്തുപോയല്ലോ. ഈ മരുന്നു വിഷമാണോ?

ഗൗരി—എന്താ! അങ്ങുതന്നെ ആലോചിച്ചു പറയൂ.

ശ-മേ—അതെ. ഇതു ഭയങ്കരമായ വിഷംതന്നെ. അയ്യോ ശാരദയെ കൊന്നാൽ അവൾക്കു് എന്താണു സാദ്ധ്യം?

ഗൗരി—രൂപവൻ പെട്ടിയിലായി.

ശ-മേ—ആരു കൊടുത്തു? എവിടത്തിൽ നിന്നു് അല്ലേ? ശാരദയെ നശിപ്പിക്കാൻ എന്തെല്ലാം മാർഗ്ഗം അവർ നോക്കുന്നു. ഈശ്വരാ! കാർക്കശ്യത്തിനും ഒരതിരുവേണ്ടേ എന്നോർത്തിട്ടു് എന്റെ തലയ്ക്കു പെരുപ്പുകയറുന്നു. ഭദ്രേ! ഭവതിക്കു ദിവ്യദൃഷ്ടിയുണ്ടോ?

ഗൗരി—ഉണ്ടു്. ഞാൻ സാക്ഷാൽ ഗൗരിയല്ലേ? സംഭാഷണം ദീർഘിപ്പിക്കാനുള്ള അവസരം ഇപ്പോഴല്ല. വേഗം വേറെ ഡാക്ടരെ വരുത്തി ചികിത്സ ആരംഭിക്കണം.

ശ-മേ—അങ്ങിനെതന്നെ. ഈ വിവരം ശാരദയെ ഇപ്പോൾ അറിയിക്കരുതു്. രാമൻമേനവനെ മാത്രം കാര്യം ധരിപ്പിക്കണം. ഗൗരിക്കുട്ടി മുറിയിലേക്കുചെല്ലുക. ഞാൻ വേറെ ഡാക്ടരെ അന്വേഷിക്കട്ടെ.

ഗൗരി—അങ്ങിനെതന്നെ.

ശങ്കരമേനവൻ പക്ഷിവേഗത്തിൽ പറന്നുപോയി. അവിടെ കുറെ അകലെ പ്രൈവറ്റു് പ്രാക്റ്റീസ് നടത്തിവന്ന വിദഗ്ദ്ധനും വിശ്വസ്തനും സമർത്ഥനും ദയാലുവുമായ ഡാക്ടർ കേശവൻനമ്പിയാരെ വരുത്തി ചികിത്സ ആരംഭിച്ചു. ആ നിമിഷംമുതൽ ശാരദയുടെ രോഗത്തിനു ശരിയായ കുറവു കണ്ടുതുടങ്ങി.

അടുത്ത ദിവസംതന്നെ ഗൗരിക്കുട്ടിയുടെ അഭിപ്രായാനുസരണം ലേഡീഡാക്ടർ കൊടുത്ത "വിശേഷമായ മരുന്നു" ഒരു ഹർജിയോടുകൂടി ശങ്കരമേനവൻ പോലീസ് സൂപ്രണ്ടിന്റെ അടുക്കൽ ഹാജരാക്കി. പത്തുപന്ത്രണ്ടു മണിക്കൂർ കഴിഞ്ഞപ്പോൾ ലേഡീഡാക്ടരെ ആ യുവതി പറഞ്ഞതുപോലെ "രണ്ടുകൈക്കും ഘനമുള്ള ആഭരണ"ങ്ങൾ അണിയിച്ചു പോലീസുകാർ റോഡിൽക്കൂടി കൊണ്ടുപോകുന്നതു ബഹുജനങ്ങൾക്കു കാണുമാറായി.

നാലഞ്ചുദിവസംകൊണ്ടു ശാരദയുടെ സുഖക്കേടു വളരെ കുറഞ്ഞു. ആ സുമുഖി സുഖം പ്രാപിച്ചുവരുന്ന ഓരോ നിമിഷവും ശങ്കരമേനവനു ചാരിതാർത്ഥ്യജനകമായിരുന്നു.

ശാരദ വലിയ വേദന അനുഭവിച്ചുകൊണ്ടിരുന്നപ്പോൾ ആ ദയാശീലനു് ആ സുകുമാരിയോടു തോന്നിയിരുന്ന അപാരമായ അനുകമ്പ ഇപ്പോൾ വിധം ഒന്നുമാറി പ്രേമരൂപത്തിലായിരിക്കുന്നു. ശങ്കരമേനവൻ സൽബുദ്ധിയും വിവേകവും നല്ല തന്റേടവും ഉള്ള ഒരു യുവാവാണു്. തനിക്കു ശാരദയിൽ അനുരാഗാങ്കുരമുണ്ടാകുന്നു എന്നു ബോദ്ധ്യമായ ഉടനെ ആ വിചാരം ഇല്ലാതാക്കുവാൻ അദ്ദേഹം കഴിയുന്നതു ശ്രമിച്ചു. പക്ഷെ ആ ശ്രമം അത്യധികം വർദ്ധിക്കയാണുണ്ടായതു്.

ആലോചിച്ചു നോക്കിയാൽ തുച്ഛമാണെങ്കിലും ശങ്കരമേനവന്റെ പ്രണയം കൂടുതൽ വർദ്ധിക്കുവാൻ ആ അവസരത്തിൽ ഒരു വിശേഷസംഗതിയുണ്ടായി. ശാരദയുടെ കാലിലുള്ള വേദന വിട്ടുമാറാതിരുന്നതിനാൽ ചില അങ്ങാടിമരുന്നുകൾ അരച്ചു മുരിങ്ങത്തൊലിനീരിൽ തിളപ്പിച്ചു് ഇടണമെന്നു് ആയുർവ്വേദത്തിൽകൂടി വിദഗ്ദ്ധനായ ഡാക്ടർ നമ്പ്യാർ പറഞ്ഞയച്ചിരുന്നു. മേനവൻ ആ ഔഷധം പാകംചെയ്യുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു്, നേരം പന്ത്രണ്ടുമണിയോളം ആയിട്ടും ആഹാരകാര്യം ആ പ്രേമമൂർത്തിക്കു ചിന്താവിഷയമേ ആയില്ല. അതു ശാരദ മനസ്സിലാക്കി.

ശാരദ—ശങ്കരച്ചേട്ടൻ (അവൾ അങ്ങിനെയാണു മേനവനെ വിളിക്കുന്നതു്), ഇന്നു് ആഹാരം എന്തുകഴിച്ചു?

മേന—ഒന്നും കഴിച്ചില്ല. ഈ മരുന്നു് ഇതാ പാകമാകാറായി. ഇതു ശാരദയുടെ കാലിൽ പുരട്ടിയശേഷം ഞാൻ ആഹാരം കഴിച്ചുകൊള്ളാം.

ശാരദ—വേണ്ട. ആഹാരം കഴിക്കണം, ഇപ്പോൾതന്നെ എനിക്കുവേണ്ടിയുള്ള ബദ്ധപ്പാടുമൂലം അങ്ങു വളരെ ക്ഷീണിച്ചിരിക്കുന്നു. ഇനിയും അതു വർദ്ധിപ്പിക്കുന്നതു ശരിയല്ല.

"എടാ രാമു! കാപ്പിയും പലഹാരവും ഇവിടെ കൊണ്ടുവാ" എന്നു് ആ ശീലവതി വിളിച്ചുപറഞ്ഞു. "വേണ്ട ഞാൻ അങ്ങോട്ടുപൊയ്ക്കൊള്ളാ"മെന്നു പറഞ്ഞു മേനവൻ അടുക്കളമുറിയിലേക്കു പോയി. ശാരദയുടെ ഈ ഹൃദയപ്രകടനം മേനവന്റെ മനസ്സിനെ കുറേക്കൂടി ഇളക്കിമറിച്ചു. "ശാരദയ്ക്കു് എന്നോടു നിഷ്കളങ്കമായ സ്നേഹമുണ്ടു്. അഥവാ പ്രണയംതന്നെ ഉണ്ടായിരിക്കാമോ? അങ്ങിനെയെങ്കിൽ ഞാൻ മഹാഭാഗ്യവാൻതന്നെ! അതിനുതക്കതായ പൂർവ്വപുണ്യം എനിക്കുണ്ടോ" എന്നിങ്ങനെയുള്ള ചിന്തകൾ മേനവനിൽ കടന്നുകൂടി. പിന്നീടു് ഓരോ അവസരത്തിലുമുള്ള പെരുമാറ്റങ്ങൾ മേനവന്റെ അനുരാഗത്തെ അനുക്രമം വർദ്ധിപ്പിച്ചുകൊണ്ടുതന്നെയിരുന്നു. പക്ഷെ അവളുടെ മനോഗതി ലേശമെങ്കിലും അറിയുവാൻ ആ യുവാവിനു കഴിഞ്ഞിരുന്നില്ല.

കുറച്ചുദിവസങ്ങൾകൂടി കഴിഞ്ഞപ്പോഴേക്കു ശാരദയുടെ സുഖക്കേടു നല്ലവണ്ണം ഭേദമായി. അപ്പോൾ ആ സുകുമാരി, വാടിയശേഷം പുതുമഴയിൽ തഴച്ചുവരുന്ന മുല്ലവല്ലിപോലെ ശോഭിച്ചു.

ഒരു ദിവസം ഗൌരിക്കുട്ടി പടിക്കൽനിന്നു വരുന്നതുകണ്ടു ശാരദ ഇങ്ങനെ പറഞ്ഞു.

ശാരദ—(സസ്മിതം) ഹേ! ജാനകിഅമ്മേ! ഇങ്ങോട്ടു വേഗം നടന്നുവരു.

ഗൌരി—ജാനകിഅമ്മ എവിടെ?

ശാരദ—ജ്യേഷ്ഠത്തിയുടെ പേരു മാറിയതു മറന്നുപോയോ?

ഗൌരി—(പുഞ്ചിരിയോടെ) ഓഹോ! എന്നെ കളിയാക്കുകയാണോ? ഞാൻ ഓർത്തില്ല.

ശാരദ—ജ്യേഷ്ഠത്തി എനിക്കുവേണ്ടി ആ ദുഷ്ടൻ നായിയുടെ ഭാര്യാസ്ഥാനംകൂടി അഭിനയിച്ചുവല്ലോ.

ഗൌരി—എന്റെ അനുജത്തിക്കുവേണ്ടി ഇതിലധികവും ഞാൻ ചെയ്യുമല്ലോ.

ശാരദ—(ഗൌരിക്കുട്ടിയെ ആലിംഗനം ചെയ്തിട്ടു്) ഇതു

ഞങ്ങളുടെ ധർമ്മദൈവമല്ലേ. എന്റെ ജ്യേഷ്ഠത്തി അന്ന് അതിലേ പോയില്ലായിരുന്നെങ്കിൽ ... ......

ഗൗരി—അതിൽ എന്നെ സ്തുതിക്കാനൊന്നുമില്ല. ഈശ്വരൻ ഞാൻവഴിയായി നിന്നെ രക്ഷിച്ചുവെന്നേയുള്ളൂ.

ശാരദ—ആ ഖഡ്ഗധാരികളുടെ അടുത്തുചെന്ന് ആ സൂത്രമെല്ലാം പറഞ്ഞു രഹസ്യമെല്ലാം മനസ്സിലാക്കാൻ ജ്യേഷ്ഠത്തിയെക്കൊണ്ടല്ലാതെ സാധിക്കയില്ല.

ഗൗരി—സമയമറിഞ്ഞു പെരുമാറേണ്ടേ?

ശാരദ—ഈശ്വരാ! ഇങ്ങനെ ദുഷ്ടത ചെയ്യാനും ചെയ്യിക്കാനും മനുഷ്യന് ഉറപ്പുവന്നല്ലോ.

ഗൗരി—ഇല്ല അനുജത്തി! ഭയപ്പെടാനൊന്നുമില്ല. ദുഷ്ടന്മാർ എന്തും ചെയ്തുകൊള്ളട്ടെ.

"അരക്ഷിതം തിഷ്ഠതി ദൈവരക്ഷിതം
സുരക്ഷിതം ദൈവഹതം വിനശ്യതി."

ഈശ്വരനെത്തന്നെ ഭക്തിപൂർവ്വം ഭജിച്ചാലും. ശത്രുക്കളുടെ ദുഷ്കർമ്മങ്ങൾ നമുക്ക ഫലിക്കയില്ല, നിശ്ചയം.

---

## അദ്ധ്യായം ൨൩.

---

രാമൻമേനവന്റെ സ്വഭാവക്കേട് ഭേദമാകാത്തതിനെപ്പററിയും ശാരദയ്ക്ക് അഭിചാരിതമായി സ്വഭാവക്കേട് പിടിപെട്ടതിനെക്കുറിച്ചും ആളുകൾ പലവിധത്തിൽ സംസാരിച്ചുതുടങ്ങി. എടത്തിൽനിന്നും അറുകൊലയെ വിട്ടിട്ടുണ്ട്; അഭിചാരം ചെയ്തിട്ടുണ്ട്; മലയ്ക്കു നേർച്ചനേർന്നിട്ടുണ്ട്. ഇതിന്റെ എല്ലാം ഉപദ്രവംമൂലമാണ് ഈ സ്വഭാവക്കേടുകൾ എന്നെല്ലാമായി സാധാരണ വർത്തമാനങ്ങൾ ഇവ ശാരദയും രാമൻമേനവനും ശങ്കരമേനവനും കേട്ടവെങ്കിലും ദേശസഞ്ചാരംകൊണ്ടും ചിത്തസംസ്കാരംകൊണ്ടും പരിഷ്കൃതാശയരായ അവർ അതിനെ ലേശം വക വച്ചില്ല. എന്നാൽ കടുത്ത യാഥാസ്ഥിതികനും അന്ധവിശ്വാസിയും ആയ രാമവർമ്മൻതിരുമുല്പാടാകട്ടെ അവ സകലതും അതുപോലെപോരാ, പത്തിരട്ടി കൂടുതലായി വിശ്വസിക്കയും, ഉടനെ ചാത്തുപ്പണിക്കരെ വരുത്തി കാരണം നോക്കിക്കണമെന്ന് രാമൻമേനവനോട് പലകുറി നിർബ്ബന്ധിക്കുകയും ചെയ്തു. അവർ അതിൽ ഉത്സാഹമുള്ളവരല്ലെന്നുവന്നപ്പോൾ തിരുമുല്പാടുതന്നെ

പണിക്കരെ വരുത്തുവാൻ തീരുമാനിക്കയും വേഗം തന്റെ ഭൃത്യനെ പറഞ്ഞയയ്ക്കയും ചെയ്തു. തങ്ങളുടെ ഉററബന്ധുവായ അദ്ദേഹത്തോടു് രാമൻമേനവനും ശാരദയും ഏതഭിപ്രായം പ്രകടമായി പുറപ്പെടുവിച്ചുമില്ല. ഭൃത്യൻ ചാത്തുപ്പണിക്കരുടെ ഗൃഹത്തിൽ എത്തി വേഗം വരുവാൻ തിരുമുല്പാടു കല്പിച്ചിരിക്കുന്നതായി പറഞ്ഞു.

ചാത്തുപ്പണിക്കർ—പ്രശ്നം ആൎക്കുവേണ്ടിയാണു്?

ഭൃത്യൻ—തിരുമനസ്സിലേയ്ക്കല്ല. അവിടെ ഒരു മേനോനും മകൾ ശാരദ എന്നൊരു പെണ്ണും താമസിക്കുന്നില്ലേ! അവരുടെ ആവശ്യത്തിന്നാണെന്നു കേട്ടു്.

പണിക്കർ—വിശേഷാൽ കാരണം നിങ്ങളൊക്കെ അറിയാതിരിക്കയില്ലല്ലോ?

ഭൃത്യൻ—രാമൻമേനവൻ രണ്ടുവൎഷമായി കണ്ണിൽ ദീനമായി കിടപ്പിലാണു്. മകൾക്കും കഴിഞ്ഞമാസത്തിൽ തലതട്ടി വന്നു. ഇന്നും ക്ഷീണം വിട്ടുമാറിയിട്ടില്ല.

പണിക്കർ—കാരണമെന്താണെന്നാണു വൎത്തമാനം?

ഭൃത്യൻ—പൂഞ്ചോലക്കര എടത്തിലെ വലിയച്ചൻ മാരണമോ അറുകൊലയോ ഒക്കെ അയച്ചിട്ടുണ്ടുപോലും. ഇതൊന്നും ഞാൻ പറഞ്ഞതായി ശങ്കിക്കല്ലേ! തിരുമേനി എന്നെ കൊല്ലും.

പണിക്കർ—എനിക്കു് അതൊക്കെ പറയാതെതന്നെ അറിയാം. വൃഥാ ചോദിച്ചുവെന്നേ ഉള്ളൂ. ഞാൻ പനിയായി കിടപ്പാണു്. ഇന്നു വരുവാൻ ഒരു നിവൃത്തിയുമില്ല. എന്റെ അളിയൻ മാത്തു ഇന്നിവിടെ വന്നിട്ടുണ്ടു്. അവൻ വളരെ മിടുക്കനാണു്. അവനെക്കൂടെ അയയ്ക്കാം. തിരുമേനിയോടു വിവരം പറയണം.

ഭൃത്യൻ—ഓഹോ! വേഗമാകട്ടെ.

ചാത്തുപ്പണിക്കർ മാത്തുപ്പണിക്കരെ വിളിച്ചു രഹസ്യമായി ചിലതെല്ലാം സംസാരിച്ചിട്ടു് ഭൃത്യന്റെകൂടെ അയച്ചു. രണ്ടു പേരും രാമൻമേനവന്റെ വസതിയിൽ എത്തി. ഭൃത്യൻ ചാത്തുപ്പണിക്കർ വരാത്തതിന്റെ കാരണവും മാത്തുപ്പണിക്കർ വളരെ കേമനാണെന്നുള്ള വിവരവും തിരുമുല്പാടിനെ അറിയിച്ചു. മാത്തുപ്പണിക്കർ തിരുമുല്പാടു തുടങ്ങിയവരെ എല്ലാം താണുതൊഴുതു.

ഈ മാത്തുപ്പണിക്കരെക്കുറിച്ചു് അല്പം മാന്യവായനക്കാരെ അറിയിക്കേണ്ടതു് അത്യാവശ്യമായിരിക്കുന്നു. ആൾ അതിസുന്ദരനും യോഗ്യനുംതന്നെ. ഒരിരുപത്താറുവയസ്സു പ്രായം കാണും. സ്വഗൃഹം ഉദയന്തളിയിൽനിന്നു് പത്തുപന്ത്രണ്ടു മൈൽ കിഴക്കാണു്. രക്ഷകൎത്താക്കൾ ബാല്യത്തിൽ ഇയാളെ സംസ്കൃതം

പഠിപ്പിക്കാൻ കളരിയിലേക്കു് അയച്ചു. കളരിയിൽ ചെന്നിട്ടു് അധികസമയവും അക്ഷരശ്ലോകം ചൊല്ലുന്നതിനാണു് ആ ശിഷ്യൻ വിനിയോഗിച്ചതു്. അതിൽ പണിക്കർ അതിവൈദഗ്ദ്ധ്യം സമ്പാദിച്ചു. അമരകോശത്തിൽ അങ്ങുമിങ്ങും കുറെ വരികളും ചില കാവ്യങ്ങളിൽ നിന്നും കുറെ ശ്ലോകങ്ങളും പഠിച്ചില്ലെന്നുമില്ല. അവിടെനിന്നും ജ്യോതിഷം, വൈദ്യം മുതലായവ പഠിക്കാൻ പണിക്കർ വേറൊരു ഗുരുനികടത്തിൽ അയയ്ക്കപ്പെട്ടു. അവിടെയും നമ്മുടെ ബാലൻ അക്ഷരശ്ലോകം ചൊല്ലുന്നതിൽതന്നെ അധികസമയവും വിനിയോഗിച്ചു. വേണ്ടവ യാതൊന്നും പഠിച്ചില്ലതന്നെ. യൗവനത്തിലേക്കു കടന്ന പണിക്കർ പലമാതിരി ധൂർത്തനായുംതീർന്നു. വിവരമറിഞ്ഞ പിതാവു് മകനെ വീട്ടിൽനിന്നും ആട്ടിയോടിച്ചു. പണിക്കർ ഉടനെ കുറെ ദൂരെയുള്ള ഒരു അമ്മാവന്റെകൂടെ താമസമായി. ആ പണിക്കർ നല്ല ജ്യോതിശ്ശാസ്ത്രജ്ഞനും മാന്ത്രികനും ആയിരുന്നു. മാതുലന്റെകൂടെ ദീർഘനാൾ നടന്നു പ്രശ്നത്തിന്റെയും മന്ത്രവാദത്തിന്റെയും സമ്പ്രദായങ്ങൾമാത്രം കണ്ടു മനസ്സിലാക്കി. ശാസ്ത്രം പഠിച്ചില്ലതാനും. അങ്ങിനെ കഴിയുന്ന കാലത്തു് ആ മാതുലന്റെ മകളായ ഒരു തരുണിയെ വശീകരിക്കാൻ ചില പണികൾ തുടങ്ങിയതിനാൽ അവിടെനിന്നു് ഓടേണ്ടിവന്നു. ആഹാരത്തിനു വിഷമിച്ചുതുടങ്ങിയപ്പോൾ കൈവശമുള്ള കവിടിസ്സഞ്ചിയുമായി കുഗ്രാമത്തിൽ കടന്നു പ്രശ്നം, മന്ത്രവാദം മുതലായവ നടത്തിത്തുടങ്ങി. വിദ്വാൻ ഹോരാശാസ്ത്രം കണ്ടിട്ടേയില്ല. ഏതാണ്ടു നാലഞ്ചുപദ്യം കേട്ടുപഠിച്ചിട്ടുണ്ടു്. ധാരാളം മറ്റു പദ്യങ്ങൾ കാണാതെ പഠിച്ചതിനാലോ എന്തോ കവിത കുറച്ചു എഴുതും.. പ്രമാണം കേൾപ്പിക്കേണ്ടിവരുന്ന ഘട്ടങ്ങളിൽ ഉടനെ പദ്യം നിർമ്മിച്ചു ചൊല്ലും. അല്ലെങ്കിൽ ചില പദ്യങ്ങളുടെ പാദങ്ങളിൽ സ്വന്തം കവിത ചെലുത്തും. മറ്റു ചിലപ്പോൾ പദ്യങ്ങൾക്ക തന്റെ ആവശ്യമനുസരിച്ചു വ്യാഖ്യാനം കല്പിച്ചു് മല്ലിനാഥനേയും അധഃകരിക്കും. കണിയാർ പദച്ഛേദം ചെയ്യാനും അർത്ഥംപറവാനും ഒരുങ്ങുമ്പോൾ പാണിനിയുംമറ്റും ഓടിയൊളിക്കും. ഇതാണു സമ്പ്രദായം.

വാക്കിനു നല്ല സാമർത്ഥ്യമുണ്ടു്. മൊട്ടും സൂത്രവുമെല്ലാം മാതുപ്പണിക്കരുടെ അടുക്കൽനിന്നും പോയതേയുള്ളൂ. സുന്ദരികളായ സ്ത്രീകളെ കണ്ടാൽ പണിക്കർ അത്യധികം നിഗളിച്ചുകഴിയും. തന്നോളം കേമന്മാർ വേറെ ഇല്ലെന്നാണു വിദ്വാന്റെ ഭാവം. ചാത്തുപ്പണിക്കർ പഠിച്ചു ഒരു കള്ളനാണെങ്കിൽ ഈ മാതുപ്പണിക്കർ പഠിക്കാത്ത മഹാകള്ളനാണെന്നു് തീർച്ചപറയാം.

പണിക്കരുടെ വരവുകണ്ട ഉടൻ പ്രശ്നം സൗകര്യത്തിനു കേൾക്കുന്നതിനു തിരുമുല്പാട്ട് കിഴക്കുവശത്തുള്ള പൂമുഖത്ത് ഒരു പുല്പായിൽ ആസനസ്ഥനായി. കുണ്ടൻമേനവനും ശങ്കരമേനവനും അടുത്തു നിലകൊള്ളുന്നു. ചില ഭൃത്യന്മാർ ദൂരെയും നില്പുണ്ട്. വടക്കുവശത്തുള്ള അടുക്കളയുടെ അടുത്ത മുറിയിൽ ഒരു ജനാലിന്നടുത്തുകിടക്കുന്ന കട്ടിലിൽ ശാരദയും ഗൗരിക്കുട്ടിയും സ്ഥാനംപിടിച്ചു. ജനാലിൽക്കൂടി ഇവരെ മററുള്ളവർക്കും മററുള്ളവരെ ഇവർക്കും നല്ലവണ്ണം കാണാം. പണിക്കർ മുററത്തുവന്നു തിരുമുല്പാട്ടു തുടങ്ങിയവരേയും ശാരദ, ഗൗരിക്കുട്ടി ഇവരേയും തൊഴുതു് "നല്ലവണ്ണം വരട്ടെ! നല്ലവണ്ണം വരട്ടെ" എന്നു രണ്ടാവർത്തി പറഞ്ഞു. "അയ്യോ ഞങ്ങൾക്കു നല്ലവണ്ണം വരേണമോ" എന്നു ശാരദ പതുക്കെ പറയാതെയുമിരുന്നില്ല. പ്രാരംഭസംഭാഷണങ്ങൾ കഴിഞ്ഞു. "എന്നാൽ ഇനി പ്രശ്നം ആരംഭിക്കയല്ലേ! ഞങ്ങൾ യാതൊന്നും പറകയില്ല. പ്രശ്നത്തിന്റെ ഉദ്ദേശവും ഒക്കെ പണിക്കർ തന്നെ പറയണം." എന്നു തിരുമുല്പാടിന്റെ അരുളപ്പാടുകൾക്കു "അടിയൻ! അടിയൻ! സകലതും അടിയൻ വിടകൊള്ളാം. ഒന്നും കല്പിക്കണമെന്നില്ല. അതു് അടിയനു് ഇഷ്ടവുമല്ല" എന്നു പണിക്കർ മറുപടി പറഞ്ഞുകൊണ്ടു് ഒരു പലകയിൽ ഇരുന്നു. മുൻപിൽ ഒരു പലകയിട്ടു് അതിൽ കവിടിയും കുടഞ്ഞിട്ടു് എല്ലാവരേയും നോക്കി വീണ്ടും തൊഴുതു. കട്ടിലിൽ ഇരിക്കുന്ന ആ സൗന്ദര്യധാമങ്ങളെ കണ്ടപ്പോൾ പണിക്കർ വല്ലാതെ ഒന്നിളകി. കവിടി കുടഞ്ഞിട്ടശേഷം അതിൽ കഷണങ്ങളായവ തിരഞ്ഞെടുത്തു് ഓരോ സ്ഥാനങ്ങളിൽ നിക്ഷേപിച്ചിട്ടു് കവിടിതൊട്ടു വന്ദിച്ചു. ആദ്യചടങ്ങുകളായി കണ്ണു പകുതി അടച്ചു് ആ സ്ഫടിക ഗുളികകളെ പതുക്കെ തലോടിക്കൊണ്ടു ജപിച്ചുതുടങ്ങി.

"പണിക്കർക്കു് സംസ്കൃതം വശമല്ല. അതിനാൽ അബദ്ധം ധാരാളം പറയും. ശാരദ, ഗൗരിക്കുട്ടി, ശങ്കരമേനവൻ മുതലായവർ സംസ്കൃതജ്ഞാനമുള്ളവരാണെന്നു് അയാൾക്കു് അറിഞ്ഞുകൂടാ. തിരുമുല്പാട്ടു് ഈ മാതിരി കാര്യങ്ങളിൽ അജ്ഞനെന്നു് മാളുപ്പണിക്കർ ചാത്തുപ്പണിക്കരിൽനിന്നും ധരിച്ചിട്ടുണ്ടു്." ഈ വിവരങ്ങൾ വായനക്കാർ ഓർമ്മിച്ചിരിക്കണമെന്നപേക്ഷ.

ഹരിഃ ശ്രീഃ ഗണപതയേനമഃ. ശ്രീഃ ഗുരവേനമഃ അവിഘ്നമസ്തു.

"മൂർത്തിത്വേചപരികല്പിതശ്ശശഭൃതാ പത്മാപുനർജ്ജന്മനാം
ആത്മേത്യാത്മവിദാം ക്രതുശ്ച യജനാം-ഭർത്താ—മരജ്യോതിഷാം.

ലോകാനാം പ്രളയോത്ഭവസ്ഥിതിവിധൗയാനേകധാ യശ്രുതഃ
വാചം നസ്സദദാതു പങ്കജകിരണസ്ത്രൈലോകദീപോരവിഃ"

"ഗുരുഭ്യശ്ച ഗ്രഹേഭ്യശ്ച മയാബദ്ധോയമഞ്ജലിഃ
പ്രസന്നമനസസ്തേപി സത്യം കുർവ്വന്തു ഭാരതിം"

പാതുംനഃ പ്രഥമഃ വ്യവസ്യതിജലം യുഷ്മാസ്വപീതേഷ്വയാ
നാദത്തേ പ്രിയമണ്ഡനാപി ഭവതാം സ്നേഹേന യാ പല്ലവം
ആദ്യേ വഃ കുസുമപ്രസൂതിസമയേ യസ്യാ ഭവത്യുത്സവഃ
സേയം യാതി ശകുന്തളാ പതിഗൃഹം (ഉറച്ച്) സർവ്വൈരനുജ്ഞായതാം.

ശാരദ—ജ്യേഷ്ഠത്തി! പണിക്കർ ശാകുന്തളവും മററും ഉരുവിടാൻ തുടങ്ങിയിരിക്കയാണ്.

ഗൗരി—ഹേയ്! ഇതെല്ലാം ഹോരയിലെ വന്ദനശ്ലോകങ്ങളാണ്,

ശാരദ—ഇവൻ പറയുന്നതു പലതും സപ്പാബദ്ധമാണല്ലോ.

ഗൗരി—മിണ്ടാതിരിക്കൂ. ചിരിക്കാൻ ധാരാളം വഴികാണും.

പണിക്കർ—ഗുരുർബ്രഹ്മാ ഗുരുർവിഷ്ണു ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരുരേവ ജഗത്സർവ്വം തസ്മൈ ശ്രീഗുരവേ നമഃ

മൂലംനക്ഷത്രം തെക്കില്ലെന്ന തിരുനാളാമെടം പ്രധാനമായി രാമൻ എന്ന പേരോടുകൂടിയ പ്രഷ്ടാവിന്റെ മനസ്സിൽ വിചാരിച്ചിട്ടുള്ള സംഗതി എന്താണെന്ന് ഈ പ്രശ്നംകൊണ്ട് സത്യമായി വെളിവാകണം.

ഇങ്ങനെ പറഞ്ഞുകൊണ്ട് ഭൂധരത്തിന്റെ ഗ്രഹചലനത്തിനു സമാനമായി കവിടിയെ വേഗം വേഗം തലോടത്തുടങ്ങി. അനന്തരം ആ വേഗം ക്രമേണ കുറച്ചു കുറച്ച് ഒടുവിൽ ഒരുപിടി കവിടി വാരിയെടുത്തു കണ്ണടച്ചു നെറെറിയോടുചേർത്തു ധ്യാനിച്ചിട്ട് അവ പലകയിൽ മറെറാരു ഭാഗത്തുവച്ച് നാലുവീതം ഭാഗിച്ചുതീർത്തു. ഉടനെ ഗ്രഹനില വരച്ചു കണക്കുകൂട്ടിയെഴുതി.

തിരുമുല്പാട്—എന്താ പണിക്കരേ രാശി?

പണിക്കർ—കന്നിരാശിസമയത്ത് മകരംരാശി ആരൂഢം.

തിരുമുല്പാട്—ഗ്രഹനില ഒക്കെ എങ്ങിനെ?

പണിക്കർ—അടിയൻ! റാൻ! ശനിയും ഗുളികനും ലഗ്നത്തിൽ. മൂന്നിൽ ചൊവ്വാ. നാലിൽ ചന്ദ്രൻ. അഞ്ചിൽ രാഹു. ആറിൽ ബുധൻ. എട്ടിൽ വ്യാഴം. ഒൻപതിൽ രവി. പതിനൊന്നിൽ കേതു. പന്ത്രണ്ടാമെടത്തു ശുക്രനുമുണ്ട്.

കുണ്ടൻമേനവൻ—പതിമ്മൂന്നിൽ ആരാണു പണിക്കരേ?

പണി—പതിമ്മൂന്നു് എന്നൊരു രാശി കല്പിച്ചില്ല.

തിരു—എടോ തന്റെ ഇസ്ത്രീശ്യൽറില്ലി ആക്റ്റും മററുമല്ല ഇതു്. വിഡ്ഢിത്തം പറയാതിരിക്കൂ. (എല്ലാവരും ചിരിച്ചു. കുണ്ടൻമേനവൻ മഞ്ഞളിച്ചു).

പണിക്കർ—ശാസ്ത്രം പഠിക്കാത്തവർ ഇങ്ങിനെ ഒക്കെ പറയും. അതു വകവയ്ക്കാനില്ല.

തിരു—പണിക്കർ പറഞ്ഞതു ശരിയാണു്. പ്രശ്നത്തിന്റെ ഉദ്ദേശമെന്താണു പണിക്കരേ! അതാദ്യം കേൾക്കട്ടെ.

പണിക്കർ—അടിയൻ! അടിയൻ അറിയിക്കാം; പ്രമാണപ്രകാരംതന്നെ അറിയിക്കാം.

തിരു—പ്രമാണം വേണമല്ലോ; അല്ലെങ്കിൽ എങ്ങിനെ വിശ്വസിക്കും.

പണിക്കർ—അടിയൻ! അഷ്ടമാധിപനായ ആദിത്യൻ ഒൻപതിലും വ്യാഴം വിക്രമദുരിതാധിപനായി അഷ്ടമത്തിലും സ്ഥിതി ചെയ്യുന്നതുകൊണ്ടു് ആയുസ്സ്വിഷയമായിരിക്കണം പ്രശ്നം. കൂടാതെ,

"നവെ പാദേ സൂൎയ്യഗതേ ഹേതുരോഗമിതി സ്മൃതഃ"

അടിയൻ! ഒരു രോഗപ്രശ്നമാണെന്നു വിടകൊള്ളണം.

തിരു—അഹഹ! ഉള്ളതുതന്നെ. രോഗപ്രശ്നം തന്നെയാണു്. പണിക്കർ പറഞ്ഞതു ശരി. ഇനി ആൎക്കെല്ലാം രോഗമുണ്ടു്. അതിനു കാരണമെന്തു്? എന്നെല്ലാം അറിയണം.

പണിക്കർ—അടിയൻ! റാൻ! ലഗ്നത്തിൽ ഗുളികോദയവും ലഗ്നാധിപനെങ്കിലും മാരകസ്ഥാനാധിപനായ ശനിയുടെ സ്ഥിതിയും ആ ശനിക്കു ഗുളികബന്ധവും മററു ശുഭദൃഷ്ടിയില്ലായ്കയും കൊണ്ടു് പ്രഷ്ടാവിനുതന്നെ പ്രധാന രോഗമെന്നു് ആദ്യമേ അറിയിക്കാം.

തിരു—മററു വല്ലവൎക്കും സുഖക്കേടുണ്ടോ?

പണിക്കർ—അഞ്ചാംഭാവം യുഗ്മരാശിയും അഞ്ചാംഭാവാധിപൻ കൎമ്മാധിപനായി ദുരിതസ്ഥാനത്തും ആകയാൽ പ്രഷ്ടാവിന്റെ സ്ത്രീസന്താനത്തിനും നല്ല സുഖമില്ല.

"രോഗാഃ സൎവ്വേപി ജായന്തേ വേഗോദീരണധാരണേ."

എന്നു ഹോര പറഞ്ഞിട്ടുണ്ടു്.

തിരു—എങ്ങിനെ പണിക്കരെ കേൾക്കട്ടെ?

പണി—അടിയൻ! അറിയിക്കാം; വിവരമായി അറിയിക്കാം. "രോഗാഃ സൎവ്വേപി ജായന്തേ വേഗാൽ." രോഗം രോഗങ്ങളല്ലു.

സർവ്വേപി—എല്ലാവരും ഉണ്ടായിരിക്കുന്നു. എങ്ങിനെ വേഗാൽ
—ഉദ്ദേശിച്ചിരിക്കാതെ. അടിയൻ! ഇനി കാരണം. അതിരണധാ
രണൈഃ രണം—യുദ്ധം. യുദ്ധം ധരിച്ചതിനാൽ. യുദ്ധമെന്നു
പറഞ്ഞാൽ, വല്ല പിണക്കമോ മത്സരമോ ആയാലും മതി.

ശാരദ—ജ്യൗസ്യത്തി! പണിക്കരുടെ വ്യാഖ്യാനം കേമം
തന്നെ.

ഗൗരി—അങ്ങിനെയാണു പഠിച്ചവൻ പറയുന്നതു്.

തിരു—പണിക്കർ മിടുക്കൻ—സമർത്ഥൻ—സമ്മതിച്ചു. എ
ന്നാലും ഞങ്ങളുമായി ഒരു കേസിനു് ആരംഭിച്ചിരിക്കയാണു്. അ
താണു വിരോധം. വ്യാഴം എങ്ങനെ നില്ക്കുന്നു. ദൈവാധീന
മല്ലേ അത്യം നോക്കേണ്ടതു്.

പണിക്കർ—റാൻ! "പൂർവ്വം ദൈവം പരീക്ഷേത" എന്നാണു
പ്രമാണം.

കണ്ടൻമേ—ദൈവാഭീഷ്ടം ഭാഗധേയം. ദൈവത്തിനു് ഇഷ്ട
മുണ്ടെങ്കിൽ ഭാഗ്യമായി എന്നും പ്രമാണമില്ലേ പണിക്കരെ!

പണിക്കർ—ഇപ്പോൾ കല്പിച്ചതു ശരി; വളരെ ശരി.

തിരു—കണ്ടനും കുറച്ചു പ്രമാണം അറിയാമല്ലോ. അ
പ്പോൾ വ്യാഴം എങ്ങിനെ നില്ക്കുന്നു പണിക്കരെ!

പണിക്കർ—വ്യാഴം അഷ്ടമത്തിൽ മറഞ്ഞിരിക്കുന്നു. മറഞ്ഞു
മാറിനില്ക്കുന്നു. അവിടേക്കു ചന്ദ്രൻെറ ത്രികോണദൃഷ്ടിയുമുണ്ടു്.
അതുവളരെ ചീത്തയാണു്.

ശാരദ—കഷ്ടം! ഇവൻെറ പ്രശ്നം മതിയാക്കി ഉടനെ അ
യയ്ക്കണം. ദൃഷ്ടാംശവും വ്യാഴവും ചന്ദ്രനും ഒന്നിച്ചാലും കേസരി
യോഗമല്ലേ! "ചന്ദ്രൻ വ്യാഴത്തോടൊന്നിക്കകാരണം കേസരി
യോഗമുണ്ടെപോൽ ഗോവിന്ദാ" എന്നു് ഇരുപത്തിനാലുവൃത്തം
പോലും ഇവൻ പഠിച്ചിട്ടില്ല.

ഗൌരി—എന്തു്! പ്രമാണം പറവാൻ അവനു് ഒരു വിഷമ
വും ഇല്ലല്ലോ. ഇവൻ വളരെ പഠിച്ചവനാണു്.

പണിക്കർ—വ്യാഴം പിണങ്ങിയാൽ വളരെ വിഷമമാണു്.
"ദേവ്യാ രുഷ്ടാ ഗുരുഃ സ്രോതാ—ഗുരൗ രുഷ്ടേ ന കശ്ചന" എന്നാ
ണു ഭഗവാൻ ഹോരയുടെ മതം. ദേവ്യാരുഷ്ടാ—ദേവി—ലക്ഷ്മീ
ഭഗവതി കോപിച്ചാൽ ഗുരുഃസ്രോതാ—വിഷ്ണു രക്ഷിക്കും. ഗുരൗ
രുഷ്ടേ വ്യാഴം അതായതു വിഷ്ണു പിണങ്ങിയാൽ ന കശ്ചന.
ആരുമില്ല.

ശാരദ—ഈ കള്ളൻെറ ഹോരയും വ്യാഖ്യാനവും എല്ലാം
ബഹുവിചിത്രംതന്നെ.

തിരു—അപ്പോൾ വ്യാഴം സർവ്വത്ര പിണങ്ങിയിരിക്കുന്നു. അല്ലേ, പണിക്കരെ!

പണി—അടിയൻ! പിണങ്ങിയിരിക്കയല്ല, പിണക്കിയിരിക്കുന്നു.

തിരു—അതെ! അതുതന്നെ. പിണക്കി വലിയച്ഛൻ, മനഃപൂർവ്വം ഇവരെ ദ്രോഹിക്കാൻ പിണക്കിയിരിക്കയാണ്. അല്ലാതെ വ്യാഴം ഇവരോടു പിണങ്ങാൻ വകയില്ല. അതിനു പ്രതിവിധി എന്തു്?

പണി—"അശ്വം നല്ലടയന്തണക്ശനവും പാല്പായസം വിത്തമൊന്നല്പിച്ചാൽ പകതീൻ സൗഖ്യമരുളും കാരുണ്യവാനാം ഗുരു" എന്നാണു വിധി. അനുമതി.

തിരു—അനുമതി. പിന്നെ.

പണി—രാഹുവും സൂര്യനും കോപിച്ചുതന്നെ നില്ക്കുന്നു. "രാഹോഃ കോപേന ഹാലാഹലഭയമുളവായ് സൂര്യകോപേന നന്നായ് വഹിക്കാമാഭിചാരപ്രതിഭടപടലീശത്രുണാകൃത്രിമേണ"

ഇതി വചനാൽ വിഷഭയവും അഭിചാരവും ഉണ്ടെന്നറിയിക്കണം.

തിരു—വിഷഭയമുണ്ടാവാൻ തുടങ്ങി. അതു ഫലിക്കാതെ പോയി.

പണി—അഭിചാരപ്രയോഗം ശക്തിയായുണ്ടു്. വിഷഭയത്തെപ്പററി ഇനി ചിന്തിക്കണമെന്നില്ല.

തിരു—അതു് എവിടെ [illegible]ിരിക്കുന്നു.

പണി—"ഗൃഹദ്വാരേ, കൂപതീരേ, വൃക്ഷമൂലേ ച ചിന്തിയേൽ" ഈ മൂന്നിടത്തു് എവിടെ എങ്കിലും കാണും. അതു വേലനെ വരുത്തി എടുപ്പിച്ചു കളയണം.

തിരു—രാമൻമേനവന്റെ കണ്ണിൽ ദീനത്തിനു് വിശേഷാൽ വല്ല കാരണവുമുണ്ടോ?

പണി—ദുർമ്മന്ത്രവാദതപ്ലേന രവേഃ കോപേന സാമ്പ്രതം
നേത്രരോഗം പരം പ്രാപ്തം തന്മന്ത്രൈഃ പരിവാര്യതാം.

ദുർമ്മന്ത്രംകൊണ്ടു സൂര്യൻ കോപിക്കകാരണം തന്നെ നേത്രരോഗവും ബാധിച്ചിരിക്കുന്നു. മന്ത്രംകൊണ്ടുതന്നെ അതു് പരിഹരിക്കണം.

തിരു—"കർമ്മണാ കൃതം പാപം കർമ്മണാ വിനശ്യതി" അല്ലേ പണിക്കരെ! മന്ത്രംകൊണ്ടുവന്ന ദൂഷ്യം മന്ത്രംകൊണ്ടുതന്നെ തീരണം.

പണി—കല്പിച്ചതു ശരി! മുഴുവൻ ശരി.

തിരു—അതിനു് ആരാണു് ഒരു മാന്ത്രികൻ. കിരണനല്ലൂർ നമ്പൂരിയോ വേലകരി ഉണ്ണിയോ ആയാൽ മതിയോ എന്നുനോക്കണം.

പണി—(ഒഴിവു നോക്കിയിട്ടു്) വൃശ്ചികമാണു രാശി. വൃശ്ചികമകരശനികൾ ജാതപക്ഷ—പക്ഷവിരോധം ജാതമായിരിക്കുന്നു. തൃപ്തിയില്ല; അവർ പോരാ.

തിരു—അവരെക്കാൾ വലിയ മാന്ത്രികന്മാരെ എനിക്കു് അറിഞ്ഞുകൂടാ. പിന്നെ ഒരാൾ ആരാണു്.

കണ്ടൻ—പണിക്കർക്കു് മന്ത്രവാദം അറിയാമോ?

പണി—കുറേശ്ശ അറിയാം.

തിരു—എന്നാൽ അതായിരുന്നു ആദ്യം നോക്കേണ്ടതു്. പണിക്കർ ധാരാളം മന്ത്രവാദം നടത്തിയിട്ടുണ്ടു്; ഇല്ലേ?

പണി—അടിയൻ! റാൻ! വളരെ നടത്തിയിട്ടുണ്ടു്. എല്ലാം ഫലിച്ചിട്ടുമുണ്ടു്. കഴിഞ്ഞകൊല്ലം കൊച്ചിയിൽ ഒരു സ്ത്രീക്കു് ഒരു ഉപദ്രവം ഉണ്ടായി. വലിയ മാന്ത്രികന്മാർ പലരും നോക്കിയിട്ടും ഒഴിഞ്ഞില്ല. ഒടുവിൽ അടിയനെ കൊണ്ടുപോയി. അടിയൻ ഒരു മന്ത്രം ജപിച്ചുകൊണ്ടു നേരെ നോക്കിയപ്പോൾ തന്നെ സ്ത്രീ കരഞ്ഞുതുടങ്ങി. പിന്നെ വേറൊരു മന്ത്രം ജപിച്ചു് ഈ നാരായം ഭൂമിയിൽ തറച്ചു. ഉടനെ ബാധ സത്യംചൊല്ലി ഒഴിഞ്ഞു. (പണിക്കർ വേറെയും സ്വന്തം പരാക്രമങ്ങൾ പറവാൻ തുടങ്ങി.)

ശാരദ—ഞാനൊരു കഥപറയാം. ജ്യേഷ്ഠത്തിക്കു കേൾക്കണോ?

ഗൗരി—പറയൂ, കേൾക്കട്ടെ.

ശാരദ—പണ്ടു് ഒരു മാന്ത്രികൻ അർദ്ധരാത്രിസമയത്തു് ഭൂതപ്രേതപിശാചാദികളുടെ ആവാസസ്ഥാനമെന്നു പ്രസിദ്ധമായ ഒരു കാവിന്റെ സമീപത്തുകൂടി പോരാനിടവന്നു. പിശാചു് എവിടെ എന്നു ചിന്തിച്ചുകൊണ്ടാണു് മന്ത്രവാദിയുടെ പോക്കു്. കുറേ നടന്നപ്പോൾ വഴിയരികിൽ തൊപ്പിപ്പാളയുമിട്ടു് ഒരാൾ ഇരിക്കുന്നതുകണ്ടു. ആരാതു്? എന്ന ചോദ്യത്തിനു മറുപടി ഇല്ലെന്നായപ്പോൾ ഭൂതമോ പിശാചോ ആണെന്നു മാന്ത്രികൻ തീർച്ചയാക്കി. ഉടനെ ഏഴു് കല്ലെടുത്തു് ജപിച്ചു ഭൂതത്തിനെ എറിഞ്ഞു. അനക്കമില്ല. നീ മാറുകില്ലേ എന്നു പറഞ്ഞുകൊണ്ടു് നാരായം ജപിച്ചു താഴെ തറച്ചു. എന്നിട്ടും ഭൂതം പോകുന്നില്ല. തൽക്ഷണം ഭയക്രോധക്ഷുബ്ധനായ അയാൾ ഓടി അടുത്തു് ഭൂതത്തിനിട്ടു് ആഞ്ഞു് ഒരടി അടിച്ചു. അതാ മാന്ത്രികന്റെ കൈ

ണ്ടുണ്ടു. അവിടെ നിന്നു ഒരു മൈൽകുററിയിൽ കന്നാലി പ്പിള്ളർ തങ്ങളുടെ ഒരു തൊപ്പിപ്പാള ഇട്ടിരുന്നതിനെയാണു് മാന്ത്രികൻ ഭൂതമായിക്കണ്ടതു്. ഇങ്ങനെയാണു് ഇവരുടെ ഭൂതവും മന്ത്രസിദ്ധിയും.

ഗൗരി—അങ്ങിനെ ആക്ഷേപിക്കാനില്ല. മന്ത്രത്തിനു ശക്തിയുണ്ടു്. ഒരിക്കൽ അതിവീരനായിരുന്ന കൊച്ചിയിലെ ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ടു് അവിടത്തെ ക്ഷേത്രത്തിലെ ശാന്തിക്കാരനായ നമ്പൂരിയോടു് ഇങ്ങനെ ചോദിച്ചു. നിങ്ങൾ പായസം മുതലായ നിവേദ്യങ്ങൾ മന്ത്രംകൊണ്ടു് ആവാഹിച്ചു ദേവന്മാൎക്കു കൊടുക്കുന്നു. പാത്രത്തിൽ ഒന്നും കുറയുന്നുമില്ല. ഇതു യുക്തിക്കു് എങ്ങിനെ ചേരും. ഇങ്ങനെ ആവാഹിച്ചു് എന്റെ വയർ നിറയ്ക്കാമോ. ഓഹോ നമ്പൂതിരി സമ്മതിച്ചു. തമ്പുരാൻ ഒരു പലകയിൽ ഇരുന്നു. പാൽപായസം അടുക്കൽ വച്ചുകൊണ്ടു് നമ്പൂതിരി ഒന്നാവാഹിച്ചു. തമ്പുരാന്റെ വയർ നിറഞ്ഞു. രണ്ടാമതാവാഹിച്ചുതുടങ്ങിയപ്പോഴേയ്ക്കു വയർ പൊട്ടുമെന്നദ്ദേഹത്തിനു തോന്നി. മാപ്പു ചോദിച്ചുകൊണ്ടു ശക്തൻതമ്പുരാൻ നമ്പൂതിരിയെ നമസ്കരിച്ചു. ഇതു കെട്ടുകഥയല്ല, നടന്ന സംഭവമാണു്. മന്ത്രത്തിനു ശക്തിയില്ലേ?

ശാരദ—മനശ്ശക്തിയും കൎമ്മസിദ്ധിയുമുള്ള യോഗ്യന്മാർ വേണ്ടപോലെ ചെയ്യുന്ന മന്ത്രതന്ത്രാദികൾ ഫലിക്കും. സംശയമില്ല. ചിലരുടെ പേക്കൂത്തിനെക്കുറിച്ചു ഞാൻ പറഞ്ഞുവെന്നേയുള്ളു.

ഗൗരി—അതു ശരി; സമ്മതിച്ചു. അതാ പ്രശ്നം ശ്രദ്ധിച്ചു കേൾക്കൂ.

തിരുമു—നാം കണ്ണിൽ കനകം വച്ചുകൊണ്ടു കാക്കപ്പൊന്നു തേടി നടന്നല്ലോ; പണിക്കരായാൽ മതിയോ എന്നു നോക്കണം.

ശാരദ—നല്ല തെളിവുകാണും; നോക്കാനില്ല.

പണിക്കർ—(ഒഴിവു നോക്കിയിട്ടു് കുംഭമാണു രാശി. “കുജലാദസ്ഥേ ഭാനുശ്രുതിഫലം” എന്നാണു പ്രമാണം, ധാരാളം മതി.

തിരുമു—എന്നാൽ ഇനി ശാരദയുടെ രോഗഹേതുക്കളുടെ അറിയണം.

പണിക്കർ—“ഷഷ്ഠേശേ പ്രബലേ വദന്തി സുധിയോ രോഗോത്ഭവം ബാധയാഃ” ബാധോപദ്രവംതന്നെ. സംശയമില്ല.

തിരുമു—ഈ അഭിപ്രായം ഞാൻ നേരത്തെ പറഞ്ഞിട്ടു് ഇവരാരും സമ്മതിച്ചില്ല. അതിനു പ്രതിവിധിയെന്താണു്?

പണി—“തച്ഛാന്തിരേതൈർമ്മന്ത്രൈഃ പ്രതിരൂപാദിഭേദനൈഃ!” എന്നാണു ഹോര. ഔഷധം സേവിച്ചുകഴിഞ്ഞു. മന്ത്ര

കാര്യവും നിശ്ചയിച്ചു. ഇനി പ്രതിരൂപംകൂടെ കാണണം. എങ്കിലേ പൂർണ്ണസുഖം കിട്ടുകയുള്ളു.

തിരുമു—പ്രതിരൂപം കണ്ടു കഴിയു. അല്ലേ പണിക്കരെ! അതാണു ശാരദ സമ്മതിക്കാത്തതു്.

കണ്ട—സമ്മതിക്കാതിരുന്നാൽ, ഒക്കുമോ? ഉപദ്രവം നീങ്ങണ്ടേ.

ശാരദ—പ്രതിരൂപം കാണുകയെന്നാൽ എന്താണു ജ്യേഷ്ഠത്തി.

ഗൗരി—കഴിഞ്ഞ മാസത്തിൽ നമ്മുടെ വടക്കേവീട്ടിൽ പാളയിൽ കോലംവരച്ചു തലയിൽ വച്ചുകെട്ടി അടിപ്പാടുന്നതും ഒരു സ്ത്രീ അവരുടെ മുമ്പിൽനിന്നു തുള്ളുന്നതും നീ കണ്ടില്ലേ?

ശാരദ—കണ്ടു കണ്ടു. രണ്ടുമൂന്നു യുവാക്കന്മാർ തുള്ളുന്ന ആ സ്ത്രീയെ എടുത്തുപിടിക്കുന്നതും അവർ കോർത്തുപിടിച്ചിരുന്ന കൈയിൽ ആ യുവതി കിടന്നു മറിയുന്നതും ഞാൻ ഒന്നുനോക്കി. ഇതാണോ പ്രതിരൂപം കാണുക! അയ്യോ വലിയ കുറച്ചിൽതന്നെ.

ഗൗരി—അതുതന്നെ. കോലം തുള്ളുമെന്നും പറയും. ശാരദയ്ക്കും താമസിയാതെ ഒന്നു തുള്ളാമല്ലോ?

ശാരദ—ഉയ്യ്! ഉയ്യ്! നടപ്പുള്ള കാര്യമാണു്.

തിരുമു—പണിക്കരെ! പ്രതിരൂപംകൂടാതെ സാധിക്കാമോ? എന്നാൽ നന്നായിരുന്നു.

പണി—അടിയൻ! തീരെ നിർവ്വാഹമില്ല. പ്രതിരൂപദർശനഫലം ചില്ലറയല്ല.

"ഭർത്താവുത്തമനത്ഭുതഭിക്ഷമതുലശ്രീയേറിടും സൽസുഖം
വർദ്ധിക്കും പ്രതിരൂപദർശനവശാത്താപം വിനാ യോഷിതാം"

എന്നാണു പ്രമാണം.

ശങ്കരമേനവൻ—ഭർത്താവുള്ള സ്ത്രീക്കു് ഒരു ഭർത്താവുകൂടെ ഉണ്ടാവും, അല്ലേ പണിക്കരെ!

പണി—അതില്ല. ഈ പ്രമാണം ഭർത്താവില്ലാത്ത സ്ത്രീകളെ ഉദ്ദേശിച്ചു മാത്രമാണു്. മററതിനു വേറെയുണ്ടു്—

"പാപാന്നിവാരയതി യോജയതേ ഹിതായ
ശീതിർവ്വിതാതൃതി ച ബുദ്ധിമലം കരോതി
കാന്തിർഭവിഷ്യതി സദാ പ്രതിരൂപയുഗ്മ-
സന്ദർശനേന തരുണീ നിചയസ്യ ശ്രേയോ"

എന്നും വേറെയുണ്ടു്.

തിരുമുല്പാട്ടു്—പണിക്കർക്കു് അതൊക്കെ അറിയാം മേനോ

ണെ! നാം എന്തിന തൎക്കിക്കുന്നു. അപ്പോൾ സകലത്തിന്നും ഒഴിവായല്ലോ പണിക്കരെ!

പണി—പ്രതിരൂപം കണ്ടാൽ സകലത്തിന്നും ഒഴിവായി.

തിരു—ഇനി ഞങ്ങളുടെ കേസ്സിനെക്കുറിച്ചുള്ള ഫലംകൂടി അറിയണം. ചാത്തുപ്പണിക്കർ നേരത്തെതന്നെ പറഞ്ഞിട്ടുണ്ട്. എന്നാലും പണിക്കർകൂടെ പറഞ്ഞെങ്കിലേ പൂൎണ്ണവിശ്വാസമാകയുള്ളൂ.

പണി—അടിയൻ! റാൻ! ലാഭാധിപൻ ചൊവ്വാ നാലാംഭാവാധിപത്യം വഹിച്ചു മൂന്നിൽ ഇരിക്കുന്നു. "ത്രിഷഡായഗതാഃ പാപാഃ. വിശേഷഫലദായിനഃ" മൂന്ന് ആറ് പതിനൊന്ന് ഈ സ്ഥാനങ്ങളിൽ പാപന്മാരിരുന്നാൽ വിശേഷഫലം പറയണം. ധനാധിപൻ ലഗ്നത്തിലിരിക്കയാൽ നിശ്ചയമായും ധനലാഭം ഉണ്ടാകും.

പണിക്കർ ഇങ്ങനെ പറയുമ്പോഴേക്ക് ഒരു ഭൃത്യൻ ഒരു മൺകുടവും എടുത്തു വെള്ളം കോരാൻ വരികയും പണിക്കരുടെ സമീപത്തു വന്നപ്പോൾ അവൻ ഒരു കല്ലിൽ തട്ടിവീണ് കുടം പൊട്ടിപ്പോകയും ചെയ്തു.

തിരു—എന്താ പണിക്കരെ ഇപ്പോൾ ഇങ്ങനെ കുടം തകൎന്നതു്?

പണി—അടിയൻ! ഇതു ദുശ്ശകുനംതന്നെ. "വീണാവേണുമൃദംഗശംഖഘടധ്വാനം ച ഭേരീരവം" ഇവയെല്ലാം ദുശ്ശകുനങ്ങളാണ്. ഇവിടെ ഘടധ്വാനം—കുടം പൊട്ടുന്ന ശബ്ദം ഉണ്ടായതു് അതിവിശേഷം. കുടമെന്നപോലെ ശത്രുവും തവിടുപൊടിയാകുമെന്നു ധ്വനി.

ശാരദ—എന്റെ ജ്യേഷ്ഠത്തി! എനിക്കു ചിരിച്ചു ചിരിച്ചു വയ്യാതായി.

തിരു—പണിക്കരെ! ഒന്നുകൂടിയുണ്ട്. ശങ്കുഘടധ്വാനമെന്നല്ലേ പറഞ്ഞതു്. ഘടധ്വാനമുണ്ടായതു ശങ്കുമൂലമാണ്. ആ ഭൃത്യന്റെ പേർ ശങ്കു എന്നത്രെ—മുഴുവൻ ഒത്തു.

പണി—അടിയൻ! റാൻ! ഇനി കേസ്സിന്റെ കാൎയ്യത്തിൽ വ്യാഴം അഷ്ടമത്തിൽ നില്ക്കുന്നതു നന്നല്ല. പക്ഷെ മൂന്നുമാസത്തിനകം വ്യാഴം ചിങ്ങത്തിൽനിന്നും കന്നിയിലേയ്ക്കു പകരും. അപ്പോൾ ഒൻപതിലാവും.

"ഗുരു പുത്രകളത്രയോടങ്ങൊൻപതിൽ ചെന്നിരുന്നാൽ
വരുമതിജയലാഭം നല്ല കല്യാണമേറ്റം.

നരവരകരിതാരാൽ ഭൂരിസല്ക്കാരമുണ്ടാം
സരസതയൊടു ഭൂയാദായുരാരോഗ്യസൌഖ്യം”

എന്നാണു പ്രമാണം. ഈ ഗുണമെല്ലാം സിദ്ധിക്കണം.

തിരു—കല്യാണവും ഉടനെ നടക്കുമോ പണിക്കരെ! എന്നത്തേക്കാവും.

പണി—തമ്പുരാട്ടിയുടെ നാൾ ഒന്നറിയിക്കണം.

തിരു—(രാമൻമേനവനോടു്) ശാരദയുടെ നാളു് എന്താണു്?

രാ—മേ—അവളുടെ നാൾ തിരുവാതിരയത്രേ!

പണി—അടിയൻ! നല്ല നാൾ! യോഗമുള്ള നാൾ. തമ്പുരാട്ടിക്കു് എന്നും സുഖമായിത്തന്നെ കഴിഞ്ഞുകൂടാം. ആതിര ചോതി ചതയം രാഹുവിന്നു പതിനെട്ടു്. രാഹുർദശയിലാണു ജനനം. പതിനെട്ടിൽ പകുതി ഒൻപതു വയസ്സുവരെ രാഹുർദ്ദശയായിരുന്നെന്നു കണക്കു കൂട്ടണം. പക്ഷേ പന്ത്രണ്ടാമത്തെ വയസ്സിൽ അമ്മ മരിച്ചതുകൊണ്ടു് ആ ഘട്ടം രാഹുവിന്റെ വശ്യം വ്യാഴത്തിന്റെ എട്ടപ്പും ആയിരുന്നുവെന്നു ഗണിക്കുന്നതായാൽ തെറ്റുവരുവാൻ ഇടയില്ല. ഇപ്പോൾ തമ്പുരാട്ടിക്കു വ്യാഴദശാകാലമാണു്. വ്യാഴത്തിന്റെ സ്വാപഹാരം നന്നായിരിക്കയില്ല. അതു കഴിഞ്ഞിരിക്കുന്നു, അതിനാൽ വിവാഹം അധികം താമസിയാതെ നടക്കും.

പണിക്കർ ശാരദയ്ക്കു് എന്തോ ഒരു വലിയ ഉപകാരം ചെയ്തുപോലെ ഭാവിച്ചു് ആ വങ്കൻ അവളെനോക്കി മന്ദഹസിച്ചു. ഗൌരിക്കുട്ടി ശാരദയെ തൎജ്ജനംചെയ്തു.

തിരു—കൊള്ളാം! ഭൎത്താവു് എങ്ങിനെയുള്ള ആൾ ആയിരിക്കും പണിക്കരെ?

പണി—“ശാരദാംബുജമുഖി രാജതുല്യനാ-
യൊരു വീരവരനോടു ചേൎന്നിടും.”

തിരു—അങ്ങിനെയാണു് അല്ലേ. പണിക്കൎക്കു് ഏതിലും പ്രമാണം തോന്നുമല്ലോ.

പണി—ഇനിയുമുണ്ടു്.

“പതിരതീവ ധനീ സുഭഗോ യുവാ
പരവിലാസവതീഷു പരാങ്മുഖഃ
ശിശുരലം കുരുതേ സദനേ സതാം
തദപി സാ സുദതീ മഹതീ ഭവേൽ”

തിരു—എങ്ങനെ എല്ലാം; ഒന്നുകൂടി വിവരിച്ചു പറയൂ.

പണി—റാൻ! റാൻ! അങ്ങിനെ തന്നെ. അറിയിക്കാം.

പതിരതീവധനീ—തമ്പുരാട്ടിയുടെ ഭർത്താവു് വലിയ ധനികനായിരിക്കും. സുഭഗോ യുവാ—സുന്ദരനും യുവാവും ആയിരിക്കും. പരവിലാസവതീഷു പരാങ്മുഖഃ—അന്യസ്ത്രീകളെ നോക്കാത്തവൻകൂടെ ആയിരിക്കും. ശിശുബലം—ആവശ്യത്തിനു കുട്ടികൾ ഉണ്ടാകും.

തിരു—വളരെ കുട്ടികൾ ഉണ്ടാകയില്ല അല്ലേ പണിക്കരേ!

കണ്ട—അധികം കുട്ടികളുണ്ടായാൽ ഉപദ്രവം. ഇല്ലാതിരുന്നാൽ പുണ്യക്കുറവുമാണു്.

"കിഞ്ചിൽ കിഞ്ചുദ്ഗതീന്നദന്തനിരയെക്കാണിച്ചു സവ്യാശയം
വഞ്ചിക്കും ചെറുപുഞ്ചിരിപ്പുതുനിലാവോലും മുഖാബ്ജത്തൊടേ
അഞ്ചിക്കൊഞ്ചിയണഞ്ഞിടും ശിശുവിനെക്കൗതൂഹലാലോല— (രായ്
നെഞ്ചിൽ കാഞ്ചനമാലപോലണിയുവോർ തൻപുണ്യമേ ഗ— (ണ്യമാം"

എന്നു കേട്ടിട്ടുണ്ടു്.

തിരു—കണ്ടന്നു് ചിലപ്പോഴൊക്കെ സഹൃദയത്വവുമുണ്ടു്, ഇല്ലേ പണിക്കരേ?

പണി—അടിയൻ! കല്പിച്ചതു ശരി! ഇനിയും കുരുതേ സദനേ സതാം—നല്ല ഗൃഹത്തിൽ താമസിക്കും. ഏടത്തിലെ മാളികയിൽതന്നെ സംശയമില്ല. ഇങ്ങനെ ഈ സുന്ദരി മഹതിയായി ഭവിക്കും. എന്നെല്ലാം ഹോര പ്രത്യേകം പറഞ്ഞിട്ടുണ്ടു്.

പണിക്കർ തന്നെത്താനെ ഒന്നു പൊങ്ങി. താൻ വലിയ ആളാണെന്നു് തെളിഞ്ഞു. ശാരദയെ വീണ്ടും നോക്കി പുഞ്ചിരിതൂകി. ശാരദ ചിരിച്ചുതുടങ്ങി.

ഗൗരി—എന്താ ശാരദേ! ഇതു ചിരി! ഇങ്ങനെ വലിയ ഭാഗ്യം വരുമെന്നു കേട്ടാൽ ചിരി വരുമല്ലോ.

ശാരദ—(സലജ്ജം) എന്റെ ജ്യേഷ്ഠത്തി! ഇവൻ പറയുന്നതിനെ വകവയ്ക്കാനുണ്ടോ? ഇവന്റെ ഹോരയിലെ പദ്യവും വ്യാഖ്യാനവും ഭാവവും എല്ലാം കേട്ടു് ചിരിച്ചുപോയെന്നേയുള്ളു.

തിരു—ഇനി ശത്രുവിന്റെ നില എന്താവും.? അതുകൂടി അറിയണം.

പണി—ആറാംഭാവാധിപനായ ബുധനു് ഭാഗ്യാധിപത്യം കൂടിയുള്ളതിനാൽ ശത്രു നശിക്കും. വ്യാഴവും താമസിയാതെ ഒൻപതിൽ അതായതു് ഭാഗ്യസ്ഥാനത്തു വരും.

"ഭാഗ്യേ ഗുരുർഭവതി ചേൽ സുഭഗം രിപൂണാം
മാനാർത്ഥഹാനി മരണാനി യഥാക്രമേണ"

ശത്രുവിന്നു് മാനഹാനി, അർത്ഥനാശം, മരണം ഇവ മുറയ്ക്കു വരണം.

തിരു—അഹഹ! മരണംകൂടി വരുമോ പണിക്കരേ? എന്നാൽ ഈ നാട്ടിനുകൂടെ ഗുണം വരുമായിരുന്നു.

പണി—അത്രമാത്രമല്ല തിരുമേനി!

"തസ്മാൽ പ്രഭൃതി ദാരിദ്ര്യം ദശവർഷാണി ബന്ധനം;
സമുദ്രതീരേ മരണം കിഞ്ചിച്ഛേഷം ഭവിഷ്യതി" എന്നുകൂടി അറിയിക്കണം.

തിരു—എന്തെല്ലാം കേൾക്കണ്ടേ?

പണി—കേസു തോല്ക്കും, ദാരിദ്ര്യം വരും, പത്തുവർഷം ജയിലിൽ കിടക്കും, കഷ്ടപ്പെട്ടു മരിക്കും. കിഞ്ചിച്ഛേഷം ഭവിഷ്യതി. മരിച്ചുകഴിഞ്ഞു കുറെയെല്ലാം; അനുഭവിക്കുമെന്നു ഹോര ഇറന്നു പറഞ്ഞിട്ടുണ്ടു്.

തിരു—അവൻ നരകത്തിൽതന്നെ പിന്നെയും പിന്നെയും കിടക്കും സംശയമില്ല. ഇനി ഒരു കാര്യംകൂടി അറിഞ്ഞാൽ പ്രശ്നം അവസാനിപ്പിക്കാം.

പണി—കല്പിക്കാമല്ലോ.

തിരു—നമ്മുടെ മരുമകൾ ഒരു കുട്ടി ഗർഭിണിയാണു്. ശിശു ആണോ പെണ്ണോ എന്നറിഞ്ഞാൽ കൊള്ളാം.

പണി—കല്പിച്ചു് ഒരു നാളികേരം കിട്ടിക്കണം.

ഉടനെ കുഞ്ചൻമേനവൻ ഒരു നാളികേരം പണിക്കരെ ഏല്പിച്ചു. പണിക്കർ അതുവാങ്ങി ഉടച്ചു് മുറി രണ്ടിലും സൂക്ഷിച്ചു നോക്കി.

തിരു—എന്താ പണിക്കരെ ഫലം?

പണി—"പ്രായശോ രൂപഭേദേന
സാഹചര്യാച്ച കുത്രചിൽ
സ്ത്രീപുംനപുംസകം ജ്ഞേയം
തദ്വിശേഷവിധേഃ ക്വചിൽ"

എന്നാണു ശാസ്ത്രം. നാളികേരം പൊട്ടിച്ചശേഷമുള്ള രൂപഭേദംകൊണ്ടും സാഹചര്യംകൊണ്ടും വിശേഷവിധികൊണ്ടും സ്ത്രീപുംനപുംസകങ്ങൾ ജ്ഞേയം—സ്ത്രീയോ പുരുഷനോ നപുംസകമോ എന്നറിഞ്ഞു കൊള്ളണമെന്നർത്ഥം.

കുഞ്ച—നപുംസകത്തെയും പ്രസവിക്കുമോ പണിക്കരേ!

തിരു—എടോ മഠയാ! ഗർഭം അലസുകയോ മരിച്ച കുട്ടിയെ പ്രസവിക്കയോ ചെയ്താൽ അതു നപുംസകം. ഇതൊന്നും ഇതുവരെ പഠിച്ചില്ല. മൂക്കിൽ പല്ലു വന്നുകഴിഞ്ഞു.

പണി—അടിയൻ! പഠിച്ച ബുദ്ധിമാന്മാൎക്ക് ഇതൊക്കെ അറിയാം. പ്രായശോ രൂപഭേദേന—തേങ്ങാമുറിയുടെ രൂപം എങ്ങിനെയിരിക്കുന്നു. ഇവിടെ ഇളമുറി വലുതായിരിക്കുന്നു. അതിനാൽ ആ തമ്പുരാട്ടി പ്രസവിക്കുന്ന കുട്ടി സ്ത്രീയായിരിക്കുമെന്ന് അറിയിക്കണം. എന്നാൽ സാഹചൎയ്യാച്ച കുത്രചിൽ—സാഹചൎയ്യം—ചേൎച്ച, തേങ്ങാമുറികൾ ഇനി ശരിയായി ചേരുമോ ഇല്ലയോ എന്നു നോക്കണം. നല്ലവണ്ണം സാഹചൎയ്യമുണ്ട്. അതിനാൽ പുംരത്നയം—കുട്ടി പുരുഷപ്രജയായിരിക്കുമെന്നും പറയണം. വിശേഷവിധി ഒന്നുമില്ല. അതിനാൽ നപുംസകമല്ല. ഭയപ്പെടാൻ ഒന്നുമില്ല.

തിരു—ശിവ! ശിവ! അനുമതി. ആണോ പെണ്ണോ ആയിക്കൊള്ളട്ടെ.

ഗൗരി—(ചിരിച്ചുകൊണ്ട്) ഇതറിയാനാണോ ഇദ്ദേഹം ഇത്ര ബദ്ധപ്പെട്ടതു്.

ശാരദ—ഞാൻ പോകുന്നു. എനിക്കു ഇനി ചിരിക്കാൻവയ്യ.

ഗൗരി—ചുമ്മാ ചിരിക്കൂ. ആയുസ്സു വൎദ്ധിക്കും.

ശാരദ—എല്ലാ സംസ്കൃതഗ്രന്ഥങ്ങൾക്കും ഇയാളെക്കൊണ്ട് ഒരു വ്യാഖ്യാനം എഴുതിച്ചാൽ കൊള്ളാം.

ഗൗരി—ഇയാൾ പോകുമ്പോൾ ഒന്നു പറഞ്ഞയയ്ക്കണം.

ശാരദ—പക്ഷെ ഇവൻ ഹോര മാത്രമേ പഠിച്ചിട്ടുള്ളു. അതിനെങ്കിലും എഴുതട്ടെ. അവൻ ചൊല്ലിയതെല്ലാം ഹോര തന്നെയല്ലേ.

ഗൗരി—അവന്റെ ഹോരയിലേതാണു് അവൻ ചൊല്ലിയതു്.

പ്രശ്നം അവസാനിച്ച ഉടനെ പണിക്കർ ചാൎത്തു് എഴുതി കൊടുത്തു. തിരുമുല്പാട്ടു കൊടുത്ത നല്ല സമ്മാനവും വാങ്ങിക്കൊണ്ട് അയാൾ എല്ലാവരേയും തൊഴുതു യാത്രയായി.

ഗൗരി—ശാരദേ! പണിക്കരുടെ പ്രശ്നവിധിപ്രകാരമെല്ലാം ഉടനെ ചെയ്യേണ്ടേ?

ശാരദ—എന്തിനാണു ജ്യേഷ്ഠത്തി! ദീനമുണ്ടായതു് ഇതൊന്നുംകൊണ്ടല്ല. ഒന്നുകിൽ അപഥ്യാചരണംമൂലം; അല്ലെങ്കിൽ

"പൂൎവ്വജന്മകൃതം പാപം
വ്യാധിരൂപേണ ജായതേ" എന്ന തത്വമനുസരിച്ച്.

ഗൗരി—അതിനു പ്രതിവിധി വേണ്ടേ?

ശാരദ—വേണം. "തച്ഛാന്തിരൌഷധൈൎദ്ദാനൈൎ-
ജ്ജപഹോമാദിതൎപ്പണൈഃ" എന്നു കേട്ടിട്ടില്ലേ?

ഗൌരി—സമ്മതിച്ചു; ഞങ്ങൾക്കിതൊന്നും അറിഞ്ഞുകൂടാ. അതാ തിരുമുല്പാടദ്ദേഹം വിളിക്കുന്നു. അങ്ങോട്ടു ചെല്ലു.

ശാരദ—ഓഹോ! ചെല്ലാം.

---

## അദ്ധ്യായം ൨൩.

---

സുന്ദരികളായ നായികമാരെ വർണ്ണിക്കാൻ താൻ കേവലം അശക്തനാണെന്ന് സരസവാഗ്മിയും ലോകവീക്ഷണപടുവുമായ ശ്രീമാൻ ഒ. ചന്തുമേനവൻ അവർകൾ തന്റെ പ്രഥമകൃതിയായ ഇന്ദുലേഖയിൽ പ്രസ്താവിച്ചിട്ടുണ്ട്. കവികുലകൂടസ്ഥനും വാഗ്ദേവീദാസനുമായ കാളിദാസൻ

"മന്ദഃ കവിയശഃപ്രാർത്ഥീ ഗമിഷ്യാമ്യുപഹാസ്യതാം"

എന്ന് രഘുവംശനിർമ്മാണവേളയിൽ ശങ്കിക്കുന്നു. ഇവ ആ വന്ദ്യന്മാരുടെ വിനയപ്രദർശനമാണെന്ന് സമാധാനിക്കുന്നതായാൽ സൌന്ദര്യവർണ്ണനയിൽ ഞാൻ നിശ്ചയമായും അശക്തനാണെന്ന് മാന്യവായനക്കാരെ അറിയിക്കുന്നതു് പരമാർത്ഥം മാത്രമാണ്. പക്ഷെ,

"മണൌ വജ്രസമുൽകീർണ്ണേ സൂത്രസ്യേവാസ്തി മേ ഗതിഃ"

എന്നു കാളിദാസമഹാകവി പറഞ്ഞിട്ടുള്ള സമാധാനംതന്നെ എന്നെയും ആശ്വസിപ്പിക്കുന്നു. സൂത്രം എന്ന പദത്തിന് ഒരു അർത്ഥംകൂടെ വിശേഷാൽ കല്പിക്കണമെന്നേയുള്ളു.

നമ്മുടെ ശാരദയ്ക്ക് ഇപ്പോൾ 14ൽ വയസ്സു പ്രായമാണ്. കാഴ്ചയിൽ ഒരു 16 വയസ്സ് ആരും സങ്കല്പിക്കും. അല്പം പൊക്കം കൂടുന്നതാണ് പ്രകൃതം. അതിനു ചേർന്ന ശരീരപുഷ്ടിയുമുള്ളതിനാൽ അതു കൌതുകകരം തന്നെയാകുന്നു.

നീണ്ടുരുണ്ട് ഇടതൂർന്ന് അഗ്രം ചുരുണ്ടുള്ള നീലവാർകുഴൽ അഴിച്ചിട്ടിരുന്നാൽ പൃഥുജഘനങ്ങളെക്കൂടി മറയ്ക്കുവാൻ പര്യാപ്തമാണ്. രണ്ടുനേരവും കോതിമിനുക്കി ഭംഗിയാക്കി കെട്ടിയിടുന്നതിൽ അവൾ കാണിക്കുന്ന ശ്രദ്ധയിൽനിന്ന് അവൾക്ക് അതിനോടുള്ള വാത്സല്യം ധാരാളം മനസ്സിലാക്കാൻ കഴിയും. മുഖം ചെന്താമരപ്പൂപോലെ സുമനോഹരമത്രെ.

"പത്മത്തിനില്ല നിറതിങ്കളിലെത്തിളക്കം
പത്മത്തിനുള്ള മണമമ്പിളിയിങ്കലില്ല;

അസ്സാരമാമുഖമതിൽ ശ്വേത മണ്ടിലുള്ള
സമ്പ്രീതിയും ചപലലക്ഷ്മി വഹിച്ചുകൊണ്ടാൾ.”

എന്നു് കാളിദാസകവനം അല്പം ഭേദപ്പെടുത്തി എഴുതിയാൽ വളരെ ശരിയായിരിക്കും. പതപ്പത്തു് വൃത്തികെട്ട ചെന്തൊണ്ടിപ്പഴത്തോടു ശാരദയുടെ മോഹനാധരത്തെ ഉപമിക്കാൻ ഞാൻ തയാറില്ല തന്നെ. ശുദ്ധതയില്ലാത്തതിനാൽ പവിഴത്തിനും അവളുടെ അധരത്തോടു സാമ്യം നേടാൻ ഭാഗ്യമില്ല. പുതിയ ചെന്തളിരുപോലെ ആ അധരം പരിമോഹനമെന്നു പറഞ്ഞാൽ ഒട്ടൊക്കെ യോജിക്കും.

ധാരാളം നീണ്ടു് നീലനിറം തെളിഞ്ഞുകാണാവുന്ന നയനങ്ങളുടെ ഭംഗി അമ്പ! എങ്ങിനെ വർണ്ണിക്കാം. പരിപാവനവും എന്നാൽ ഗംഭീരവുമായ ഭാവപുഷ്ടി വിലസുന്ന ആ നീലനയനങ്ങൾ അവളുടെ രമണീമുഖത്തിനരുളുന്ന നിർമ്മലചൈതന്യം കേവലം വാക്കിനു വിഷയമല്ല. കുമ്പളങ്ങാക്കുരുപോലെയല്ല ശാരദയുടെ പല്ലു്, നല്ല മുല്ലമുകുളംപോലെതന്നെയാണു്. ഉല്ലാസവും ഉത്സാഹവും സദാ കളിയാടുന്ന ആ ശോഭനാമുഖം സദാ ഐശ്വര്യദേവതയുടെ നടനരംഗമെന്നു ചുരുക്കി പറയാനുള്ളൂ. പാകത്തിൽ ഒതുങ്ങിയതാണു് ആ സുകുമാരിയുടെ മദ്ധ്യഭാഗം. ഉയർന്നു് പ്രസരിപ്പു് ധാരാളം പ്രകടിപ്പിച്ചു നില്ക്കുന്ന വക്ഷസ്ഥലത്തിന്റെയും പൃഥുനിതംബബിംബത്തിന്റെയും കളകോമളകാന്തി, ആ കൃശമദ്ധ്യദേശം ഒന്നുകൂടി പൊലിപ്പിക്കുന്നുണ്ടെന്നു് നിസ്സന്ദേഹമത്രെ. അവളുടെ പാദകാന്തി “ചെന്താമരപ്പൂട്ടി പടർന്നു് വിടർന്നപോലെ ചെല്ലുന്നിടങ്ങളിൽ നിലത്തിനു ഭംഗി നൽകി” എന്നുമാത്രം പരമാർത്ഥം പറഞ്ഞു് അവസാനിപ്പിക്കാം. ചിലർക്കു് അംഗപ്രതി വലിയ അഴകു് ഉണ്ടായിരിക്കും. പൊതുവെ ഒരു ഭംഗിയും കാണുകയില്ല. മറ്റുചിലർക്കു് പ്രത്യംഗം ഒരു ശോഭയുമില്ലെങ്കിലും ആകപ്പാടെ ഒരു ആനച്ചന്തമുണ്ടായിരിക്കും. നമ്മുടെ ശാരദയാവട്ടെ പൊതുവേയും പ്രത്യേകമായും നിസ്സീമമായ സൌകുമാര്യമുള്ള ഒരു പെൺമണിയാണെന്നു് തുറന്നു പറകതന്നെ ചെയ്യാം. ചുരുക്കിപ്പറഞ്ഞാൽ അവളെപ്പോലെ അഴകുള്ള പെൺമണികൾ ആ നാട്ടിലും അയൽരാജ്യങ്ങളിലും ഇല്ലെന്നു തീർച്ചയാണു്.

കാഴ്ചക്കാർ ഇവൾ ഒരു ദേവകന്യകയാണോ എന്നു് ഭ്രമിക്കത്തക്ക ഒരു കാന്തികന്ദളം ആ സുമുഖിയിൽ സദാ കളിയാടുന്നുണ്ടായിരുന്നു. വീണയുടേയും കുയിലിന്റെയും നിനാദം ഏതായാ

കർഷകമാണു്. ഇതിൽ കുയിലിന്റെ ശബ്ദം കേട്ടിട്ടുള്ളവർ ശാരദയുടെ തേന്മൊഴി അതുപോലെയാണെന്നു് ഓർമ്മിച്ചുകൊണ്ടാൽമതി.

ശാരദ സാധാരണ ആ നാട്ടിലെ സമ്പ്രദായപ്രകാരം ഒന്നര ഒന്നു മൽമൽ ആണു് ഉടക്കാറുള്ളതു്. റൗക്കയുടെ പുറമെ വെള്ള മൽമലോ ചുരുക്കം ചിലപ്പോൾ റോസു് നിറത്തിലുള്ള സിൽക്കോ കൊണ്ടുള്ള ജാക്കറ്റു ധരിച്ചു മാത്രമേ അവളെ കാണാൻ ആർക്കും സാധിക്കയുള്ളു.

ആഭരണം ധാരാളം ഉണ്ടെങ്കിലും അതു് അണിയുന്നതിൽ അവൾക്കു ഭ്രമമില്ല. ശാരദയുടെ പത്തരമാറ്റിൽ തങ്കത്തെ ജയിക്കുന്ന നിറവും ആഭരണങ്ങളുടെ പ്രഭയും തമ്മിലുള്ള പോരാട്ടത്തിൽ തോറ്റിട്ടു് ആഭരണങ്ങൾക്കു് ഒരു മങ്ങലിപ്പുണ്ടാകാറുണ്ടു്. അതിനാൽ "ശാരദ സ്വർണ്ണാഭരണങ്ങൾ ധരിച്ചു് അവയെ കഷ്ടപ്പെടുത്തരുതു്" എന്നു പലപ്പോഴും ഗൗരിക്കുട്ടി കളിയായോ കാര്യമായോ അവളോടു പറയാറുണ്ടു്.

എതായാലും അധികം ആഭരണങ്ങൾ ആ സുന്ദരാംഗി അണിയാറില്ല. വിലയേറിയതും വജ്രഖചിതവുമായ രണ്ടു ചെറിയ കമ്മൽ കർണ്ണങ്ങൾക്കു അലങ്കാരമായി ശോഭിക്കുന്നു. ബോംബെയിലെ ഒരു വലിയ കമ്പനിക്കാരാൽ ചെയ്യപ്പെട്ടതും വിശേഷരീതിയിലുള്ളതുമായ ഒരു ഇരട്ട വൈഡൻമാല രണ്ടു മടക്കായി കഴുത്തിൽ ധരിക്ക പതിവാണു്. അതിന്റെ തിളക്കം കണ്ടാൽ ഉയർന്ന മാറിടത്തിൽ വെള്ളജാക്കറ്റിന്റെ മീതെ സദാ തനിക്കു കിട്ടിയിരിക്കുന്ന ഭാഗധേയവിലാസത്തെ ഓർത്തു് ആ മാല തനിയെ ചാരിതാർത്ഥ്യജനകമായ പുഞ്ചിരി തൂകുകയാണോ എന്നു ഒരു നല്ല കവി ഉൽപ്രേക്ഷിക്കാതിരിക്കയില്ല. ഒരു കട്ടിക്കാപ്പും അതിനു സഹായമായി രത്നംപതിച്ച രണ്ടു വളയും കൈകളിൽ കാണാം. വലിയ വിലയില്ലാത്തതാണെങ്കിലും ചുവപ്പുകല്ലുവച്ച ഒരു മോതിരം വലത്തുകയ്യുടെ ചെറുവിരലിനു് അലങ്കാരംതന്നെ. സ്വർണ്ണംകൊണ്ടുള്ള രണ്ടു പാദസരം കാലുകളിലും ഉണ്ടു്. ഇത്രമാത്രമാണു് അവളുടെ നിത്യമായ അലങ്കാരങ്ങൾ.

ആ സുമുഖിയുടെ ദിനചര്യയെല്ലാം അനുകരണീയമത്രെ. നിത്യം വെളുപ്പിനു് 4 മണിക്കു് ഉണരും. ഒന്നരമണിക്കൂർ ഇംഗ്ലീഷ്, സംസ്കൃതം, മലയാളം മുതലായ ഭാഷകളിലെ നല്ല പുസ്തകങ്ങൾ കുറെ വായിക്കും. 5ൽ മണി ആയാൽ പിതാവുമൊരുമിച്ചു ഈശ്വരപ്രാർത്ഥനയായി. ഭക്തിസംവലിതങ്ങളായ ഒന്നാംതരം ഈശ്വരസ്തോത്രങ്ങൾ "ശിലയുമലിയുമോമനസ്വനത്തിൽ" ആ മനോഹരി ചൊല്ലുന്നതു കേട്ടാൽ ഏതു നാസ്തികനും മുകുളീകൃത

പാണിയാകുമെന്നതിനു സംശയമില്ല. "മകളേ! അത്താഴം കാലമായോ? രാമ രാമ രാമ! പശുവിനെക്കറന്നോ. രാമ! രാമ! രാമ! കൂട്ടാൻകാലമായോ രാമ രാമ രാമ" എന്നിങ്ങനെ ഒരു വൃദ്ധഭക്തൻ സന്ധ്യാഭജനം നടത്തിയതായി ഒരു കഥ കേട്ടിട്ടുണ്ടു്. ആ കൂട്ടത്തിലല്ലായിരുന്നു ശാരദ.

ഭക്തിവിനയാദികളോടുകൂടി ഏകാഗ്രചിത്തയായി സ്വചഞ്ചലചിത്തത്തെ ഭഗവൽപാദാബ്ജത്തിങ്കൽ ഉറപ്പിച്ചുകൊണ്ടായിരുന്നു അവളുടെ പ്രാർത്ഥന. ഒരു സമയത്തു് ഒന്നു ചെയ്യുക, (One thing at a time) എന്നുള്ളതായിരുന്നു അവളുടെ നയം. ആറരമണിക്കകം കുളികഴിയും "പ്രാതസ്നാനം ബുദ്ധിവിശേഷം" എന്നാപ്രമാണം അവൾ പഠിച്ചിരുന്നു. കുളികഴിഞ്ഞു ഭസ്മം ചന്ദനം ഇവ അണിയും. നീളത്തിൽ അവൾ ധരിക്കുന്ന ചന്ദനക്കുറി നെററിക്കു് ഒരു പരിശുദ്ധാലങ്കാരംതന്നെയാണു്. ശുദ്ധവസ്ത്രം ദിവസവും മാറും. അതുകഴിഞ്ഞാൽ ഭൃത്യന്റെ അടുക്കളവേലയിൽ അവനു വേണ്ട ഉപദേശം കൊടുക്കുകയും ചിലപ്പോൾ അവനെ സഹായിക്കുകയും ചെയ്യും. "ഞാനൊന്നുമറിഞ്ഞില്ലേ രാമനാരായണ" എന്ന മട്ടിൽ പാചകവൃത്തി ഭൃത്യന്റെ തോന്ന്യവാസത്തിനു വിട്ടുകൊടുത്തിട്ടു് "കുഞ്ഞമ്മ" സ്ഥാനം അഭിനയിച്ചു തെളിഞ്ഞിരിക്കുന്ന സ്ത്രീകളുടെ കൂട്ടത്തിലല്ലായിരുന്നു ശാരദ. ആഹാരസജ്ജീകരണവിഷയത്തിൽ കാര്യബോധവും ഉത്തരവാദിത്വവുമില്ലാത്ത വേലക്കാർക്കു തോന്ന്യവാസം സ്വാതന്ത്ര്യം കൊടുക്കുന്നതായാൽ അതിൽനിന്നുണ്ടാകുന്ന മഹാദോഷം ആ കുടുംബത്തിലുള്ള അംഗങ്ങളുടെ ആരോഗ്യത്തെ സാരമായി ബാധിക്കുമെന്നും അവൾ നല്ലവണ്ണം അറിഞ്ഞിരുന്നു. മിതവും ഹിതവും ആയ ആഹാരം കഴിച്ചുശേഷം താൻ പരിചയിച്ചിട്ടുള്ള തയ്യൽ, ചിത്രമെഴുത്തു മുതലായവയിൽ കുറേ സമയം വിനിയോഗിക്കും. നല്ല പുസ്തകങ്ങളായിരുന്നു ആ സുശീലയായ വിദുഷിയുടെ പ്രധാന തോഴികൾ. കവിത എഴുതുന്നതിലും അവൾക്കു നല്ല വാസനയും താല്പര്യവുമുണ്ടായിരുന്നു. സമയം അല്പംപോലും അവൾ വൃഥാ കളഞ്ഞിരുന്നില്ല. പകൽ ഉറങ്ങുക, ഉത്സവം ഉള്ളിടത്തൊക്കെ നടക്കുക, കണ്ട വീടുകളിൽപോയി നുണപറയുക, അന്യരെ അധിക്ഷേപിക്കുക, നിന്ദിക്കുക മുതലായവയൊന്നും ശാരദ പഠിച്ചിട്ടില്ല. പകൽ ൫ മണി കഴിഞ്ഞാൽ മേൽ കഴുകുകയോ ചിലപ്പോൾ കുളിക്കുകയോ ചെയ്യും. അതിനു ശേഷം പിതാവുമൊരുമിച്ചു ഭജനശാലയിൽ എത്തി ഈശ്വരസ്തോത്രങ്ങൾ ജപിക്കും. പുരാണപാരായണം ദിവസവുമുണ്ടു്.

സംശയം തോന്നിയാൽ അച്ഛനോടു ചോദിച്ചു പഠിക്കും. പുരാണത്തിലെ ചില കഥാപാത്രങ്ങളെക്കുറിച്ചു് ചിലപ്പോൾ അവൾ അച്ഛനുമായി വാദപ്രതിവാദം നടത്താറുണ്ടു്. ഒൻപതുമണിയോടുകൂടി അത്താഴമുണ്ടശേഷം പത്തുമണിയോടുകൂടി ഉറങ്ങും. ഇതാണു ശാരദയുടെ ദിനചര്യ.

വിനയമധുരവും പ്രൗഢഗംഭീരവുമാണു് അവളുടെ സ്വഭാവം. യുവാക്കന്മാരെ കാണുമ്പോൾ "കൺകോണുകൊണ്ടു കട്ടുകവരുന്ന വിദ്യകളും" പിട്ടും പിരട്ടും പകിട്ടും ആട്ടവും കുഴച്ചിലും ഒന്നും ശാരദയ്ക്കു് അറിഞ്ഞുകൂടാ. അവൾ പഠിച്ച കളരിയിൽ അതൊന്നുമില്ലായിരുന്നു. ആ ശീലവതി ഭൃത്യന്മാരോടുപോലും കോപിക്ക പതിവില്ല. വേണ്ടിവന്നാൽ ഗുണദോഷിക്കമാത്രം ചെയ്യും. എന്നാൽ പരിജനങ്ങൾക്കു് അവളെ വലിയ ഭയമാണുതാനും.

"കോപംകൊണ്ടു ശപിച്ചീടരുതേ
ഭഗവന്മയമെന്നോർക്ക സമസ്തം
സുഖവും ദുഃഖവുമനുഭവകാലം
പോയാൽ സമമിതു നാരായണജയ."

എന്ന കീർത്തനം അവൾ ദിവസവും ചൊല്ലുന്നതിൽ ഉൾപ്പെട്ടിരുന്നു. ക്ഷമ ഏതുകാര്യത്തിലും അവൾക്കുണ്ടു്. ഞാൻ പിടിച്ച മുയലിനു രണ്ടുകൊമ്പു് എന്ന മർക്കടമുഷ്ടി അവൾക്കില്ലായിരുന്നു. തെറ്റുവന്നാൽ അതിനെ സമ്മതിക്കുന്നതിനും ഉടനെ തിരുത്തുന്നതിനും അവൾ എപ്പോഴും തയാർതന്നെ. ധനംകൊണ്ടോ സൗന്ദര്യംകൊണ്ടോ ഉള്ള അഹങ്കാരം ആ ഗുണവതിയെ തീണ്ടിയിരുന്നേ ഇല്ല.

"രണ്ടുനാലുദിനംകൊണ്ടൊരുത്തനെ
തണ്ടിലേറ്റി നടത്തുന്നതും ഭവാൻ
മാളികമുകളേറിയ മന്നന്റെ
തോളിൽ മാറാപ്പുകേറ്റുന്നതും ഭവാൻ"

എന്ന ഭഗവൽസ്തുതിയുടെ തത്വം അവളും ധരിച്ചിരുന്നു. അനാവശ്യവാദങ്ങളിൽ അവൾ ഏർപ്പെടാറില്ല. എന്നാൽ സ്നേഹമുള്ളവരുമായി അല്പം നേരംപോക്കു പറയുന്നതിൽ കൗതുകവുമുണ്ടു്. അന്ധവിശ്വാസം ലേശമില്ലതന്നെ. പരിപാവനവും പരിഷ്കൃതവുമായ ഒരു ഹൃദയം അവൾക്കു വിധിദത്തമായിരുന്നു.

ആകപ്പാടെ ആകാരത്തിനു സദൃശമായ പഠിപ്പും പഠിപ്പിനു ചേർന്ന ബോധവും ബോധത്തിനു ചേർന്ന കർമ്മവും ആരും പുകഴ്ത്തുന്ന സൽസ്വഭാവവും ശാരദയ്ക്കുണ്ടായിരുന്നുവെന്നു തീർത്തുപറയാം.

സകലവിധ സൗഭാഗ്യവും തികഞ്ഞ ആ സുന്ദരി കുറെനാളായി സ്വപിതാവിന്റെ നേത്രരോഗംമൂലം അസ്വസ്ഥയായിത്തീർന്നിരിക്കുന്നു. കഠിനമായ വേദന മാറിയെങ്കിലും സുഖക്കേടു തീരെ വിട്ടുമാറാത്തതിനാൽ ഇനി ചികിത്സ ഏതുവിധം തുടരേണമെന്നുള്ള ചിന്താപാരവശ്യത്തോടുകൂടി ഒരു ദിവസം ശാരദ തന്റെ മുറിയിലുള്ള ഒരു ബെഞ്ചിൽ ഇരിക്കുകയായിരുന്നു. അസാധാരണമായ കാൽപെരുമാറ്റം കേട്ടു് അവൾ ഉൽബുദ്ധയായി എഴുന്നേറ്റു സൂക്ഷിച്ചുനോക്കിയപ്പോൾ തന്റെ പൂർവ്വരാഗത്തു നിലകൊള്ളുന്ന വിശിഷ്ടപുരുഷൻ കൃഷ്ണമേനവനാണെന്നു മനസ്സിലായി. ഹൃദയാകർഷകവും നിഷ്കളങ്കവുമായ ഒരു ചെറുപുഞ്ചിരികൊണ്ടു് അവൾ ആഗതനു സ്വാഗതം അരുളി. അതിനെ അപ്രകാരം തന്നെയുള്ള മന്ദഹാസംകൊണ്ടു് കൃഷ്ണമേനവൻ സ്വീകരിച്ചിട്ടു് ആ സുമുഖിയെ നാലാറു നിമിഷം സൂക്ഷിച്ചുനോക്കി നിശ്ചലനായി നിന്നുപോയി. അഹോ! രണ്ടുവർഷം മുൻപു് മേനവൻ കണ്ട ബാലികയായ ശാരദക്കുട്ടി എവിടെ? ഇന്നു മുൻപിൽ നില്ക്കുന്ന "നവയൗവനവുംവന്നു് നാൾതോറും വളരുന്ന" പ്രൗഢമോഹനാംഗിയായ യുവതീരത്നം എവിടെ? കാലത്തിന്റെ നിമിഷപ്രവൃത്തിയുള്ള തകിടംമറിച്ചിലിനെപ്പറ്റി അദ്ദേഹം അതിശയിച്ചുപോയി. അച്ഛൻ എവിടെ എന്നു മേനവന്റെ പ്രഥമചോദ്യത്തിനു് "അതാ ആ മുറിയിൽ" എന്നു പറഞ്ഞുകൊണ്ടു് മുൻപേ നടന്ന ശാരദയെ അനുഗമിച്ചു് ആഗതൻ അടുത്ത മുറിയിൽ പ്രവേശിച്ചു. രാമൻമേനവന്റെ കട്ടിലിനരികെ ഇരുന്നു് വിശറികൊണ്ടിരുന്ന ശങ്കരമേനവനും എഴുന്നേറ്റു കൃഷ്ണമേനവനെ ആദരിച്ചു.

രാമൻമേനോൻ—ആരാണു മകളെ വിശേഷാൽ ഇവിടെ വന്നതു്?

ശാ–ര—കൃഷ്ണമേനവനദ്ദേഹം.

രാ–മേന—നമ്മുടെ കൃഷ്ണൻമേനവനോ?

കൃ–മേ—അതെ.

രാ–മേ—കണ്ടുവരുവാൻ തോന്നിയല്ലൊ, വലിയ സന്തോഷം. ആ കസാലയിൽ ഇരിക്കണം.

ഉടനെ ശാരദ കസാല കുറച്ചുകൂടി രാമൻമേനവന്റെ കട്ടിലിന്റെ സമീപത്തേക്കു മാറ്റിയിട്ടു. കൃഷ്ണമേനവൻ അതിലിരുന്നു. അത്യധികം ക്ഷീണിച്ചു കവിളൊട്ടി കണ്ണുകുഴിഞ്ഞു് പ്രാകൃതസ്ഥിതിയിൽ കിടക്കുന്ന ആ വൃദ്ധനെ കണ്ടു് കൃഷ്ണമേനവന്റെ മനസ്സു് അലിഞ്ഞുപോയി.

കൃ–മേ—സുഖക്കേടു ഭേദമായില്ല അല്ലേ?

രാ-മേ—എന്റെ കുഞ്ഞേ! രണ്ടുവർഷമായി ഞാൻ ഈ കട്ടിലിൽ കയറിയിട്ട്. ദൈവം നിർദ്ദയൻതന്നെ. എത്ര പേർ എങ്ങിനെയെല്ലാം ചികിത്സിച്ചു. ഫലം ഇങ്ങനെയൊക്കെയാണ്. എന്റെ ശാരദയുടെയും ശങ്കരമേനവന്റെയും കഷ്ടത എന്നു തീരും ഈശ്വരാ!

ശാരദ—ഞങ്ങൾക്ക് എന്താണച്ഛാ! കഷ്ടത? ഒന്നും ഇല്ല.

കൃ-മേ—ഇപ്പോൾ ഇംഗ്ലീഷ് ചികിത്സയോ നാട്ടുചികിത്സയോ?

രാ-മേ—സകല ചികിത്സയും ചെയ്തു. ഇനി ഒരു ചികിത്സയും ചെയ്വാനില്ല.

കൃ-മേ—എന്റെ അഭിപ്രായം മദ്രാസിൽപോയി ചികിത്സിച്ചാൽ വേഗം സുഖം കിട്ടുമെന്നാണ്. അവിടെ നയനചികിത്സാവിദഗ്ദ്ധന്മാരായ നല്ല ഡാക്ടറന്മാരുണ്ട്.

ശാരദ—ഞാൻ ഈ അഭിപ്രായം ഇന്നലെ അച്ഛനോടു പറഞ്ഞു. അച്ഛനു വലിയ തൃപ്തി കാണുന്നില്ല.

കൃ-മേ—അങ്ങിനെയല്ല; മദ്രാസിനു പോകണം അതാണു നല്ലത്.

ശ-മേ—തീർച്ചയായും അതുതന്നെയാണു വേണ്ടത്.

രാ-മേ—നിങ്ങളെല്ലാം നിർബന്ധിക്കയാണെങ്കിൽ ഞാൻ എന്തിനു തടസ്സം പറയുന്നു. നിങ്ങളുടെ ഇഷ്ടംപോലെയാകട്ടെ.

ശാരദ—എന്നാൽ അധികം താമസിയാതെ പോകണം.

രാ-മേ—ശാരദയ്ക്കും വലിയ സുഖക്കേടു വന്നു. ഞങ്ങളെല്ലാം ഭയന്നുപോയി. ദൈവം വീണ്ടും തന്നു. വളരെ ക്ഷീണിച്ചിരിക്കയായിരുന്നു. ഈയിടെയാണ് കുറെ നന്നായത്.

കൃ-മേ—ആ വിവരമെല്ലാം ഞാനും കേട്ടു. ഇങ്ങോട്ടു വരുവാൻ ഇപ്പഴേ സാധിച്ചുള്ളു.

രാ-മേ—കൃഷ്ണമേനവൻ നേരിട്ടു മദ്രാസിൽനിന്നു വരികയാണോ?

കൃ-മേ—അതെ. ഇവിടെ അടുത്ത് ഒരുവർഷം മുമ്പ് ഒരു കൊലക്കേസ്സുണ്ടായില്ലേ?

ശ-മേ—നമ്മുടെ തെനൻനായരുടെ ഭൃത്യൻ കേളൻനായരുടെ പേരിലുള്ള കേസ്സാണോ?

കൃ-മേ—അതെ.

ശാരദ—അയാളെ തൂക്കിലിടാൻ വിധിച്ചില്ലേ. അയാളുടെ അമ്മ കരകയും പറകയും ചെയ്യുന്നതു കേട്ടു. വലിയ കഷ്ടംതന്നെ. തെനൻനായർ വളരെ പണവും ചെലവാക്കി.

കൃ-മേ—തൂക്കിലിടാൻ ഡിസ്ട്രിക്ട്കോർട്ടിൽ വിധിച്ചതിന്മേൽ മദ്രാസ് ഹൈക്കോടതിയിൽ അപ്പീൽ കൊടുത്തിരിക്കയാണ്. എനിക്കാണു വക്കാലത്തു്; അതിന്റെ സ്ഥലവും മറ്റും കണ്ടു പ്ലാൻ എടുക്കാൻ കൂടിയാണ് ഞാൻ പുറപ്പെട്ടിരിക്കുന്നതു്.

ശാരദ—ആ ശിക്ഷ ബഹുവിശേഷംതന്നെയാണ്. എന്റെ ആശാൻ ഇന്നാൾ ഒരു കഥപറഞ്ഞു. ഏകദേശം അതുപോലെ തന്നെയാണ് ഈ സംഭവം.

കൃ-മേ—(ചിരിച്ചുകൊണ്ടു്) ആ കഥ ഒന്നു കേൾക്കട്ടെ.

ശാരദ:—

കപ്പാൻകള്ളൻ തുരന്നോളവു ചുവരിടിഞ്ഞായവൻ ചാകമൂലം
തദ്ഭാര്യാ വധ്യഭാവം ധനിയിലതുളിനാൽ ആയവൻ
കാരുവിങ്കൽ
ഉൾപ്പൂവപ്പോൾ കവർന്നുള്ളൊരു വധുവിലവൻ നാരി തട്ടാ-
നിലും തോ-
ന്നല്ലാംശൻ ചെട്ടി നന്നെന്നവരുമഥ നൃപൻ ചെട്ടിയെ;
തൂക്കിലിട്ടാൻ.

ഒരു പെരുങ്കള്ളൻ മോഷ്ടിക്കുന്നതിന് ഒരു ധനികന്റെ പുരയുടെ ചുവർ തുരക്കവെ അതു് ഇടിഞ്ഞുവീണ് അവൻ മരിച്ചുപോയി. കള്ളന്റെ ഭാര്യ ധനികനെ പ്രതിയാക്കി രാജാവിന്റെ അടുത്തു ആവലാതി ബോധിപ്പിച്ചു. ഭിത്തി ശരിയായി കെട്ടാത്ത കുറ്റത്തിനു രാജാവു് ധനികനെ പിടികൂടി. താനല്ല, ഭിത്തി കെട്ടിയ ആശാരിയാണ് ഇതിൽ കുറ്റക്കാരൻ എന്നു പറഞ്ഞു ധനികൻ രക്ഷപ്പെട്ടു. രാജാവു് ആശാരിയുടെ മേൽ കുതിരകയറി. അയ്യോ! തിരുമേനി! അടിയൻ ആ ഭാഗം കെട്ടിക്കൊണ്ടു നില്ക്കുമ്പോൾ ഒരു സ്ത്രീ അതിലേ പോയി. അവളെ നോക്കിക്കൊണ്ടു ഭിത്തി പണിഞ്ഞതിനാലാണ് ശരിയായി ഉറപ്പുവരാതെ പോയതു്. അതിനാൽ കുറ്റക്കാരി ആ സ്ത്രീയാണ് എന്നായി ആശാരി. തൽക്ഷണം പ്രതി ആ സ്ത്രീയായിത്തീർന്നു. അവളാകട്ടെ തന്നെ സൂക്ഷിച്ചുനോക്കത്തക്കവിധം സൌന്ദര്യമല്ല, അന്നു് ഒരു തട്ടാൻ തനിക്കു രണ്ടു കമ്മൽ പണിതുതന്നു. അതു ധരിച്ചതിനാലാണ് തന്റെ മുഖത്തിനു് ഭംഗിവന്നതും ആശാരി തന്നെ സൂക്ഷിച്ചു നോക്കിയതും. അതിനാൽ ആഭരണം തന്ന തട്ടാനാണ് കുറ്റക്കാരൻ എന്നറിയിച്ചു. അക്ഷണം ആ തട്ടാൻ കുറ്റവാളിയായി രാജധാനിയിൽ ആനയിക്കപ്പെട്ടു. സമാധാനം ഒന്നും പറയാനില്ലായ്കയാൽ തട്ടാൻ കുറ്റം സമ്മതിക്കയും തട്ടാനെ തൂക്കി

കൊല്ലുവാൻ വിധിയുണ്ടാകയും ചെയ്തു. ഉടൻ തട്ടാൻ സവിനയം ഇങ്ങനെ ബോധിപ്പിച്ചു. തിരുമേനീ! അടിയൻ മഹാകൃശനാണു്. അടിയനെ തൂക്കിലിട്ടാൽ ഈ കഴുകമരത്തിനും അരങ്ങേയ്ക്കും എന്താണു പ്രയോജനം? അതാ ആ തെരുവിൽ മഹാതടിയനായ ഒരു ചെട്ടി കച്ചവടം ചെയ്തു താമസിക്കുന്നുണ്ടു്. കഴുകൻപക്ഷികൾക്കെങ്കിലും ഗുണമുണ്ടാകും. അതിനാൽ അവനെ തൂക്കിക്കൊല്ലാൻ കല്പനയാകണം. കുറച്ചുനേരം ആലോചിച്ചുശേഷം ആ വങ്കപ്രഭുവായ രാജാവു് അതു ശരിയാണെന്നു പറഞ്ഞു പാവം ചെട്ടിയെപിടിച്ചു തൂക്കിലിട്ടു. ഇതുപോലെയാണു് ഏകദേശം ഈ വിധിയും.

ക്രു-മേ—നല്ല രസമുള്ള കഥതന്നെ. ഇനി ഈ കേസ്സിന്റെ പരമാർത്ഥമായ അറിവുകൂടെ കേൾക്കട്ടെ.

ശാരദ—മഹാധനികനായ ഒരു പോക്രി—മരിച്ച ആ പരമു—വഴിയേപോയ ഒരു സാധുവിനെ അകാരണം പ്രഹരിക്കാൻ അടുത്തു. ആത്മരക്ഷയ്ക്കുവേണ്ടി അയാൾ കത്തിപ്രയോഗം നടത്തിയിട്ടു് ഓടിക്കളഞ്ഞു. കുത്തുകൊണ്ടു പരമു മരിച്ചു. അല്പം കഴിഞ്ഞു് അതിലേവന്ന ജന്മി മാധവക്കയ്മൾ പരമു മരിച്ചുകിടക്കുന്നതുകണ്ടു് ഓടി. മരണവിവരം കേട്ടു സ്ഥലത്തെത്തിയ പോലീസുകാർ ഓടിപ്പോയ കയ്മളാണു പ്രതി എന്നു കരുതി പിടികൂടി. കയ്മൾ ധാരാളം പണം പോലീസുകാർക്കു കൊടുത്തു. തനിക്കു് ഒഴിവാനും പൂർവ്വവിരോധം തീർക്കുവാനും വേണ്ടി ഇപ്പോഴത്തെ പ്രതി കേളൻനായരാണു കൊന്നതെന്നു് അറിവു കൊടുത്തു. ഇതാ ഇപ്പോൾ അന്നു് ഈ ദിക്കിൽപോലുമില്ലായിരുന്ന ആ സാധു തൂക്കുമരത്തിൽ കയറാറായിരിക്കുന്നു. ഇതുപോലെയാണു നമ്മുടെ ന്യായാധിപന്മാരുടെ വിധി പലതും.

രാ-മേ—ഈ കേസ്സിന്റെ സത്യം ഇങ്ങനെയാണെന്നാണു് ഇവിടുത്തെ കേൾവി. ആ സാധുകുടുംബം അയാളെക്കൊണ്ടാണു കഴിഞ്ഞുവന്നതു്. അയാൾക്കു രക്ഷ കിട്ടിയെങ്കിൽ കൊള്ളാമായിരുന്നു.

ശേ-മേ—കേസ്സു് ജയിച്ചില്ലെങ്കിൽ മേനോൻനായക്കും അതു് ഒരു കുറവാണു്.

ക്രു-മേ—അയാളെ ഹൈക്കോടതിയിൽ വെറുതേ വിടും.

ശാരദ—തീർച്ചയാണോ?

ക്രു-മേ—കണിശമായും വിടും.

ശാരദ—(ചിരിച്ചുകൊണ്ടു്) വലിയ വക്കീലന്മാർ എല്ലാം ഒത്തുചേർന്നു് എതിർഭാഗം പിടിച്ചാലോ?

ക്രൂ—മേ—ന്യായം കാണാതെ അവർ വരികയില്ല.

ശാരദ—വന്നാലോ?

ക്രൂ—മേ—വന്നാലും ഞാൻ ജയിക്കും.

ശാരദ—അതുകട്ടെ, ജഡ്ജിമാർ മനഃപൂർവ്വമായി വിധിച്ചാലോ?

ക്രൂ—മേ—അങ്ങിനെ ഒരു മനഃപൂർവ്വവും അവൎക്കുണ്ടാകയില്ല.

രാ—മേ—(ചിരിച്ചുകൊണ്ടു്) ഇതു് എന്തുചോദ്യമാണു ശാരദേ!

ശാരദ—അല്ല അച്ഛാ! ഒരു കേസ്സിൽ ജയം കിട്ടുമോ എന്നു് ഉറപ്പു വരുത്താൻ ഞാൻ ചോദിച്ചതാണു്.

രാ—മേ—ജയിക്കും മകളേ! അല്ലെങ്കിൽ ക്രൂഷ്ണമേനവൻ ഇത്ര ധൈൎയ്യം പറകയില്ല.

ക്രൂ—മേ—കേസ്സ് ജയിച്ചാൽ ശാരദ എനിക്കു നല്ല സമ്മാനം തരുമോ?

ശാരദ—കണിശമായും തരും.

ക്രൂ—മേ—എന്തു സമ്മാനം.

ശാരദ—ഒരു വന്ദനം.

രാ—മേ—ഓഹോ! അതു വലിയ സമ്മാനംതന്നെ.

ശാരദ—പാഞ്ചാലി കൊടുത്ത ചീരയിലക്കറി അമൃതിനേക്കാൾ വലുതായി കൃഷ്ണൻ കരുതി. ഞങ്ങൾ പാവങ്ങളല്ലെ. എനിക്കതിനല്ലെ നിവൃത്തിയുള്ളൂ.

ക്രൂ—മേ—മതി, സമ്മതിച്ചു. ഇനി തെനാൻനായരുടെ വീട്ടിലേക്കുപോകണം. നാളെ മദ്രാസിൽ എത്തുകയും വേണം.

ശാരദ—എന്നാൽ ഊണുകഴിക്കാം.

ക്രൂ—മേ—ഊണു് അവർ ഒരുക്കിയിട്ടുണ്ടു്. അവിടെ പോയി ഉണ്ടുകൊള്ളാം.

ശാരദ—അതു് അവിടെ ചെന്നിട്ടല്ലെ. ഇപ്പോൾ ഇവിടെ നിന്നു് ഉണ്ണാം.

ക്രൂ—മേ—വേണ്ട, അവിടെ ചെന്നിട്ടു് ഉണ്ടാൽമതി.

ശാരദ—ഓ! എനിക്കു തെറ്റി, മേത്തച്ചിയുടെ ചോറു നായരുണ്ണുമോ? വേണ്ട, സമ്മതിച്ചു.

ക്രൂ—മേ—വല്ലവരും പറഞ്ഞാൽ ശാരദ മേത്തച്ചിയാകുമോ?

രാ—മേ—എന്തു നിർബന്ധമാണു ശാരദേ! ഇതു്?

ശാരദ—ഇവിടെ വന്നാൽ വേറെ വല്ലേടത്തുംപോയി ഉണ്ണുന്നതു മര്യാദയാണോ അച്ഛാ! നിർബന്ധിക്കാൻ എനിക്കധികാരമുണ്ടല്ലോ.

കൃ-മേ—ശരി. സമ്മതിച്ചു. ചോറുവിളമ്പിക്കൊള്ളു.

ചോറു സാവധാനത്തിൽ ശാരദ വിളമ്പിക്കൊടുത്തു. കൃഷ്ണമേനവൻ സുഖമായി ഉണ്ണുതുടങ്ങി. ഇത്ര തൃപ്തികരമായ ഭക്ഷണം തന്റെ ജീവിതത്തിൽ ആദ്യം ആണെന്നു് ആ യുവാവിനു തോന്നി. ഊണു കഴിഞ്ഞു വേഗം ചികിത്സയ്ക്കായി മദിരാശിക്കു വരണമെന്നു നിർബന്ധമായി ക്ഷണിച്ചിട്ടു് കൃഷ്ണൻമേനവൻ യാത്ര പുറപ്പെട്ടു. ശാരദ മുറ്റത്തുവരെയും ശങ്കരമേനവൻ പടിക്കൽവരെയും ആ ധന്യാതിഥിയെ അനുഗമിച്ചു. കൃഷ്ണൻമേനവൻ ശാരദയെ വീണ്ടും തിരിഞ്ഞുനോക്കി യാത്ര ചോദിച്ചിട്ടു മറകയും ചെയ്തു.

"അന്നാൾവരെയ്ക്കുമണുമാത്രമൊരാദിമുഖ്യമന്നോജനേർമിഴികളാടണയാതെതന്നെ വാണ" ധീരാഗ്രണിയായ കൃഷ്ണമേനവനു വലിയ ഒരു ഭാവഭേദമുണ്ടായി. ശാരദയുടെ മോഹനരൂപം അദ്ദേഹത്തെ അത്യധികം ഇളക്കി. ഇത്ര സൗകുമാര്യവും സാമർത്ഥ്യവും ഉള്ള പെൺമണികൾ വേറെയില്ലെന്നു് ഒരു വിചാരവും മേനവനുണ്ടായി. ശാരദ അദ്ദേഹത്തിന്റെ ഹൃദയമുകുരത്തിൽ പ്രതിഫലിച്ചിരിക്കുന്നതായി ആ യുവാവിനു തോന്നി.

"ഘ്രാണിക്കാത്തൊരു താരിളംതളിർ നഖാഗ്രത്താലലൂനം ഇള—
ച്ചാണിക്കോലണയാത്ത നന്മണി നവം തേത്തനനാസ്വാദിതം
ക്ഷീണിക്കാത്ത തപഃഫലം സുമുഖിതൻ രൂപം മഹാഭാഗ്യനാം
പ്രാണിക്കേവനു ദൈവമേകുമനുഭോഗത്തിന്നറിഞ്ഞീല ഞാൻ."

എന്നിങ്ങനെ വീണ്ടും വീണ്ടും വിചാരിച്ചുകൊണ്ടു് ആ യുവാവു നടന്നു.

കൃഷ്ണമേനവൻ പോയിക്കഴിഞ്ഞ ഉടനെ ശാരദ പിതാവിന്റെ അടുക്കലെത്തി.

ശാരദ—നമുക്കു മദിരാശിക്കു പോകേണ്ടതു് എന്നാണു് അച്ഛാ!

രാ-മേ—മകളേ! താമസിയാതെ പോകാം.

ശാരദ—ഉടനെ പോകണം. അവിടെച്ചെന്നാൽ രോഗം ഭേദമാകുമെന്നാണല്ലോ അദ്ദേഹം പറഞ്ഞതു്. അത്രയും കുറച്ചു മാത്രം വേദന അച്ഛൻ അനുഭവിച്ചാൽ മതിയല്ലോ.

രാ-മേ—പോകാൻ ചില തടസ്സങ്ങളെല്ലാം ഉണ്ടു് മകളേ!

ശാരദ—എന്താണു് എന്നോടു പറയരുതോ?

രാ-മേ—(ഗദ്ഗദത്തോടെ) എന്റെ മകളോടു പറഞ്ഞാലെന്താണു്. പക്ഷേ പ്രയോജനമില്ല.

ശാരദ—എന്തായാലും പറയണം.

രാ-മേ—കുഞ്ഞേ! നമ്മുടെ ഇപ്പോഴത്തെ ധനസ്ഥിതി നിനക്ക് അറിഞ്ഞുകൂടാ. നമുക്കുണ്ടായിരുന്ന പണം അധികവും നശിച്ചുപോയ വിവരം ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. ബാക്കി പന്ത്രണ്ടായിരം ഉറുപ്പികയുണ്ടായിരുന്നു. ഇപ്പോൾ രണ്ടു വർഷമായില്ലേ ഞാൻ കിടപ്പിലായിട്ട്. വൈദ്യന്മാൎക്കുകൊടുത്തതും മററു ചെലവു ചെയ്തതും എല്ലാം ഒരു നല്ല തുകകൂടിത്തീൎന്നു. ഇനി പത്തായിരം ഉറുപ്പികയേ കൈവശമുള്ളൂ.

ശാരദ—(വൈവശ്യത്തോടെ) മദിരാശിക്കുപോകാൻ എന്തു വേണ്ടിവരും?

രാ-മേ—ഡാക്ടൎമാൎക്ക് നല്ല സംഖ്യ കൊടുക്കണം. ചെലവും വലുതായിരിക്കും; പന്ത്രണ്ടായിരം ഉറുപ്പികയില്ലാതെ സാധിക്കയില്ല.

ശാരദ—ഇവിടെ കുറെ ആഭരണങ്ങൾ ഇരിപ്പില്ലേ. അവകൂടി വിററാൽ തികയാതെ വരുമോ?

രാ-മേ—തികഞ്ഞേയ്ക്കാം, പിന്നെ എന്റെ മകൾക്ക് എന്താണു ഗതി. കേസ്സ് കൊടുക്കാനും നല്ല ഒരു തുകവേണ്ടേ?

ശാരദ—കേസ്സിന്റെ കാൎയ്യം സാരമില്ല. ഞാൻ ഒരു ശുദ്ധപാവമായി കൂലിവേലചെയ്തു ജീവിച്ചുകൊള്ളാം. എന്റെ കാൎയ്യത്തിൽ ക്ലേശിക്കരുത്. ഏതുവിധത്തിലും അച്ഛന്റെ സുഖക്കേടു ഭേദമാകട്ടെ. അച്ഛനെ സുഖമുള്ളനായി കാണുന്നതാണ് കേസ്സ് ജയിച്ച് എടത്തിലെ അവകാശിയാകുന്നതിനേക്കാൾ അധികം എനിക്ക് ആനന്ദം.

മകൾ ഇങ്ങനെ പറയുമ്പോഴേക്കു മേനവൻ കരഞ്ഞുതുടങ്ങി. അതുകണ്ടു ശാരദയും കരഞ്ഞു. ഉടനെതന്നെ ശാരദ തന്റെ കണ്ണീരിനെ അടക്കിക്കൊണ്ട്—

ശാരദ—അച്ഛൻ എന്തിനു കരയുന്നു. കരഞ്ഞാൽ കണ്ണിൽ സുഖക്കേടു കൂടുകയില്ലേ. എന്നെ സമാധാനപ്പെടുത്തുവാൻ ആരാണുള്ളത്. ആലോചിക്കാനൊന്നുമില്ല. ഉടനെ മദ്രാസ്സിനു പോകണം.

രാ-മേ—എന്റെ മകളുടെ ഇഷ്ടംപോലെ ഞാൻ സമ്മതിച്ചു.

ഉണ്ണൻമേനവൻ ശാരദയെത്തന്നെ സ്മരിച്ചുകൊണ്ടു തേനാൻനായരുടെ വസതിയിലെത്തി. അപ്പോൾ തേനാൻനായരുടെ അമ്മ പാപ്പിഅമ്മ മാത്രമെ അവിടെ ഉണ്ടായിരുന്നുള്ളൂ.

"ഞാൻ ഇതുവരെ മേനവനെ കാത്തിരിക്കയായിരുന്നു. ഇപ്പോൾ ആരെയോ കാണാൻ പുറത്തേക്കിറങ്ങി. ദൂരെയെങ്ങും പോയതല്ല; ഉടനെ വരും. അതാ ആ കസാലയിന്മേൽ ഇരിക്കുക" എന്നു പാപ്പിഅമ്മ പറഞ്ഞതനുസരിച്ചു മേനവൻ ചാരുകസാലയിൽ ഇരുന്നിട്ടു മേശപ്പുറത്തു കിടന്ന ശാകുന്തളം എടുത്തു വായിച്ചുതുടങ്ങി. അല്പം കഴിഞ്ഞപ്പോൾ കുളിക്കാൻപോയ ഗൗരിക്കുട്ടി വന്നെത്തി. അവൾ വേഗം വസ്ത്രംമാറി മേനവന്റെ അടുക്കലേക്ക് ചെന്നു. "തനിയെയിരുന്നു മുഷിഞ്ഞിരിക്കാം ഇല്ലേ" എന്ന് ആ മഞ്ജുളവാണിയുടെ ചോദ്യം മേനവനെ പുസ്തകവായനയിൽ നിന്നു പ്രതിനിവർത്തിച്ചു. "സദ്ഗ്രന്ഥമാകുന്ന കൂട്ടുകാരനുണ്ടെങ്കിൽ ഒരിക്കലും മുഷിവു വരികയില്ല," എന്നു മേനവൻ മറുപടിപറഞ്ഞു എന്നാൽ വായന മുടക്കേണ്ട എന്ന് ആ തരുണി പറഞ്ഞതനുസരിച്ചു മേനവൻ ശാകുന്തളത്തിലെ ഒരു പദ്യം ഇങ്ങനെ വായിച്ചു.

അയി പടുധിഷണാ! നിന്നാശയം നൈവ ജാനേ—
ത്വയി പരമനുരാഗം പൂണ്ടമെന്നുള്ളശേഷം
ദയിതതമ! നികാമം രാപ്പകൽ കാമദേവൻ
മയി തവ കനിവില്ലാഞ്ഞുൾത്തപിപ്പിച്ചിടുന്നു.

ഗൗ—ഇതു ഞാൻ ചൊല്ലേണ്ട പദ്യമാണല്ലോ.

കൃ-മേ—(മന്ദഹാസത്തോടെ) എന്തു് എനിക്കു ചൊല്ലിക്കൂടെ? ഓ ശരി! ശകുന്തളയുടെ പിൻതുടർച്ചാവകാശം നോക്കിയാൽ ഗൗരിക്കുട്ടി പറഞ്ഞതു ന്യായംതന്നെ. ഗൗരിക്കുട്ടിതന്നെ വായിച്ചോളൂ. അഥവാ അങ്ങനെ ഞാൻ വകവെച്ചുകൊള്ളാം; പോരെയോ?

ഗൗ—ബുദ്ധിമാന്മാർ പരഹൃദയം അറിയും.

കൃ-മേ—(ഗൗരിക്കുട്ടിയെ സൂക്ഷിച്ചുനോക്കിയിട്ടു്) ഗൗരിക്കുട്ടി ഞാൻ കഴിഞ്ഞതവണ കണ്ടതിനേക്കാൾ വളരെ ക്ഷീണിച്ചിരിക്കുന്നല്ലോ. ഇടയ്ക്കു വല്ല സുഖക്കേടും ഉണ്ടായോ?

ഈ ചോദ്യം ഗൗരിക്കുട്ടിയിൽ വളരെ സങ്കോചം ഉളവാക്കി. രണ്ടാളുകൾ കുറച്ചുകാലം കഴിഞ്ഞു് ഒരുമിച്ചു കാണുമ്പോൾ ഒരാൾ അപരനോടു നിങ്ങൾ വളരെ ക്ഷീണിച്ചുപോയല്ലോ-വല്ല സുഖക്കേടും ഉണ്ടായോ എന്നു "ലോക്യം" അഥവാ ലോഹ്യം ചോദിക്കുന്ന സമ്പ്രദായം നാട്ടുകാരുടെ ഇടയിൽ നടപ്പുണ്ടു്. വാസ്തവത്തിൽ അപരൻ കുറച്ചുകൂടി തടിക്കയായിരിക്കാം ചെയ്തതു്. എന്നാലും സ്നേഹപ്രകടനം ഇങ്ങനെയാണു് ഉണ്ടാവുക. ചോദ്യകർത്താവിന്റെ ഉദ്ദേശം തന്റെ സുഹൃത്തിന്റെ ക്ഷീണകാർശ്യാന്വേഷണമായിരിക്കാം. പക്ഷെ ഈ ചോദ്യം അശേഷംതന്നെ രസിക്കു

ന്നതല്ല എന്ന കാൎയ്യം പലരും ഇനിയും മനസ്സിലാക്കിയിട്ടില്ലെന്നു തോന്നുന്നു. സ്തുതിയിൽ ആൎക്കും പ്രിയം തോന്നും. കുറവിനെപ്പററി പറയുക ഒട്ടും ഹിതമായിരിക്കയില്ല.

നമ്മുടെ കൃഷ്ണമേനവൻ ഇങ്ങനെ ലോഹ്യം പറയുന്ന കൂട്ടത്തിലല്ലായിരുന്നു. ഗൌരിക്കുട്ടി ഇപ്പോഠം കുറെ ക്ഷീണിച്ചുതന്നെയാണു് ഇരിക്കുന്നതു്. കഴിഞ്ഞതവണ കൃഷ്ണമേനവനുമായുണ്ടായ ദൎശനം അവഠംക്കു് ആ സുകുമാരനിൽ വലിയ പ്രേമം ഉണ്ടാക്കിത്തീൎത്തു. അതു് അനുക്രമം വൎദ്ധിച്ചും വരികയാണു്. ആ അനുരാഗപാരവശ്യം അവളുടെ കാന്തിയെ കുറെക്കൂടി പൊലിപ്പിച്ചിട്ടുണ്ടെങ്കിലും ആ കളുകളേറെയും ക്ഷീണിച്ചിരിക്കുന്നതു സ്പഷ്ടമായി ആൎക്കും കാണാം. അതിനാൽ കൃഷ്ണമേനവന്റെ ചോദ്യം ലേശം അപ്രകൃതമല്ലായിരുന്നു. ഉത്തരം പറവാൻ ആ സുമുഖി പരുങ്ങി. കള്ളംപറവാൻ അവഠംക്കു വശമില്ല. കുറേ ആലോചിച്ചുശേഷം ഇങ്ങനെ പറഞ്ഞു.

ഗൌ—അങ്ങു പറഞ്ഞതു ശരിയാണു്. ഞാൻ ഈയിടെ അല്പം ക്ഷീണിച്ചിട്ടുണ്ടു്. എന്തോ ഒരു ചിന്താഗതി എന്നിലുണ്ടായിരിക്കുന്നു. അതാണു കാരണം.

മേന—(ചിരിച്ചുകൊണ്ടു്) കുലമാനിനിമാരുടെ വിചാരഗതിയെപ്പററി അന്വേഷിക്കുക ധൎമ്മം അല്ല. അതിനാൽ ഞാൻ കൂടുതൽ ചോദിക്കുന്നില്ല. സത്തുക്കളുടെ "ആശ സഫലമാവാനേ തരമുള്ളൂ" അതിനാൽ വിചാരംകൊണ്ടു് ഈ ശരീരം ഇനിയും ക്ഷീണിപ്പിക്കരുതെന്നാണു് എനിക്കു പറവാനുള്ളതു്.

അവർ ഇത്രയും പറയുമ്പോഴേക്കു തേനൻനായർ അവിടെ വന്നുചേൎന്നു. ഉടനെ കേസ്സിനെപ്പററിയുള്ള അന്വേഷണങ്ങഠംക്കായി മേനവനും തേനൻനായരുംകൂടി യാത്രയായി. ഗൌരിക്കുട്ടിയുടെ ചിന്താഗതി കുറെക്കൂടെ വൎദ്ധിച്ചു. മേനവൻ സംസാരിച്ചതെല്ലാം തന്റെ പ്രേമം മനസ്സിലാക്കിയാണെന്നു് ആ കാമിനി ഊഹിച്ചു. "സ്വാവിഷയം കാമിക്കഹോ സൎവ്വവും."

---

# അദ്ധ്യായം ൧൩.

അന്നു് രാമവൎമ്മൻതിരുമുല്പാടിന്റെ പിറന്നാളാണു്. ആണ്ടുതോറും കേമമായ സദ്യ പതിവുണ്ടു്. തിരുമുല്പാടുതന്നെ ശാരദയേയും ശങ്കരമേനവനേയും പ്രത്യേകം ക്ഷണിച്ചിരുന്നു. സുഖക്കേടുനിമിത്തം രാമൻമേനവൻ ക്ഷണിക്കപ്പെട്ടില്ല. ശാരദ വരാതെ ഞാൻ ഉണ്ണുകയില്ലെന്നുകൂടി തിരുമുല്പാടു പറഞ്ഞിട്ടാണു് തലേദിവസം പോയതു്. സമീപവാസികൾ എത്ര നിൎബ്ബന്ധിച്ചാലും ശാരദ ഒരു വിശേഷങ്ങളിലും പങ്കുകൊള്ളാറില്ല. എന്തായാലും തിരുമുല്പാടിന്റെ ക്ഷണമനുസരിച്ചു് പോകുവാൻതന്നെ അവർ തീൎച്ചയാക്കി. പക്ഷെ അവർ യാത്ര ആരംഭിക്കുമ്പോഴേയ്ക്കു് ഒരു ചെറിയ തടസ്സം വന്നുകൂടി. അന്നു രാവിലെ വല്ലാതായ മഴയുണ്ടായതിനാൽ ശാരദയുടെ വസതിയ്ക്കടുത്തുള്ള ഒരു തോടു പെട്ടെന്നു പെരുകി. അതുകൊണ്ടു സാധാരണയുള്ള വഴിയെ തിരുമുല്പാടിന്റെ മഠത്തിൽ ചെന്നെത്താൻ വിഷമമായിത്തീൎന്നു. ഒന്നൊന്നര നാഴിക നടന്നു് ഒരു വലിയ മലയുടെ ചരുവിൽകൂടി പോകാവുന്ന മറ്റൊരു മാൎഗ്ഗമുണ്ടു്. അതു കുറെ ദുൎഘടവുമാണു്. ഈ സന്ദൎഭത്തിൽ എന്താണു ചെയ്യേണ്ടതെന്നു് അവർ ആലോചിച്ചു. ഏതുവിധേനയും പോകണമെന്നും അല്ലെങ്കിൽ തങ്ങളുടെ ഏകസഹായിയായ തിരുമുല്പാടിനു് പരിഭവമുണ്ടാകുവാൻ ഇടയായേക്കുമെന്നും രാമൻമേനവൻ അഭിപ്രായപ്പെട്ടു. അതിനാൽ ഏതു ക്ലേശം സഹിച്ചാലും തരക്കേടില്ലെന്നുറച്ചു് ഉചിതമായ വസ്ത്രാലങ്കാരങ്ങൾ ധരിച്ചു് ശാരദയും ശങ്കരമേനവനും യാത്രയായി.

കുറച്ചുദൂരം നടന്നു് അവർ രണ്ടുപേരും മലയുടെ താഴ്വരയിൽ എത്തി. അവിടം മുഴുവൻ വനമായി കിടക്കയാണു്. ആ വനം അതിഭയങ്കരമെന്നു പറവാനില്ലെങ്കിലും നിസ്സാരമല്ലതന്നെ. മലയുടെ ചരുവിലുള്ള കാടിന്റെ മദ്ധ്യത്തിലുള്ള ഒറ്റയടിപ്പാതയാണു് പ്രയാണമാൎഗ്ഗം. അവിടെ എത്തിയസമയം ഇനി മുൻപേ നടക്കുക എന്നു മേനവൻ ശാരദയോടു പറഞ്ഞു.

ശാരദ—വേണ്ട; ഞാൻ ഈ പാദങ്ങളെ പിൻതുടൎന്നുകൊള്ളാം.

മേനവൻ—(സനിശ്വാസം) അതിനുള്ള ഭാഗ്യം ഈയുള്ളവനില്ല.

ശാരദ—(പുഞ്ചിരിയോടെ) "പുരുഷസ്യ ഭാഗ്യം" ആൎക്കറിയാം. "ദേവോ ന ജാനാതി" എന്നല്ലെ പറയുന്നതു്.

മേനവൻ—"സ്ത്രീണാം ച ചിത്തം" എന്നുകൂടി ചേൎത്തുപറയൂ.

ശാരദ—എന്നാൽ അങ്ങിനെയാവട്ടെ. സ്ത്രീകളുടെ ചിത്തം നിശ്ചയമായും ഗോപ്യംതന്നെയാണ്.

മേനവൻ—ഗോപ്യമായിക്കൊള്ളട്ടെ. ആ ഹൃദയത്തിൽ പുരുഷസ്യ ഭാഗ്യംകൂടെ നിഹിതമായാൽ മതിയാകുമായിരുന്നു.

ശാരദ—ഏതെങ്കിലും സ്ത്രീയുടെ ഹൃദയത്തിൽ ഏതെങ്കിലും പുരുഷന്റെ ഭാഗ്യം വിലസുന്നുണ്ടാവാമല്ലൊ.

മേനവൻ—അതുകൊണ്ടെന്താണു വിശേഷം ഞാൻ ഈശ്വരിയായി ആരാധിക്കുന്ന ദിവ്യവിഗ്രഹത്തിൽ എന്റെ ഭാഗധേയകണികയെങ്കിലും സ്ഥിതിചെയ്യുന്നുണ്ടോ എന്നാണ് എനിക്കറിയേണ്ടതു്?

തൽക്ഷണം ആ സുകുമാരിയുടെ ഹൃദയം ഒന്നു തുടിച്ചു, അവൾ അതിനു മറുപടി പറഞ്ഞില്ല. ശാരദയുടെ മൗനഭാവം മേനവന്റെ മുഖത്തിൽ ഒരു വൈവൎണ്യം ഉണ്ടാക്കിത്തീൎത്തു. ദീൎഘനിശ്വാസങ്ങളും സ്പഷ്ടമായി. ഈ അവസരത്തിൽ വിഷയം മാററണ്ടതു് അത്യാവശ്യമെന്നു് ആ ബുദ്ധിമതിക്കു തോന്നി.

ശാരദ—ചേട്ടാ! ആ നില്ക്കുന്ന വൃക്ഷം എന്താണ്. അതിലെ കുസുമങ്ങൾ എത്ര മനോഹരങ്ങളായിരിക്കുന്നു.

മേനവൻ—അതു് നാഗവല്ലിമരമാണ്.

ശാരദ—ആ പാദപരാജൻ കാനനലക്ഷ്മിയെ സുവൎണ്ണക്കുട ചൂടിക്കുന്നതുപോലെ എനിക്കു തോന്നുന്നു.

മേനവൻ—ശരി. ശരി. ഭവതിയുടെ അഭിപ്രായം വാസ്തവം തന്നെ. വീണ്ടും നോക്കുക. ആ വൃക്ഷകാമുകൻ തന്റെ രാഗസമൃദ്ധിയെ ഇതിലധികം സ്പഷ്ടമാക്കാനുണ്ടോ? എന്നിട്ടും കാനനദേവിക്കു് ഭാവഭേദം ഉണ്ടോ എന്നു നോക്കണം.

ശാരദ—ഉണ്ടു്. ഉണ്ടു്. അതാ ആ രാഗപ്രസരം വനലക്ഷ്മിയിലും കാണുന്നുണ്ടല്ലൊ?

മേനവൻ—ശരി; അല്പം ഉണ്ടു്. അല്ലേ? ആ തരുവരൻ അത്രമാത്രമെങ്കിലും ഭാഗ്യവാനാണ്. ഈയുള്ളവൻ..................

ആ യുവാവിന്റെ സുന്ദരമുഖത്തു വീണ്ടും ഭാവഭേദമുണ്ടാകുന്നതു് ശാരദ കണ്ടു. സംഭാഷണവിഷയം ഇനിയും മാററണ്ടതാവശ്യമെന്നു ചിന്തിച്ചുകൊണ്ടു് അവൾ പറഞ്ഞു.

ശാരദ—ചേട്ടാ! ഈ വനത്തിൽ ദുഷ്ടമൃഗങ്ങൾ കാണുകയില്ലേ?

മേനവൻ—(പുഞ്ചിരിയോടെ) ശാരദയ്ക്കു ഭയമുണ്ടോ?

ശാരദ—അങ്ങു സംശയിക്കാൻ കാരണമെന്തു്?

മേനവൻ—സ്ത്രീകൾ അബലകളാണെന്നല്ലേ പറയുന്നതു്.

ശാരദ—(ധാർഷ്ട്യത്തോടെ) എന്നു പുരുഷന്മാരല്ലേ പറയുന്നതു്. സ്ത്രീകളെ അബലകളും ചപലകളും ആക്കിത്തീർക്കുന്നതും പുരുഷന്മാർതന്നെയാണു്. പുരുഷന്മാരിലും അബലന്മാരും ചപലന്മാരും അസംഖ്യം കാണും. സ്ത്രീകളിൽ ധീരകളും ഇല്ലാതില്ല.

മേനവൻ—(സപരിഹാസം) ഓ ശരി. "മല്ലാരിപ്രിയയായ ഭാമ സമരം ചെയ്തില്ലയോ—തേർ തെളിച്ചില്ലേ പണ്ടു സുഭദ്രേ" എന്നെല്ലാമുള്ള "പഴങ്കഥന്തം" ഇനി അഴിച്ചു് ഇട്ടുകൊള്ളണം.

ശാരദ—ഭവാനേ; ആ പഴങ്കഥന്തമൊന്നും ഞാൻ തൊട്ടില്ല. പുരുഷന്മാരെപ്പോലും തല താഴ്ത്തിക്കത്തക്കവിധം പ്രശസ്തമായി രാജ്യംഭരിച്ച വിക്ടോറിയാമഹാറാണിയുടെ കഥ പഴങ്കഥന്തമാണോ? പടച്ചട്ട ഇട്ടു് ശസ്ത്രം ധരിച്ചു് ദേശിങ്ങനാട്ടു റാണിക്കു് അകമ്പടി സേവിച്ചു നിന്നിരുന്ന സ്ത്രീകളെപ്പറ്റി അങ്ങു കേട്ടിട്ടില്ലേ? മഹായുദ്ധകാലങ്ങളിൽ പുരുഷന്മാരോടൊപ്പം പോർക്കളത്തിലിറങ്ങി വീരധീരകൃത്യങ്ങൾ സാധിച്ച വനിതകളെപ്പറ്റി അങ്ങു പത്രത്തിൽ വായിച്ചു കാണുമല്ലോ. കായികാഭ്യാസവിദഗ്ദ്ധന്മാരായ അനവധി പുരുഷന്മാരെ തന്റെ ശരീരശക്തിയാൽ തോല്പിച്ചു്, വിജയകാഹളം മുഴക്കി ഇന്നും ശോഭിച്ചിരിക്കുന്ന ദേവി താരാഭായി ഒരു സ്ത്രീതന്നെയല്ലേ? ഇങ്ങനെ വളരെ പറവാൻ കാണും.

മേനവൻ—ശരി, ഞാൻ തോററു. ശാരദ ജയിച്ചുകാണണമെന്നേ എനിക്കു മോഹമുള്ളു.

ശാരദ—അങ്ങനെ സമ്മതിക്കണം. ഞാൻ അവരെപ്പോലെ ധീരയെന്നോ ശൂരയെന്നോ ഒന്നും അഭിമാനിക്കുന്നില്ല. എന്റെ സമുദായത്തെ പൊതുവേ ആക്ഷേപിക്കരുതെന്നേ ഉള്ളു. ഇനി ചോദിച്ചതിനു് ഉത്തരം പറഞ്ഞാൽ കൊള്ളാം.

മേനവൻ—ഇതു സാമാന്യം വലിയ വനമാണെങ്കിലും ഇതിൽ ദുഷ്ടമൃഗങ്ങൾ അധികമില്ല. എന്നാൽ ഇല്ലാതെയുമില്ല. രണ്ടുമൂന്നു മാസംമുമ്പു് ഈ മലയുടെ മുകളിൽ താമസിക്കുന്ന ചില മലവേടന്മാർ ഒരു പുലിക്കുട്ടിയെ പിടിച്ചു പട്ടണത്തിൽ കൊണ്ടുവന്നതു ഞാനും കണ്ടു. ഒരു വർഷം മുമ്പു് ഒരു കരടിയെ കണ്ടതായും അവർ പറകയുണ്ടായി. അതു് ഇവിടെ എങ്ങുമില്ല.

ശാരദ—ഇവിടെങ്ങാനും ആണെങ്കിൽ തന്നെയും അങ്ങു കൂടെയുള്ളപ്പോൾ എനിക്കു ഭയത്തിനവകാശമില്ലല്ലോ.

മേനവൻ—(സസ്മിതം) എന്നെ അത്ര വളരെ വിശ്വസിക്കേണ്ട. നടക്കൂ. സമയം പോകുന്നു.

ഞാൻ മുൻപേ പോകണമെന്നു നിർബന്ധമാണെങ്കിൽ അങ്ങിനെയാവട്ടെ എന്നു പറഞ്ഞു ശാരദ നടകൊണ്ടു. മേനവനും നടന്നു തുടങ്ങി. ആ മനോമോഹനാംഗി ആ വനഭൂവിൽ "വാനിൽനിന്നും ഝടിതിപതിച്ചൊരു കൊച്ചു താരപോലെ" വിളങ്ങി. തമാലനീലമായ ആ വനത്തിൽ കനകാഭരണം ചാർത്തിയ അവളുടെ സൗന്ദര്യവിലാസവും ഉത്തമന്ദാലസഗമനവും ആ യുവസുന്ദരരൂപനെ ആകപ്പാടെ തരളനാക്കി. അവളുടെ പദകമലങ്ങൾ പതിയുന്നിടത്തുതന്നെ തന്റെ പാദങ്ങളും ചേർത്തു നടക്കുവാൻ ഒരു ശിശുവിനെപ്പോലെ ആ കാമുകൻ യത്നിച്ചു തുടങ്ങി.

"ഇവൾ വല്ലഭയായ് തീരാനെവനോ ഭാഗ്യമീശ്വരാ!
അവനാണഖിലാരാധ്യ ദേവേന്ദ്രപദമൂഴിയിൽ."

എന്നും മറ്റുമുള്ള വിചാരപരമ്പരകളും ആഗ്രഹത്തെ ആവേശിച്ചു. കൂടക്കൂടെ തിരിഞ്ഞു മേനവനെ നോക്കി മന്ദഹസിച്ചും വഴിയരികിലുള്ള കുസുമങ്ങൾ പറിച്ചു വഴിയെ അലങ്കരിച്ചും ശാരദ നടക്കുകയാണ്. കുറെ പോയപ്പോൾ പുരോഭാഗത്തുള്ള കാടുകൾ ഇളകുന്നതായി അവൾക്കു തോന്നി. അല്പനിമിഷത്തിനുള്ളിൽ കരിമ്പടക്കെട്ടുപോലുള്ള ഒരു ക്രൂരസത്വം അവൾക്കു പ്രത്യക്ഷമായി. അയ്യോ! എന്നൊരു ശബ്ദം അറിയാതെതന്നെ അവളിൽ നിന്നും പുറപ്പെട്ടു. ആ രോദനത്താൽ സശ്രദ്ധനാക്കപ്പെട്ട മേനവന്റെ ദൃഷ്ടി അങ്ങോട്ടു തിരിഞ്ഞു. അഹഹാ! ഭയങ്കരമായ ഒരു കരടി ശാരദയുടെ നേരെ പാഞ്ഞു വരുന്നു. തൽക്ഷണം ആ ധീരകേസരി ശാരദയുടെ മുമ്പിൽ കുതിച്ചുചാടിവീണ് കരടിയുമായി നേർത്തു. സ്വകാമിനിക്കുവേണ്ടി ഒരു യഥാർത്ഥ കാമുകൻ ഏതു സാഹസത്തിനുതന്നെ ഒരുമ്പെടുകയില്ല. ജീവത്യാഗത്തിനുപോലും അവൻ സന്നദ്ധനായിരിക്കും.

ആ ക്രൂരമൃഗം മനുഷ്യനെപ്പോലെ, രണ്ടു കാലിൽ അടി അടി നടന്നു ചില വികൃതശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ടു കരങ്ങൾ നീട്ടി മേനവനോടടുത്തു. മേനവൻ തന്റെ വടിവാൾ താഴെയിട്ടിട്ട് ബലിഷ്ഠമായ ബാഹുക്കൾകൊണ്ട് ആ സത്വത്തിന്റെ ക്രൂരകരങ്ങളിൽ കടന്നു പിടികൂടി. ആ പിടി വിടുവിക്കുന്നതിനു കരടി വളരെ പണിപ്പെട്ടിട്ടും സഫലമായില്ല. അതു വാ പൊളിച്ചു കടിക്കുവാൻ തുനിഞ്ഞപ്പോഴെല്ലാം ആ തന്ത്രശാലി അതിനിടയാകാതെ ഒഴിഞ്ഞു കളഞ്ഞു. ഈ പ്രകാരം ഒരു വീരമല്ലയുദ്ധം കുറേനേരത്തേക്കു അവിടെ നടന്നു. വിജയലക്ഷ്മി തന്നെ വരി

ക്കുമോ എന്നുള്ള സംശയം മേനവനുണ്ടായി. "ശാരദേ! ഓടിക്കൊൾക. നീ രക്ഷപ്പെട്ടുകൊൾക" എന്നു് അദ്ദേഹം ബലപ്പെട്ടു വിളിച്ചുപറഞ്ഞു. അതെല്ലാം കണ്ടു് നിശ്ചേഷ്ടയായി ഒരു കനകവിഗ്രഹംപോലെ നിന്നിരുന്ന തരുണി "ഓടിക്കൊൾക" എന്ന ശബ്ദംകേട്ടാണു് പ്രബുദ്ധയായതു്. ഈ അവസരത്തിൽ തന്നാൽ കരണീയമെന്തെന്നു് അവൾ ചിന്തിച്ചു. അപകടം സംഭവിക്കുന്നപക്ഷം ഒരുമിച്ചായിക്കൊള്ളട്ടെ എന്നു് ആ ധീരവനിത തീരുമാനിച്ചു. തന്നാൽ കഴിയുന്നവിധം തന്റെ മിത്രത്തെ സഹായിക്കാനും അവൾ തയ്യാറായി. താഴെക്കിടന്നിരുന്ന വടിവാൾ തൽക്ഷണം ഊരി കൈയിൽ എടുത്തുകൊണ്ടു് അവളും കരടിയോടടുത്തു രക്തം കണ്ടാൽ കരടികൾ ഭയപ്പെടുമെന്നു് അവൾ കേട്ടിട്ടുണ്ടായിരുന്നു. കരടിയുടെ പിൻഭാഗത്തു നിന്നുകൊണ്ടു് വടിവാൾ ആ ദുഷ്ടജന്തുവിന്റെ മാംസളമായ വക്ഷഃസ്ഥലത്തു പിടിവരെ ആ ധൈര്യവതി കുത്തിയിറക്കി വേഗംതന്നെ വലിച്ചൂരി. ആ മുറിവിൽനിന്നും ഊററിൽനിന്നു ജലമെന്നപോലെ വിപുലമായി രക്തം പ്രവഹിച്ചു. കരടി ഒരു കാലിൽ നിന്നുകൊണ്ടു് മറേറക്കാൽ പൊക്കി മേനവനെ ഉപദ്രവിക്കാൻ ഒരുങ്ങുന്നതു കണ്ടു് ശാരദ ആ പാദത്തെ ലക്ഷ്യമാക്കി വീണ്ടും ഒന്നു കുത്തി. അഹോ കഷ്ടം! ആ കുത്തു ലാക്കുതെററി മേനവന്റെ കാലിലാണു ചെന്നേററതു്. തനിക്കു പററിയ അപകടം മനസ്സിലാക്കി വിറകൊള്ളുന്ന കൈകൊണ്ടു് അവൾ ആ ആയുധം ഊരിയെടുത്തു. രണ്ടു മുറിവുകളിലും നിന്നു പുറപ്പെട്ട രക്തം കൊണ്ടു് ഒരു രക്തക്കുളംതന്നെ അവിടെ ഉണ്ടായി. യുവാവു് അത്യധികം ക്ഷീണിച്ചു. ശാരദേ! ഓടിക്കൊൾക. ഓടിക്കൊൾക എന്നു വീണ്ടും ആ പ്രണയമൂർത്തി സകരുണം വിളിച്ചുപറഞ്ഞു. തനിക്കു ക്ഷീണം വർദ്ധിക്കുന്നതു മനസ്സിലാക്കി ഇനി വരുന്നതു വരട്ടെ, ദൈവസഹായം എന്നു വിചാരിച്ചു മേനവൻ പിടി അയച്ചുകൊണ്ടു കരടിയെ ദൂരത്തു് ഒരു തള്ളുതള്ളി. തന്മൂലം മറിഞ്ഞുവീണ ആ ക്രൂരജന്തു ശോണിതദർശനഭീതിയാലോ, തന്റെ പ്രതിയോഗി അസാമാന്യനല്ലെന്ന ബോധത്താലോ വിധിബലത്തിനാലോ, എന്തോ തൽക്ഷണം അവിടെനിന്നും തിരോഭവിച്ചു. അതു മനസ്സിലാക്കി അശക്തനായെങ്കിലും ഒരുവിധം പ്രക്ഷീണനായ യുവാവു് അരനിമിഷത്തിനുള്ളിൽ ഗതബോധനായി നിലത്തു പതിച്ചു. ഉടനെ ശാരദ സധൈര്യം അടുത്തുചെന്നു തന്റെ ഉത്തരീയം കീറിയെടുത്തു് അല്പംതന്നെ മുറിവു ബലമായി കെട്ടി രക്തപ്രവാഹത്തെ പ്രതിരോധിച്ചു. അപ്പോഴേക്കു് അല്പം

ബോധം വീണ യുവാവു് വെള്ളം വെള്ളമെന്നു മന്ത്രിച്ചു. ശാരദ അടുത്തു് ചെറുകുഴിയിൽ നിന്നു് ഒരു ഇലയിൽ വെള്ളംകൊണ്ടുവന്നു് അദ്ദേഹത്തിനു കൊടുത്തു. ആർത്തിയോടെ അതു കുടിച്ചുശേഷം സസംഭ്രമം ശാരദയുടെ മുഖത്തു നോക്കിക്കൊണ്ടു വീണ്ടും മേനവൻ ബോധവിഹീനനായിത്തീൎന്നു. ഇതികർത്തവ്യതാമൂഢയായ ആ പെൺമണി, ഉറച്ചു നിലവിളിച്ചാൽ വല്ലവരും സഹായത്തിനു വന്നുവെങ്കിലോ എന്നു വിചാരിച്ചു ശ്രമിച്ചു നോക്കി. ഒരു ശബ്ദവും പുറത്തു വന്നില്ല. തന്റെ രക്ഷിതാവിനോടു താൻ അറിയാതെയാണെങ്കിലും ചെയ്ത കുറ്റത്തെ വിചാരിച്ചപ്പോൾ അവളുടെ തലയിൽ പെരുപ്പു കയറി. തൽക്ഷണം ആ സുകുമാരിയും വിഗതബോധയായി നിലത്തുവീണു.

അഹോ, നാം ഒന്നു വിചാരിക്കുന്നു. ഫലം മറ്റുപ്രകാരത്തിൽ വന്നുകൂടുന്നു. ദൈവഹിതം ആർക്കറിയാം.

കുറച്ചുസമയം കഴിഞ്ഞപ്പോൾ ബോധംവീണ ശങ്കരമേനവൻ തലയുയർത്തി നോക്കി. തന്റെ മുറിവു് യഥാവിധം കെട്ടിയിരിക്കുന്നതായും ശാരദ നിശ്ചലയായി തന്റെ സമീപത്തു കിടക്കുന്നതായും കണ്ടു. അദ്ദേഹം ധൈര്യപൂർവ്വം എണീററു്. ശാരദേ ശാരദേ! എന്നു വിളിച്ചു. പ്രതിശബ്ദം ഇല്ല. യുവാവു്, വേഗം ആ കണ്മണിയെ കുളകരം വാടിയ ചെന്താമരപ്പൂവിനെ എന്നപോലെ കരത്തിൽ വഹിച്ചുകൊണ്ടു് കഴിയുന്നവേഗം നടന്നു. അല്പദൂരം പോയപ്പോൾ ശാരദ കണ്ണു തുറന്നു. ഉടനെ മേനവൻ അവളെ താഴെ നിറുത്തി. രണ്ടുപേരും പരസ്പരം നോക്കി. തന്റെ അപരാധം ക്ഷമിക്കേണ എന്നു നേത്രദ്വാരാ ശാരദ തന്നോടു പ്രാർത്ഥിക്കുന്നതായി മേനവനു തോന്നി. ആ സുമുഖിയുടെ ലോചനങ്ങളിൽനിന്നും കണ്ണുനീർ ധാരധാരയായി പ്രവഹിക്കുന്നതുകണ്ടു് "എന്താണു ശാരദേ സാധാരണ സ്ത്രീകളെപ്പോലെ ചാപല്യം കാണിക്കുന്നതു്" എന്നു യുവാവു് മന്ദസ്വനത്തിൽ ചോദിച്ചു. ദയനീയമായ ഒരു നോട്ടം മാത്രമായിരുന്നു അതിനു മറുപടി. അനന്തരം കാലിൽ വേദന ഇല്ല എന്നു് അവൾ ചോദിച്ചു. ഇല്ല. സാരമില്ല എനിക്കു വീണ്ടും പാരവശ്യം ഉണ്ടാകുന്നു. ശാരദ ഭ്രമിക്കരുതു് എന്നു് അവ്യക്തമായി ശബ്ദിച്ചുകൊണ്ടു് മേനവൻ പിന്നെയും ഗതബോധനാകുന്നതു് അവൾ കണ്ടു ഉടനെ അവൾ അദ്ദേഹത്തെ താങ്ങി തന്റെ മടിയിൽ കിടത്തി. അവൾ വല്ലാതെ അന്ധാളിച്ചു. ഈശ്വരാ! രക്ഷിക്കേണ! സഹായിക്കേണ! എന്നു് ആ ഭക്ത വീണ്ടും വീണ്ടും മനമഴിഞ്ഞു പ്രാർത്ഥിച്ചു. നാലഞ്ചു മിനിട്ടു കഴിഞ്ഞപ്പോൾ പിറന്നാൾ സദ്യ

ഊണുകഴിഞ്ഞു് രണ്ടുപേർ അതിലേ വന്നു. ശാരദ അവരോടു സഹായമപേക്ഷിച്ചു. അവരിൽ ഒരാൾ അവിടെ നിന്നിട്ടു് അപരൻ തിരുമുല്പാടിന്റെ അടുക്കലേക്കു് ഓടി.

വിവരമറിഞ്ഞു ഭേദിച്ചു തിരുമുല്പാടു് കഴിയുന്ന വേഗം ഒരു മഞ്ചലുമായി അവിടെയെത്തി. ശാരദ നടന്ന സംഭവം ഒരുവിധം അദ്ദേഹത്തെ അറിയിച്ചിട്ടു് വാവിട്ടുകരഞ്ഞു. തിരുമുല്പാടും കണ്ണുനീർ വാർത്തുകൊണ്ടു് പല അനുനയവാക്കുകളാൽ അവളെ സമാധാനപ്പെടുത്തുവാൻ ശ്രമിച്ചു.

അന്നു സന്ധ്യയ്ക്കുശേഷമാണു് മേനവനു ബോധമുണ്ടായതു്. അദ്ദേഹം കണ്ണുതുറന്നു ചുററുപാടും നോക്കി. താൻ തന്റെ വസതിയിൽ തന്റെ കട്ടിലിൽ കിടക്കുന്നതായി അദ്ദേഹംധരിച്ചു

കണ്ണീരിനാൽ മലിനമാം മുഖപങ്കജം പൊൻ-
കാപ്പിട്ട ബാഹുലതകൊണ്ടൊരു മട്ടുതാങ്ങി.”

ശാരദ ആ കട്ടിലിന്റെ തലയ്ക്കൽ നില്ക്കുന്നതും “ജയജയ കരുണാബ്ധേ ശ്രീമഹാദേവശംഭോ!” എന്നു ജപിച്ചുകൊണ്ടു് രോഗിയായ രാമൻമേനവൻ തന്റെ കട്ടിലിലിരിക്കുന്നതും ശങ്കരമേനവൻ കണ്ടു. അടുത്തു രണ്ടു കസാലകളിൽ സ്ഥിതിചെയ്യുന്നതു് തിരുമുല്പാടും ഡാക്ടരുമാണെന്നു മേനവനു് മനസ്സിലാക്കാൻ കഴിഞ്ഞു.

ബോധംവീണു എന്നു് ശാരദ പറഞ്ഞപ്പോൾ തിരുമുല്പാടും ഡാക്ടരും കട്ടിലിനടുത്തെത്തി. ഡാക്ടർ പലതും ചോദിച്ചു ശേഷം ഒരു മരുന്നു കുടിക്കാൻകൊടുത്തു. താൻ മുറിവു് വൃത്തിയായി കഴുകി മരുന്നു വച്ചുകെട്ടിയിട്ടുണ്ടെന്നും മുപ്പതുനാഴികനേരത്തേക്കു് ആ കാൽ അനക്കരുതെന്നും ഡാക്ടർ ശങ്കരമേനവനോടു പറഞ്ഞു. അനന്തരം ഡാക്ടരുടെ നിർദ്ദേശപ്രകാരം ശാരദ കുറെ പാൽകൊണ്ടുവന്നു് മേനവനു കൊടുത്തു. കുറച്ചു കുടിച്ചശേഷം മതിയെന്നു വിലക്കിയെങ്കിലും ശാരദയുടെ നിർബന്ധത്താൽ അദ്ദേഹം അതു മുഴുവൻ കുടിച്ചു. എല്ലാം കഴിഞ്ഞപ്പോൾ തനിക്കു വളരെ സുഖം കാണുന്നുണ്ടു് എന്നു രോഗി പറഞ്ഞതുകേട്ടു് എല്ലാവരും ആശ്വസിച്ചു. ഡാക്ടരും തിരുമുല്പാടും കൂടി അടുത്ത മുറിയിലേക്കു. തിരുമുല്പാടിന്റെയും മററും നിർബന്ധത്താൽ ആഹാരം കഴിക്കുന്നതിനു ശാരദ അടുക്കളയിലേക്കു പോയി. നാമമാത്രമായി ആഹാരം കഴിച്ചു് വേഗം ശാരദ പുറത്തുവന്നു. അപ്പോൾ ഒരു രഹസ്യസംഭാഷണം അവൾ ഇങ്ങനെകേട്ടു

തിരുമുല്പാടു്—എന്താ ഡാക്ടർ! മുറിവു സാരമില്ലേ?

ഡാക്ടർ—മുറിവു് നിസ്സാരമല്ല. ഒരു പ്രധാന മർമ്മത്താണു് അതു് ഏററിരിക്കുന്നതു്.

തിരു—ഭയപ്പാടിനു വല്ല വകയുമുണ്ടോ?

ഡാ—ഇന്നു പന്ത്രണ്ടുമണിവരെ പനിയുണ്ടാകാതിരുന്നാൽ ഭയപ്പെടാനൊന്നുമില്ല.

തിരു—പനി വരുമെന്നു് തോന്നുന്നുണ്ടോ? അതിനു മരുന്നില്ലേ.

ഡാ—മരുന്നു് ഇപ്പോൾ ഫലിക്കയില്ല. പനിയുണ്ടാകുവാനാണു് അധികം എളുപ്പം.

തിരു—പനി വന്നുപോയാൽ വിഷമമാണു്. അല്ലേ?

ഡാ—സംശയമില്ല.

ഈ സംഭാഷണംകേട്ടു തകർന്ന ഹൃദയത്തോടുകൂടി ശാരദ അവിടേക്കു കയറിച്ചെന്നു് "എന്താണു് ഇളയച്ഛാ! നിങ്ങൾ പറയുന്നതു്" എന്നു് നെഞ്ഞിടിപ്പോടുകൂടി ചോദിച്ചു. ഭയപ്പെടാനൊന്നുമില്ല. പന്ത്രണ്ടു മണിവരെ പനിയുണ്ടാകാതിരുന്നാൽ നന്നു് എന്നു ഞങ്ങൾ സംസാരിക്കയായിരുന്നു എന്നു ഡാക്ടർ ഉത്തരം പറഞ്ഞു. മകളെ! നേരം എട്ടുമണി കഴിഞ്ഞു. ഡാക്ടർ പോവാൻ തുടങ്ങുകയാണു് എന്നു തിരുമുല്പാടു ശാരദയെ അറിയിച്ചപ്പോൾ അവൾ വേഗം പതിവിൽ കൂടുതൽ സംഭാവന നൽകി അനുഗ്രഹത്തെ യാചിച്ചു. കാലത്തെ വന്നുകൊള്ളാമെന്നു പറഞ്ഞു് തിരുമുല്പാടും യാത്രയായി.

അവരുടെ വർത്തമാനങ്ങൾ എന്താണെന്നൊക്കെ രാമൻമേനവൻ കേട്ടിരിക്കുന്നു. എന്താണു മകളെ! അവരു പറഞ്ഞതു് എന്നു് അദ്ദേഹം ചോദ്യംചെയ്തു. തനിക്കു ലഭിച്ച അറിവിനെ കുറെ മറച്ചുകൊണ്ടു് "ഒന്നും സാരമില്ല. ഇന്നു പന്ത്രണ്ടുമണിവരെ പനിവരാതിരുന്നാൽ നന്നെന്നാണു് അവരുടെ അഭിപ്രായം" എന്നു ശാരദ പ്രതിവചിച്ചു. അതു കേട്ട ഉടൻ "ഈശ്വരാ! സർവ്വേശ്വരാ എന്റെ ശങ്കരമേനവനു പനി വരരുതെ," എന്നു ദുഃഖിതനായ ആ വൃദ്ധൻ തൊഴുകയ്യുമായി അപേക്ഷിച്ചു. ഇല്ല അച്ഛാ! നിശ്ചയമായും പനി ഉണ്ടാകയില്ല" എന്നു ശാരദയും പറഞ്ഞു. ഡാക്ടരുടെ നിർദ്ദേശപ്രകാരം രോഗിക്കു് ഔഷധവും പാലും കൊടുത്തിട്ടു് അവൾ ആ കട്ടിലിന്റെ കാൽക്കൽ ചെന്നിരുന്നു. അവളുടെ പാണിപങ്കജങ്ങൾ മുകുളീകൃതമായി. അർദ്ധനിമീലിതമായ ദൃഷ്ടിയോടുകൂടി നിർമ്മലഭക്തിവിനയപുരസ്സരം "ശിലയുമലിയുമാറനസ്പാതത്തിൽ" ആ കേരശിരോമണി ഇങ്ങനെ പ്രാർത്ഥിച്ചു.

ശങ്കരാഭരണം ആദിതാളം.

എന്തോഴീ ഗുണശാലിനീ—എന്ന മട്ട്.

പല്ലവി.

ശങ്കരാ! ശിവശങ്കരാ—ചന്ദ്രശേഖരാ
സങ്കടമാശു നീക്കണേ!
കാലകാലാഹരനേ!—ഹാലാഹലധരനേ
കൈലാസമാളുഭവാനേ! - പാലയഭവാനെ-ശങ്കരാ
എന്നുടെ ദുഃഖകന്ദ—മന്ദയാമെന്നിൽനിന്നു
ഉന്നതകൃതമാൻ—ഛിന്നനായുഴവുന്നു-ശങ്കരാ
ആലംബമിനിയിന്നു—നീലകണ്ഠ! നീയെന്നു
ഞാനിതാ കരുതുന്നു—കാലിണ പണിയുന്നു—ശങ്കരാ
കാലുഷ്യമിതുമാററി—കാലദോഷമകററി
കാലസൌഖ്യമിയററി—പാലിച്ചീടണേ! ഭപാററീ ശങ്കരാ!

ആ കുയിൽവാണിയുടെ ഭക്തിരസം വഴിഞ്ഞൊഴുകുന്ന ചാരുഗാനാലാപം കേട്ട് അതിൽ മുഴുകിയതിനാലോ എന്നു തോന്നുമാറ് ചരാചരങ്ങളെല്ലാം നിശ്ചലമായി സ്ഥിതിചെയ്തു. തന്റെ പ്രിയഭക്തയിൽ പ്രീതനായി ഭഗവാൻ പരമേശ്വരന്റെ കല്പനപ്രകാരമായിരിക്കാം ശശാങ്കദേവൻ തന്റെ അമൃതകിരണകന്ദളങ്ങളെ ആ മുറിയുടെ ജാലകങ്ങളിൽകൂടി പ്രവേശിപ്പിച്ച് ആ യുവതീയുവാക്കന്മാരെ തലോടി ആശ്വസിപ്പിച്ചതു്.

മണി പതിനൊന്നരയായി. ശാരദ തൊഴുകൈയോടെ തന്നെ ഇരിക്കുന്നു. അവളുടെ പവിഴാധരചലനം ഈശ്വരഭജനനിഷ്ഠയെ വെളിവാക്കുന്നുണ്ട്. കണ്ണുനീർപ്രവാഹം ഇനിയും നിലച്ചിട്ടില്ല. പുതിയ ചെന്താമരപ്പൂവിനു തുല്യമായ ആ കോമളമുഖം ആകപ്പാടെ മ്ലാനമായിരിക്കുന്നു. കൂടക്കൂടെ ഉണ്ടാകുന്ന ചിന്താപാരവശ്യംമൂലം ആ ഉന്നതമാറിടം ഉയരുന്നതും, താഴുന്നതും സ്ഫുടമായിക്കാണാം. ഇപ്രകാരമുള്ള ആ മനോഹരിയുടെ ദയനീയമായ ഇരിപ്പ്,

"കണ്ടാലാരും കരയുമലിയും കല്ലിനൊത്തോരുമുള്ളം"

അവിടെ ഉണ്ടായിരുന്ന മണി പന്ത്രണ്ടടിച്ചു. ആശ്വാസസൂചകമായ വിധത്തിൽ അവൾ ഒന്നു നിശ്വസിച്ചു. അപ്പോഴേക്ക മന്ദനിദ്രയിൽനിന്നു രാമൻമേനവൻ ഉണർന്നു. മകളേ! മണി പന്ത്രണ്ടല്ലേ അടിച്ചതു്. മേനവനു പനിയുണ്ടോ എന്നു സംഭ്രമത്തോടെ ചോദിച്ചു. ഇല്ല, ഇതുവരെ ലേശം പനിയില്ല എന്ന് അവൾ ഉത്തരം നല്കി. ഈശ്വരസഹായം. ഇനി എന്റെ മകൾ അല്പം ഉറങ്ങുക എന്നു രാമൻമേനവൻ പറഞ്ഞു. ശങ്കര

മേനവനും ഉറങ്ങുവാൻ അവളെ നിർബന്ധിച്ചു. ഇല്ല; ഞാൻ ഉറങ്ങുന്നില്ല, എനിക്ക് ഉറക്കം വരുന്നില്ല. നേരം വെളുക്കുന്നതു വരെ കാൽ അനക്കരുതെന്നാണ ഡാക്ടർ പറഞ്ഞിരിക്കുന്നതു്. ഉറക്കത്തിൽ അറിയാതെ കാൽ ഇളകിയേക്കും. അപ്പോൾ സൂക്ഷിക്കണം എന്നു ശാരദ അറിയിച്ചതിനെ രാമൻമേനവൻ സമ്മതിച്ചു

ശാരദ ഈശ്വരനെ ധ്യാനിച്ചുകൊണ്ടും രോഗി വേദനയെ സൂചിപ്പിക്കുമ്പോൾ കാൽ തടവിക്കൊണ്ടും അവിടെത്തന്നെ ഇരുന്നു.

നേരം വെളുത്തു. കരാർ അനുസരിച്ചു ഡാക്ടർ വീണ്ടും വന്നു. അദ്ദേഹം പരിശോധിച്ചതിൽ പനി ഒട്ടും ഇല്ലെന്നും താൻ വളരെ ഭയപ്പെട്ടിരുന്നെന്നും, അസാമാന്യമായ ഈശ്വരകാരുണ്യത്താലാണു പനി ബാധിക്കാതിരുന്നതെന്നും ഇനി ഭയപ്പെടാനില്ലെന്നും പറഞ്ഞു. അതുകേട്ടപ്പോൾ ശാരദയുടെ മുഖത്തു് അപാരമായ ഒരു ആനന്ദം കളിയാടുന്നതു ശങ്കരമേനവനു കാണാമായിരുന്നു. വീണ്ടും വ്രണം കഴുകി മരുന്നുവച്ചിട്ടു ഡാക്ടർ സന്തുഷ്ടനായിപ്പോയി. തനിക്കുള്ള കഠിനമായ കാലിന്റെ വേദനയും ശങ്കരമേനവനു കാര്യമായി തോന്നിയില്ല. ശാരദ ക്ലേശിക്കുന്നല്ലോ എന്നുമാത്രമായിരുന്നു ആ യഥാർത്ഥ കാമുകന്റെ സങ്കടം.

ദിവസങ്ങൾ എട്ടുപത്തു കഴിഞ്ഞു. മേനവന്റെ മുറിവു് മിക്കവാറും കരിഞ്ഞമട്ടായി. ശാരദയുടെ പരിചരണംമൂലം ക്ഷീണത്തിനും കുറവു വന്നു. എന്നാൽ ആ യുവാവിന്റെ മനസ്സിൽ ശാരദയോടുള്ള പ്രണയവികാരം അനുനിമിഷം വർദ്ധിച്ചുകൊണ്ടു തന്നെയിരുന്നു. ശാരദ, ശാരദ എന്നുള്ള നാമം, ഒരു ദിവ്യമന്ത്രമായി അദ്ദേഹം മനസാ ധ്യാനിച്ചുതുടങ്ങി.

ഒരു ദിവസം പകൽ സമയത്തു ശങ്കരമേനവൻ ഉറങ്ങുന്നതു കണ്ടുകൊണ്ടു് രാമൻമേനവൻ കുളിക്കുന്നതിനായി പുറത്തേക്കു പോയി. ശാരദ അടുക്കളയിൽ ഇരുന്നു പാൽ കാച്ചുകയായിരുന്നു. അപ്പോൾ "കരടി, കരടി" "ശാരദ" എന്നിങ്ങനെ ശങ്കരമേനവൻ വിലപിക്കുന്നതു കേട്ടു ശാരദ ആ മുറിയിലേക്കു ചെന്നു. അവൾ മേനവനെ കുലുക്കി വിളിച്ചു. കരടി, കരടി എന്നുച്ചരിച്ചുകൊണ്ടു് അദ്ദേഹം കണ്ണുതുറന്നു. എന്താണു് പുരസ്സുകത്തു കരടിവന്നോ എന്നു ശാരദ പുഞ്ചിരിയോടെ ചോദിച്ചു.

ശ-മേ—(മന്ദാക്ഷത്തോടെ) ഓ! ഞാൻ ഒരു സ്വപ്നംകണ്ടു ഞെട്ടിപ്പോയി.

ശാരദ—എന്തായിരുന്നു സ്വപ്നം.

ശ-മേ—ശാരദയെ കരടി അപഹരിച്ചുകൊണ്ടുപോയി എന്നാണു സ്വപ്നം കണ്ടത്.

ശാരദ—ശാരദയെ കരടി കൊണ്ടുപൊയ്ക്കൊള്ളട്ടെ.

ശ-മേ—വേണ്ട, എന്റെ ശാരദയെ ഒരു കരടിയും അപഹരിക്കാൻ ഞാൻ സമ്മതിക്കയില്ല.

ശാരദ—സ്വപ്നത്തിൽ കൊണ്ടുപോയാൽ അങ്ങ് എന്തു ചെയ്യും.

ശ-മേ—അങ്ങിനെ സംഭവിച്ചാൽ ഞാൻ എന്റെ ജീവൻ ത്യജിച്ചുകളയും.

അയ്യോ പതുക്കെപ്പറയണം. അച്ഛൻ കേൾക്കും എന്നു പറഞ്ഞുകൊണ്ട് ആ ത്രൈലോകസുന്ദരി ഒരു മോഹനചന്ദ്രികയെ അവിടെ വ്യാപിപ്പിച്ചു.

---

## അദ്ധ്യായം ൨൫.

നമ്മുടെ കൃഷ്ണമേനവൻ കേസ്സിനെക്കുറിച്ചുള്ള അന്വേഷണം കഴിഞ്ഞു മദിരാശിയിൽ എത്തി. ഇത്തവണത്തെ ശാരദാദർശനം ആ യുവകേസരിയുടെ ഹൃദയത്തെ അതിവേഗം തരളമാക്കിത്തീർത്തു. അദ്ദേഹം സുന്ദരിമാരായ പല യുവതികളെയും കണ്ടിട്ടുണ്ട്. അവരെ സൂക്ഷിച്ചുനോക്കുകപോലും, രണ്ടാമത്തെ നോട്ടത്തിൽ പാപമിരിക്കുന്നു (There is the sin in the second look) എന്ന തത്വസാരം ധരിച്ചിട്ടുള്ള ആ പണ്ഡിതൻ ചെയ്യാറില്ല. എന്നാൽ ശാരദാദർശനം അതിനു വിപരീതമായി ഭവിച്ചുപോയി. അവളുടെ അസാധാരണമായ രൂപശീലാദികൾ ആ യുവാവിന്റെ ഹൃദയത്തെ കാന്തം ഇരുമ്പിനെ എന്നപോലെ ആകർഷിച്ചുകളഞ്ഞു. ആ സുമുഖിയെ കാണുക, അവളുമായി സല്ലപിക്കുക എന്നിത്യാദികൾ അനുദിനം ഉണ്ടാകുവാൻ ഉള്ള മോഹം മേനവനു വർദ്ധിച്ചുതന്നെ വന്നു.

ഒരു ദിവസം കൃഷ്ണമേനവൻ കേസ്സെല്ലാം നേരത്തെ തീർന്നതിനാൽ മൂന്നു മണിയോടുകൂടി കോടതിയിൽനിന്നും തന്റെ കുതിരവണ്ടിയിൽ കയറി വസതിയിലേക്കു തിരിച്ചു. ജനറൽ ആസ്പത്രിക്കു സമീപമെത്തിയപ്പോൾ ശങ്കരമേനവനെ കണ്ടു. രണ്ടുപേരും അന്യോന്യം വന്ദിച്ചു.

കൃ-മേ—ശങ്കരമേനോനേ! നിങ്ങൾ എന്നുവന്നു?

ശ—മേ—അഞ്ചാറു ദിവസമായി.

കൃ—മേ—ചികിത്സ തുടങ്ങിയോ, ആരുടെ ചികിത്സയാണ്.

ശ—മേ—ഉവ്വ്. തുടങ്ങി. ഡാക്ടർ രാമസ്വാമിനായിഡുവിന്റെ ചികിത്സയാണ്.

കൃ—മേ—താമസം എവിടെ?

ശ—മേ—ബാരാൺസ്ട്രീറ്റിൽ. നമുക്ക് അങ്ങോട്ടുപോകാം.

രണ്ടുപേരും വണ്ടിയിൽ കയറി താമസസ്ഥലത്തെത്തി. വണ്ടിയിൽനിന്നും ഇറങ്ങുന്ന കൃഷ്ണമേനവനെ കണ്ടയുടൻ ശാരദ കുതൂഹലത്തോടെ മുററത്തുവരെ ഇറങ്ങിച്ചെന്ന് ആ യുവാവിനെ എതിരേററു രാമൻമേനവൻ കിടക്കുന്ന മുറിയിലേക്കു കൊണ്ടുപോയി. രാമൻമേനവൻ കൃഷ്ണമേനവനെ കണ്ടുകൂടിയതിൽ വലിയ സന്തോഷം പ്രകാശിപ്പിച്ചു.

കൃ—മേ—വന്നിട്ട് ആറേഴു ദിവസമായിട്ടും എന്നെ അറിയിക്കാഞ്ഞതെന്ത്?

ശ—മേ—ഞങ്ങൾ അന്വേഷിച്ചു. താമസസ്ഥലം ഇതുവരെയും അറിയാൻ കഴിഞ്ഞില്ല. അതുകൊണ്ടാണ്.

കൃ—മേ—നായിഡു എന്തുപറഞ്ഞു? ചികിത്സ തുടങ്ങിയിട്ട് എത്ര ദിവസമായി.

ശാരദ—ഇന്ന് ആറു ദിവസമായി. ഒരു കുറവും അസുഖത്തിലില്ല. വേദന അല്പം കൂടുതലുണ്ടുതാനും. പക്ഷെ കണ്ണു കീറേണ്ടിവരുമെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം.

രാ—മേ—കീറാതെ കഴിച്ചാൽ വലിയ കാര്യമായിരുന്നു.

കൃ—മേ—ആകട്ടെ, ചികിത്സ ഒന്നു മാററിയാലെന്താണ്.

ശ—മേ—നായിഡു മോശമാണോ?

കൃ—മേ—അതല്ല. ഇവിടെ ഒരു പെൻഷൻഡാക്ടരുണ്ട്. ഒരു യൂറോപ്യനാണ്. നയനചികിത്സയിൽ അതിവിദഗ്ദ്ധനത്രെ. അദ്ദേഹത്തെ ഒന്നു കാണിച്ചാൽ കൊള്ളാം. പക്ഷെ കണ്ണു കീറാതെയും സാധിച്ചേക്കും.

ശാരദ—അച്ഛന്റെ അഭിപ്രായം എന്താണ്?

രാ—മേ—ശങ്കരമേനവനോട് അഭിപ്രായം ചോദിക്കണം. എനിക്കു കൃഷ്ണമേനവൻ പറയുന്നതിൽ എതിരെന്താണ്.

ശ—മേ—അതിനെപ്പററി പറയാനൊന്നുമില്ല. കൃഷ്ണമേനവന്റെ അഭിപ്രായം ഞങ്ങൾക്കെല്ലാം സമ്മതംതന്നെ.

കൃ—മേ—ശാരദ അഭിപ്രായം പറഞ്ഞില്ലല്ലോ.

ശാരദ—എന്റെ അഭിപ്രായം പറയാതെ അറിയാമെന്നു കരുതി മൗനം ദീക്ഷിച്ചതാണ്.

ഉടനെ കൃഷ്ണമേനവൻ വണ്ടിയിൽ കയറി പോയി. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ സായ്പുമായി തിരിച്ചുവന്നു. സായ്പ് വളരെനേരം കണ്ണു പരിശോധിച്ചു. അനന്തരം ഞാൻ കീറാതെ സുഖമാക്കാം. പരിഭ്രമിക്കരുത് എന്നു പറഞ്ഞു ഒരു മരുന്നു കൊടുത്തിട്ടു യാത്രയ്ക്കു ഒരുങ്ങി.

ഡാക്കടർക്ക് എന്തുകൊടുക്കണം എന്ന ശങ്കരമേനവന്റെ ചോദ്യത്തിനു എല്ലാം പിന്നെ കൊടുത്താൽ മതി എന്നായിരുന്നു കൃഷ്ണമേനവന്റെ മറുപടി. അല്പം കഴിഞ്ഞു സായ്പും മേനവനും കൂടി പോകുകയും ചെയ്തു.

സായ്പിന്റെ മരുന്നു ഒന്നുരണ്ടു പ്രാവശ്യം കണ്ണിലൊഴിച്ചപ്പോൾ മുതൽ വേദന കൂടിത്തുടങ്ങി. അർദ്ധരാത്രിയായപ്പോഴേക്ക വേദന അസഹ്യമായി. ക്ഷമാശീലനായ രാമൻമേനവൻ വാവിട്ടു കരഞ്ഞു. കണ്ണുപൊട്ടുവാൻ തുടങ്ങുകയാണൊ എന്നു അദ്ദേഹം സംശയിച്ചു. ആ വസതിയിൽ ആരും ഉറങ്ങാതെതന്നെ ആ രാത്രി കഴിഞ്ഞുകൂടി. ഉഷസ്സായ ഉടനെ ശങ്കരമേനവൻ കൃഷ്ണമേനവനെ ചെന്നുകണ്ടു. ഈ വിവരം സായ്പ് ഇന്നലെ പറഞ്ഞതാണ്. ഇങ്ങനെ വേദന ഉണ്ടായാൽ മരുന്നു ഫലിക്കുമെന്നും അല്ലെങ്കിൽ വിഷമമാണെന്നും അദ്ദേഹം എന്നെ അറിയിച്ചിട്ടുണ്ട്. ഇനി ഭയപ്പെടാനില്ല എന്നു ശങ്കരമേനവനെ സമാധാനപ്പെടുത്തിയിട്ടു കൃഷ്ണമേനവൻ പുറപ്പെട്ടു വളരെവേഗം ഡാക്കടരുമൊരുമിച്ചു രോഗിയുടെ അടുത്തെത്തി. ഡാക്കടർ വീണ്ടും കണ്ണു പരിശോധിച്ചു സംതൃപ്തനായി മരുന്നു മാറിക്കൊടുത്തു. ആ ക്ഷണംമുതൽ വേദന കുറഞ്ഞുതുടങ്ങി. മൂന്നുനാലുദിവസംകൊണ്ടു രോഗിക്കു വളരെ സുഖമായി. കാഴ്ചയും വേണ്ടവിധം തെളിഞ്ഞു. അവർക്കെല്ലാം ഉണ്ടായ ആനന്ദം അനിർവ്വചനീയമാണ്. ഡാക്കടരോടും കൃഷ്ണമേനവനോടും ശാരദ ഇടങ്ങിയവർക്കെല്ലാം നിസ്സീമമായ ബഹുമാനമുണ്ടായി. ഡാക്കടർ ഒരു ദിവ്യനാണെന്നുപോലും അവർ വിധിച്ചു.

ദീനത്തിനു ശരിയായ കുറവുകണ്ട ദിവസം ഡാക്കടരെക്കൊണ്ടുവന്നിട്ടു അദ്ദേഹത്തോടൊരുമിച്ചുതന്നെ കൃഷ്ണമേനവൻ പോയി. പിന്നീട് അന്നുതന്നെ തിരിച്ചുവന്നു ശാരദയെയും മറ്റും കാണുവാൻ മേനവനു തരപ്പെട്ടില്ല. അടുത്തദിവസം കച്ചേരിയിൽനിന്നും അവരുടെ താമസസ്ഥലത്തേക്കുതന്നെ അദ്ദേഹം പുറപ്പെട്ടു. പടിക്കൽ വന്നപ്പോൾതന്നെ ശാരദ ഇറങ്ങിവന്നു എതിരേറ്റു. രണ്ടുപേരുംകൂടി രാമൻമേനവന്റെ അടുക്കലേക്ക പോയി. രാമൻമേനവൻ ആഗതനെ ഒരു കസാലയിൽ ഉപവിഷ്ടനാക്കി. പരി

പൂൎണ്ണമായ ആശ്വാസംകൊണ്ടു സന്തുഷ്ടനായ രാമൻമേനവനെ കണ്ടപ്പോൾ കൃഷ്ണമേനവനുണ്ടായ ചാരിതാൎത്ഥ്യം വാക്കിനു വിഷയമല്ല. ദീനത്തെക്കുറിച്ചു ചില വിവരങ്ങൾ അന്യോന്യം അറിയിച്ചുശേഷം അവർ സംഭാഷണം ഇങ്ങനെ തുടൎന്നു.

ശാരദ—ഇന്നലെ വരാമെന്നല്ലെ പറഞ്ഞതു്.

കൃ-മേ—ഇന്നല്ലെ എന്നാക്കിക്കോളൂ. ഒരു "ല" കൂടി ചേൎന്നാൽ മതി.

ശാരദ—"ലാ" പഠിച്ച ആളല്ലെ. അപ്പോൾ അതു ധാരാളം തോന്നും.

രാ-മേ—കൃഷ്ണമേനവനേ! നമ്മുടെ ഡാക്കടൎക്കു് എന്തു കൊടുക്കണം. ഇന്നലെ കൊടുക്കേണ്ടതായിരുന്നു.

കൃ-മേ—ഡാക്കടൎക്കു് ഇനി ഒന്നും കൊടുക്കേണ്ട.

ശാരദ— എന്തുകൊണ്ടു്?

കൃ-മേ—കൊടുത്തുകഴിഞ്ഞു. അതുകൊണ്ടു്.

ശാരദ—ആരു്?

കൃ-മേ—ഞാൻ കൊടുത്തു.

ശാരദ—എന്തു തുകകൊടുത്തു?

കൃ-മേ—അതു് എന്തിനറിയുന്നു.

(അച്ഛനും മകളും പരസ്പരം നോക്കി)

രാ-മേ—എങ്കിലും പറയുക. ഞങ്ങൾകൂടെ അറിയട്ടെ.

കൃ-മേ—നിൎബന്ധമാണെങ്കിൽ പറയാം; അഞ്ഞൂറു രൂപാ കൊടുത്തു.

അവർ ഇങ്ങനെ സംസാരിക്കുമ്പോഴെക്കു് കാപ്പി തയ്യാറാക്കി എന്നു ഭൃത്യൻ ക്ഷണിച്ചു. അവർ ആ മുറിയിലേക്കു പോയി. ആ കസാലയിൽ ഇരിക്കുക എന്നു് രാമൻമേനവൻ ക്ഷണിച്ചു.

കൃ-മേ—ഈ ബെഞ്ചിൽ ഇരുന്നുകൊള്ളാം.

ശാരദ—(സസ്മിതം ഒ ശരി. ബി. എൽ. പാസ്സായ ആളല്ലെ. ബെഞ്ചിൽ ഇരിക്കാൻ കൊതി ധാരാളം കാണും.

രാ-മേ—അതെന്താ മകളെ! ബെഞ്ചിലിരിക്കാൻ കൊതി. എനിക്കു മനസ്സിലായില്ലല്ലൊ.

കൃ-മേ—ഞാൻ പറയാം. ജഡ്ജിമാർ കസേരയിൽ ഇരുന്നാലും ബെഞ്ചിൽ ഇരിക്കയാണെന്നാണു് പറയുന്നതു്. ജഡ്ജിയാവാൻ മോഹിക്കുന്നു എന്നു ചുരുക്കം.

രാ-മേ—അവൾക്കു് അതൊക്കെ അറിയാം. ഫലിതം പറയാൻ നല്ലവശമുണ്ടു്. കല്യാണിയും ഇതുപോലെ തന്നെയാ

യിരുന്നു. ശാരദ പറഞ്ഞതുപോലെ കൃഷ്ണമേനവൻ ബെഞ്ചിലിരുന്നു കാണാൻ ഞങ്ങൾക്കു മോഹമുണ്ടു്.

കൃ–മേ—എനിക്കു് ഉദ്യോഗഭ്രമം ലേശമില്ല. സ്വാതന്ത്ര്യത്തോടുകൂടിയും പരോപകാരം ചെയ്തും ജീവിക്കാൻ ഇപ്പോഴത്തെ പണിയാണു നല്ലതു്.

രാ–മേ—അതു ശരിയാണു്.

കൃഷ്ണമേനവൻ കാപ്പികുടി കഴിഞ്ഞു യാത്രയായി. ഇങ്ങനെ കച്ചേരി സമയം കഴിഞ്ഞാലുടൻ ശാരദയെ വന്നു കാണുക കൃഷ്ണമേനവന്റെ ഒരു പതിവായിത്തീർന്നു.

ഒരു ദിവസം ശാരദയെ കണ്ടു സംസാരിച്ചിട്ടു കൃഷ്ണമേനവൻ സ്വവസതിയിലെത്തി. ശാരദയും മററും നാലഞ്ചു ദിവസത്തിനകം മദിരാശിവിടുമെന്നുള്ള വിചാരം ആ യുവാവിനെ വളരെ ക്ലേശിപ്പിച്ചു. ശാരദ തന്റെ ജീവിതസർവസ്വമാണെന്നുള്ള ഒരു തോന്നൽ അദ്ദേഹത്തിന്റെ ഹൃദയത്തിൽ സുദൃഢമായിക്കഴിഞ്ഞു. അന്നു് അത്താഴമുണ്ടില്ല; ഉറക്കം ലേശം വന്നില്ല; കിടക്കയിൽ ഉരുണ്ടും പിരണ്ടും രാത്രി മൂന്നുമണിവരെ കഴിച്ചുകൂട്ടി. ഉടനെ എഴുന്നേററു വിളക്കു കത്തിച്ചു. ഏതായാലും ശാരദയ്ക്കു് ഒരു കത്തു് എഴുതിക്കളയാം എന്നു കരുതി.

അതു പദ്യരൂപത്തിൽ തയ്യാർചെയ്തു് ഇങ്ങനെ വായിച്ചു.

ശ്രീ മദനൻ നടമാടിടും വധൂ–
ഹീരമേ! ത്രിഭുവനൈകസുന്ദരീ!
ശാരദാബ്ജമുഖിമാർ വണങ്ങുമെൻ–
ശാരദേ! വിജയ നീ ചിരം ശുഭേ!
തങ്കമേ! പലവിധത്തിലേറുമാ–
തങ്കമൂലമവിവേകപൂർണ്ണനായ്
ശങ്കയോടിതെഴുതും വിലോചനാ–
മെങ്കലല്ല ദയ തോന്നിടേണമേ.
മങ്കമാർമകുടമേ! ഭവൽ തനി–
ത്തങ്കമൊത്ത തനു കണ്ടനാൾ മുതൽ
പങ്കജാസ്ത്രശരമേററു തോററു ഞാൻ
സങ്കടപ്പെടുകയാണു സത്യമായ്.
കൊണ്ടലിൻപടലി നല്ലപല്ലവ–
ത്തുണ്ടുചേർന്നൊരു മനോജ്ഞചന്തവും
ചുണ്ടുപൂങ്കുലയുമെന്നുമെന്റെ ഹൃ–
ത്തണ്ടതിൽ തെളികയായ് മനോഹരീ!
ഊണിലില്ല രുചി, ഉഗ്രചിന്തയാൽ

ക്ഷീണമാണ്ടു തനു, വിട്ടുറക്കവും
കാണി നിൻകരുണയില്ലയെങ്കിലെൻ–
പ്രാണധാരണമിനി പ്രയാസമാം.
ഓമനേ! ഭവതിയെൻെറ ജീവിത–
പ്രേമഭാജനപദം ഭജിക്കുകിൽ
ഹാ! മഹാസുകൃതിതന്നെ ഞാൻ ദയാ–
ധാമമേ! അതിനനുജ്ഞ നൽകണേ!

ലേഖനം ഒന്നുരണ്ടു തവണകൂടി വായിച്ചശേഷം ഏററം നല്ല ഒരു കടലാസെടുത്തു് അതിൽ അതു വൃത്തിയായി എഴുതി മോഹനമായ ഒരു കവറിൽ ഇട്ടു പശതേച്ചു ഭദ്രമാക്കി വച്ചു.

വീണ്ടും തൻെറ കിടക്കയിൽ കിടന്നു നേരം വെളുക്കാത്തതിൽ രജനിയെ വളരെ ശപിച്ചു. കുറച്ചുസമയം ഒന്നു മയങ്ങിയില്ലെന്നുമില്ല. മണി ആറു് എന്നടിച്ച ശബ്ദം അദ്ദേഹത്തെ ഉണൎത്തി. വേഗം വസ്ത്രം മാറി താൻ തയ്യാറാക്കിയിരുന്ന കത്തു് എടുത്തുകൊണ്ടു ശാരദയുടെ വസതിയിലേക്കു നടന്നു. മേനവൻ അവിടെ എത്തി മുറിയിൽ നോക്കിയതിൽ ആരെയും കാണായ്കയാൽ മേശയുടെ അടുത്തുകിടന്ന കസാലയിൽ ഇരുന്നു. അല്പം കഴിഞ്ഞപ്പോൾ കുളികഴിഞ്ഞുവന്ന ശാരദ അവിടെ പ്രത്യക്ഷയായി. നനഞ്ഞവസ്ത്രം ഉടുത്തു് തോൎത്തുകൊണ്ടു മാറുമാത്രം മറച്ചു തലമുടി കോതിക്കൊണ്ടു തൻെറ മുമ്പിൽ കടന്നുവന്ന ആ ദേവകന്യകയുടെ നിരുപമമായ കാന്തി, സുകൃതിയായ മേനവൻെറ ചാരുനയനങ്ങൾ വേണ്ടുവോളം പാനംചെയ്യുന്നതിനു മുമ്പ് വ്രീളാവിവശയായ ശാരദ അപ്രത്യക്ഷയായി. ആ ദൎശനം ആ യുവാവിൻെറ കാമാഗ്നിയിൽ തൈലാസേചനം തന്നെ ചെയ്തു.

പുതിയ വസ്ത്രം ധരിച്ചു കഴിയുന്നവേഗം ശാരദ മേനവൻെറ മുമ്പിൽ എത്തി മേശയിൽ ചാരി നിലകൊണ്ടു.

ശാരദ—ഇന്നു നേരത്തെ ഇങ്ങോട്ടു വരുവാൻ തോന്നിയല്ലോ. ഞങ്ങളോടുള്ള കാരുണ്യം തന്നെ.

കൃ—മേ—വിശേഷാൽ ഇന്നു ജോലിയൊന്നും ഇല്ലാതിരുന്നതിനാൽ ഇങ്ങോട്ടു വന്നുവെന്നേ ഉള്ളൂ.

ശാരദ—ഇന്നു് എന്താണു വലിയ ക്ഷീണം തോന്നുന്നതു്.

കൃ—മേ—ഏയ് ഒന്നുമില്ല.

ശാരദ—ഇന്നലെ ഉറങ്ങിയില്ലേ?

കൃ—മേ—ഉറക്കം സുഖമായില്ല.

ശാരദ—എന്തുകൊണ്ടു്?

കൃ—മേ—കാരണം വിശേഷാൽ ഒന്നുമില്ല. നിങ്ങൾ താമസി

യാതെ പോകുമല്ലോ എന്നു വിചാരിച്ചുകൊണ്ടു കിടന്നതിനാൽ ശരിയായി ഉറക്കം വന്നില്ല.

ശാരദ—എന്നാൽ ഞങ്ങൾ ഇവിടെ എന്നും താമസിച്ചുകൊള്ളാം. അതിനു് എന്തോ മറുപടി പറയാൻ മേനവൻ ഒരുങ്ങി. പക്ഷേ ശബ്ദം പുറത്തുവന്നില്ല. കത്തു കൊടുത്തുകളയാം എന്നു കരുതി അതു കീശയിൽനിന്നും എടുത്തു. കൈവിറയ്ക്കയാൽ തിരിയെ ഇട്ടു. കുളികഴിഞ്ഞു നെററിയിൽ മനോഹരമായ കുറിയും അണിഞ്ഞു് സുസ്മേരമുഖിയായി തന്റെ മുൻപിൽ നില്ക്കുന്ന ആ ത്രൈലോകസുന്ദരിയുടെ ഓമനമുഖത്തു കാമാതുരനായ ആ യുവാവു് അനുകമ്പയോടുകൂടി ഒന്നു സൂക്ഷിച്ചുനോക്കി. അസാധാരണമായ ഒരു ദീർഘനിശ്വാസം മേനവനിൽ പ്രത്യക്ഷമായി. വീണ്ടും മേനവൻ കത്തു കയ്യിലെടുത്തു. വേണ്ട, വേണ്ട, കൊടുക്കേണ്ട എന്നു മനസ്സാക്ഷി പറഞ്ഞതുപോലെ അദ്ദേഹത്തിനു തോന്നിയതിനാൽ തിരികെ തൽസ്ഥാനത്തുതന്നെ നിക്ഷേപിച്ചു. ഉടനെ ആ മാനിനി "ഓ! കാപ്പി എവിടെ" എന്നു ചോദിച്ചുകൊണ്ടു് അടുത്ത മുറിയിലേക്കു പോയി.

മേനവൻ വിചാരിക്കാൻ തുടങ്ങി. "അഹോ! ഞാൻ എത്ര മഠയൻ! ഒരു സ്ത്രീ അല്പദിവസം കളിക്കയോ ചിരിക്കയോ സന്തോഷം ഭാവിക്കയോ ചെയ്തതുമൂലം അവൾക്കു തന്നോടു പ്രണയമുണ്ടെന്നു കരുതി ഒരു കാമലേഖനം തയാറാക്കി നേരിട്ടുകൊടുക്കാൻ ആലോചിച്ച എന്നെപ്പോലെ ബുദ്ധിഹീനന്മാർ—അവിവേകികൾ—ആരുണ്ടു്? ഇങ്ങനെ എത്ര യുവതീയുവാക്കന്മാർ വഞ്ചിതരാകുന്നു; അനർത്ഥത്തിൽ ചാടുന്നു. കാമത്തിനു കണ്ണില്ലെന്ന പഴമൊഴി പരമാർത്ഥംതന്നെ. എന്റെ നില എന്തു്? അവളുടെ സ്ഥിതി എന്തു്? ഞാൻ കേവലം ഒരു പരീക്ഷ മാത്രം പാസ്സായി എന്നു് അഭിമാനിച്ചു ഞെളിയുന്ന വെറും നിസ്സാരൻ. ഈ സുന്ദരി അസാധാരണ സൌകുമാര്യവും ആദരണീയമായ സൌശീല്യവും അസാമാന്യമായ വൈദഗ്ദ്ധ്യവും വിളയാടുന്ന ഒരു മാനിനീമകുടം. അവൾ ഒരു അരമനയിൽ തിളങ്ങേണ്ട പൊൻവിളക്കാണു്. ഞാൻ തെററിദ്ധരിച്ചു ഭ്രമിച്ചുപോയി. ഒരിക്കലും എഴുത്തുകൊടുത്തുകൂടാ. എനിക്കു ദൈവാധീനവും ഗുരുത്വവും നന്നേയുണ്ടു്. അല്ലെങ്കിൽ അബദ്ധം പററുമായിരുന്നു" എന്നെല്ലാം ആലോചിച്ചുകൊണ്ടു് മേനവൻ എഴുന്നേററു വേഗം റോഡിലിറങ്ങി ഒരു ഭ്രാന്തനെപ്പോലെ നടന്നുതുടങ്ങി. കത്തു കയ്യിലെടുത്തു് അതിൽ ഒന്നു സൂക്ഷിച്ചുനോക്കി. "അല്ലയോ ചാരുലേഖനമേ! നിന്റെ സ്ഥിതി എന്നെപ്പോലെ പരിതാപകരംതന്നെ. കഷ്ടം! നിനക്കു്

ആ സുകുമാരിയുടെ മൃദുകരസ്പർശംപോലും ലഭിക്കാൻ ഭാഗധേയമുണ്ടായില്ലല്ലോ. എന്നെപ്പോലെ നിർഗ്ഗുണത്വംതന്നെയായിരിക്കാം അതിന്റെ കാരണം. ഇനി നീ എന്തിനു് ഈ നിലയിൽ സ്ഥിതിചെയ്യുന്നു! വേഗം വായുമണ്ഡലത്തിൽ പറക്കുക" എന്നു പറഞ്ഞുകൊണ്ടു് കത്തിനെ അനേകം ചെറിയചെറിയ കഷണങ്ങളായി കീറി കഴിയുന്നത്ര വഴിയെ അലങ്കോലപ്പെടുത്തിയിട്ടു മന്ദം മന്ദം നടകൊണ്ടു.

ശാരദ കാപ്പിയുമായി തിരിച്ചു വന്നപ്പോൾ മേനവനെ കാണ്മാനില്ല. പുറത്തു് ഇറങ്ങിയിരിക്കയായിരിക്കാം. ഉടൻ വരുമെന്നു് അവൾ സമാധാനിച്ചു. കാണുന്നില്ല; ഉടനെ ചുററുപാടെല്ലാം പരിശോധിച്ചു. നിഷ്ഫലം; അവൾ പരിഭ്രാന്തയായി. അഹോ! അദ്ദേഹം പൊയ്ക്കളഞ്ഞല്ലോ. ഇതിന്റെ കാരണം എന്തു്? ഞാൻ വല്ല അവിവേകം പറകയോ ഭാവിക്കയോ ചെയ്തോ എന്നു സംശയിച്ചുകൊണ്ടു് വിചാരമഗ്നയായി കുറേനേരം അവിടെ നിന്നു.

കൃഷ്ണമേനവൻ തന്റെ കസാലയെ അഭയംപ്രാപിച്ചു. ഭൃത്യനോടു കാപ്പി വേണ്ട എന്നു നിഷേധിച്ചു. ഇനി ശാരദയെ കാണ്മാൻ കഴികയില്ലെന്നു് ആ അപവാദഭീരു തീരുമാനിച്ചു. തന്റെ വിചാരഗതി മാററുന്നതിനായി നല്ല നല്ല പുസ്തകങ്ങൾ, പത്രങ്ങൾ, മാസികകൾ മുതലായവ കൈയിലെടുത്തു. പക്ഷേ അവയെല്ലാം നിഷ്ഫലം. അദ്ദേഹം വെറും കുരുടനെപ്പോലെ യാതൊന്നും വായിക്കാൻ ശക്തനാകാതെ അവയെ അങ്ങോട്ടും ഇങ്ങോട്ടും മറിച്ചു മുഷിപ്പിച്ചതല്ലാതെ പ്രയോജനം ഒന്നും ഉണ്ടായില്ല. കുളിക്കാൻ ആ യുവാവു് ശക്തനായില്ലതന്നെ. ഊണു നാമമാത്രം കഴിച്ചു് പകൽ ഒരുമാതിരി കഴിച്ചുകൂട്ടി. ഭൃത്യനെ തൃപ്തിപ്പെടുത്താൻ അത്താഴമൂണും നടത്തിയിട്ടു് ശയ്യയെ പ്രാപിച്ചു.

"വീക്ഷിക്കുന്നില്ല മുൻപോൽ പ്രകൃതികളെ വെറു-
ക്കുന്നു രമ്യത്തിലെല്ലാം
വ്യാക്ഷിപ്താംഗൻ കഴിക്കുന്നിതു നിശകളുറ-
ക്കംവിനാ ശയ്യതന്നിൽ"

എന്ന പദ്യഭാഗം കൃഷ്ണമേനവനേയും ബാധിക്കുന്നതായി തീർന്നു. ശാരദയുടെ ശാരദാപൂർണ്ണചന്ദ്രനെ വെല്ലുന്ന ശോഭനമുഖം എപ്പോഴും ആ യുവകാമുകന്റെ ദൃഷ്ടിയിൽ കാണുന്നതായി തോന്നി. അവളുടെ നർമ്മസംഭാഷണങ്ങൾ ചെവിയിൽ മുഴങ്ങിക്കൊണ്ടിരുന്നു. അദ്ദേഹം നോക്കുന്നതും കാണുന്നതും സർവ്വവും ശാരദാ

മയമായി ഭവിച്ചു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. ലേശം ഉറങ്ങാതെ രാത്രി ഒരുവിധത്തിൽ കഴിച്ചുകൂട്ടി നേരം പുലൎന്നതോടുകൂടി തന്റെ ചാരുകസാലയിൽ സ്ഥാനം പിടിച്ചു. കാപ്പി വെള്ളം മാത്രം കുടിച്ചു. കുളിയില്ലാ ഊണില്ലാ. തന്റെ യജമാനനുണ്ടായ ഭാവഭേദം ഭൃത്യനെ വല്ലാതെ ഭ്രമിപ്പിച്ചു. കുളിക്കാനും ഉണ്ണാനും അവൻ നിൎബ്ബന്ധിക്കുന്നതിൽ മേനവൻ കോപിച്ചു തുടങ്ങി.

ഭൃത്യ—(സതാപം) യജമാനനു വല്ല സുഖക്കേടുമുണ്ടെങ്കിൽ പറയണം. ഞാൻ ഡാക്ടരെ കൊണ്ടുവരാം.

കൃ-മേ—പോടാ എനിക്ക് എന്തു സുഖക്കേടാണ്.

ഭൃത്യ—പിന്നെ ഈവിധം ആഹാരം കഴിക്കാതിരിക്കുന്നതു് എന്തിനു്?

കൃ-മേ—മിണ്ടാതിരിക്ക. കുറെ കഴിഞ്ഞു് ഉണ്ടുകൊള്ളാം.

ഭൃത്യ—ഇങ്ങനെ ആയാൽ ക്ഷീണിച്ചുപോകയില്ലെ? കച്ചേരിയിൽ പോകേണ്ടെ. ഞാനും ഒന്നും കഴിക്കുന്നില്ല. (ഭൃത്യൻ കരഞ്ഞുതുടങ്ങി).

കൃ-മേ—ആകട്ടെ; എണ്ണയും കുഴമ്പും കൊണ്ടുവാ.

ഭൃത്യ—അതല്ലെ ആ മേശയിൽ ഞാൻ നേരത്തെ വച്ചിരിക്കുന്നതു്?

ഞാൻ കണ്ടില്ല. നീ വലിയ കരുതലുള്ളവൻതന്നെ എന്നു പറഞ്ഞു മേനവൻ കുഴമ്പു കുറെ കയ്യിൽ ഒഴിച്ചു തേയ്ക്കാൻ ഭാവിക്കവെ ഭൃത്യൻ തടുത്തുകൊണ്ടു് എണ്ണ മറെറ പാത്രത്തിലേതാണെന്നു് അറിയിച്ചു. മേനവൻ അവന്റെ മുഖത്തുനോക്കി ചിരിച്ചുകൊണ്ടു് ഉടനെ എണ്ണതേച്ചു കുളിക്കാൻപോയി. കുളികഴിഞ്ഞു വേഗം തിരിച്ചു് എത്തി ഉണ്ണാനിരുന്നു.

ഭൃത്യൻ—വെണ്ണ ചോറിലിടട്ടെ.

മേ—വേണ്ട. ചോറു തണുത്തുപോയല്ലൊ.

ഭൃത്യ—അയ്യോ! ഇതു തീപോലെയാണല്ലൊ ഇരിക്കുന്നതു്.

മേ—ഓ! എനിക്ക തെററി. പൎപ്പടകം എവിടെ?

ഭൃത്യ—അതാ ഇലയിൽ ഇരിക്കുന്നു.

മേ—(കുറെ ഉണ്ടിട്ടു) മോരുകൊണ്ടുവാ.

ഭൃത്യ—കാളൻ വേണ്ടെ?

മേ—ശരി, കുറച്ചു് ഒഴിക്കു.

മേനവൻ ഭൃത്യനെ സമാധാനപ്പെടുത്താൻ നാമമാത്രമായി ഊണുകഴിച്ചു് വീണ്ടും തന്റെ ഹൃദയഖേദംകൊണ്ടു ശക്തി ക്ഷയി

ച്ച ശരീരത്തെ കസാലയിൽ നിക്ഷേപിച്ചു. കണ്ണുതുറന്നാൽ ശാരദ മുൻപിൽ; അടച്ചാലും സദാ ശാരദയെ കാണാം.

ഛേ! അവിടെ പോകാതിരിക്കുന്നതു ശരിയല്ല. രാമൻമേനവനും ശങ്കരമേനവനും എന്തു പറയും. ശാരദതന്നെ ചോദിച്ചാൽ ഉത്തരം മുട്ടുമല്ലൊ. അതിനാൽ പോവുകതന്നെ വേണം. എന്നിങ്ങനെ വിചാരിച്ചുകൊണ്ടു കൃഷ്ണമേനവൻ വേഗം അങ്ങോട്ടു യാത്രയായി.

കുറച്ചുകാലമായി ശാരദയിലും ചില ഭാവഭേദങ്ങൾ വെളിവായിത്തുടങ്ങിയിരിക്കുന്നു. ആഹാരത്തിൽ അല്പം വിരക്തി ഉണ്ടായിട്ടുണ്ടു്. ഉറക്കം വളരെ കുറഞ്ഞു. ദീർഘനിശ്വാസം പലപ്പോഴും ഉണ്ടാകുന്നു. സൂക്ഷിക്കുന്നവൎക്കു് അവൾ ചിലപ്പോഴൊക്കെ മൌനമായിരിക്കുന്നതു കാണാനും കഴിയും. അകപ്പാടെ,

“കുട്ടീഹന്ത! കവിൾത്തടം കുചമതിൽ കാഠിന്യമസ്പഷ്ടമായ്
തുട്ടീവാട്ടമരയ്ക്കു്, തോളുകൾ തുലോം താഴ്ന്നു വിയർപ്പുണ്ടുമായ്
കോട്ടം മന്മഥനാലണഞ്ഞിടുകിലും തന്വംഗി ലക്ഷ്മാനിലൻ
തട്ടിപ്പൂത്തമൃതിന്നുമാതിരിതപോലെയുന്ന കൗതൂഹലം”

എന്നു ശകുന്തളയെ കുറിച്ചു വൎണ്ണിച്ചതെല്ലാം ശാരദയെക്കുറിച്ചും പറയാറായി. ശങ്കരമേനവനും കൃഷ്ണമേനവനും ആ സുകുമാരിയെ അത്യധികം കാമിക്കുന്നുണ്ടു്. അവരിൽ ഒരുവനെ എങ്കിലും മോഹിക്കുവാൻ ശാരദയ്ക്കും അവകാശമുണ്ടു. പക്ഷെ ആരിലാണു് ആ ചാരുമനം ലീനമായിരിക്കുന്നതെന്നു് ആൎക്കും അറിവാൻ ഒരു നിവൃത്തിയും ഇല്ലായിരുന്നു. കുലമാനിനിമാരുടെ മനസ്സു് അന്യന്മാൎക്കു് എപ്പോഴും അജ്ഞേയമാണല്ലൊ.

കൃഷ്ണമേനവൻ വളരെ വേഗം ശാരദ താമസിക്കുന്ന ഗൃഹത്തിൽ എത്തി. ഗേറ്റു കടന്നു മുറ്റത്തേക്കു പ്രവേശിച്ചപ്പോൾ ആ യുവാവു കണ്ട കാഴ്ച ഹൃദയാകൎഷകമായിരുന്നു.

“ആലസ്യമാണ്ടു മുഖമൊട്ടു കുനിച്ചു വേത്രഫാലസ്ഥലം കുള കരത്തളിർകൊണ്ടുതാങ്ങി ചേലഞ്ചലിന്നമൊരുവെൺകുളിർ കൽത്തറയ്ക്കുമേൽ” ചാരുമുഖിയായ ശാരദ ചാരി ഇരിക്കയായിരുന്നു. അവൾ മനോരാജ്യവാസം ചെയ്യുകയാണു്. മേനവനു് ആ ദൎശനം അത്യാനന്ദകരമായിത്തോന്നി. ആ മനോഹരി തന്നിൽ അനുരാഗിണി ആണെന്നും ആ സുമുഖിയെ തനിക്കുതന്നെ ലഭിക്കുമെന്നും ആ കാമുകൻ വിശ്വസിച്ചുകൊണ്ടു കുറെ അടുത്തുചെന്നു. കാൽപെരുമാറ്റം മൂലം ചിന്തയിൽനിന്നും ഉണൎന്ന ശാരദ ഞെട്ടി എഴുന്നേറ്റു.

മേന—(സസ്മിതം) ശാരദ ഈ രാജ്യത്തെങ്ങും അല്ലായിരുന്നു അല്ലേ?

ശാരദ—ഞാൻ എന്തൊക്കെയോ വിചാരിച്ചുകൊണ്ട് ഇരുന്നുപോയി.

മേന—ആരാണ് അകത്തു വിശേഷാൽ പറയുന്നതു്?

ശാരദ—തിരുമുല്പാടദ്ദേഹം വന്നിട്ടുണ്ട്. നമുക്ക് അങ്ങോട്ടു ചെല്ലാം. അവർ രണ്ടുപേരും തിരുമുല്പാടും രാമൻമേനവനും ഇരുന്ന മുറിയിലേക്കു പോയി. തിരുമുല്പാടിന്റെ കല്പനപ്രകാരം അടുത്തുള്ള ഒരു കസാലയിൽ കൃഷ്ണമേനവൻ ഇരുന്നു. ശാരദ പിതാവിന്റെ സമീപത്തു നിലകൊണ്ടു. കൃഷ്ണമേനവനും തിരുമുല്പാടുംകൂടി അല്പം കുശലങ്ങൾ പറഞ്ഞു.

രാ-മേ—കൃഷ്ണമേനവൻ ഇപ്പോൾ വന്നതു് വലിയ സന്തോഷമായി. ശങ്കരമേനവൻ അന്വേഷിച്ചു പുറപ്പെടാൻ തുടങ്ങുകയായിരുന്നു. എന്റെ സുഖക്കേടു പൂർണ്ണമായി ഭേദപ്പെട്ടിരിക്കയാൽ ഉടനെ നാട്ടിലേക്കു പോകണമെന്നാണിദ്ദേഹം പറയുന്നതു്.

തിരുമുല്പാട്—ഇനി ഒട്ടും താമസിച്ചുകൂടാ. ഇന്നുതന്നെ പോകണം. കേസു കൊടുക്കാൻ താമസിക്കുന്നതു നന്നല്ല.

കൃ-മേ—അവിടുന്നു പറയുന്നതു ശരിയാണ്. എന്നാലും ഇത്ര തിടുക്കം ആവശ്യമുണ്ടോ. അങ്ങുതന്നെ ഇവിടെ വന്നിട്ട് എന്റെ അതിഥിയായി രണ്ടുമൂന്നുദിവസമെങ്കിലും താമസിക്കാതെ പോകുന്നതു ശരിയല്ല.

തിരു—മേനവൻ പറയുന്നതുപോലെ താമസിക്കാൻ എനിക്കും ആഗ്രഹമുണ്ട്. പക്ഷേ ഇപ്പോൾ തീരെ നിർവ്വാഹമില്ലാതിരിക്കുന്നു. എനിക്ക് മററന്നാൾ ഒരു കേസിന്റെ അവധിയാണ്. അതിനാൽ ഇന്നു പോകാതെ തരമില്ലല്ലോ?

രാ-മേ—ഇദ്ദേഹം ഇപ്പോൾ പോകുന്നരീതിക്ക് ഒരുമിച്ചു പോകുന്നതു് സൗകര്യമല്ലേ കൃഷ്ണമേനവനേ!

കൃ-മേ—കൂട്ടമുള്ളതു സൗകര്യമാണ്.

തിരു—എന്നാൽ അടുത്ത വണ്ടിക്കു പോകണം. വേഗമാകട്ടെ.

അവർ എല്ലാവരും യാത്ര ഒരുങ്ങി പുറപ്പെട്ടു. കൃഷ്ണമേനവൻ റെയിൽവേസ്റ്റേഷൻവരെ അനുഗമിച്ചു. രാമൻമേനവനും ശാരദയും ശങ്കരമേനവനും കൃഷ്ണമേനവനോടു തങ്ങൾക്കുള്ള കൃതജ്ഞത പ്രകാശിപ്പിച്ചു വണ്ടി കയറി. വണ്ടി സാവകാശമായി നീങ്ങി. വാതിലിനടുത്തിരുന്ന ശാരദയെ അദൃശ്യയാകുന്നതുവരെ അ

യുവാവു നിൎന്നിമേഷനേത്രനായി നോക്കിക്കൊണ്ടു നിന്നു. അവരെല്ലാം ഉദയന്തളിയിൽ സുഖമായി ചെന്നുചേൎന്നു. ഉടനെതന്നെ വക്കീൽ രാഘവമേനവനുമായി ആലോചിച്ചു മുൻനിശ്ചയപ്രകാരം മൂവായിരം രൂപാ ചെലവിനു കിട്ടുവാനായി അന്യായം ജില്ലാക്കോൎട്ടിൽ ഫയൽ ചെയ്യുകയും ചെയ്തു.

---

## അദ്ധ്യായം ൨൫.

---

രാമൻമേനവൻ സസുഖം തിരിച്ചെത്തിയതും ഉടൻ കേസുകൊടുത്തതുമെല്ലാം നാട്ടിലെല്ലാം പരസ്യമായി. കേസുകൊടുത്തു എന്നു വലിയച്ചൻ കേട്ടപ്പോൾതന്നെ ആ മഹാഭീരു ബോധംകെട്ടുവീണു. വൈത്തിപ്പട്ടരുടെയും ശങ്കനായ്യിയുടെയും സാന്ത്വനവചനങ്ങളും വീരപ്രകടനങ്ങളുമാണു് അച്ചനെ അതിൽനിന്നു രക്ഷിച്ചതു്. ഉടനെ അനന്തരനടപടികൾ ഗൗരവമായി ആരംഭിച്ചു. വലിയച്ചന്റെ കമ്പി കിട്ടിയതനുസരിച്ചു കൃഷ്ണമേനവൻ മദിരാശിയിൽനിന്നു് വന്നുചേൎന്നു. കുട്ടൻ ചെറുപ്പമാണു്; വലിയ കാൎയ്യബോധമൊന്നും ഇല്ല, എന്നെല്ലാമുള്ള വലിയച്ചന്റെ അഭിപ്രായം പാടെ മാറിയിരിക്കുന്നു. മദിരാശിയിൽ ധാരാളം കേസ്സു് കൃഷ്ണമേനവനു് കിട്ടുന്നുണ്ടെന്നും ഉദയന്തളിയിലുള്ള കൊലക്കേസ്സു് ജയിച്ചതു കൃഷ്ണമേനവന്റെ അതിസാമൎത്ഥ്യം മൂലമാണെന്നും പത്തുപതിനായിരം രൂപാ സമ്പാദ്യമുണ്ടെന്നും മറ്റും കേട്ടപ്പോൾ അച്ചൻ അതിശയിക്കുകയും ആഹാ! കുട്ടനു് അത്ര വലിയ നില കിട്ടിപ്പോയോ എന്നു പലതവണ പറഞ്ഞു സന്തോഷിക്കയും ചെയ്തു. ഈ കേസിന്റെ ആരംഭഗഡുവിൽ കുട്ടൻ ഇവിടെത്തന്നെ ഉണ്ടായിരിക്കണമെന്നു് അച്ചൻ നിൎബന്ധമായിപറഞ്ഞു. "അച്ചൻ ഇച്ഛിച്ചതും വൈദ്യൻ കല്പിച്ചതും പാൽ" എന്നപോലെ ഇതു കൃഷ്ണമേനവന്റെ അഭിലാഷത്തിനു് അനുകൂലവുമായിരുന്നു.

കേസിന്റെ പകൎപ്പെടുക്കുവാനും അവരുടെ ആലോചനാരഹസ്യങ്ങൾ അറിവാനും അച്ചൻ പലരേയും അയച്ചിരിക്കുന്നു. ഇത്രയും ആയിട്ടും ആ കൎപ്പൂരവും ശാരുവും ഇങ്ങോട്ടു വന്നില്ലല്ലോ! നന്ദിയില്ലാത്ത പരിഷകൾ എന്നെല്ലാം അദ്ദേഹം ക്രുദ്ധിക്കാറുമുണ്ടു്?

ഒരു ദിവസം നമ്പിയും വൈത്തിപ്പട്ടരും അച്ഛന്റെ മുമ്പിൽ ചെന്നു കേസിനെപ്പററി സംസാരിച്ചുകൊണ്ടു നില്ക്കുമ്പോൾ ശാമുമേനവൻ ധൃതിയായി കയറിവരുന്നതുകണ്ടു. പരിഭവംകൊണ്ടു് അച്ഛൻ അദ്ദേഹത്തിന്റെ നേരെ നോക്കുകപോലും ചെയ്തില്ല. വക്കീൽ അച്ഛനെ താണുതൊഴുതിട്ടു് എന്നെ ഇതുവരെ കാണാഞ്ഞതിൽ പരിഭവിക്കരുതു്. ഇവിടത്തെ കാര്യംമാത്രമേ എനിക്കുള്ളു. കേസിന്റെ പകർപ്പുകൂടി കൊണ്ടുവരാമെന്നുദ്ദേശിച്ചു താമസിച്ചതാണു് എന്നു സവിനയം അറിയിച്ചു. അച്ഛന്റെ പരിഭവം മുഴുവൻ തീർന്നു.

അച്ഛൻ—കേസ്സിന്റെ പകർപ്പു കിട്ടിയോ?

ശാ—മേ—കിട്ടി, കിട്ടി. ഇതാ നോക്കാം.

അച്ഛൻ—ഒന്നു വായിക്കു; കേൾക്കട്ടെ.

അന്യായപകർപ്പു് എന്നു കേട്ടപ്പോഴേക്കു് ഉണ്ണികളും കാര്യസ്ഥന്മാരും എല്ലാം അവിടെ വന്നുകൂടി; ചെറിയ ശബ്ദത്തോടുകൂടിയ ഒരു തിരക്കു് അവിടെ നടന്നു. ശാമുമേനവൻ അന്യായപ്പകർപ്പു് ഇങ്ങനെ വായിച്ചു

മലബാർ ജില്ലാക്കോടതി മുമ്പാകെ
—ാമാണ്ടു പതിവു സിവിൾ നമ്പർ 732

വാദി. പ്രതികൾ.

കല്യാണിഅമ്മ ശാരദഅമ്മ കൊപ്പുണ്ണി കൊപ്പുണ്ണി മു–6.

വാദിയുടെ മേൽവിലാസം മുതലായതു്.

മലബാർ ജില്ലയിൽ പൂഞ്ചോലക്കര എടത്തിൽനിന്നും ഉദയന്തളിയിൽ വടക്കെ മഠത്തിൽ താമസിക്കും കല്യാണിഅമ്മ മകൾ പതിനാറുവയസ്സുകാണുന്ന നായർസ്ത്രീ മൈനർ ശാരദഅമ്മ.

രക്ഷകർത്താവു് മൈനർവാദിയുടെ പിതാവു തിരുവിതാംകൂർ സംസ്ഥാനത്തു തിരുവനന്തപുരം താലൂക്കിൽ വഞ്ചിയൂർ അധികാരത്തിൽ തെക്കില്ലത്തുവീട്ടിൽ സ്വാസ്ഥം 55 വയസ്സു രാമൻമേനവന്റെ അനന്തിരവൻ രാമൻമേനവൻ.

പ്രതികളുടെ മേൽവിലാസം മുതലായതു്.

(1) മലബാർ ജില്ലയിൽ പൂഞ്ചോലക്കര എടത്തിൽ നായർ വലിയച്ഛൻ എന്ന മാറാപ്പേരുള്ള 62 വയസ്സു് കൊപ്പുണ്ണിയുടെ അനന്തിരവൻ ഗൃഹഭരണം കൊപ്പുണ്ണി.

(2) ടിയിൽ ഗൃഹഭരണം 58 വയസ്സു കൊപ്പുണ്ണിയുടെ അനന്തിരവൻ രാഘവനുണ്ണി.

(3) ടിയിൽ ഗൃഹഭരണം 53 വയസ്സു് കൊപ്പുണ്ണിയുടെ അനന്തിരവൻ കോന്തനുണ്ണി.

(4) ടി യിൽ ഗൃഹഭരണം 42 വയസ്സ് രാഘവനുണ്ണിയുടെ അനന്തിരവൻ കൃഷ്ണനുണ്ണി,

(5) ടി യിൽ ഗൃഹഭരണം 38 വയസ്സ് രാഘവനുണ്ണിയുടെ അനന്തിരവൻ കേശവനുണ്ണി.

(6) ടി യിൽ വിദ്യാഭ്യാസം 22 വയസ്സ് കൃഷ്ണനുണ്ണിയുടെ അനന്തിരവൻ ഗോവിന്ദനുണ്ണി.

(1) കീഴ്ജീവനാംശം 1-ാം പ്രതിയെക്കൊണ്ടും കുടുംബവസ്തുക്കളിൽ സ്ഥാപിച്ചും തരുവിക്കുന്നതിന് വാദിക്കുവേണ്ടി രക്ഷാകർത്താ സിവിൽനിയമം വകുപ്പ് 24 ആർഡർ 7 അനുസരിച്ച് ബോധിപ്പിക്കുന്ന അന്യായം.

(2) മൈനർ വാദി, എടത്തിൽനിന്നും ഉദ്ദേശം 20 വൎഷങ്ങൾക്കു മുമ്പ് നാടുവിട്ടുപോയ കല്യാണിഅമ്മയുടെ ഏകപുത്രിയും ആ വഴിക്ക് എടത്തിലെ സന്തതിയും അവകാശിയും ആകുന്നു.

(3) പ്രസ്തുത കല്യാണിഅമ്മ, തന്റെ ഭർത്താവും, മൈനർ വാദിയുടെ രക്ഷാകർത്താവും പിതാവുമായ രാമൻമേനവൻ ഒരുമിച്ച് ഉത്തരഇൻഡ്യയിൽ പലസ്ഥലങ്ങളും സഞ്ചരിച്ചശേഷം രാമേശ്വരത്തുവന്ന ചെന്നപ്പോൾ ജ്വരംമൂലം അവിടെവച്ച് മരിച്ചുപോയിട്ടുള്ളതാകുന്നു.

(4) മൈനർവാദി രക്ഷാകർത്താവായ രാമൻമേനവനും ഒരുമിച്ച് മാതാവിന്റെ മരണശേഷം മലയാളത്തിൽവന്ന് വാദിയെ എടത്തിലേക്ക് സ്വീകരിച്ചു സംരക്ഷിക്കണമെന്ന് ആദ്യം എഴുത്തുമൂലവും പിന്നീട് രജിസ്റ്റർ നോട്ടീസ്സുമൂലവും 1-ാം പ്രതിയോടു മൈനർ വാദിക്കുവേണ്ടി രാമൻമേനവൻ ആവശ്യപ്പെട്ടിട്ടുള്ളതും അതനുസരിച്ച് 1-ാം പ്രതി വഴിപ്പെട്ടിട്ടില്ലാത്തതും ആയതു് ഈ വ്യവഹാരത്തിന് കാരണവും ആകുന്നു.

(5) പ്രതികളുടെ കുടുംബത്തിൽ ഇപ്പോൾ മൈനർവാദി ഉൾപ്പെടെ 7 അംഗങ്ങൾ ഉള്ളതും കുടുംബവസ്തുക്കളിൽ നിന്നും ആണ്ടുതോറും ചെലവുനീക്കി ഉദ്ദേശം അൻപതിനായിരപ്പറ നെല്ലും ഇരുപതിനായിരത്തിൽ അധികം ഉറുപ്പികയും ആദായമുള്ളതും വ്യവഹാരബാഹുല്യത്തെയും മൈനർവാദിയുടെ തൽക്കാലസ്ഥിതിയെയും വിചാരിച്ച് ആണ്ടുതോറും 1000 ഉറുപ്പികാ കുടുംബത്തിൽനിന്ന് മൈനർവാദിക്കു ചെലവിനു കിട്ടേണ്ടതും അതിൽ കാലഹരണപ്പെട്ടതു കഴിച്ച് കീഴ്ക്കുടെ മൂന്നുകൊല്ലത്തെ 3000 ഉറുപ്പികയും പലിശയും കുടുംബകാരണവനും ഭരണകാരനും ആയ 1-ാം പ്രതിയിലും കുടുംബസ്വത്തുക്കളിലും സ്ഥാപിച്ചു കിട്ടുവാൻ മൈനർ

വാദിക്ക് അവകാശമുള്ളതും അപ്രകാരം തങ്ങൾക്കുള്ളതും ആകുന്നു

6) വ്യവഹാരകാരണം മുകളിൽ 4-ാം ഖണ്ഡികയിൽ പറഞ്ഞിട്ടുള്ളതും വ്യവഹാരം ഈ കോർട്ടതിർത്തിക്കകത്തുവെച്ച് 1-ാം പ്രതിക്ക് രജിസ്റ്റർ നോട്ടീസയച്ച തീയതിക്ക് ഉണ്ടായിട്ടുള്ളതും ആകുന്നു.

7) അതിനാൽ താഴെ ചേർത്തിരിക്കുന്ന കണക്കുപ്രകാരം കീഴ്ക്കടെ ജീവനാംശം വക വരുവാനുള്ള രൂ 3720-ം മേലാൽ പലിശയും വാദിയുടെ കോടതിച്ചെലവും അസ്സൽ മുതലിന് അന്യായത്തീയതിമുതൽ വിധിത്തീയതിവരെ നൂറുക്ക് ഒന്നും കോടതിച്ചെലവിനും വിധിസംഖ്യയ്ക്കും വിധിത്തീയതിമുതൽ നൂറുക്ക് മുക്കാലുംവീതം കൂടുന്ന പലിശയോടുകൂടി 1-ാം പ്രതിയിലും കുടുംബവസ്തുക്കളിലും സ്ഥാപിച്ചു തരുവിപ്പാൻ വിധി ഉണ്ടാകണമെന്ന് അപേക്ഷിക്കുന്നു.

സലവിവരം.

കീഴ്ക്കടെ 3 കൊല്ലത്തെ ആണ്ടിനാൽ 1000 രൂപാ
വീതം ജീവനാംശം വക അസ്സൽമുതൽ രൂ. 3000
ടി ക്ക് ആണ്ടുക്രമത്തിനു നൂറുക്ക് ഒന്നുവീതം

കൂടിയ പലിശ രൂപാ 720
വകരണ്ടിൽ രൂപാ 3720-0

ഈ അന്യായത്തിനു സലയാകുന്നു.

സല രൂപാ 3720-ക്കും കോർട്ടുഫീസുറഗുലേഷൻ 4-ാം ഖണ്ഡിക 1-ാം വകുപ്പനുസരിച്ച് കോർട്ടുഫീസ് ചുമത്തിയിട്ടുള്ളതാകുന്നു.

മൈനർ വാദിക്കുവേണ്ടി രക്ഷകർത്താ,
രാമൻമേനവൻ രാമൻമേനവൻ (ഒപ്പ്)
വക്കീൽ രാഘവമേനവൻ (ഒപ്പ്)
-ാം ആണ്ട് മാസം -ാംനു-

മേൽ എഴുതിയതെല്ലാം സത്യമാണെന്ന് ഇതിനാൽ സത്യബോധപ്പെടുത്തുന്നു.

രക്ഷകർത്താ രാമൻമേനവൻ രാമൻമേനവൻ (ഒപ്പ്)

അച്ഛൻ—ശിവ! ശിവ! ദ്രോഹികൾ! മഹാദ്രോഹികൾ!! ഇപ്രകാരം ഒരു കള്ളവ്യവഹാരത്തിന് തുനിഞ്ഞുവല്ലോ? എന്റെ ഉണ്ണികളെക്കൂടി പ്രതികൾ ആക്കിയല്ലോ? ഈശ്വരാ അവർ നശിച്ചുപോകും, നശിച്ചുപോകും.

ശാ-മേ—ഉള്ളതാണ്. അന്യായം ദുർഭോധനകളും കൃത്രിമവും ആണ്. ഇപ്രകാരം സത്യവിരോധമായി പ്രവൎത്തിക്കുന്നവർ നിശ്ചയമായും നാശിക്കതന്നെ ചെയ്യും; സംശയമില്ല.

വ-അച്ഛൻ—മേനോൻ! അന്യായത്തെപ്പറ്റി നിങ്ങളുടെ അഭിപ്രായം എന്താണ്?

ശാ-മേ—അഭിപ്രായം ഒന്നും ചോദിക്കുവാൻ ഇല്ല. അന്യായം ദുർഭോധകളും സത്യവിരോധവും ആണ്. അതു തെളിയിക്കാൻ പ്രയാസവുമില്ല. അന്യായം തയ്യാറാക്കിയതുതന്നെ തെറ്റി. ഒരു പത്രിക എഴുതിക്കൊടുത്താൽ അന്യായം ഉടനെ തള്ളി കല്പന ഉണ്ടാകും. നമ്മുടെ ചെലവു തിരികെ ഈടാക്കയും ചെയ്യാം.

വ-അച്ഛൻ—ഇതു നിങ്ങളുടെ സ്വന്തം അഭിപ്രായം അല്ലെ! പൊതുവെ വക്കീലന്മാരുടെ അഭിപ്രായം എന്താണ്.

ശാ-മേ—കർപ്പൂരയ്യനും മറ്റും അന്യായപ്പകൎപ്പു കണ്ടു. അവർ എല്ലാം ഈ അഭിപ്രായം ആണ പറഞ്ഞതു്.

വ-അച്ഛൻ—അപ്പോൾ നമ്മൾ ജയിക്കും. അതിനു സംശയം ഇല്ലല്ലോ.

ശാ-മേ—ഇല്ല. ഒരു സംശയവുമില്ല. ആക്കാൎയ്യം ഞങ്ങൾ ഏറ്റു.

അച്ഛൻ—എന്നാൽ ഇനി പത്രിക തയ്യാറാക്കണ്ടെ?

ശാ-മേ—ഞാൻ എഴുതിക്കൊണ്ടുവന്നിട്ടുണ്ട്! ഇതാ വായിക്കാം.

ഉടനെ ശാമുമേനവൻ തന്റെ "പത്രിക" ഇങ്ങനെ വായിച്ചു.

ഒന്നാംപ്രതി ബോധിപ്പിക്കുന്ന പത്രിക.

1) അന്യായം വാസ്തവമോ വഹിക്കുവാൻ കഴിയുന്നതോ അല്ലാത്തതിനാൽ പൊതുവായും പ്രത്യേകമായും നിഷേധിക്കുന്നു.

2) അന്യായത്തിലെ ഓരോ വരിയും ഓരോ അക്ഷരവും എല്ലാകാൎയ്യങ്ങളും അസത്യവും അനീതിയും അബദ്ധവും ഇല്ലാത്തതും ആകുന്നു.

3) അന്യായത്തിൽ പറഞ്ഞിട്ടുള്ള കല്യാണി എന്ന സ്ത്രീ എടത്തിൽനിന്നു പുറപ്പെട്ടുപോയിട്ടില്ലാത്തതും ആ സ്ത്രീ ആറുമാസം മുൻപു കാശിയിൽവച്ച് മരിച്ചുപോയിട്ടുള്ളതും ശാരദ അവളുടെ മകളും അല്ലാത്തതും ആകുന്നു.

4) ഈ കേസിലെ വാദിയായ ശാരദ ഒരു മേത്തച്ചിയുടെ മകളാണെന്ന് എനിക്കു ഉത്തമസാക്ഷിയിൽ ബോധമുള്ളതാകുന്നു.

5) കല്യാണി പുറപ്പെട്ടുപോയിട്ട് പന്ത്രണ്ടുവർഷം കഴിഞ്ഞിരിക്കുന്നതിനാൽ അവളുടെ മകളായ ശാരദയ്ക്ക് അന്യായപ്പെടാൻ കാലഹരണദോഷമുള്ളതാകുന്നു.

6) വാദി എടത്തിലെ സന്തതിയോ അവകാശിയോ അല്ലാത്തതിനാൽ ചെലവിന്നു ചോദിക്കാൻ ന്യായമില്ലാത്തതും വഹിക്കത്തക്കതല്ലാത്തതുമാകുന്നു.

7) അതിനാൽ എടത്തിലേയ്ക്ക് അവമാനമുണ്ടാക്കുന്നതും അക്രമമായ ലോഭത്തോടും അത്യാഗ്രഹത്തോടും കൂടിയതുമായ ഈ അന്യായം തള്ളി എന്റെ ചെലവു തരുവിക്കുവാൻ വിധിയുണ്ടാകണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു.

പത്രിക അച്ഛന്നു വളരെ ബോധിച്ചു. രാമുമേനോൻ അസാമാന്യനായ ഒരു വക്കീലാണെന്ന് അച്ഛൻ തുറന്നു പറഞ്ഞു. എന്നുവേണ്ട കേസ്സ് ജയിച്ചതായിക്കൂടി അച്ഛൻ മനസ്സുകൊണ്ടു സങ്കല്പിച്ചിട്ട് വക്കീലിന്ന് നല്ല സമ്മാനം കൊടുത്തു യാത്രയാക്കി. ഉടനെ അന്യായപ്പകർപ്പും രാമുമേനവന്റെ പത്രികയും കൃഷ്ണമേനവന്റെ അടുക്കലേക്കു കൊടുത്തയച്ചു.

പത്രിക വായിച്ചുതുടങ്ങിയപ്പോൾ തന്നെ കൃഷ്ണമേനവൻ ചിരിച്ചുതുടങ്ങി. വായിക്കുംതോറും ചിരി കലശലായി. വായിച്ചുതീർന്നശേഷം ഈശ്വരാ! ഇങ്ങനെയും വക്കീലന്മാരുണ്ടല്ലോ. ഇവർ മററുള്ളവരുടെ മാനം കൂടി നശിപ്പിക്കുന്നു, എന്നു പറഞ്ഞു കൊണ്ട് പത്രിക താഴെ എറിഞ്ഞു. ഉടനെ ഒരു ഭൃത്യൻ വന്നു് വിളിച്ചതിനാൽ മേനവൻ വലിയച്ഛന്റെ സമീപത്തേക്കു പോയി.

വലിയച്ഛൻ—എന്താ കുട്ടാ, അന്യായവും പത്രികയും വായിച്ചില്ലേ?

മേനവൻ—വായിച്ചു.

വലിയച്ഛൻ—അന്യായം തെററിപ്പോയെന്നും ഈ പത്രിക ചെല്ലുമ്പോൾത്തന്നെ കേസ്സു തള്ളുമെന്നും "രാമു" പറഞ്ഞു. കുട്ടന്റെ അഭിപ്രായം എന്താണ്.

മേനവൻ—എനിക്ക് അങ്ങിനെ തോന്നുന്നില്ല. രാഘവമേനവൻ നല്ല വക്കീലാണ്. അന്യായം വേണ്ടവണ്ണം തയാറാക്കിയിട്ടുണ്ട്.

അച്ഛൻ—അന്യായത്തിന്ന് കാലഹരണദോഷമുണ്ടെന്നും മററും രാമുമേനവൻ പറഞ്ഞുവല്ലോ.

മേനവൻ—കാലഹരണദോഷമുണ്ടെന്നു പറഞ്ഞതു് അബദ്ധമാണ്.

അച്ചൻ—രാമുമേനവൻ പറഞ്ഞതു് ശരിയല്ല അല്ലേ? നമുക്ക വക്കീൽ ആരെ വേണമെന്നാണൊ കുട്ടൻെറ അഭിപ്രായം.

മേനവൻ—നിശ്ചയമായും ഒരു നല്ല വക്കീലിനെ ഏല്പെടുത്തണം.

അച്ചൻ—കുട്ടനുതന്നെ ഈ കേസു നടത്തരുതേ?

മേനവൻ—വക്കീൽ വേറൊരാളായിരിക്കയാണു് പലതുകൊണ്ടും നല്ലതു്

അച്ചൻ—താഴ്വരമേനവനു് എന്തു പരീക്ഷയുണ്ടു്?

മേനവൻ—ബി. എ., ബി. എൽ.

അച്ചൻ—അതിനേക്കാൾ വലിയ പരീക്ഷയില്ലേ?

മേനവൻ—ഉണ്ടു്. "എം. എൽ" അതിലും വലിയ പരീക്ഷയാണു്.

അച്ചൻ—എന്നാൽ "ബി. എ., ബി. എൽ. എം. എൽ" ജയിച്ച ആളിനെ നമുക്ക നിശ്ചയിച്ചുകളയാം

മേനവൻ—(സസ്മിതം) തരക്കേടില്ല.

ഉടനെ വ്യവഹാരകാൎയ്യസ്ഥൻ താഴ്വൻമേനവനെ വിളിക്കാൻ ഒരു ഭൃത്യനെ വേഗം ഓടിച്ചു. അവൻ മേനവൻെറ വസതിയിലെത്തി. താഴ്വൻമേനവൻെറ ഗൃഹം സാമാന്യം ഭേദപ്പെട്ടതാണു്. അദ്ദേഹത്തിൻെറ ധനസ്ഥിതിയും തരക്കേടില്ല. മേനവനെക്കുറിച്ചു് ഒരു പൊതുസമ്മതിയുള്ളതിനാൽ ചില ചില്ലറ വഴക്കുതീൎക്കുന്നതിനും വലിയ കുടുംബങ്ങൾ ഭാഗം ചെയ്യുന്നതിനും മേനവൻ മദ്ധ്യസ്ഥനായി തീരാറുണ്ടു്. ആ ഇനത്തിലെ വരവും അഭിലഷണീയമായിരുന്നു. ഒന്നുരണ്ടു ചെറിയ ജന്മിമാരുടെ കാൎയ്യസ്ഥസ്ഥാനവും മേനവനെ അനുഗ്രഹിച്ചു. പൂഞ്ചോലക്കരഎടത്തിലെ വ്യവഹാരകാൎയ്യസ്ഥനായിക്കൂടി തീൎന്നപ്പോൾ മേനവനു് ധാരാളം നിലയും വിലയും ഉണ്ടായി. താഴ്വൻമേനവൻ ആൾ സുമുഖനത്രെ. ശരീരം കൃശമാണു്. പച്ചമലയാളത്തിലാണെങ്കിൽ "അശു" എന്നു പറയാം. വലത്തുകാലിൽ ഒരു ഉണ്ണിമന്തുള്ളതു മാത്രമേ കുറവായി അദ്ദേഹത്തിനു പറവാനുള്ളു. സ്വഭാവം നന്നുതന്നെ. ബുദ്ധിശക്തി കുറച്ചു കൂടും. യാഥാസ്ഥിതികത്വം നന്നെ ഉണ്ടെങ്കിലും ചിലപ്പോൾ പരിഷ്കാരിവേഷം ചമയാറുണ്ടെന്നും പറയാം.

വലിയച്ചൻ അന്വേഷിക്കുന്ന വിവരം മേനവനെ അറിയിച്ചു ഉടനെ താഴ്വൻമേനവൻ പപ്പുവിനോടുകൂടി എടത്തിലെത്തി. വലിയച്ചൻെറ മുൻപിൽ ചെന്നു താണുതൊഴുതു.

അച്ഛൻ—എന്താ, താങ്ങൻ ഈയിടെ ഇങ്ങോട്ടു കാണാത്തതു്?

താങ്ങൻ—ഇവിടെ വിശേഷാൽ ആവശ്യമൊന്നുമില്ലെന്നു കരുതി പോന്നില്ലെന്നേയുള്ളു.

അച്ഛൻ—ആ മേനോച്ചിപ്പെണ്ണു് കേസുകൊടുത്തു. താങ്ങൻ കേട്ടില്ലേ, നമുക്കും ഇനി അടങ്ങിയിരിക്കാൻ പാടുണ്ടോ?

താങ്ങൻ—കേസുകൊടുത്ത വിവരം ഇപ്പോഴ് അറിഞ്ഞു. ഇനി നമുക്ക വേണ്ടതു ചെയ്യണം. അവൾക്കു് ഒരു ന്യായവുമില്ല. കേസുതോൽക്കുമെന്നു തീർച്ച.

അച്ഛൻ—നമ്മളേ ജയിക്കു എന്നല്ല. അങ്ങനെ മാത്രമേ വരാൻ തരമുള്ളു. അവരുടെ വക്കീൽ ബി. എ., ബി. എൽ. ജയിച്ച ആളാണു്. നമുക്ക കുറേക്കൂടി ജയിച്ച വക്കീൽ വേണം. "ബി. എ., ബി. എൽ. ൟ എം. എൽ." ജയിച്ച ആളായിക്കോട്ടെ. താങ്ങൻ ഉടനെ പോയി വക്കീലിനെ ഏർപ്പാടു ചെയ്യണം.

താങ്ങൻ—നമുക്കു് അവരേക്കാൾ നല്ല വക്കീൽ വേണം. സംശയമില്ല. വേഗം ഏർപ്പാടു ചെയ്യാം.

അച്ഛൻ—ഫീസു് താങ്ങന്റെ ഇഷ്ടംപോലെ പറഞ്ഞു കൊള്ളു. കേസു ജയിക്കണം.

അങ്ങനെയാവാം എന്നു പറഞ്ഞു് യാത്രച്ചെലവിനു കുറെ രൂപയും വാങ്ങി നടകൊണ്ടു. അടുത്ത ദിവസം കാലത്തു് ഒൻപതുമണിയോടുകൂടി മേനവൻ പട്ടണത്തിലെത്തി. യദൃച്ഛയാ കൈ മുഖത്തു തടവി. അവിടെ ധാരാളം വളൎന്നു നില്ക്കുന്ന മീശ, താൻ അപരിഷ്കാരിയെന്നു വിളംബരം ചെയ്യുമല്ലോ. മുഖക്ഷൗരം ഇന്നെങ്കിലും വേണം എന്നെല്ലാം കരുതി നടക്കവെ അതിമനോഹരമായ ഒരു രണ്ടുനിലക്കെട്ടിടത്തിന്റെ മുമ്പിൽ "സിലോൺ ബാർബർഷാപ്പു്" എന്നൊരു ബോർഡുകണ്ടു് അല്പം നിന്നു. രണ്ടുമൂന്നു സ്കൂൾകുട്ടികളും അവിടെ എത്തിക്കൂടി.

കുട്ടികൾ—അമ്മാച്ചനു് മുഖം വടിപ്പിക്കണം അല്ലേ? ബാർബർഷാപ്പു് അന്വേഷിക്കയാണോ?

മേന—അതെ.

കുട്ടികൾ—എന്നാൽ ഈ കാണുന്നതു് ഒരു ബാർബർഷാപ്പാണു്. മേടയും മറവും കണ്ടില്ലേ. ഈ ആൾ ഈ വേലയിൽ ഒരുപാടു സമ്പാദിച്ചു. നല്ല മിടുക്കൻ, നല്ല ജോലി, കൂലി അധികമില്ലതാനും.

മേന—എന്നാൽ അങ്ങോട്ടു കയറിക്കളയാം.

കുട്ടികൾ—തരക്കേടില്ല. അയാൾക്കു് ചെവിക്കു് അല്പം സുഖക്കേടുണ്ടു്. അതിനാൽ "പപ്പു മുഖമൊന്നു വടിക്കണം ഇങ്ങോട്ടുവരു" എന്നു് ഉറച്ചുപറയണം. പതുക്കെ പറഞ്ഞാൽ പറവുകയില്ല.

അങ്ങനെയാവാം എന്നുപറഞ്ഞു മേനവൻ ഗേറ്റു കടന്നു മുററത്തേക്കു നടന്നുതുടങ്ങി. ബാർബർവേല നല്ലതാണല്ലോ. ഇവൻ വലിയ ധനികൻ എന്നെല്ലാം വിചാരിച്ചുകൊണ്ടു് മേനവൻ മുറിയുടെ വാതുക്കൽചെന്നു് കുട്ടികൾ പറഞ്ഞതുപോലെ ക്ഷൗരകൻ പപ്പു ഇവിടെയില്ലേ; ഇങ്ങോട്ടുവരു. മുഖമൊന്നു വടിക്കണം. വേഗം വേണം എന്നു് ഉറക്കെ പറഞ്ഞു. അകത്തു് എന്തോ എഴുതിക്കൊണ്ടിരുന്ന ആൾ തലപൊക്കി എന്തു്? എന്നു ഗൗരവമായി ചോദിച്ചു. ഇങ്ങോട്ടുവരൂ മുഖമൊന്നു വടിക്കണം എന്നു മേനവൻ വീണ്ടും പറഞ്ഞു. ഉടനെ മുറിയിൽ ഇരുന്ന ആൾ ഹടി! പോക്രി! എന്നുപറഞ്ഞു എന്നു കോപിച്ചുകൊണ്ടു ചാടി എഴുന്നേററു. സാധു മേനവൻ ഉടനെ ഭയപ്പെട്ടു് ജീവനും കൊണ്ടു് റോഡിൽ ചാടി. ഇതെല്ലാം കണ്ടുകൊണ്ടു റോഡിൽ നിന്നിരുന്ന കുട്ടികൾ കൂകിക്കൊണ്ടു് ഓടി.

വാസ്തവത്തിൽ വക്കീൽ പപ്പുപണിക്കർ ബി. എ., ബി. എൽ-ൻെറ ഗൃഹമായിരുന്നു അതു്. കഴിഞ്ഞരാത്രി ചില കുട്ടികൾ അടുത്ത ബാർബറുടെ ബോർഡു് അവിടേയും വക്കീലിൻെറ ബോർഡുബാർബറുടെ കുടിലിലും മാററിവച്ചു ശരിയാക്കിയിരുന്നു. ആ ചതി മേനവൻ അറിഞ്ഞില്ല. അഹോ! സിലോൺബാർബർ നല്ല ആൾതന്നെ. എനിക്കു മുഖം വടിപ്പിക്കണ്ടേ. എന്നെല്ലാം ചിന്തിച്ചുകൊണ്ടു താശ്ശൻമേനവൻ വക്കീലിനെ അന്വേഷിച്ചു നടന്നു.

കുറച്ചു പോയപ്പോൾ "ശപ്പുമേനവൻ" ബി. എ. എം, എൽ. ഹൈക്കോടതിവക്കീൽ എന്നൊരു ബോർഡു കണ്ടുകൊണ്ടു മേനവൻ അങ്ങോട്ടു കയറി! അകത്തു് ഒരു കുട്ടി പുസ്തകം വായിക്കുന്നുണ്ടു്.

മേനവൻ—ഹേ! ആരാണവിടെ?

കുട്ടി—എന്താണാവശ്യം.

മേ—ശപ്പുമേനവൻ ഇവിടെ ഇല്ലേ?

കുട്ടി—അതു് ഒന്നുകൂടി പറയൂ.

മേ—വക്കീൽ ശപ്പുമേനവൻ.

ഓ! തെമ്മാടി! തൻെറ അച്ഛനാണു് ശപ്പൻ. എൻെറ അച്ഛൻ ശപ്പനല്ല. വേണോ എന്നു പറഞ്ഞു് മേശപ്പുറത്തു

കിടന്ന വൃത്തടിയുമായി മേനവന്റെ നേരെ എത്തി. "അയ്യോ അരുതേ! അരുതേ! ഇതാ ഈ ബോർഡ് നോക്കു. ഞാൻ കുററക്കാരനല്ല" എന്നുപറയുന്നതുകേട്ടു് ആ കുട്ടി അങ്ങോട്ടു നോക്കി. "ശാപ്പ്ര"എന്നതിലെ ദീർഘവും കുനിപ്പും ചില കുട്ടികൾ ചുരണ്ടിക്കളഞ്ഞതിനാൽ ശപ്പ്രമേനവൻ എന്നുതന്നെ അതിൽ കണ്ടു. തെമ്മാടിപ്പിള്ളേരുടെ പണിയാണിതു് എന്നു സമാധാനിച്ചുകൊണ്ടു് ആ കുട്ടി അകത്തേക്കുപോയി. ഇനി ഈ വക്കീലിനു് കേസുകൊടുക്കാൻ കഴികയില്ല എന്നു തീർച്ചയാക്കി മേനവനും ഇറങ്ങി നടന്നു. തന്റെ ശകുനത്തെ പഴിച്ചുകൊണ്ടും തന്നെ കബളിപ്പിച്ച വിദ്യാർത്ഥികളെ ശപിച്ചുകൊണ്ടും താശ്ശൻമേനവൻ ഗ്ലാനവദനനായി വീണ്ടും വക്കീലിനെ അന്വേഷിച്ചു നടന്നപ്പോൾ "മംഗറാവു എം. എ. എം. എൽ" ഹൈക്കോടതിവക്കീൽ എന്നൊരു ബോർഡുകണ്ടു് അങ്ങോട്ടു കയറിച്ചെന്നു. വക്കീലിന്റെ ഗുമസ്തൻ ഒരു പാണ്ടിപ്പട്ടർ അവിടെ ഇരുന്നു് എഴുതുന്നു. പട്ടർക്കു താശ്ശൻമേനവനെ കണ്ടു പരിചയമുണ്ടു്.

മേനവനെ കണ്ടയുടൻ മലയാളം ലേശം വശമില്ലാത്ത ആ പട്ടർ ചിരിച്ചുകൊണ്ടു് "നീരും കാലേ വന്തീരാ" എന്നു കുശലം ചോദിച്ചു. തന്റെ കാലിലുള്ള നീരിനെ (മന്തിനെ)പ്പററി പട്ടർ ആക്ഷേപിക്കയാണെന്നു കരുതിക്കൊണ്ടു് എന്തുസ്വാമി എന്തു് മേനവൻ ഗൗരവത്തിൽ ചോദ്യംചെയ്തു. ഉടനെ അതു താൻ കാലേ നീരുംവന്തീരാ! എന്നു വീണ്ടും പറഞ്ഞു. മേനവൻ "പോടൊ പട്ടരെ എന്റെ കാലിൽ നീരുണ്ടെങ്കിൽ തനിക്കു വല്ലതും നഷ്ടമുണ്ടോ? മര്യാദവിട്ടു പരിഹസിച്ചാൽ അടിച്ചു കരണംപൊട്ടിക്കും" എന്നെല്ലാം മേനവൻ ഉറച്ചു പറയുന്നതുകേട്ടു് അകത്തിരുന്ന വക്കീൽ മംഗറാവു, എന്തു്? എന്നു ചോദിച്ചുകൊണ്ടു പുറത്തുവന്നു.

ഗുമസ്തൻ—(വക്കീലിനോടു്) അയ്യേ! താൻ ഇവർക്കിട്ടെ കാലേ നീരും വന്തീരാ! എന്നു കുശലം ചൊല്ലിനേൻ. ഇവർ കോപിക്കറതെയ്യാ! അയ്യയ്യേ! എന്ന കാലം!

മേനവൻ—സ്വാമി! എന്റെ കാലിൽ കുറെ നീരുണ്ടു്. അതിനു് ഇയാൾക്കു വല്ല നഷ്ടവുമുണ്ടോ? ഇയാൾ എന്നെ ആക്ഷേപിക്കുന്നു. സ്വാമി നല്ല വക്കീലാണു്. മര്യാദ ഉള്ള ഒരു ഗുമസ്തനെക്കൂടെ ആക്കണം. ഇയാളെ ഉടനെ പാണ്ടിക്കു നാടു കടത്തണം.

വക്കീൽ—(ചിരിച്ചുകൊണ്ടു്) ഹഹ! നിങ്ങൾ കലഹിക്കാതിരിക്കു. ഗുമസ്തൻ നിങ്ങളെ ആക്ഷേപിച്ചതല്ല. തമിഴിൽ "കാ

ലേ നീയും വന്നിരാ” എന്നു പറഞ്ഞാൽ നേരത്തെ നിങ്ങളും വന്നോ സന്തോഷം എന്നേ അൎത്ഥമുള്ളു. നിങ്ങൾ തെററിദ്ധരിക്കരുതു്.

മേനവൻ—(സസ്മിതം) അങ്ങിനെയാണോ എനിക്കു തെററിപ്പോയി; എന്നാൽ ക്ഷമിക്കണം.

വക്കീൽ—എന്താണുപേരു്? എവിടെനിന്നു വരുന്നു? കേസ്സുവല്ലതുമുണ്ടോ?

മേനവൻ—എന്റെ പേർ താഴ്ത്തൽമേനവൻ എന്നാണു്; പൂഞ്ചോലക്കരയെടത്തിൽ നിന്നും വരുന്നു. ഞാൻ അവിടത്തെ വ്യവഹാരകാൎയ്യസ്ഥനാണു്. ഒരു കേസ്സുണ്ടു് എന്നുപറഞ്ഞു് അന്യായപ്പകൎപ്പു് കയ്യിൽ കൊടുത്തു. വക്കീൽ അതു വായിച്ചു നോക്കി.

വക്കീൽ—ഓഹോ! ഈ കേസ്സിനെക്കുറിച്ചു മുൻപുതന്നെ എനിക്കു് അറിയാം. നല്ല കേസ്സു്, രസമുള്ള കേസ്സു്, എനിക്കു പ്രതിഭാഗം വക്കാലത്തു കിട്ടുമെന്നു ഞാൻ നിശ്ചയിച്ചിരുന്നു. രാഘവമേനവനോടു് എതിരിടാൻ ഞാൻ മാത്രമേ ഈ കോട്ടിൽ ഉള്ളു.

മേനവൻ—അതുകൊണ്ടാണല്ലോ ഞാൻ ഇങ്ങോട്ടുതന്നെ വന്നതു്. കേസ്സു് ജയിക്കാമോ? എന്നാൽ എന്തുഫീസ്സു് വേണമെന്നു പറയണം.

വക്കീൽ—ഇതു വളരെ വിഷമമുള്ള കേസാണു്. ജയിക്കാൻ സാധിക്കുമെന്നു് ഞാൻ സധൈൎയ്യം പറയാം. ഫീസ്സു് നിങ്ങളും വലിയച്ഛനുംകൂടി നിശ്ചയിച്ചാൽ മതി.

മേനവൻ—ജയിക്കുമെങ്കിൽ എന്തുതുക വേണമെങ്കിലും തരാം. ഫീസ്സു് നേരത്തെ പറയുകയാണു നല്ലതു്. സ്വാമിതന്നെ നിശ്ചയിക്കണം.

വക്കീൽ—ആയിരം രൂപാ തരണം. സമ്മാനം ജയിച്ചുകഴിഞ്ഞിട്ടു മതി.

ഉടനെ മേനവൻ, വലിയച്ഛനുമായി ആലോചിച്ചു നാളെ വരാമെന്നു പറഞ്ഞു് വക്കീലിനെ തൊഴുതു യാത്രയായി.

---

# അദ്ധ്യായം ൨൩.

---

മലബാർ ജില്ലാക്കോർട്ടിലെ മണി പതിനൊന്നടിച്ചു. അവിടെ ആളുകറം ക്രമേണ വർദ്ധിച്ചുതുടങ്ങി. പന്ത്രണ്ടുമണിയായപ്പോഴേക്ക് തിരക്കു കലശലായി. മുഷിഞ്ഞ കാൽശരായിയും വളരെ പഴകിയതും കീറിത്തുടങ്ങിയതുമായ കുപ്പായവും അഴുക്കുപററി കറുത്ത മൂട്ടയുള്ള തലപ്പാവും ധരിച്ച് ഓടിയെത്തുന്ന "പഴഞ്ചൻ" വക്കീലന്മാരുടെ ബഹളം പരന്നു കാണാം. വളരെക്കാലം ഉപയോഗിച്ചതിനാൽ വിയർപ്പുപററി കീറിപ്പറിഞ്ഞ് വാവലിൻെറ ചിറകുപോലെയുള്ള ഗൌൺ ധരിച്ച ബി. എൽ. വക്കീൽസാറന്മാരുടെ സംഘം ഒട്ടും കുറവല്ല. അവർക്കിടയ്ക്കു കാക്കകളുടെ മദ്ധ്യേ ഹംസങ്ങറം എന്നപോലെ അനർഘമായ വേഷാലംകൃതന്മാരായി സമർത്ഥന്മാരായി കാര്യമാത്രനിരതന്മാരായി വിശ്രുതന്മാരായ വക്കീൽരാജന്മാരെയും കാണാൻ കഴിയുന്നതാണ്.

തൻെറ രണ്ടാംമുണ്ട് അരയിൽ ചുററി ചെവിപ്പുറകിൽ വച്ചിരിക്കുന്ന പേനയും കയ്യിലെ ഓരോമറിയ കടലാസ്സുചുരുട്ടുമായി വക്കീലന്മാരുടെ ചെവികടിക്കുന്ന ഗൃഹസ്ഥന്മാർ അസംഖ്യംതന്നെ. വക്കീൽ അങ്ങുന്നേ! എൻെറ കേസിൻെറ "ഈരാകി" ഇന്നാണ്. എൻെറ വക്കീൽസാറേ! എൻെറ കേസിൻെറ "സമൻ" പോയില്ലല്ലോ. ഗൃഹസ്ഥൻചേട്ടാ! നമുക്ക് ഇന്നു പത്തികകൊടുക്കേണ്ടെ എന്നെല്ലാം ജല്പിച്ച് ചുററിക്കൂടുന്ന കക്ഷികളുടെ തിരക്ക് സർവ്വത്ര കാണാം. ചില സർക്കാർ ഉദ്യോഗസ്ഥന്മാരോ വക്കീലന്മാരോ ഇനി നിവ്വാഹമില്ലെന്നു പെൻഷൻകൊടുത്ത് ഉപേക്ഷിച്ച പഴേ പഴേ കോട്ടുകറം ധരിച്ച് തൻെറ രണ്ടാംമുണ്ടുതന്നെ തൽക്ഷണം തലപ്പാവായി തലയിൽ ചുററി അധികാരമുദ്രയുള്ള എന്താപ്പും അണിഞ്ഞ് എടോ! ജഡ്ജിഏമാനൻവരുന്നു; മിണ്ടരുത്; ശബ്ദിക്കരുത് അങ്ങോട്ടു മാറി നിൽക്കു. ഇവിടിരിക്കരുത്. ചേട്ടാ നമുക്കൊന്നു മുറുക്കാം. അനിയാ ഒന്നെന്നെ കാപ്പികുടിക്കാൻ തരുകില്ലേ? എന്നീവിധം അധികാരവും ദാസ്യവും വെളിപ്പെടുത്തിക്കൊണ്ടു പറന്നു നടക്കുന്ന ശിപായി അങ്ങുന്നന്മാർ ധാരാളം. മണി പന്ത്രണ്ടുകഴിഞ്ഞു. വിസ്താരഗൃഹസ്ഥൻ ഹാജരായി കേസു തിരിഞ്ഞുതുടങ്ങി. വക്കീലന്മാർ തങ്ങളുടെ കസാലകളിലും ബെഞ്ചുകളിലും സ്ഥലം പിടിച്ചിരിക്കുന്നു. അന്നേദിവസം ശാമളയുടെ കേസാകയാൽ നമ്മുടെ "റില്ലി അക്കാറുകാരൻ" കണ്ണൻമേനവനും

താഴ്ശൻമേനവനും മററും നേരത്തെ തന്നെ ഹാജരുണ്ട്. വലിയച്ഛനാകുന്ന ദുര്യോധനൻ ശകുനമ്പിയാകുന്ന ശകുനിയോടു സംസാരിച്ചുകൊണ്ട് കച്ചേരിയുടെ വരാന്തയിൽ നില്ക്കുന്നു. ഈ സമയത്തുള്ള അച്ഛന്റെ വേഷം നമുക്ക് ഒന്നു കാണേണ്ടതു തന്നെ. ഒരു പാവുമുണ്ടിനു പുറമെ ധാരാളം കസവുള്ള ഒരു നേര്യതു് ഉടുത്തിരിക്കുന്നു. സ്വർണ്ണംകൊണ്ടു മാത്രം വല്ല സ്വർണ്ണക്കാരനും നിർമ്മിച്ചതോ എന്നു സംശയിക്കത്തക്ക ഒരു വസനം വലച്ചു തോളിൽ ധരിച്ചിട്ടുണ്ട്. പത്തരമാററുള്ള തങ്കംകൊണ്ടു തട്ടിയുരുട്ടിയ ഒഴുക്കൻമോതിരം അണിയാൻ മൂന്നു നാലു വിരലുകൾക്കേ അശ്യമില്ലാതുള്ളു. കാതിൽ ധരിച്ചിരിക്കുന്ന വൈരക്കടുക്കൻ ആ കറുത്ത മുഖത്തു കൂടക്കൂടെ ഒരു ദീപപ്രഭ വരുത്താതിരിക്കുന്നില്ല. ഭസ്മരേഖയ്ക്കു മുകളിലുള്ള ചന്ദനക്കുറിയും നരച്ച തലമുടിയും ആ കരിമുഖത്തിന് അലങ്കാരമോ അലങ്കോലമോ എന്നു നിശ്ചയിക്കാൻ പ്രയാസം. ആകപ്പാടെ അച്ഛന്റെ അപ്പോഴത്തെ വേഷവും ഭാവവും തന്റെ മഹാപ്രഭുത്വവും പ്രതാപവും കാഴ്ചക്കാർക്കു തെളിയിച്ചുകൊടുക്കാൻ ഉദ്ദേശിക്കപ്പെട്ടതുപോലെയാണെന്നു നിസ്സംശയം പറയാം.

മണി ഒന്നടിക്കാൻ ഇനി അഞ്ചുമിനിട്ടേയുള്ളു. അപ്പോൾ രണ്ടു കുതിരകെട്ടിയ ഒരു ഫീററൻവണ്ടി കച്ചേരിനടയിൽ വന്നു നിന്നു. അതിൽനിന്നും അനുയോജ്യവും ആകർഷണീയവുമായ വേഷവിധാനത്തോടും വിനയവും മര്യാദയും എന്നാൽ പ്രൗഢിയും അന്തസ്സും തെളിയിക്കുന്ന മുഖഭാവത്തോടുംകൂടി വക്കീൽ രാഘവമേനവൻ ബി. എ., ബി. എൽ. താഴത്തേക്കിറങ്ങി. ശാരദയുടെ പിതാവായ രാമൻമേനവനും ശങ്കരമേനവനും പിന്നാലെ ആ വണ്ടിയിൽനിന്നും അവതീർണ്ണരായി. തന്നെപ്പോലും അതിലംഘിച്ച് രണ്ടുകുതിരകളെ പൂട്ടിയവണ്ടിയിൽ അവിടെ വന്നെത്താൻ കഴിഞ്ഞ ആ മേനവന്മാരോടു വലിയച്ഛന് കുറെ അസൂയ തോന്നിയില്ലെന്നില്ല. വക്കീൽ രാഘവമേനോൻ സുസ്മേരമുഖനായി മന്ദമന്ദം നടന്ന് തന്റെ കസാലയെ അലങ്കരിച്ചു. ഉടനെ നാഴികമണി ടിൻ എന്ന് ഒന്നായി വെളിവാക്കിയ നാദം അവിടെ ഒരു നിശ്ശബ്ദതയെ വ്യാപിപ്പിച്ചു. നേരത്തെവന്നു തന്റെ പ്രൈവററുമുറിയിൽ ഹാജരായിരുന്ന ജഡ്ജി മുകുന്ദമേനോൻ തൽക്ഷണം അവിടെ പ്രത്യക്ഷനായി. സാദരം വന്ദിക്കുന്ന ആ രംഗവാസികൾക്ക് സസന്തോഷം നമസ്കാരം അർപ്പിച്ചുകൊണ്ട് ആ ധന്യപുരുഷൻ ന്യായാധിപപീഠത്തിൽ അധിഷ്ഠിതനായി. ജഡ്ജി മുകുന്ദമേനവൻ സുദീർഘകായനാണ്. നിറം തനി

കുസമാനം എന്നു പറഞ്ഞാൽ ലേശം കളവല്ല. സന്തുഷ്ടിയും ഗാംഭീര്യവും വിലസുന്ന മുഖകമലവും ജാജ്വല്യമാനങ്ങളായ നേത്രദ്വീവരങ്ങളും അദ്ദേഹം ഒരു മഹാനാണെന്നു വിളംബരം ചെയ്യുന്നുണ്ടു്.

ജഡ്ജി ആസനസ്ഥനായിക്കഴിഞ്ഞ ഉടനെ ഗുമസ്ഥൻ കേസ്സുകൾ വിളിക്കാൻ ആരംഭിച്ചു. അതിനെ ഉച്ചത്തിൽ വിളിച്ചു പറയാൻ മുൻപുപറഞ്ഞ വേഷത്തിൽ ഒരു ശിപായിയും തയ്യാറായിരുന്നു. ഗുമസ്തൻ പറയുന്ന അക്ഷരങ്ങളെ ശ്രദ്ധിക്കാതെ തന്റെ അജ്ഞാനത്തെ വെളിപ്പെടുത്തത്തക്കവിധം ശ്വാസം നിൎത്താതെ ധൃതിയായി അയാൾ വിളിച്ചുകൂവുന്നതു കേട്ടാൽ ആരും ചിരിച്ചുപോകും.

ഗുമസ്തൻ—അസൽ 731-ൽ വാദി ചന്ത്രി ചന്ത്രി.

ശിപായി—731-ൽ വാദി അന്ത്രി ഇന്ത്രി അന്ത്രി ഇന്ത്രി അന്ത്രി ഇന്ത്രി.

ഗുമസ്തൻ—പ്രതി ചാണ്ടി ചാണ്ടി.

ശിപായി—പ്രതി ആണ്ടി ചാണ്ടി ആണ്ടി ചാണ്ടി ആണ്ടി ചാണ്ടി.

കേസ്സു വിളിച്ചു കഴിഞ്ഞ ഉടൻ പ്രതിവക്കീൽ അവധിക്കപേക്ഷിച്ചതിനാൽ ആ കേസ്സു മാററിവച്ചു. അടുത്ത കേസ്സ് ശാരദയുടേതായിരുന്നു.

ഗുമസ്തൻ—അസൽ 732-ൽ വാദി മൈനർ കല്യാണിയമ്മ ശാരദയമ്മയ്ക്കുവേണ്ടി തെക്കില്ലത്തു ശങ്കരൻ രാമൻമേനോൻ.

ശിപായി—അസൽ 732-ൽ വാദി തെക്കില്ലത്തു ചങ്കരൻ രാമൻ ചങ്കരൻ രാമൻ ചങ്കരൻ രാമൻ.

ഗുമസ്തൻ—ടി യിൽ പ്രതി പൂഞ്ചോലക്കരെഎടത്തിൽ കൊച്ചുണ്ണി കൊച്ചുണ്ണി വലിയച്ചൻ.

ശിപായി—മേമ്പടിയിൽ ഒന്നാംപ്രതി പൂഞ്ചോലക്കായിടത്തിൽ കൊച്ചുണ്ണി കൊച്ചുണ്ണി കൊച്ചുണ്ണി കൊച്ചുണ്ണി കൊച്ചുണ്ണി കൊച്ചുണ്ണിയച്ചൻ.

ഇങ്ങനെ പ്രതികളുടെയെല്ലാം പേർ വിളിച്ചുകഴിഞ്ഞപ്പോൾ പ്രതിഭാഗം വക്കീലായ രംഗറാവു എം. എ., എം. എൽ. എഴുമററു് പത്രികയ്ക്കായി അവധിക്കപേക്ഷിച്ചു. അതനുസരിച്ചു് കേസ്സ് അടുത്തമാസം പത്താംതീയതിക്ക മാററി; തന്മൂലം അവർ എല്ലാവരും പിരിഞ്ഞു. അടുത്ത അവധിദിവസം പത്രികയ്ക്കു് ഒരവധികൂടി പ്രതിവക്കീൽ ആവശ്യപ്പെട്ടുകയും അതു് അനുവദിക്കുകയും ചെയ്തു. അനന്തരം പത്രിക തയ്യാർ ചെയ്യേണ്ടതി

നെക്കുറിച്ചു് ആലോചിക്കുന്നതിനു പ്രതിവക്കീൽ രംഗറായരും കർപ്പൂരയ്യൻ, കൃഷ്ണമേനോൻ മുതലായവരും എടത്തിലെ ഉണ്ണിമാരും അച്ചന്റെ ചുറ്റും കൂടിയിരിക്കുന്നു.

രംഗറായർ—കല്യാണിഅമ്മ പുറപ്പെട്ടുപോയതിനെ നാം സമ്മതിക്കുകയോ നിഷേധിക്കുകയോ വേണ്ടതു്?

അച്ചൻ—നിഷേധിക്കണം; നിഷേധിക്കണം; എല്ലാം ചുവടെ മറിയട്ടെ.

മാധവനുണ്ണി—അങ്ങിനെതന്നെ വേണം. ഭേദമായാൽ പിന്നെ കയ്യു വെക്കേണ്ടതില്ലല്ലോ.

ഗോവിന്ദനുണ്ണി—നിഷേധിച്ചിട്ടു പിന്നെ തെളിയുന്നതായാൽ എല്ലാം ചുവടെ മറിയും.

വലിയച്ചൻ—പോടാ പോ. നിനക്കെന്തറിയാം.

കർപ്പൂരയ്യൻ—ഉണ്ണി പറഞ്ഞതിൽ കാര്യമില്ലാതില്ല.

മാധവനുണ്ണി—എന്തൊന്നു കാര്യമൊന്നുമില്ല.

രംഗറായർ—പുറപ്പെട്ടുപോയതായി അവർ സാക്ഷികളെക്കൊണ്ടു തെളിയിച്ചാലോ?

അച്ചൻ—അതിലധികം സാക്ഷികളെക്കൊണ്ടു പോയിട്ടില്ലെന്നു നമുക്കു തെളിയിക്കണം.

കൃഷ്ണമേനവൻ—നിങ്ങളെയെല്ലാം സാക്ഷിയായി വിസ്തരിക്കുമോ?

അച്ചൻ—പോയില്ലെന്നു പറയണം.

കൃഷ്ണമേനവൻ—സത്യത്തിന്മേൽ കളവുപറയുമോ?

അച്ചൻ—പറയും; പറഞ്ഞാലെന്താ?

ശങ്കുനമ്പി—ഓഹോ പറയാം.

"കളിയിൽ പ്രാണരക്ഷയ്ക്കും ഗോബ്രാഹ്മണഹിതത്തിനും
വേളിക്കും വൃത്തിരക്ഷയ്ക്കും പൊളി നിന്ദിതമല്ലെടോ"

എന്നു പ്രമാണമുണ്ടു്.

ഗോവിന്ദനുണ്ണി—ഈ പ്രമാണപ്രകാരം സകലതിനും കള്ളം പറയാം.

ശങ്കുനമ്പി—അതല്ല പ്രമാണത്തിന്റെ ഗുണം. ഉണ്ണിയെത്തന്നെ ഈ കേസ്സിൽ സാക്ഷിയാക്കിയാൽ എന്തു പറയും.

ഗോവിന്ദനുണ്ണി—ഞാൻ അസത്യം പറയുകയില്ല. (കൃഷ്ണനുണ്ണിയെ ഉദ്ദേശിച്ചു്) കുഞ്ഞമ്മാവൻ എങ്ങിനെ മൊഴികൊടുക്കും.

കൃഷ്ണനുണ്ണി—ഞാൻ സത്യം പറയും.

വലിയച്ചൻ—(കോപിച്ച) നിങ്ങളെല്ലാം ഫലിച്ചവന്മാരായിക്കോളിൻ. മേനാച്ചിവന്ന് ഈ എടത്തിലെ അവകാശിയാവട്ടെ.

കൃഷ്ണമേനോൻ—മേനാച്ചിയാണെന്നുള്ളത് സത്യമാണെങ്കിൽ അത് തെളിയിച്ചാൽ മതിയല്ലോ. എന്തിനു കള്ളംപറയുന്നു. പൊളിയായുള്ള ജയം ജയമല്ല. അതു സ്ഥിരമായി നില്ക്കയുമില്ല.

വലിയച്ചൻ— ആങ്ഹാ—കുട്ടനും ആ കൂട്ടത്തിലായോ? എന്നാൽ ഇഷ്ടംപോലെ പറഞ്ഞോളിൻ.

നമ്പി—സത്യംകൊണ്ടിരുന്നാൽ കേസ് ജയിക്കയില്ല.

കൃഷ്ണമേനവൻ—നമ്പി അസത്യംകൊണ്ടുതന്നെയാണ് ജയിക്കാറുള്ളത്; അല്ലേ?

ശംഗരരാവു—നിങ്ങൾ വൃഥാ തർക്കിക്കേണ്ട, അ[illegible] സമ്മതിക്കയാണു നന്ന്.

കല്യാണിഅമ്മ ആറുമാസം കഴിഞ്ഞു മരിച്ചെന്നും ശാരദ ഇലപ്പൂസ്ത്രീയാണെന്നും തെളിയിച്ചാൽ ജയം നിശ്ചയം; ഞാൻ ഏററു.

അച്ചൻ—അതു തെളിയിക്കാൻ ഒരു പ്രയാസവുമില്ല.

കർപ്പൂരയ്യൻ—എന്നാൽ അതുമതി. തർക്കംനിൎത്തി ഒരു പത്രിക എഴുതുക.

അച്ചൻ—ശരി. കുട്ടനും കർപ്പൂരവും ശംഗരരാവുവും കൂടി ആലോചിച്ച് ഒന്നെഴുതിൻ!

അച്ചന്റെ ആജ്ഞപ്രകാരം അവർ മൂന്നുപേരുംകൂടി ആലോചിച്ച് ഇങ്ങിനെ ഒരു പത്രിക തയാർ ചെയ്തു. കൃഷ്ണമേനവൻ അതിൽ അധികം പങ്കുകൊണ്ടില്ല.

—ാമാണ്ട് മലബാർ ജില്ലാക്കോടതിയിൽ അസൽ 132-ാം നമ്പരിൽ ഒന്നാംപ്രതി കൊപ്പുണ്ണി കൊപ്പുണ്ണി വലിയച്ചൻ ബോധിപ്പിക്കുന്ന പത്രിക.

(1) അന്യായം കള്ളവും കൃത്രിമവുമാകയാൽ നിഷേധിക്കുന്നു:

(2) അന്യായത്തിൽ പറയുന്നതുപോലെ മൈനർ വാദി എന്റെ കുടുംബത്തിൽപെട്ട ആളോ കുടുംബത്തിലെ സ്വത്തുക്കളിൽ അവകാശമുള്ള പെണ്ണോ അല്ല.

(3) എന്റെ കുടുംബത്തിൽനിന്നും പത്തിരുപത് വർഷങ്ങൾക്കുമുമ്പ് കല്യാണി എന്നൊരു സ്ത്രീ പുറപ്പെട്ടുപോയിട്ടുള്ളതും അവൾപോയി നാലഞ്ചുമാസം കഴിഞ്ഞപ്പോൾ കാശിയിൽവച്ച മരിച്ചുപോയതായി ശരിയായ അറിവുള്ളതുമാകുന്നു.

(4) മൈനർവാദി മരിച്ച കല്യാണിയുടെ മകളാണെന്ന പറയുന്നതു് ശരിയല്ല. അതിന്ന സംഗതിയുമില്ല.

(5) വാദി മഹമ്മദീയവൎഗ്ഗത്തിൽപ്പെട്ട ഒരു സ്ത്രീയുടെ മകളാണെന്നു് വിശ്വാസയോഗ്യമായ അറിവുള്ളതും ആ നിലയ്ക്കു് എന്റെ കുടുംബത്തിൽനിന്നും ജീവനാംശം കിട്ടുന്നതിന്നു് അവകാശമില്ലാത്തതും ആകുന്നു.

(6) വാദിക്കു് കുടുംബസ്വത്തിൽനിന്നും ജീവനാംശം കിട്ടുന്നതിന്നു് അവകാശമുണ്ടെന്ന സ്ഥാപിക്കാതെ കുടിശ്ശിക ചോദിക്കാൻ ന്യായമില്ല. അതു് അനുവദിക്കത്തക്കതുമല്ല.

(7) അന്യായത്തിലുള്ള യാതൊരു നിവൃത്തികൾക്കും ഞാനോ എന്റെ കുടുംബവസ്തുക്കളോ ഉത്തരവാദികളല്ല.

(8) അതിനാൽ ഈ പത്രിക സ്വീകരിച്ചു തൎക്കം സ്ഥാപിച്ചു് അന്യായം നീക്കി ചെലവു തരുവിക്കുവാൻ വിധിയുണ്ടാകണമെന്നപേക്ഷിക്കുന്നു.

ഒന്നാംപ്രതി (ഒപ്പു്)
വക്കീൽ രംഗരായു (ഒപ്പു്)

മേൽപ്രസ്താവിച്ചതു മുഴുവൻ സത്യമാകുന്നു.

ഒന്നാംപ്രതി (ഒപ്പു്)

പത്രിക വായിച്ചുകേട്ടു. ശരിയെന്നു് എല്ലാവരും സമ്മതിച്ചു. രംഗരായു അതു കോടതിയിൽ ഹാജരാക്കി. പത്രികയുടെ പകൎപ്പുകണ്ടപ്പോൾ "ആകട്ടെ കല്യാണിഅമ്മ പുറപ്പെട്ടുപോയിട്ടുണ്ടെന്നെങ്കിലും സമ്മതിച്ചല്ലോ" ബാക്കിയല്ലെ തെളിയിക്കേണ്ടതുള്ളു, എന്നു് രാമൻമേനവനും ശങ്കരമേനവനും കൂടി പറഞ്ഞു് ആശ്വസിച്ചു. അടുത്ത അവധിദിവസം ഇരുഭാഗം വക്കീലന്മാരുടെയും വാദത്തിന്നശേഷം താഴെ പറയുന്ന പോയിന്റുകൾ ഏൎപ്പെടുത്തി തെളിവിന്നു് അവധിവെച്ചു.

പോയിന്റുകൾ.

(1) വാദിയായ ശാരദ ആരുടെ മകളാണു്?

(2) കല്യാണിഅമ്മ, എന്നു് എവിടെവെച്ചു മരിച്ചു?

(3) അന്യായം സാധുവാണോ?

(4) ചെലവിന്നു് ആവശ്യപ്പെടാൻ വാദിക്കു് അവകാശമുണ്ടോ?

വാദിഭാഗത്തുനിന്നും ശങ്കുവാദ്ധ്യാരുടെയും രാമേശ്വരം ഡാക്ടർ രാമസ്വാമിനായിഡുവിന്റെയും തെളിവെടുത്തു് പാപ്പിഅമ്മയുടെയും പേരുകൾ മാത്രം ചേൎത്തു് സാക്ഷിപ്പട്ടികയും സമൎപ്പിച്ചു.

അടുത്ത അവധിദിവസം വാദിഭാഗം ഒന്നാംസാക്ഷിയായ ശങ്കുവാദ്ധ്യരെ വിസ്തരിച്ചു. വാദ്ധ്യരുടെ മൊഴി ഇപ്രകാരമായിരുന്നു.

പേരു് രാമൻ ശങ്കരവാദ്ധ്യർ. വയസ്സു് 55. തൊഴിൽ വിദ്യാർത്ഥികളെ പഠിപ്പിക്കൽ. കാവ്യനാടകാലങ്കാരാദികൾ അറിയാം. ഏടത്തിൽ ചിലരുടെയും ഗുരുവാണു്. ഏഴെണ്ണായിരം ഉറുപ്പിക സ്വത്തുവരും. പതിമൂന്നുറുപ്പിക കരംതീരുവയുണ്ടു്; കടമില്ല. കാശിരാമേശ്വരം മുതലായ പുണ്യസ്ഥലങ്ങൾ പലപ്രാവശ്യം സന്ദർശിച്ചിട്ടുണ്ടു്. കല്യാണിഅമ്മയെ ഏടത്തിൽ വച്ചുതന്നെ പരിചയമുണ്ടു്. അവർ പുറപ്പെട്ടുപോയശേഷം കാശിയിൽവച്ചു കണ്ടു. രണ്ടുമൂന്നുദിവസം അവരുടെ അതിഥിയായി താമസിച്ചു. അന്നു കല്യാണിഅമ്മയ്ക്കു ശാരദ എന്നൊരു മകൾ ഉണ്ടായിരുന്നു. ആ പെൺകുട്ടിയെ ഉദയന്തളിയിൽവച്ചു വീണ്ടും കാണാൻ ഇടയായി. ആ കുട്ടി ഈ കേസിലെ വാദി ശാരദഅമ്മയാണു്. കാശിയിൽ വച്ചു കണ്ട പെൺകുട്ടിയും ഇവിടെവച്ചു കണ്ട പെൺകുട്ടിയും ഒന്നുതന്നെയാകുന്നു. ഇതിനുമുമ്പു് ഒരിക്കൽമാത്രം സാക്ഷിയെഴുതിയിട്ടുണ്ടു്. ആ കേസിലെ വിധി ഞാൻ സാക്ഷിഎഴുതിയഭാഗത്തിനു് അനുകൂലമായിട്ടായിരുന്നു.

ഈ മൊഴിക്കുശേഷം വാദ്ധ്യരെ പ്രതിവക്കീൽ ക്രാസ്സുചെയ്തു. ഈ മൊഴിക്കനുസരിച്ചുതന്നെ വാദ്ധ്യർ പറഞ്ഞു. സാക്ഷിയെ തെറ്റിക്കാനോ സാക്ഷി അവിശ്വാസ്യനാണെന്നു തെളിയിക്കാനോ കഴിഞ്ഞില്ല. അടുത്തതായി രാമേശ്വരം ഡാക്കടർ രാമസ്വാമിനായിഡുവിനെ വാദിവക്കീൽ വിസ്തരിച്ചു. അദ്ദേഹം ഇങ്ങനെ മൊഴി നൽകി. മൊഴി ഇംഗ്ലീഷിലായിരുന്നു. ശരി തർജ്ജമ താഴെ ചേർക്കുന്നു.

ഞാൻ രാമേശ്വരം സർക്കാർ ഡാക്കടരാണു്. 500 ഉറുപ്പിക ശമ്പളമുണ്ടു്. ബി. എ., എം. ഡി. പരീക്ഷ പാസ്സായിട്ടുണ്ടു്. മലയാളത്തുകാരിയും കല്യാണിഅമ്മ എന്നു പേരുള്ളവരുമായ ഒരു സ്ത്രീയെ ഞാൻ മൂന്നുനാലുവർഷം മുമ്പു് ചികിത്സിച്ചിരുന്നു. ആ പേരു് രജിസ്റ്ററിൽ അന്നുതന്നെ ചേർത്തിട്ടുണ്ടു്. ഞാൻ ആ സ്ത്രീയെ, അവർ താമസിച്ചിരുന്ന സത്രത്തിൽ പോയാണു് ചികിത്സിച്ചിരുന്നതു്. ദീനം ജ്വരമായിരുന്നു. നാലോ അഞ്ചോ പ്രാവശ്യം അവരെ പരിശോധിച്ചു. ശാരദ എന്നു പേരുള്ള ഒരു മകൾ അവർക്കു് അന്നുണ്ടായിരുന്നു. ആ കുട്ടിക്കു് അന്നു പന്ത്രണ്ടുവയസ്സു ഞാൻ ഉദ്ദേശിച്ചു. വടക്കെ ഇൻഡ്യയിൽനിന്നു് രാമേശ്വരം സന്ദർശിച്ചശേഷം മലയാളത്തുള്ള സ്വന്തം ഗൃഹത്തിലേയ്ക്കു പോ

കണമെന്നാണു് ഉത്ഭ്രമമെന്നു് ആ ദീനക്കാരി എന്നോടു പറഞ്ഞിരുന്നു. ഞാൻ വളരെ അനുകമ്പയോടുകൂടി ചികിത്സിച്ചു. എങ്കിലും അവൾ അവിടെവച്ചു മരിക്കയാണുണ്ടായതു്.

ചീഫിന്റെശേഷം പ്രതിവക്കീൽ നായിഡുവിനെ ക്രാസുചെയ്തു. ശേഷിപ്പും മൊഴി ഇങ്ങനെതന്നെയായിരുന്നു.

മൂന്നാംസാക്ഷിയും ഭൈരവൻനായരുടെ മാതാവുമായ തെക്കേടത്തു പാപ്പിഅമ്മയെ കമ്മീഷൻമൂലം വിസ്തരിച്ചു. അവർ ശരിയായി മൊഴികൊടുക്കുകയും കല്യാണിഅമ്മ അവരുടെപേർക്കു് അയച്ചിരുന്നതും ശാരദയുടെ കഴുത്തിലെ "പട്ടുവിനെ"പ്പററി വിവരിച്ചിട്ടുള്ളതുമായ കത്തു് അവർ കമ്മീഷൻ മുമ്പാകെ ഹാജരാക്കുകയും ചെയ്തു. ആ പ്രമാണത്തിനു് "എ" അക്കം കൊടുത്തു ഫയൽ ചെയ്തു.

അനന്തരം അടുത്ത രണ്ടുമൂന്നു് അവധി കഴിഞ്ഞു പ്രതിഭാഗത്തുനിന്നും സാക്ഷിപ്പട്ടിക ഹാജരാക്കി. അതിൽ ഒന്നാംസാക്ഷിയായി പാൽനരയില്ലത്തു ത്രിവിക്രമൻ നമ്പൂരിയെയും രണ്ടാംസാക്ഷിയായി വൈത്തിപ്പട്ടരെയും മൂന്നാംസാക്ഷിയായി കൃഷ്ണനെയും ഉൾപ്പെടുത്തിയിരുന്നു

ഒന്നാംസാക്ഷി ത്രിവിക്രമൻനമ്പൂരിയുടെ മൊഴി.

പേരു് ത്രിവിക്രമൻ ത്രിവിക്രമൻ എന്നാണു്. 57 വയസ്സു പ്രായമുണ്ടു്. ഒരു ലക്ഷം രൂപയ്ക്കു സ്വത്തുകാരനും.

വാദിപ്രതികളെ അറിയും. വാദിയെ ആദ്യമായി കണ്ടതു കാശിയിൽവച്ചാണു്. രാമൻമേനവന്റെ താമസസ്ഥലത്തുവച്ചാണു് ശാരദയെ ആദ്യമായി കണ്ടതു്. അവളുടെ അടുത്തു പത്തുമുപ്പതു വയസ്സുള്ള ഒരു സ്ത്രീയുമുണ്ടായിരുന്നു. ആ സ്ത്രീയെ കണ്ടപ്പോഴേ ദുഷ്ടസ്ത്രീയാണെന്നു് എനിക്കു തോന്നി. അന്വേഷിച്ചതിൽ അവിടെ അടുത്തുള്ള ഒരു മഹമ്മദീയഗൃഹത്തിലെ അംഗമാണെന്നും, രാമൻമേനവന്റെ ഭാര്യയാണെന്നും, ശാരദയുടെ അമ്മയാണെന്നും അറിഞ്ഞു. ശാരദ ആ സ്ത്രീയെ അമ്മേ എന്നു വിളിക്കുന്നതും ശാരദയെ ആ സ്ത്രീ മകളേ എന്നു വിളിക്കുന്നതും ഞാൻ പലതവണ കേട്ടു. ശാരദ ഒരു മേത്തച്ചിതന്നെയാണു്. ആ പെൺകുട്ടിതന്നെയാണു് ഉദയന്തളിയിൽ താമസിക്കുന്നതു്. ഞാനും ശങ്കുവാര്യരുംകൂടിയാണു് കാശിക്കു പോയതു്. ശാരദ മേത്തച്ചിയാണെന്നു വാര്യർക്കും അറിയാം.

നമ്പൂരിയുടെ മൊഴി തീർന്നപ്പോഴേക്കു് കോടതിയിൽ ഒരു നിശ്ശബ്ദത വ്യാപിച്ചു. "നമ്പൂരി ശരിയായി മൊഴി കൊടുത്തു;

നാം ജയിച്ചുപോയി. പററിപ്പോയി." എന്നെല്ലാം അച്ഛനും നമ്പിയും സന്തോഷിച്ചു.

അനന്തരം ക്രാസ് ആരംഭിച്ചു. വക്കീൽ രാഘവമേനോൻ ആൾ ഒന്ന മാറിയതുപോലെയും കിളരവും വണ്ണവും ഇരട്ടിച്ചതുപോലെയും കാണികൾക്കു തോന്നി. അദ്ദേഹത്തിന്റെ മുഖത്ത് പ്രൗഢഗാംഭീൎയ്യം കളിയാടി.

വക്കീൽ—അങ്ങ് എത്ര കേസിൽ സാക്ഷി എഴുതിയിട്ടുണ്ട്?

നമ്പൂ—നിശ്ചയമില്ല.

വക്കീൽ—നിശ്ചയിക്കാൻ വഹിയാത്തതുപോലെ അത്ര വളരെ കേസിൽ സാക്ഷി എഴുതിയിട്ടില്ലേ?

നമ്പൂ—ഓൎമ്മയില്ല.

വക്കീൽ—വലിയച്ഛൻ വാദിയായും പ്രതിയായും നടത്തിയിട്ടുള്ള കേസുകളിലെല്ലാം നിങ്ങൾ അച്ഛനുവേണ്ടി സാക്ഷി എഴുതിയിട്ടില്ലേ?

നമ്പൂരി—സാക്ഷിയാക്കിയാൽ അറിയാവുന്നതു പറയേണ്ടേ?

വക്കീൽ—ചോദ്യത്തിനുത്തരം പറയണം?

നമ്പൂരി—ചോദ്യത്തിനാണ് ഉത്തരം പറയുന്നത്.

വക്കീൽ—അച്ഛനുവേണ്ടി സാക്ഷി എഴുതുക നിങ്ങളുടെ പതിവല്ലേ?

നമ്പൂരി—ചിലപ്പോൾ എഴുതിയിട്ടുണ്ടായിരിക്കാം?

വക്കീൽ—നിങ്ങൾക്കു കരംതീരുവ എത്രയുണ്ട്?

നമ്പൂരി—37 ഉറുപ്പായുണ്ട്?

വക്കീൽ—എന്തു കടമുണ്ട്?

നമ്പൂരി—(രോഷത്തോടെ) ഛീ വിഡ്ഢി, നമുക്കു കടമോ? കടമുണ്ടെങ്കിൽ താനാണോ വീട്ടുന്നത്?

വക്കീ—(ജഡ്ജിയോട്) ഇദ്ദേഹം കോടതിയെയാണ് അവമാനിച്ചത്. എന്നെയല്ല.

ജഡ്ജി—സാക്ഷി കോടതിയെ ധിക്കരിച്ച കുററത്തിനു ആറു ഉറുപ്പാ പിഴ ഇട്ടിരിക്കുന്നു.

ഹേ! നമ്പൂരി! കോടതിയിൽ മൎയ്യാദയായി പെരുമാറണം. ചോദിക്കുന്ന ചോദ്യങ്ങൾക്ക് ശരിയായ ഉത്തരം പറയണം; കേട്ടോ? (നമ്പൂരിയുടെ മുഖം താണു.)

വക്കീൽ—നിങ്ങൾക്ക് എന്തു കടമുണ്ട്?

നമ്പൂരി—സ്വത്തുണ്ടെങ്കിൽ കടവും കാണും. ധനമില്ലാത്തവൎക്ക് കടം കാണുകയില്ല.

വക്കീൽ—ശരി. അങ്ങേയ്ക്കു് എന്തുകടമുണ്ടെന്നു പറയണം?

നമ്പൂരി—പത്തുപതിനായിരം ഉറുപ്പിക കടം കാണും.

വക്കീൽ—ഒരു ഈടാധാരപ്രകാരം എടത്തിലേക്കുതന്നെ 5000 ഉറുപ്പിക കൊടുക്കാനില്ലേ?

നമ്പൂരി—ഉണ്ടായിരിക്കാം.

വക്കീൽ—ഈയിടെ എടത്തിൽ പോകാറുണ്ടോ?

നമ്പൂരി—ഇല്ല

വക്കീൽ—വലിയച്ചനേയോ വലിയച്ചന്റെ കാര്യസ്ഥനേയോ കാണാറുണ്ടോ?

നമ്പൂരി—ഇല്ല.

വക്കീൽ—നിങ്ങൾ കഴിഞ്ഞ ആണ്ടു ഒരു നോട്ടെഴുതിക്കൊടുത്തിട്ടു് എടത്തിൽനിന്നു് ആയിരം ഉറുപ്പിക കടം വാങ്ങിയില്ലേ?

സത്യം ബോധിപ്പിക്കണം. കോടതിയിൽ നേരെ നോക്കി ബോധിപ്പിക്കണം. വേഗമാകട്ടെ എന്നു പറഞ്ഞുകൊണ്ടു് തന്റെ കയ്യിലിരുന്ന വലിയ പുസ്തകം മേശപ്പുറത്തു് ഉറച്ചിട്ടുകയും മേശയിൽ ഒരടി അടിക്കയും ചെയ്തു. ഇതെല്ലാം കണ്ടു് സാക്ഷി വെടി കേട്ട ആനയെപ്പോലെ വിരണ്ടുപോയി.

നമ്പൂരി—ഉവ്വ്; എഴുതിക്കൊടുത്തു.

വക്കീൽ—നിങ്ങൾക്കു് എന്തെല്ലാം ഭാഷ അറിയാം?

നമ്പൂരി—മലയാളം മാത്രം.

വക്കീൽ—നിങ്ങൾ കാശിയിൽ പോയതെന്തിനാണു്?

നമ്പൂരി—തീർത്ഥമാടുന്നതിനും മറ്റും.

വക്കീൽ—രാമൻമേനവന്റെ വസതിയിൽ എത്ര ദിവസം താമസിച്ചു?

നമ്പൂരി—രണ്ടുമൂന്നു ദിവസം അവിടെ കഴിച്ചുകൂട്ടി.

വക്കീൽ—നിങ്ങൾ അവിടെനിന്നും പാൽ കുടിച്ചില്ലേ?

നമ്പൂരി—എയ്! മേത്തച്ചി കാച്ചിയ പാൽ ഞാൻ കുടിക്കയോ?

വക്കീൽ—ആ വീട്ടിൽ എത്ര സ്ത്രീകളെ നിങ്ങൾ കണ്ടു?

നമ്പൂരി—ശാരദയേയും അവളുടെ അമ്മയായ മേത്തച്ചിയേയും മാത്രം.

വക്കീൽ—ആ മേത്തച്ചി മലയാളത്തുകാരിയെന്നു തോന്നിയോ?

നമ്പൂരി—ഇല്ലില്ല. കാശിയിൽത്തന്നെയുള്ള ഒരു മേത്തച്ചിയായിരുന്നു.

വക്കീൽ—നിങ്ങൾ ആ മേത്തച്ചിയുമായി സംസാരിച്ചോ?

നമ്പൂരി—ഓഹോ! ധാരാളം സംസാരിച്ചു അപ്പോഴല്ലേ ശുദ്ധമേത്തച്ചിയെന്നു മനസ്സിലായതു്. "ഹള്ളാ"യെന്നും "പടച്ചോനേ"യെന്നും ആ സ്ത്രീ ധാരാളം പറഞ്ഞു.

വക്കീൽ—നിങ്ങൾ രണ്ടുപേരും നേരിട്ടല്ലേ സംസാരിച്ചതു്?

നമ്പൂരി—ഞങ്ങൾ നേരിട്ടു സംസാരിച്ചു (ഈ ഭാഗം പ്രത്യേകം രേഖപ്പെടുത്തണമെന്നു വക്കീൽ അപേക്ഷിച്ചു.)

വക്കീൽ—നിങ്ങൾ ഏതു ഭാഷയിലാണു് സംസാരിച്ചതു്.

നമ്പൂരി—മലയാളത്തിൽ.

വക്കീൽ—ആ സ്ത്രീയും നിങ്ങളോടു നല്ല മലയാളത്തിൽ സംസാരിച്ചോ?

നമ്പൂരി—അതെ അതെ. ശുദ്ധമലയാളത്തിൽ സംസാരിച്ചു. (ചിരി)

വക്കീൽ—ആ സ്ത്രീ കാതിൽ കമ്മലോ തോടയോ ധരിച്ചിരുന്നതു്?

നമ്പൂരി—തോടയായിരുന്നു. (ചിരി)

വക്കീൽ—അവർ കൈയിൽ കാപ്പു ധരിച്ചിരുന്നില്ലേ?

നമ്പൂരി—കട്ടിക്കാപ്പു രണ്ടു കൈയിലും ഉണ്ടായിരുന്നു. (ചിരി) (ചിരി മുറയ്ക്കുണ്ടായപ്പോൾ തനിക്കു് എന്തോ അബദ്ധം പറ്റിയെന്നൂഹിച്ചു.)

(വക്കീൽ ഈ ഭാഗങ്ങളെല്ലാം പ്രത്യേകം നോട്ടു ചെയ്യിച്ചു.)

വക്കീൽ—അങ്ങേയ്ക്കു് എഴുതാനും വായിക്കാനും അറിഞ്ഞുകൂടെ?

നമ്പൂരി—(നീരസത്തിൽ) എന്താ എന്നെ പഠിപ്പിക്കാൻ ഒരുങ്ങുകയാണോ?

വക്കീൽ—(ചിരിച്ചുകൊണ്ടു്) അല്ല, അങ്ങു് ഇനി പഠിക്കാനൊന്നുമില്ല. ചോദിച്ചതിന്നുത്തരം പറയണം?

നമ്പൂരി—അറിയാം.

വക്കീൽ—(ഒരു കാർഡു കാണിച്ചു്) ഈ കാർഡിലെ എഴുത്തും ഒപ്പും അങ്ങയുടേതല്ലേ? (അടുത്തു കാണിക്കുന്നു.)

നമ്പൂരി—അതേ എന്നു തോന്നുന്നു.

വക്കീൽ—ഒന്നുകൂടി സൂക്ഷിച്ചുനോക്കി പറയണം. എഴുത്തും ഒപ്പും അങ്ങയുടേതല്ലേ?

നമ്പൂരി—അതേ എന്നുതന്നെ തോന്നുന്നു.

വക്കീൽ—വായിച്ചു നോക്കുക? (കൈയിൽ കൊടുക്കുന്നു.)

നമ്പൂരി—(ദൂരെ പിടിച്ചു നോക്കിയിട്ടു്) കണ്ണടയില്ലാതെ വായിക്കാൻ പ്രയാസം.

വക്കീൽ—കണ്ണട കൈവശമില്ലെ? ഇല്ലെങ്കിൽ തരാം.

നമ്പൂരി—ശിക്ഷ ശിക്ഷ! വക്കീലിന്റെ പൊന്നുകെട്ടിയ കണ്ണട തന്നെ ഇങ്ങോട്ടു തരു.

വക്കീൽ—ഇതു വെള്ളെഴുത്തുകാൎക്കു പററിയതല്ല.

നമ്പൂരി—എങ്കിലും അതു നമുക്കു ഉപയോഗിക്കും; ഇങ്ങട്ടു തരു: നമുക്കു വലിയ വെള്ളെഴുത്തില്ല.

ആറു ഉറുപ്പാ വിലയുള്ള കണ്ണടയാണെ! എന്നു പറഞ്ഞുകൊണ്ടു് രാഘവമേനവൻ തന്റെ കണ്ണാടി നമ്പൂരിക്കു കൊടുത്തു. നമ്പൂരി അതു വച്ചു വായിച്ചു.

വില ആറുറുപ്പാ എന്നു കേട്ടപ്പോൾതന്നെ തനിക്കു ആറു ഉറുപ്പാ പിഴ ഇടുവിച്ചതിന്റെ പകരം തീൎത്തയ്ക്കാമെന്നു് നമ്പൂരി മനസ്സിൽ കരുതിയിരുന്നു. മൂക്കിൽനിന്നും എടുത്ത വഴി അബദ്ധം പററി എന്ന ഭാവത്തിൽ കണ്ണാടി താഴെ കളഞ്ഞു. കാപട്യത്തിന്റെ വിളനിലമായ അയാൾ അതെടുക്കാനുള്ള പരിഭ്രമം എന്ന വ്യാജേന അതിൽ ഒന്നുരണ്ടു ചവിട്ടുകയും ചെയ്തു. കണ്ണാടി തവിടുപൊടിയായി. ദുഷ്കൎമ്മഫലം അയാളും അനുഭവിക്കാതിരുന്നില്ല. കണ്ണാടിച്ചില്ലു രണ്ടുമൂന്നെണ്ണം അയാളുടെ കാലിൽ തറച്ചു. ഇതൊന്നും കണ്ടിട്ടു് പ്രൗഢനും കാൎയ്യനിരതനുമായ വക്കീൽ അനങ്ങിയില്ല.

വക്കീൽ—(സസ്മിതം) എന്താ കണ്ണാടി പൊട്ടിച്ചുകളഞ്ഞു, ഇല്ലെ?

നമ്പൂരി—അബദ്ധം പററിപ്പോയി. പകരം വാങ്ങിത്തരാം.

വക്കീൽ—വേണ്ട, എഴുത്തുവായിച്ചുവല്ലോ. അതു നിങ്ങൾ കാശിയിൽനിന്നു വന്ന ഉടനെ രാമൻമേനവന്റെ പേൎക്കു കാശിയിലേയ്ക്കു് അയച്ചതല്ലെ?

നമ്പൂരി—ആയിരിക്കാം.

വക്കീൽ—കല്യാണിഅമ്മയ്ക്കും മകൾ ശാരദയ്ക്കും സുഖമല്ലെ എന്നു് നിങ്ങൾ എഴുതിയിട്ടുണ്ടല്ലോ.

ഈ ചോദ്യം കഴിഞ്ഞപ്പോഴേയ്ക്കു് ഹോ ഹോ! കാലിൽ കണ്ണാടിച്ചില്ലു കയറി ഇരിപ്പുണ്ടു്. വലിയ വേദന. നില്ക്കാൻ വയ്യ. അയ്യോ ആശുപത്രിയിൽ പോകണം എന്നെല്ലാം നമ്പൂരി പ്രലപിച്ചുതുടങ്ങി. മതി, മി: മേനോൻ! കാൎയ്യം വന്നുവല്ലോ എന്നു ജഡ്ജി പറഞ്ഞു് നമ്പൂരിയുടെ ക്രാസ് അവസാനിപ്പിച്ചു.

അടുത്ത സാക്ഷി വൈത്തിപ്പട്ടരായിരുന്നു. പട്ടർ ആൾ അസാമാന്യനാണെന്നു മാന്യവായനക്കാർ ഓൎക്കുമല്ലോ. പട്ടരെ കൂട്ടിൽ കയററി സത്യം ചെയ്യിച്ചു. അയാളുടെ പ്രാകൃതമായ വേ

ഹവും ഭയങ്കരമായ മുഖവും കഴിഞ്ഞ കണ്ണും സപ്പുഷ്ടിയും എല്ലാം പ്രേക്ഷകന്മാരുടെ ശ്രദ്ധയെ സവിശേഷം ആകർഷിച്ചു. പ്രതിപക്ഷീൽ ചീഫ് ആരംഭിച്ചു. പട്ടർ ഇങ്ങനെ മൊഴികൊടുത്തു.

പേര് കൃഷ്ണൻ വൈദ്യനാഥയ്യൻ (വൈത്തി) എന്നാണ്. 50 വയസ്സു പ്രായമുണ്ട്. സ്വത്തു പതിനായിരം രൂപയിൽ കുറവല്ല. വാദിപ്രതികളെ അറിയും. ആദ്യം എടത്തിലെ സേവകനായിരുന്നു. കല്യാണിഅമ്മ പുറപ്പെട്ടുപോയപ്പോൾ സഹായത്തിന് എന്നെയും ഭൃത്യൻ കൃഷ്ണനെയും കൂട്ടിക്കൊണ്ടുപോയി. ഞങ്ങൾ കാശിയിൽ ചെന്നുചേർന്നു. അവിടെവച്ചു രാമൻ എന്നൊരു ചിത്രമെഴുത്തുകാരനെ കല്യാണിഅമ്മ ഭർത്താവായി സ്വീകരിച്ചു. ഞാൻ അവരുടെകൂടെത്തന്നെ താമസിച്ചു. നാലഞ്ചുമാസം കഴിഞ്ഞപ്പോൾ കല്യാണിഅമ്മ മരിച്ചു. അതിനുശേഷവും രാമൻ എന്നെ തിരിച്ചുപോകാൻ സമ്മതിച്ചില്ല. ഒരു മാസംകൂടി കഴിഞ്ഞപ്പോൾ ഞാൻ രാമൻമേനവനുമായി പിണങ്ങി. രാമൻ ഒരു മേത്തച്ചിയെ കല്യാണം കഴിച്ചു. അതാണു പിണങ്ങാൻ കാരണം. മേത്തച്ചിയുടെകൂടെ താമസിക്കാൻ കഴികയില്ല എന്നു പറഞ്ഞു ഞാൻ തിരിച്ചുപോന്നു. കൃഷ്ണൻ അവരുടെ കൂടെത്തന്നെ താമസിച്ചു. എടത്തിലെ വലിയച്ഛനും മററും എന്നോടു പിണക്കമാണ്. ഇപ്പോഴും വിരോധമാണ്. കല്യാണിഅമ്മയുടെകൂടെ പോയതുകൊണ്ടാണ് വിരോധം വന്നത്. ഇപ്പോഴും എന്നെക്കണ്ടാൽ തല്ലാൻ വലിയച്ഛൻ ഏർപ്പാടു ചെയ്തിട്ടുണ്ട്. അത്ര പക എന്നോടുണ്ട്. ഞാൻ കളവു പറവാൻ പഠിച്ചിട്ടില്ല. അതിനാലാണ് എടത്തിലേയ്ക്കു അനുകൂലമാണെങ്കിലും സത്യം ഇങ്ങനെ ബോധിപ്പിച്ചത്. ഞാൻ സഞ്ചാരിയായതിനാൽ പിന്നെയും രാമനെയും ഭാര്യ മേത്തച്ചിയെയും അവരുടെ മകൾ ശാരദ എന്ന പെണ്ണിനെയും കണ്ടിട്ടുണ്ട്.

ഈ പരമാർത്ഥം പുറത്തു പറയാതിരിക്കയും ശാരദയ്ക്കു അനുകൂലമായി സാക്ഷി പറകയും ചെയ്താൽ ആയിരം രൂപാ എനിക്കു തരാമെന്ന് അവർ എന്നോടു കഴിഞ്ഞമാസത്തിൽ പറഞ്ഞു. ഞാൻ സത്യമേ പറകയുള്ളു. രൂപാ എനിക്ക് ആവശ്യമില്ല എന്നു പറഞ്ഞ് ഉപേക്ഷിച്ചു.

പട്ടരുടെ മൊഴി ഇങ്ങനെ അവസാനിച്ചപ്പോൾ അയാളെപ്പററി നല്ലപോലെ അറിയാവുന്ന ശങ്കരമേനവൻ ആ കരിങ്കള്ളനെ ഒന്നു സൂക്ഷിച്ചു നോക്കിയിട്ട് അടുത്തിരുന്ന വക്കീൽ രാഘവമേനവനോട് അല്പം ചിലതു സംസാരിച്ചു. അനന്തരം രാഘവമേനോൻ ക്രാസ് ആരംഭിച്ചു.

വക്കീൽ—നിങ്ങൾക്ക് എത്ര പ്രായമുണ്ട്.

വൈത്തി—50 വയസ്സെന്ന് ഞാൻ നേരത്തെ പറഞ്ഞു.

വക്കീൽ—ഓൎമ്മശക്തി ഇപ്പോഴും കുറവില്ലല്ലൊ.

വൈ—ഒട്ടും കുറവില്ല.

വക്കീൽ—കല്യാണിഅമ്മ എന്നാണ് എടത്തിൽ നിന്നു പോയത്?

വൈത്തി—ഒരു ചിങ്ങമാസത്തിലാണ്. ഓണം കഴിഞ്ഞ ഉടനെ എന്ന് ഓൎമ്മയുണ്ട്.

വക്കീൽ—ഏതാണ്ടിലാണെന്നുകൂടെ പറയണം; ഓൎമ്മിച്ചുപറഞ്ഞാൽ മതി.

വൈത്തി—1057-ൽ ആണ്. വലിയ വെള്ളപ്പൊക്കം. ഞാൻ ഇപ്പോഴും ഓൎമ്മിക്കുന്നു.

വക്കീൽ—ശരി. അപ്പോൾ 1057 ചിങ്ങത്തിലാണ് പോയത് അല്ലെ?

വൈത്തി—അതെ.

വക്കീൽ—രാമൻമേനവൻ കല്യാണിഅമ്മയെ വിവാഹം കഴിച്ചപ്പോൾ നിങ്ങളും ഉണ്ടായിരുന്നൊ?

വൈത്തി—ഉണ്ടായിരുന്നു. ആ അമ്മ എനിക്കു ദക്ഷിണ തന്നിരുന്നു.

വക്കീൽ—എത്രനാൾ കഴിഞ്ഞപ്പോളാണ് കല്യാണിഅമ്മ മരിച്ചത്?

വൈത്തി—ആറുമാസം കഴിഞ്ഞപ്പോൾ മരിച്ചു.

വക്കീൽ—പിന്നെ എത്രകാലംകൂടി നിങ്ങൾ രാമൻമേനവന്റെ കൂടെ താമസിച്ചു?

വൈത്തി—ഒരു മാസംകൂടെ താമസിച്ചു.

വക്കീൽ—അപ്പോൾ നിങ്ങൾ 1057 കുംഭമാസംവരെ കാശിയിൽ താമസിച്ചു. ഇല്ലെ?

വൈത്തി—ഏകദേശം അങ്ങിനെതന്നെ.

വക്കീൽ—ഈ ആറുമാസത്തിനിടയ്ക്ക് നിങ്ങൾ മലയാളത്തിൽ മടങ്ങി വന്നിട്ടുണ്ടോ?

വൈത്തി—ഇല്ല. ഇല്ല. കാശിവിട്ട ഞാൻ എങ്ങും പോയിട്ടില്ല.

വക്കീൽ—1057 വൃശ്ചികം 7-ാംതിയതി നിങ്ങൾ മലബാർ മുൻസിഫ്‌കോട്ടിൽ ബാങ്കർ രാമയ്യനുവേണ്ടി സാക്ഷി എഴുതിയിട്ടില്ലെ?

വൈത്തി—ഇല്ല; ഓൎമ്മയില്ല.

ഉടനെ പട്ടർ അന്നു കൊടുത്ത മൊഴിയുടെ പകൎപ്പും, സാക്ഷി വിശ്വാസ്യനല്ല എന്നു മുൻസിഫ് എഴുതിയ ജഡ്ജിമെൻറിന്റെ പകൎപ്പും സാക്ഷിയെ കാണിച്ചു സമ്മതിപ്പിച്ചശേഷം കോടതിയിൽ ഹാജരാക്കി.

വക്കീൽ—ശാരദ മലയാളത്തു വന്നശേഷം ആദ്യമായി നിങ്ങളുടെ മഠത്തിലല്ലേ താമസിച്ചതു്?

വൈത്തി—അതെ.

വക്കീൽ—ഉമത്തച്ചിയെ ബ്രാഹ്മണാലയത്തിൽ താമസിപ്പിക്കാമോ?

വൈത്തി—ഒഴിഞ്ഞുകിടന്ന ഒരു വീടാണു കൊടുത്തതു്. നല്ല വാടക കിട്ടിയതിനാൽ കൊടുത്തു എന്നേയുള്ളു.

വക്കീൽ—നിങ്ങൾ താമസിച്ചിരുന്ന മഠത്തിൽതന്നെ കുറെനാൾ അവർ താമസിച്ചില്ലേ?

വൈത്തി—ഇല്ല.

വക്കീൽ—നിങ്ങൾ ഇപ്പോൾ വലിയച്ചന്റെ ആശ്രിതനല്ലേ?

വൈത്തി—അല്ല. വലിയച്ചനു് എന്നോടു വിരോധമാണു്.

വക്കീൽ—ചെറുപ്പത്തിൽ നിങ്ങൾക്കു തൊഴിൽ എന്തായിരുന്നു?

വൈത്തി—കച്ചവടം.

വക്കീൽ—എന്തു കച്ചവടം?

വൈത്തി—തെക്കൻ ചരക്കു വ്യാപാരം. ജൗളിവ്യാപാരം മാത്രം.

വക്കീൽ—കൊച്ചിയിൽനിന്നു വ്യാജപ്പുകയില തിരുവിതാംകൂറിൽ കൊണ്ടുവന്നുവിററു നിങ്ങൾ ലാഭം എടുത്തിരുന്നില്ലേ?

വൈത്തി—ഇല്ല, ഒരിക്കലുമില്ല.

വക്കീൽ—വൈക്കം സ്റ്റേഷനറിമജിസ്രേട്ടു് വ്യാജപ്പുകയിലക്കേസ്സിൽ നിങ്ങളെ 35 രൂപാ ശിക്ഷിച്ചിട്ടില്ലേ?

വൈത്തി—ഇല്ല; ഓൎമ്മയില്ല.

വക്കീൽ—ആ ജഡ്ജിമെൻറിന്റെ പകൎപ്പു് സാക്ഷിയെ കാണിച്ചു സമ്മതിപ്പിച്ചു കോർട്ടിൽ ഹാജരാക്കി ക്രാസ് അവസാനിപ്പിച്ചു.

അനന്തരം മൂന്നാംസാക്ഷി കൃഷ്ണനെ പ്രതിവക്കീൽ വിസ്തരിച്ചു. അവൻ ഇങ്ങനെ മൊഴികൊടുത്തു. ഇവൻ സ്വതേ ഒരു മണ്ടൻചെക്കനാണെന്നു് ഒന്നാംഭാഗത്തിൽ ശ്രീമാൻ ചന്തുമേനവ

വൻ അവർകൾ പറഞ്ഞിട്ടുള്ളതു മാന്യവായനക്കാർ ഓൎമ്മിക്കണമെന്നു പ്രാൎത്ഥിച്ചുകൊള്ളുന്നു.

കൃഷ്ണന്റെ മൊഴി.

പേരു ഗോവിന്ദൻ കൃഷ്ണൻ എന്നാകുന്നു. 2000 ഉറുപ്പ്യ സ്വത്തുണ്ടു്. കടമില്ല. തൊഴിൽ കൃഷിയാണു്. വാദിപ്രതികളെ അറിയും. കല്യാണിഅമ്മ പോയപ്പോൾ എന്നെക്കൂടെ കൊണ്ടുപോയി. കാശിയിൽവച്ചു രാമൻമേനവനുമായി ആ അമ്മ ഇഷ്ടമായി. അഞ്ചുമാസം കഴിഞ്ഞു മരിച്ചു. പിന്നെ മേനവൻ മേത്തച്ചിയെ സംബന്ധംചെയ്തു. ശാരദ മേത്തച്ചിയുടെ മകളാണു്. ആ മേത്തച്ചിയാണു രാമേശ്വരത്തുവച്ചു മരിച്ചതു്. ആ സ്ത്രീ മരിച്ചശേഷമാണു മലയാളത്തുവരണമെന്നു രാമൻമേനവൻ ആലോചിച്ചതു്. പത്തുപതിനഞ്ചുവൎഷം ഞാൻ അയാളുടെകൂടെ താമസിച്ചിട്ടുണ്ടു്. മൂന്നുവൎഷം മുമ്പു് അയാളുടെ അടുക്കൽനിന്നും പോന്നു. ശാരദ കല്യാണിഅമ്മയുടെ മകളാണെന്നു സാക്ഷിഎഴുതണമെന്നു് എന്നോടു് ഉപദേശിച്ചു. കള്ളം പറയാൻ പ്രയാസമെന്നു ഞാൻ പറഞ്ഞതിനാൽ എന്നോടു ദേഷ്യപ്പെട്ടു. അതിനാലാണു ഞാൻ പോന്നതു്. എനിക്കു ശാരദയോടും മേനവനോടും വിരോധം ഒന്നുമില്ല.

വിറച്ചുകൊണ്ടു കൃഷ്ണൻ ഇങ്ങനെ മൊഴികൊടുത്തശേഷം ക്രാസിനു രാഘവമേനവൻ എഴുനേറ്റു. അദ്ദേഹം സഗൗരവം അവനെ അടിമുടി ഒന്നുനോക്കി. മുഖത്തു തന്റെ ക്രൂരനേത്രങ്ങൾ ഒന്നു ശക്തിയായി പതിപ്പിച്ചു. നേരെ നില്ക്കു; കോൎട്ടിലെയ്ക്കുനോക്കി ബോധിപ്പിക്കണം. സത്യം മാത്രം ബോധിപ്പിക്കണം. എന്നെല്ലാം ആ തന്ത്രശാലി പറഞ്ഞപ്പോഴേയ്ക്കു സത്യംതന്നെ പോതിപ്പിക്കാം. കല്പിക്കുന്നതുപോലെ പോതിപ്പിക്കാം എന്നു പറഞ്ഞുകൊണ്ടു് അവൻ കൂടുതൽ വിറച്ചുതുടങ്ങി. ഒരു പുകില കൂടി കൈയിൽ കൊടുത്തിരുന്നെങ്കിൽ അവൻ നല്ലതുപോലെ തുള്ളുമായിരുന്നു.

ക്രാസ്സ്:

വക്കീൽ—നിങ്ങൾക്കു് എത്ര വയസ്സുണ്ടു്?

കൃഷ്ണൻ—ഞങ്ങൾക്കു രണ്ടുപേൎക്കുംകൂടി ൱ അറുപതു വയസ്സൊണ്ടു്.

വക്കീൽ—ആൎക്കു രണ്ടുപേൎക്കുംകൂടി.

കൃഷ്ണൻ—എനിക്കും എന്റെ പെമ്പറന്നോത്തിക്കുംകൂടി.

വക്കീൽ—പെമ്പറന്നോത്തിയുടെ വയസ്സു ചോദിച്ചില്ലല്ലോ?

കൃഷ്ണൻ—നിങ്ങൾ എന്നു പറഞ്ഞപ്പം ഉദ്ദേശിച്ചതാണു്.

വക്കീൽ—ഓ ശരി. തനിക്ക് എത്ര വയസ്സുണ്ട്?

കൃഷ്ണൻ—38 വയസ്സ്.

വക്കീൽ—എത്ര കരമുണ്ട്?

കൃഷ്ണൻ—എനിക്ക് അറിഞ്ഞുകൂടാ.

ജഡ്ജി—അധികാരിയോ, പിള്ളയോ വന്നു തന്നോടു് ഒപ്പാ ചോദിക്കാറുണ്ടോ?

കൃഷ്ണൻ—പോരന്നമാരേ! അധികാരിപ്പിള്ളയ്ക്കു ഞാൻ ഒന്നും കൊടുക്കാനില്ല.

വക്കീൽ—കല്യാണിഅമ്മ എടത്തിൽനിന്നും പോയി എത്ര നാൾ കഴിഞ്ഞപ്പോൾ മരിച്ചു.

കൃഷ്ണൻ—അഞ്ചുമാസം കഴിഞ്ഞപ്പോം മരിച്ചു. അപ്പം ഞാൻ ഒരുപാടു കരഞ്ഞു.

വക്കീൽ—അതുകഴിഞ്ഞു രാമൻമേനവൻ ആരെ സംബന്ധം ചെയ്തു?

കൃഷ്ണൻ—ഒരു മേത്തച്ചിക്ക് തന്ത്രം ചെയ്തു.

വക്കീൽ—ആ സ്ത്രീ രാമൻമേനവന്റെ കൂടെയാണോ താമസിച്ചിരുന്നത്?

കൃഷ്ണൻ—അതേ അതേ. രാമൻപിള്ളയുടെ കൂടെത്തന്നെ.

വക്കീൽ—അവരേയും ശാരദയേയും അടുക്കളയിൽ കയറ്റിയിരുന്നോ?

കൃഷ്ണൻ—രാമൻപിള്ളയ്ക്കു് അങ്ങിനെ ഉദ്ദേശമുണ്ടായിന്നു. ഞാൻ സമ്മതിച്ചിട്ടില്ല.

വക്കീൽ—ശാരദ ആ സ്ത്രീയുടെ മകളാണ് അല്ലേ?

കൃഷ്ണൻ—ആ മേത്തച്ചിയുടെ മകളാണ്; അവരെപ്പോലെ തന്നെ.

വക്കീൽ—ആ മേത്തച്ചിയുടെ നിറമെന്തായിരുന്നു?

കൃഷ്ണൻ—കട്ടം കറുപ്പ്.

വക്കീൽ—ശാരദയും കറുത്തവളല്ലേ?

കൃഷ്ണൻ—അല്ല കറുത്തല്ല. തൊണ്ണ്ടക്കട്ടപോലെ, ആതിത്യനതിച്ചുവരുന്നപോലെ.

വക്കീൽ—ആ മേത്തച്ചിയുടെ പേരെന്തായിരുന്നു?

കൃഷ്ണൻ—(ആലോചിച്ചു) പേര്.

വക്കീൽ—വേഗം പറയൂ. പത്തുപതിനഞ്ചുവർഷം കൂടെ താമസിച്ചുവന്ന ആളിന്റെ പേര് ഓർമ്മയില്ലേ?

കൃഷ്ണൻ—ഉണ്ട്; ഉണ്ട്. മീനാ—മീനാ.

വക്കീൽ—മീനാക്ഷിഅമ്മ എന്നായിരുന്നോ?

കൃഷ്ണൻ—ഏകദേശം അതുപോലായിരുന്നു. (ചിരി)

"അമീന"എന്നു പേരു ചോദിച്ചാൽ പറയണമെന്നു വൈത്തിപ്പട്ടർ പറഞ്ഞു പഠിപ്പിച്ചിരുന്നു. ക്രമംമൂലം ആദ്യക്ഷരം മറന്നുപോയിരുന്നു. അതാണു മീനാ—മീനാ—എന്നു പറഞ്ഞതു്.

വക്കീൽ—ആ സ്ത്രീ ശാരദയെ എങ്ങനെയാണു വിളിച്ചുവന്നതു്?

കൃഷ്ണൻ—ശാരദേ! എന്നും മോളെ! എന്നും വിളിക്കും.

വക്കീൽ—ശാരദ ആ സ്ത്രീയെ എങ്ങിനെ വിളിച്ചിരുന്നു?

കൃഷ്ണൻ—അമ്മേ എന്നു്.

വക്കീൽ—രാമൻമേനവൻ ആ സ്ത്രീയെ ഏതുപേരിലാണു വിളിക്കാറു്?

കൃഷ്ണൻ—കല്യാണി കല്യാണി എന്നു വിളിക്കുമായിരുന്നു. (ചിരി)

വക്കീൽ—താൻ ശാരദയുടെ അമ്മയെ വിളിച്ചിരുന്നതു് എങ്ങിനെ?

കൃഷ്ണൻ—കുഞ്ഞമ്മേ എന്നു്.

വക്കീൽ—എടത്തിൽ വച്ചു് താൻ ആ സ്ത്രീയെ എങ്ങിനെ വിളിച്ചിരുന്നു?

കൃഷ്ണൻ—കല്യാണിക്കുഞ്ഞമ്മ എന്നു്.

വക്കീൽ—ശാരദയെ ആ സ്ത്രീ പ്രസവിച്ചശേഷം താൻ അവരെ കല്യാണിക്കുഞ്ഞമ്മേ എന്നാണോ വിളിച്ചിരുന്നതു്?

കൃഷ്ണൻ—അതെ അതെ, അങ്ങനെയല്ലാതെ വിളിക്കാമോ.

വക്കീൽ—കല്യാണി അമ്മയുടെ കൂടെ നിങ്ങൾ എത്രകൊല്ലം താമസിച്ചിരുന്നു?

കൃഷ്ണൻ—പത്തുപതിനഞ്ചുകൊല്ലം താമസിച്ചിരുന്നു.

വക്കീൽ—ആ കല്യാണിഅമ്മയ്ക്കു നിങ്ങളോടു വളരെ സ്നേഹമായിരുന്നില്ലേ?

കൃഷ്ണൻ—എന്നോടു വല്യസ്നേഹമാരുന്നു.

വക്കീൽ—രാമേശ്വരത്തുവച്ചു് ആ അമ്മ നിങ്ങൾക്കു് ഒരു മോതിരം വാങ്ങിത്തന്നില്ലേ?

കൃഷ്ണൻ—തന്നു തന്നു, അതാണു് എന്റെ കയ്യിൽ ഇപ്പോഴും ഉള്ളതു്.

വക്കീൽ—രാമൻമേനവനും ശാരദയും താനുംകൂടി വൈത്തിപ്പട്ടരുടെ മഠത്തിൽ താമസിച്ചിരുന്നില്ലേ?

കൃഷ്ണൻ—താമസിച്ചിരുന്നു.

വക്കീൽ—വൈത്തിപ്പട്ടരും അയാളുടെ ഭാൎയ്യയും ശാരദയും നിങ്ങളും എല്ലാംകൂടെ ഒരു കെട്ടിടത്തിൽ താമസിച്ചിരുന്നില്ലേ?

കൃഷ്ണൻ—താമസിച്ചിരുന്നു. സാമിടെ ഒരു വീട്ടിൽ സാമതിച്ചിരുന്നു.

വക്കീൽ—അവിടെനിന്നും മാറാൻ കാരണമെന്തു്?

കൃഷ്ണൻ—ഉടയനാളിക്ക ഞങ്ങൾ സാമാനം മാററിയതു കൊണ്ടു്.

വക്കീൽ—വൈത്തിപ്പട്ടരും താനും തമ്മിൽ വലിയ ഇഷ്ടമല്ലേ?

കൃഷ്ണൻ ഒരുമാതിരി ഇഷ്ടമാ.

വക്കീൽ—വൈത്തിപ്പട്ടരല്ലേ നിങ്ങളെ രാമൻമേനവന്റെ അടുക്കൽനിന്നും വിളിച്ചുകൊണ്ടു പോയതു്.

കൃഷ്ണൻ—അല്ലാ, ഞാൻ തന്നെ പോകാരുന്നു.

വക്കീൽ—പോകുംവഴി വൈത്തിപ്പട്ടരെ കണ്ടോ?

കൃഷ്ണൻ—വഴിക്കു വച്ചു കണ്ടു.

വക്കീൽ—പോകുന്ന വഴിക്കു ശാരദ മേത്തച്ചിയുടെ മകളാണെന്നു് വലിയച്ഛനോടു നുണപറയണമെന്നു് വൈത്തിപ്പട്ടർ തന്നോടുപദേശിച്ചില്ലേ? സത്യം പറയണം. കോടതിയിൽ നേരെനോക്കി പറയണം. സത്യമായി ബോധിപ്പിക്കണം.

പ്രതിവക്കീൽ—(ജഡ്ജിയോടു്) വക്കീൽ സാക്ഷിയെ ഭയപ്പെടുത്തുന്നു.

വാദിവക്കീൽ—സത്യമെന്നു പറഞ്ഞാൽ നിങ്ങൾക്കും നിങ്ങളുടെ സാക്ഷിക്കും ഇത്ര ഭയമാണോ? (ചിരി)

പ്രതിവക്കീൽ—നിങ്ങൾ കണ്ണുതുറിച്ചാണു ചോദിച്ചതു്.

വാദിവക്കീൽ (സസ്മിതം) ഇനി കണ്ണടച്ചുകൊണ്ടു ചോദിക്കാം.

ജഡ്ജി—Stop. Go on Mr. Menon.

വാദിവക്കീൽ—സത്യം ബോധിപ്പിക്കു. പട്ടർ തന്നോടു് അങ്ങിനെ പറഞ്ഞില്ലേ?

കൃഷ്ണൻ—(ഭ്രമിച്ചു) പറഞ്ഞു ഇല്ല. പറഞ്ഞിട്ടില്ല.

വക്കീൽ—നിങ്ങൾ നേരെ എടത്തിലേയ്ക്കല്ലേ പോയതു്?

കൃഷ്ണൻ—അതെ അല്ല.

വക്കീൽ—നിങ്ങൾ ഇപ്പോഴും എടത്തിലല്ലേ താമസം?

കൃഷ്ണൻ—അല്ല.

വക്കീൽ—നിങ്ങൾക്കു് ഇന്നു ചോറുവിളമ്പിത്തന്നതാരാണു്?

കൃഷ്ണൻ—ഹരിഹരൻ പട്ടരാണു്.

വക്കീൽ—ഈയ്യിടെയെല്ലാം ഹരിഹരൻ പട്ടരല്ലേ ചോറു തരാറുള്ളതു്?

കൃഷ്ണൻ—അതെ.

വക്കീൽ—ഹരിഹരൻപട്ടർ എടത്തിലെ അരിവെപ്പുകാരനല്ലേ?

കൃഷ്ണൻ—അതെ.

ഇങ്ങനെ സാക്ഷികളുടെ മൊഴി അവസാനിച്ചു. അനന്തരം വാദിപ്രതികളെ വിസ്തരിക്കുന്നതിന്നു് അവധി മാററി.

അടുത്ത അവധിദിവസം കേസു വിളിച്ചു. വാദിപ്രതികൾ ഹാജരായി. ആദ്യമായി രാമൻ മേനവനെ വാദിവക്കീൽ വിസ്തരിച്ചു. അദ്ദേഹം അന്യായപ്രകാരം തന്നെ മൊഴികൊടുത്തു. പിന്നീടു പ്രതിവക്കീൽ രംഗറാവു രാമൻ മേനവനെ ക്രാസുചെയ്തു.

ക്രാസു്.

പ്രതിവക്കീൽ—നിങ്ങൾ കല്യാണിഅമ്മയെ ആദ്യം കണ്ടതു് എവിടെ വച്ചാണു്?

രാ—മേനോൻ—കാശിയിൽവച്ചു്.

പ്ര—വക്കീൽ—അപ്പോൾ ആ സ്ത്രീയുടെകൂടെ ആരെല്ലാമുണ്ടായിരുന്നു?

രാ—മേനോൻ—കൃഷ്ണൻ എന്നൊരു ഭൃത്യനും വൈത്തി എന്നൊരു പട്ടരും കല്യാണിഅമ്മയോടൊരുമിച്ചുണ്ടായിരുന്നു.

പ്ര—വക്കീൽ—ആ കൃഷ്ണൻ എത്രകാലം നിങ്ങളോടൊരുമിച്ചു താമസിച്ചിരുന്നു?

രാ—മേനോൻ—ഉദ്ദേശം മൂന്നുകൊല്ലം മുമ്പുവരെ.

പ്ര—വക്കീൽ—ആ അവൻ പിരിഞ്ഞുപോവാൻ കാരണമെന്തു്?

രാ—മേനോൻ—വൈത്തിപ്പട്ടർ മുഖാന്തിരം എടത്തിലെ വലിയച്ഛൻ അവനെ കൂട്ടിക്കൊണ്ടുപോയതായിട്ടാണു് അറിവു്.

പ്ര—വക്കീൽ—കല്യാണിഅമ്മ, നിങ്ങൾ വിവാഹം ചെയ്തു് ആറു മാസം കഴിഞ്ഞശേഷം മരിച്ചുപോയില്ലേ?

രാ—മേനോൻ—ഇല്ല.

പ്ര—വക്കീൽ—പിന്നെന്നാണു മരിച്ചതു്?

രാ—മേനോൻ—മൂന്നുനാലു വർഷം മുമ്പു് രാമേശ്വരത്തു വച്ചു ജ്വരംമൂലം മരിച്ചു.

പ്ര—വക്കീൽ—നിങ്ങൾ ഒരു ഇരുപ്പുസ്ത്രീയെ വിവാഹം ചെയ്തില്ലേ?

രാ—മേനോൻ—ഇല്ല.

പ്ര-വക്കീൽ—നിങ്ങൾ എത്ര വിവാഹം ചെയ്തിട്ടുണ്ട്?

രാ-മേനോൻ—ഒന്നുമാത്രം.

പ്ര-വക്കീൽ—നിങ്ങൾ ഒരു മേത്തച്ചിയുടെ ഭർത്താവായിരുന്നിട്ടില്ലേ?

രാ-മേനോൻ—ഞാൻ പൂരംഘോഷക്കര എടത്തിൽ കല്യാണി അമ്മ എന്നൊരു സ്ത്രീയുടെ ഭർത്താവായിട്ടേ ഇരുന്നിട്ടുള്ളൂ. എടത്തിലുള്ളോർ തുലുക്കന്മാരാണോ എന്ന് എനിക്കറിഞ്ഞുകൂടാ.

അപ്രതീക്ഷിതമായി മുഖത്തടിച്ചപോലെ ഈ ഉത്തരം രാമൻമേനവനിൽനിന്നു പുറപ്പെട്ടപ്പോൾ പ്രതിവക്കീൽ വിഷണ്ണനായി. ബാക്കി ചോദ്യങ്ങൾ നിർത്തി. ക്രാസ്സ് അവസാനിപ്പിച്ചു.

അനന്തരം പ്രതിവക്കീൽ മി: രംഗറാവു ഒന്നാംപ്രതിയായ വലിയച്ചനെ വിസ്തരിച്ചു. അച്ചൻെറ മൊഴി ഇങ്ങനെയായിരുന്നു.

പേരു കൊപ്പുണ്ണി കൊപ്പുണ്ണി. വയസ്സ് 65. എടത്തിലെ കാർണവരാണ്. തൊഴിൽ സ്വസ്ഥം. എടത്തിലെ ഭരണം ഞാൻതന്നെ നടത്തുന്നു. 60 ലക്ഷം രൂപയുടെ സ്വത്തുണ്ട്. കല്യാണി പുറപ്പെട്ടുപോയതു പത്തിരുപതുവർഷം മുമ്പാണ്. ഞാൻ കാരണവനായിട്ട് ഇരുപത്തിഅഞ്ചു കൊല്ലമായി. ഭരണത്തിനു പല ഉദ്യോഗസ്ഥന്മാരുണ്ട്. അവർക്ക് നെല്ലായും പണമായും ശമ്പളം കൊടുക്കുന്നു. അംഗങ്ങളെയെല്ലാം താനാണു രക്ഷിക്കുന്നതു്. ആർക്കും തന്നോടു രസക്കേടില്ല. കല്യാണി പുറപ്പെട്ടുപോയതു തൻെറ കുററംകൊണ്ടല്ല. അവൾ സ്വാതന്ത്ര്യംമൂലം പോയെന്നേയുള്ളൂ. രാമൻമേനവൻ അവളെ വിവാഹം ചെയ്തതായി തനിക്കറിവില്ല. കല്യാണി പോയശേഷം അന്വേഷണം നടത്തിയിട്ടുണ്ട്. അവൾ പുറപ്പെട്ടുപോയി ആറുമാസത്തിനകം കാശിയിൽവച്ചു മരിച്ചതായിട്ടാണറിഞ്ഞിരിക്കുന്നതു്. വാദിയായ ശാരദ തെക്കില്ലത്തു രാമൻ എന്ന ആൾക്കു ജനിച്ച കുട്ടിയായിരിക്കാം. ശാരദ എടത്തിലെ അവകാശിയല്ല. എടത്തിലേക്കു ശത്രുക്കളുണ്ട്. അവരുടെ ദുരാലോചനയിൽ ഈ കേസ്സ് കൊണ്ടുവന്നിട്ടുള്ളതാണ്.

ചീഫിനുശേഷം വാദിവക്കീൽ രാഘവമേനവൻ അച്ചനെ ക്രാസ്സുചെയ്വാൻ തുടങ്ങി.

കുരങ്ങുവർഗ്ഗത്തിൽ കരിമന്തി എന്നൊരിനമുണ്ട്. അച്ചൻെറ മുഖവും ശിരസ്സും സൂക്ഷിച്ചുനോക്കുന്നവർ അതിനെ ഉടനെ സ്മരിക്കും. എന്ത് ഈ ശല്യം ഇനിയും തീർന്നില്ലേ എന്ന വൈരസ്യവും അക്ഷമയുംകൂടി പ്രകാശിച്ചപ്പോൾ അച്ചൻെറ മുഖം കരിമന്തിയുടെ മുഖത്തെക്കാൾ വികൃതമായി. രാഘവമേനോൻ ക്രാസ്സു

ചെയ്യുവിധം അപ്രകാരംതന്നെ ഓഫീസിൽ കുറിക്കുന്നു. സമൎത്ഥനായ രാഘവമേനോൻ ആദ്യം അച്ഛന്റെ അപദാനങ്ങളേയും എടത്തിലെ പ്രാഭവത്തേയും വെളിപ്പെടുത്തുന്ന ചില ചോദ്യങ്ങൾ ചോദിച്ചു. അതുകേട്ട് അച്ഛന്റെ മനസ്സിൽ മേനവനെക്കുറിച്ചു കുറെ ബഹുമാനമുണ്ടായി. വക്കീൽ ക്രാസ് ഇങ്ങനെ തുടൎന്നു.

വാ–വക്കീൽ—കല്യാണിഅമ്മ പുറപ്പെട്ടു പോകാൻ കാരണമെന്തു്?

അച്ഛൻ—എനിക്കറിഞ്ഞുകൂടാ.

വാ–വക്കീൽ—കല്യാണിഅമ്മ വളരെ മൎയ്യാദയുള്ള സ്ത്രീയായിരുന്നില്ലേ?

അച്ഛൻ—അതേ, അതെ, വളരെ മൎയ്യാദക്കാരിയായിരുന്നു. എടത്തിലെ സ്ത്രീകളെല്ലാം അങ്ങിനെയാണ്. (ഈ മറുപടി പ്രത്യേകം നോട്ടുചെയ്യണമെന്നു വക്കീൽ ആവശ്യപ്പെട്ടു.)

വക്കീൽ—നിങ്ങൾ കല്യാണിഅമ്മയെ വിവാഹം കഴിച്ചുകൊടുത്തില്ലേ?

അച്ഛൻ—കൊടുത്തു.

വക്കീൽ—ആരെക്കൊണ്ടാണു വിവാഹം ചെയ്യിച്ചതു്?

അച്ഛൻ—മഹാകുബേരനും അതികീൎത്തിമാനുമായ കുറുത്തേടത്തു മനയ്ക്കൽ തിരുമേനിയെക്കൊണ്ട്.

വക്കീൽ—അദ്ദേഹത്തിനു് അന്നു് എത്ര പ്രായമുണ്ടായിരുന്നു?

അച്ഛൻ—നാല്പത്തിമൂന്നു വയസ്സ്.

വക്കീൽ—കല്യാണിഅമ്മയ്ക്കു് അന്നു വയസ്സെത്രയായിരുന്നു?

അച്ഛൻ—നിശ്ചയമില്ല.

വക്കീൽ—ഉദ്ദേശം പറയണം?

അച്ഛൻ—ഉദ്ദേശം പതിനഞ്ചു വയസ്സുണ്ടാവാം.

വക്കീൽ—വിവാഹം ചെയ്ത നമ്പൂരിക്കു വേളി ഉൾപ്പെടെ അന്നു് എത്ര ഭാൎയ്യമാരുണ്ടായിരുന്നു?

അച്ഛൻ—വേളി ഉൾപ്പെടെ നാലഞ്ചു ഭാൎയ്യമാരുണ്ടായിരിക്കാം. അതിനെന്താ; അദ്ദേഹം വലിയ പ്രഭുവും ധനികനുമല്ലേ.

വക്കീൽ—(പുഞ്ചിരിയോടെ) ശരി, ശരി. ധനികന്മാൎക്കും മറ്റും ദിവസംതോറും ഓരോ വിവാഹം നടത്താം. (കോൎട്ടിൽ ചിരി) ആ തിരുമേനി രൂപവാനായിരുന്നോ?

അച്ഛൻ—അതേ അതേ. അദ്ദേഹം ധാരാളം രൂപയുള്ള ആളായിരുന്നു. വലിയ പണക്കാരനായിരുന്നെന്നു് ഞാൻ നേരത്തെ പറഞ്ഞില്ലേ (ചിരി.)

വക്കീൽ—കാഴ്ചയിൽ ആൾ എങ്ങിനെയുള്ളവനായിരുന്നു?

അച്ഛൻ—(പുഞ്ചിരിയോടെ) നീണ്ടുതടിച്ച് കരിമ്പനപോലെ ഇരുന്നു.

വക്കീൽ—അതല്ല എന്റെ ചോദ്യത്തിന്റെ ഉദ്ദേശം. അദ്ദേഹം അഴകുള്ള ആൾ ആയിരുന്നോ?

അച്ഛൻ—അതെ. അതെ. നല്ല അഴകുള്ള ആൾ ആയിരുന്നു. മെഴുമെഴാ ഇരുന്നു. (ചിരി)

വക്കീൽ—ആകട്ടെ, അങ്ങേയ്ക്കായിരുന്നോ ആ തിരുമേനിക്കായിരുന്നോ അധികം സൌന്ദര്യം?

അച്ഛൻ—(സസ്മിതം) അത് എനിക്കുതന്നെയായിരുന്നു. (ചിരി)

ജഡ്ജി—(ചിരിച്ചുകൊണ്ട്) അച്ഛനെക്കാൾ സൌന്ദര്യം കുറവുള്ള ആൾ ആയിരുന്നു ആ നമ്പൂരി. അങ്ങിനെയല്ല?

അച്ഛൻ—ഉത്തരവായതുപോലെയാണ്.

വക്കീൽ—അദ്ദേഹം ഒരു അജ്ഞനായിരുന്നില്ലേ? (അച്ഛന് ചോദ്യം മനസ്സിലായില്ല എങ്കിലും മൌനം വിടാതെ)

അച്ഛൻ—അതെ അതെ, വളരെ അജ്ഞനായിരുന്നു. നല്ല അജ്ഞനായിരുന്നു. (ചിരി)

ജഡ്ജി—അദ്ദേഹം വിദ്വാനായിരുന്നോ?

അച്ഛൻ—എല്ലാ കാര്യത്തിലും അതിവിദ്വാനായിരുന്നു. വിദ്വാൻ കുട്ടിയായിരുന്നു.

വക്കീൽ—നമ്പൂരി വല്ല കാവ്യമോ നാടകമോ അലങ്കാരമോ അറിയാവുന്ന ആൾ ആയിരുന്നോ എന്നാണ് ചോദ്യം?

അച്ഛൻ—അദ്ദേഹത്തിന്ന കാവ്യം അറിഞ്ഞുകൂടായിരുന്നു ബ്രാഹ്മണനല്ലേ. നാടകത്തിന്ന വേഷം കെട്ടാൻ പോകുമോ? അലങ്കാരം ധാരാളമുള്ള ആൾ ആയിരുന്നു. (ചിരി)

ജഡ്ജി—(പൊട്ടിച്ചിരിച്ചിട്ട് ഇംഗ്ലീഷിൽ) മി: മേനോൻ ആ ഭാഗം വിട്ടുക

വക്കീൽ—നമ്പൂരിയിൽനിന്നും ചില ലാഭങ്ങൾ ഉദ്ദേശിച്ചല്ലേ വിവാഹം നടത്തിച്ചത്?

അച്ഛൻ—എന്തു ലാഭമാണ്. ഒന്നും ഉദ്ദേശമില്ലായിരുന്നു.

വക്കീൽ—ആ നമ്പൂരിയുടെ കൈവശമിരുന്ന 100 ഏക്കർ ഭൂമി എടത്തിലെ കൈവശമിരുന്നതെന്ന പറഞ്ഞ് എടത്തിലേയ്ക്കു പതിപ്പിച്ചില്ലേ?

അച്ഛൻ—ഞങ്ങൾ അങ്ങിനെ ധാരാളം സ്ഥലം പതിപ്പിച്ചിട്ടുണ്ട്.

വക്കീൽ—നമ്പൂരിയുടെ സഹായംകൊണ്ടല്ലേ അതു വിഷമംകൂടാതെ സാധിച്ചതു്?

അച്ഛൻ—വേണമെങ്കിൽ അങ്ങിനെ പറയാം.

വക്കീൽ—കല്യാണിഅമ്മ സംസ്കൃതവും മററും പഠിച്ചിരുന്നില്ലേ?

അച്ഛൻ—മലയാളവും സംസ്കൃതവും അവൾക്കു നല്ലപോലെ അറിയാമായിരുന്നു. എവിടത്തിലുള്ള എല്ലാവക്കും അറിയാം. ആശാനെ എവിടത്തിൽ താമസിപ്പിച്ചു് പഠിപ്പിക്കയായിരുന്നു.

വക്കീൽ—കല്യാണിഅമ്മ സൗന്ദര്യമുള്ള സ്ത്രീയായിരുന്നില്ലേ.

അച്ഛൻ—ഞങ്ങൾ ഞങ്ങളുടെ പെണ്ണുങ്ങളുടെ സൗന്ദര്യം നോക്കാറില്ല

വക്കീൽ—മററു സ്ത്രീകളുടെ സൗന്ദര്യം നോക്കാറുണ്ടോ?

പ്രതിവക്കീൽ—(ജഡ്ജിയോടു്) ഈ ചോദ്യം അനാവശ്യമാണു്. മഹാപ്രളുവും, അന്തസ്സും, ആഭിജാത്യവും ഉള്ള ആളുമായ എന്റെ കക്ഷിക്കു് ആക്ഷേപകമാണു്. അതിനാൽ കോടതിയിൽനിന്നു് ഇതു തടയണം

വാദിവക്കീൽ—പ്രതിപറഞ്ഞ ഉത്തരമാണു് ഈ ചോദ്യത്തിനിടയാക്കിയതു്. ഇതിൽനിന്നു ഞങ്ങൾക്കു പലതും തെളിയിക്കാനുണ്ടു്! അതിനാൽ ഈ ചോദ്യം തടയത്തക്കതല്ല.

പ്രതിവക്കീൽ—ഇതു് അപകീർത്തികരമാണു്. നിങ്ങൾ "ലാ" പഠിച്ചിട്ടില്ലേ?

വാദിവക്കീൽ—(സപരിഹാസം) ഞാൻ അങ്ങിനെ ഒരക്ഷരം കേട്ടിട്ടേയില്ല. "മ" എന്നു പഠിച്ചശേഷം "വ" എന്നാണു ഞാൻ പഠിച്ചതു്.

പ്രതിവക്കീൽ—ആരാണു നിങ്ങളെ പഠിപ്പിച്ചതു്?

വാദിവക്കീൽ—ഒരു "റാവു" ആയിരുന്നു. (ചിരി)

ഈ മറുപടികേട്ടിട്ടു പ്രതിവക്കീൽ രംഗറാവുവിനു കോപം വദ്ധിച്ചു. ഉടനെ ന്യായാധിപനായ ജഡ്ജി അവരെ സമാധാനപ്പെടുത്തി. സദയം ആ ചോദ്യം വിട്ടുകളവാൻ അദ്ദേഹം സ്നേഹരൂപത്തിൽ ആവശ്യപ്പെട്ടു. വക്കീൽ അതു സമ്മതിച്ചു ചോദ്യം തുടന്നു.

വാ—വക്കീൽ—കല്യാണിഅമ്മയുടെ സമ്മതപ്രകാരമാണോ ആ നമ്പൂരിയെക്കൊണ്ടു വിവാഹംചെയ്യിച്ചതു്?

അച്ഛൻ—അങ്ങിനെ സമ്മതം ചോദിക്ക പതിവില്ല.

വാ—വക്കീൽ—ലോകത്തിൽ പതിവില്ലെന്നോ നിങ്ങൾക്കു പതിവില്ലെന്നോ?

അച്ഛൻ—ലോകത്തിൽ പതിവില്ല. ഞങ്ങൾക്ക് ഒട്ടും പതിവില്ല.

വാ—വക്കീൽ—നിങ്ങളുടെ ലോകജ്ഞാനം കേമംതന്നെ. പോകട്ടെ, ആ നമ്പൂരിയെക്കൊണ്ടു ചെയ്യിച്ച വിവാഹം കല്യാണിഅമ്മയ്ക്കു യോജിച്ചതാണോ എന്നു നിങ്ങൾ അന്വേഷിച്ചോ?

അച്ഛൻ—ഞങ്ങൾക്ക് അതു പതിവില്ല.

വീണ്ടും ബുദ്ധിമാനായ വക്കീൽ അച്ഛനു സന്തോഷകരമായ ചില ചോദ്യങ്ങൾ ചോദിച്ചശേഷം ഇങ്ങനെ തുടൎന്നു.

വക്കീൽ—നിങ്ങൾക്കു കല്യാണിഅമ്മയോടു വളരെ വാത്സല്യമുണ്ടായിരുന്നില്ലേ?

അച്ഛൻ—വാത്സല്യമുണ്ടായിരുന്നു.

വക്കീൽ—ആ അമ്മ തിരിച്ചു വന്നിരുന്നെങ്കിൽ എടത്തിൽ സ്വീകരിക്കുമായിരുന്നില്ലേ?

അച്ഛൻ—വന്നിരുന്നെങ്കിൽ നിശ്ചയമായും സ്വീകരിക്കുമായിരുന്നു. ഞങ്ങൾ വളരെ അന്വേഷിച്ചു. ആറുമാസം കഴിഞ്ഞു മരിച്ചെന്നറിഞ്ഞിട്ടാണു നിൎത്തിയതു്.

വക്കീൽ—ശാരദ കല്യാണിഅമ്മയുടെ പുത്രിയാണെന്നു തെളിഞ്ഞാൽ എടത്തിലേക്കു സ്വീകരിക്കാൻ വിഷമമില്ലല്ലോ?

അച്ഛൻ—അങ്ങിനെ തെളിഞ്ഞാൽ ഒരു വിഷമവുമില്ല. സന്തോഷമേയുള്ളൂ.

മൊഴി വായിച്ചുകേട്ടു. ശരി, ഒന്നാംപ്രതി

കൊപ്പുണ്ണി കൊപ്പുണ്ണി (ഒപ്പ്)

മൊഴി തീൎന്ന ഉടനെ അടുത്ത അവധിദിവസം മൈനർ വാദിയായ ശാരദയെ അവളുടെ കൈയിലുള്ള "വട്ട" പരിശോധിക്കുന്നതിനു തന്റെ മുമ്പാകെ ഹാജരാക്കേണ്ടതാണെന്നും അന്നു വാദിപ്രതിഭാഗക്കാരുടെ വാദം കേൾക്കുന്നതാണെന്നും ജഡ്ജി പ്രസ്താവിച്ചിട്ടു കോടതി പിരിഞ്ഞു.

---

## അദ്ധ്യായം ൨൮.

---

സാക്ഷിവിസ്താരം കഴിഞ്ഞപ്പോൾ കേസ്സിന്റെ കാൎയ്യം പലവിധത്തിലും നിരാശാജനകമായി കലാശിക്കയാൽ പൂഞ്ചോലക്കര എടത്തിലെ ഒരു മാളികയിൽ ഒരു നവീന കൗരവസഭ കൂടി. വലിയച്ഛനാകുന്ന ദുൎയ്യോധനൻ അഗ്രാസനപീഠത്തിൽ

ഉപവിഷ്ടനായി. ശങ്കുനമ്പിയാകുന്ന ദുശ്ശാസനനും വൈത്തിപ്പട്ടരാകുന്ന ശകുനിയും മാത്രമെ അതിൽ സംബന്ധിച്ചിട്ടുള്ളു. എല്ലാവരുടെയും മുഖത്തിൽ ഒരു വൈവർണ്ണ്യം കാണുന്നുണ്ട്. വൈത്തിപ്പട്ടരുടെ സൽബുദ്ധി കൂടക്കൂടെ ഉണ്ടാകുന്നു.

അച്ചൻ—കേസിന്റെ കാര്യത്തിൽ വലിയ ആശയ്ക്കു വഴിയില്ലെന്നു തോന്നുന്നു. നിങ്ങളുടെ അഭിപ്രായമെന്താണ്.

നമ്പി—നംപൂരിയെ ശിക്ഷിച്ചതുകൊണ്ടും മററും അല്പം സംശയത്തിനു വകയുണ്ട്. പക്ഷെ ഒന്നും തീർച്ചയാക്കാറായിട്ടില്ല.

വൈത്തി—എന്നാലും നാം സൂക്ഷിക്കണം.

അച്ചൻ—കേസു തോല്ക്കുകയാണെങ്കിൽ നമുക്ക് എന്താണു ഗതി. ഒരു മേത്തച്ചിപ്പെണ്ണിനെ ഇവിടെ അവകാശിയായി സ്വീകരിച്ചിട്ടു ഞാൻ ജീവിച്ചിരിക്കയില്ല. നാം പലവഴിയും നോക്കി. ഒന്നും ഫലിച്ചില്ലല്ലോ.

വൈത്തി—പൊന്നെജമാനനെ! ഞങ്ങൾ അവളെ കൊന്നുകളയുവാൻ നാനാവിധത്തിലും ശ്രമിച്ചു. ഓരോ തടസ്സംമൂലം സാധിച്ചില്ല. ഞങ്ങളുടെ ഉപേക്ഷയാണോ? ഏതായാലും യജമാനനെ ഞങ്ങൾക്കു ദീർഘായുസ്സായി കാണണം.

നമ്പി—എന്നാൽ ആ പെണ്ണിനെ ഇല്ലാതാക്കണം. അല്ലാതെ പററുകയില്ല.

വൈത്തി—എനിക്ക് എപ്പോഴും ആ ഒരു വിചാരമെയുള്ളു. നിങ്ങൾ അനുവദിക്കുന്നപക്ഷം ഒരു നല്ല മാർഗ്ഗമുണ്ട്. അതു പിഴയ്ക്കയില്ല.

അച്ചൻ—എന്താണു കേൾക്കട്ടെ!

വൈത്തി—നാളെ ജഡ്ജിയുടെ അടുക്കൽ ശാരദയെ കൊണ്ടുചെല്ലണമല്ലൊ. അവളുടെ കണ്ണിലെ പാട്ട് അഗ്രഹത്തിനു നോക്കി അറിയണംപോലും. നമ്മുടെ ചമ്പകമല കടന്നുമാത്രമെ പോകാൻ മാർഗ്ഗമുള്ളു. അവിടെവച്ച് അവളെ കൊല്ലാൻ സാധിക്കും

നമ്പി—അതൊക്കെ നമ്മുടെ വൈത്തി വിചാരിച്ചാൽ നടക്കും.

അച്ചൻ—എങ്ങനെ. ആരു കാര്യം സാധിക്കും.

വൈത്തി—പ്രസിദ്ധനായ കറുപ്പൻചെട്ടിയുടെ മകൻ കറുമ്പൻ ചെട്ടിയും കുറെ കൂട്ടുകാരും ചമ്പകമലയുടെ വടക്കുവശമുള്ള വലിയ മലയിൽ താമസിക്കുന്നുണ്ട്. അവർ വലിയ അക്രമികളാണ്. അവരെ പിടിക്കാൻ ബ്രിട്ടീഷ് പോലീസിനുപോലും

ഇതുവരെ സാധിച്ചിട്ടില്ല. അവൎക്ക് കുറെ രൂപാ കൊടുത്താൽ തീൎച്ചയായും നാളെ കാൎയ്യം സാധിക്കും.

അച്ചൻ——എന്റെ വൈത്തി! എന്തുവേണമെങ്കിലും കൊടുക്കാം. നമുക്ക് അപവാദവും അപമാനവും കൂടാത്തവിധം കാൎയ്യം സാധിച്ചാൽ മതി.

വൈത്തി—അതു ഞാൻ ഏറ്റു. യജമാനനേ! ഞാൻ ഏറ്റു. മുന്നൂറുരൂപാ ഇപ്പോൾ കൊണ്ടുപോകണം. കാൎയ്യം സാധിച്ചിട്ട് ആയിരമോ രണ്ടായിരമോ അവർ ചോദിക്കുന്നതു കൊടുക്കണം, അത്രെ ഉള്ളു.

അച്ചൻ—നമ്പിയുടെ അഭിപ്രായമെന്താണ്?

നമ്പി—വൈത്തി പറയുന്ന ഈ മാൎഗ്ഗം പറ്റുന്നതാണ്. രൂപാ ചെലവാകുന്നതു സാരമില്ല.

അച്ചൻ—എന്നാൽ വേഗം മുന്നൂറുരൂപാ കൊടുത്തു വൈത്തിയെ യാത്രയാക്കു. കാൎയ്യം അതുപോലെ സാധിക്കുന്നതിന്ന് ദേവിക്ക് ഒരു ശൎക്കരപ്പായസം, എണ്ണവിളക്ക് മുതലായവയും കഴിക്കണം.

നമ്പി—കല്പനപോലെ എന്നു പറഞ്ഞ് വൈത്തിയുമായി താഴത്തേക്ക് ഇറങ്ങി, 300-രൂപാ എടുത്ത് വൈത്തിയെ ഏല്പിച്ചിട്ട് അൎത്ഥഗൎഭമായ സ്വരത്തിൽ വൈത്തി! എന്ന് ഒന്നു വിളിച്ചു. ഉടനെ ചിരിച്ചുകൊണ്ട് പട്ടർ 50-രൂപാ നമ്പിക്കു കൊടുത്തു. ഇത്രയും ഞാനും എടുക്കും. 200-രൂപാ അവൎക്ക് തല്ക്കാലം കൊടുക്കാം എന്നു പറഞ്ഞു നമ്പിയുമായി പിരിഞ്ഞു. കയ്യിൽ ബാക്കിയുള്ള 250-രൂപയിൽ 200-രൂപാ തന്റെ വേളിയുടെ പേരിൽ അടുത്തുള്ള ഒരു പട്ടരുടെ ബാങ്കിൽ രഹസ്യമായി നിക്ഷേപിച്ചിട്ട് ബാക്കി 50-രൂപായും കൊണ്ട് അയാൾ കുതികൊണ്ടു.

അഹോ! മഹാസാധുക്കളുടെ നിൎമ്മലരക്തം ഊറ്റി പിഴിഞ്ഞെടുത്ത് മുതൽക്കൂട്ടുന്ന വങ്കപ്രഭുക്കന്മാർ അവയെ എങ്ങിനെയെല്ലാം വിനിയോഗിക്കുന്നു എന്നും അവരെ സേവകന്മാർ ഏതു വിധമെല്ലാം പററിക്കുന്നുവെന്നുമുള്ള ഈവക സംഭവങ്ങൾ സൂക്ഷിച്ചുനോക്കി അറിയുക രസകരമായ ഒരു പാഠം തന്നെയായിരിക്കും.

പട്ടർ കുതിരയെപ്പോലെ കുതികൊണ്ട് അന്നു നാലുമണിയോടുകൂടി കറുമ്പൻചെട്ടിയുടെ രഹസ്യമായ കല്ലറയിൽ എത്തി. ആ മഹാവഞ്ചകന് അതെല്ലാം നല്ല നിശ്ചയമുണ്ട്. അവിടെ ചെന്നനേരം തസ്കരപ്രമാണിയായ കറുമ്പൻ പത്തുപന്ത്രണ്ടു കരിമലയന്മാരു കഠോരരൂപികളുമായ കൂട്ടുകാരോടുകൂടി മദ്യം സേവി

ക്കയാണു്. പട്ടരെ കണ്ട ഉടനെ കറുമ്പന്നു് ആൾ മനസ്സിലായി. അവന്റെ കരാളവദനത്തിൽ ഒരു ചെറിയ വെള്ളിരേഖ പ്രത്യക്ഷമായി.

കറുമ്പൻ—ഇതാരു്, നമ്മുടെ വൈത്തിപ്പട്ടരൊ! പെരിയ സന്തോഷം. രൊമ്പം കാലമാഹ കാണലെ. സുഖം താനാ.

വൈത്തി—അഹ ഹ! കൊഞ്ചം, കൊഞ്ചം, സുഖംതാൻ. ഒമ്മുടയ തന്തൈ അന്ത കറുപ്പനും നാനും റൊമ്പം സ്നേഹിതന്മാരായിരുന്തിതു. അവാൾ കാലം ചെയ്തതുമുതൽ നാൻ മനംമയങ്കി വാഴറേൻ. ഇനി നിങ്കൾതാൻ തുണൈ.

കറു—താങ്കൾ എങ്കളുക്കു് എപ്പോതും തുണൈ താൻ. എന്ന സമാചാരം ചൊല്ലലാമെ.

വൈത്തി—രൊമ്പ വിശേഷം ഇരിക്കറുതയ്യ. ഉങ്കളുടെയ യോഗം. രൊമ്പ ധനം കിടയ്ക്കറുതുക്കുള്ള ഭാഗ്യം കൈവരും താൻ. മഹാപ്പട്ട എടത്തിലെ വലിയച്ചനിക്ക കൊഞ്ചം സഹായം നിങ്കൾ ചെയ്തുകൊടുക്കവേണ്ടിയതു്.

കറു—അപ്പടി സാധിക്കലാമെ. ചൊല്ലുങ്കോളെ!

പട്ടർ—നാളൈദിനം കാലമെ ചമ്പകമലയിൽ കൂടെ ഒരു പെണ്ണാപ്പിറന്തവാൾ വരുവാൾ. അവളെ കൊന്നു കഥകഴിച്ചാക്കാൽ 500 രൂപൈ രൊക്കം കയ്യിലെ തരേൻ.

കറു—അപ്പടിയേ ചെയ്യറേൻ സാമി. അപ്പടിയെ സന്ദേഹം വേണ്ടാം.

പട്ടർ—പോതും പോതും. നീങ്കൾ ചൊന്നാൽ സാദ്ധ്യം താൻ. 50-രൂപായ് അഡ്വാൻസ് നാൻ തരേൻ.

എന്നു പറഞ്ഞു് ആ രൂപാ അവിടെ വാരി വിതറി. കറുമ്പൻ അവ സസന്തോഷം വാരിയെടുത്തുകൊണ്ടു് മദ്യം സേവിക്കുവാൻ പട്ടരേയും വിളിച്ചു. പട്ടരും ശക്തിക്കു തക്കവണ്ണം ചെലുത്തി എല്ലാവരും ഉറക്കമായി. അടുത്ത ദിവസം അതിരാവിലെ എല്ലാവരേയും കൂട്ടിക്കൊണ്ടു് ചമ്പകമലയിൽ എത്തി ശാരദ വരുന്ന വഴിയരികെ കുററിക്കാട്ടിൽ ഒളിച്ചിരിപ്പായി.

ശാരദയും രാമൻമേനവനും അന്നു രാവിലെ കോടതിയിലേയ്ക്കു പോകുവാൻ ഒരുങ്ങിത്തുടങ്ങി. ചില കാൎയ്യം പ്രമാണിച്ചു് ശങ്കരമേനവൻ നേരത്തെ പോയിരുന്നു. കുളിച്ചു് ആഹാരം കഴിച്ചു് ഉചിതമായ വസ്ത്രാഭരണങ്ങൾ ധരിച്ചു് ആ ത്രിലോകസുന്ദരി തന്റെ പിതാവുമൊന്നിച്ചു് പുറപ്പെട്ടു. സുഖക്കേടു് ഭേദമായതിനാൽ പൂൎണ്ണമായ ആരോഗ്യമുള്ള രാമൻമേനവൻ ഒരു യുവാവിനെപ്പോലെ നടന്നുതുടങ്ങി. ശാരദയും പിതാവി

ന്നെ അനുഗമിച്ചു. ഏകദേശം ഏട്ടരമണിയായപ്പോഴേയ്ക്കു് അവർ ചമ്പകമലയിൽ എത്തി. ആ പ്രദേശം വൃക്ഷലതാദികളാൽ നിബിഡവും പക്ഷിമൃഗാദികളാൽ സങ്കീർണ്ണവുമായിരുന്നു. പാവനയായ വനലക്ഷ്മി വത്സലയായ ശാരദയ്ക്കു് കുയിലിന്റെ കോമളനിനാദംകൊണ്ടു് ഭംഗിയായി സ്വാഗതമരുളി. വിടൎന്ന പൂങ്കുലകളിലെ പ്രഭയാകുന്ന മന്ദഹാസംകൊണ്ടു തന്റെ ആനന്ദം പ്രദർശിപ്പിക്കുകയും ചെയ്തു. ശാരദ ആ വനശ്രീയെ സൂക്ഷിച്ചു നോക്കി.

രമണബാലവല്ലികൾ കെട്ടിപ്പിണഞ്ഞുനില്ക്കുന്ന ചാരുപാദപങ്ങൾ ഏതു യുവാവിന്റെയും യുവതിയുടെയും ഹൃദയതലത്തെ ഒന്നിളക്കി മറിക്കാതിരിക്കയില്ല. പലമാതിരി പച്ചിലകൊണ്ടു് തമാലനിറമായ ആ വനം, വിവിധവർണ്ണത്തിലുള്ള കുസുമനിചയത്താൽ ഒരു നവകാന്തിയെ വഹിച്ചു ശോഭിച്ചു. വിടൎന്നു് മധുപൂർണ്ണമായി നിൽക്കുന്ന ആ പുഷ്പങ്ങളിലേയ്ക്കു കുതിച്ചണയുന്ന മധുപന്മാർ ധാരാളം. അവയുടെ വരവു കണ്ടു് ലതകളാകുന്ന മാനിനികൾ കാററടികളാൽ ചലിക്കുന്ന പല്ലവപാണികളാൽ "കുടിച്ചിടൊല്ലേ മധു നിങ്ങളാരും—മാനം തരാ കൈവിട്ടുമെന്നിവണ്ണം" വിലക്കി. അതിനെ ആദരിക്കാതെ കുടിക്കുന്ന മധുപന്മാർ.

"ഒടിഞ്ഞുതട്ടിത്തറയിൽപ്പതിച്ചും
പൊങ്ങിക്കുതിച്ചും സുമനസ്സിനുള്ളിൽ
വല്ലായ്മ ചെയ്തും നിജ യാനമാർഗ്ഗ-
മാമാസമാക്കുന്നു വിചാരഹീനം."

ഫലപൂർണ്ണമായ വൃക്ഷങ്ങളിൽ മാത്രം പററിക്കൂടുന്ന പക്ഷിവൃന്ദങ്ങൾ പ്രയോജനഹീനന്മാരെ ആരും ആശ്രയിക്കയില്ലെന്നു പ്രപഞ്ചതത്വം വേണ്ടപോലെ വിളംബരം ചെയ്യുന്നുണ്ടു്.

ആകപ്പാടെ ആ വനകാന്തി കണ്ടു് ഉല്ലസിച്ചുകൊണ്ടു മാർഗ്ഗക്ലമം അറിയാതെ ആ സുമുഖി നടകൊൾകവെ ഒരു വണ്ടു് അവളുടെ മുഖത്തിനു നേരെ മുരണ്ടുകൊണ്ടെത്തി ചെവിയുടെയരികെ വന്നു ശബ്ദിച്ചുതുടങ്ങി. ആ സുന്ദരിയുടെ ഇരുണ്ടു ചുരുണ്ട അളകങ്ങളോടുള്ള സാദൃശ്യംമൂലം ബന്ധംവന്നപോലെ ആ ഭൃംഗം അവൾക്കു വരുവാൻ പോകുന്ന അത്യാഹിതത്തെ നേരത്തെ അവൾക്കു് അറിവു കൊടുക്കയായിരിക്കാം. പക്ഷെ അവൾക്കു് അതു് ഉപദ്രവകരമായി തോന്നി. അതിനെ തട്ടി ഒഴിക്കുന്നു. എന്നിട്ടും അതു് ഒഴിഞ്ഞുപോകാതെ അവളുടെ നേരെ എത്തി അധരത്തിലും മററും സ്പർശിച്ചുതുടങ്ങി.

വാസ്തവത്തിൽ ആ മൃഗം "രാമനേ! നീ ഇനിയും മുമ്പോട്ടു നടക്കരുതു്! ആപത്തു വരുമേ!" എന്നു പറഞ്ഞു് അവളെ തടയുകയായിരിക്കാം ചെയ്യുന്നതു്. പക്ഷേ മനുഷ്യന്മാർ കാര്യംപറഞ്ഞാലും പേയായി കരുതി ഉപേക്ഷിക്ക സാധാരണ ലോകസ്ഥിതിയാണല്ലോ.

ഒരു കണക്കിൽ വണ്ടിന്റെ ഉപദ്രവത്തിൽനിന്നു് ഒഴിഞ്ഞു് അതിന്റെ മുന്നറിവുകൾ അവൾ വകവയ്ക്കാതെ സ്വല്പംകൂടെ നടന്നു. ഒരു വൃക്ഷച്ചുവട്ടിൽ അവർ രണ്ടുപേരും വിശ്രമിക്കാൻ ഒരുങ്ങി. ആ കാടു പാടെ ഇളകുന്നതായി അവൾക്കു തോന്നി. ഉടനെ അവിടെ ഒളിച്ചിരുന്ന പത്തുപന്ത്രണ്ടു ഭയങ്കരരൂപികൾ ഓടിയെത്തി അവരെ വളഞ്ഞു. ശാരദ അവരെ സൂക്ഷിച്ചു നോക്കി.

"ചെമ്പിച്ചിടുന്നമുടി വട്ടമിയന്ന നേത്ര–
മൻപററഘോരതരമായ കരാളവക്ത്രം
വമ്പൻകരിമ്പനസമം പണിയുന്നഗാത്ര–
മമ്പമ്പ! ദുഷ്ടരിവരെത്ര ഭയങ്കരന്മാർ."

ശാരദയും രാമൻമേനവനും അവരെ കണ്ടു ഭയപ്പെട്ടു ഞെട്ടി. അപ്പോഴേക്കു് അവരിൽ പ്രധാനിയായ തസ്കരൻ ചാതകത്തെ എന്നപോലെ ശാരദയെ അപഹരിച്ചുകൊണ്ടു കാട്ടിനുള്ളിൽ വേഗം മറഞ്ഞു. മററുള്ളവർ രാമൻമേനവനെ ആ മരത്തിൽ തന്നെ പിടിച്ചു ബന്ധിച്ചിട്ടു് അന്തർദ്ധാനം ചെയ്തു.

അഹോ! സത്തുക്കൾക്കു് അവിചാരിതമായി എന്തെല്ലാം ആപത്തുകൾ നേരിടുന്നു. സാധു രാമൻമേനവൻ മന്ത്രൌഷധരുദ്ധവീര്യനായ സർപ്പം എന്നതുപോലെ പരതന്ത്രനായി ഇതികർത്തവ്യതാമൂഢനായി, കുട്ടിയെ കടുവാ പിടിച്ച പശുവിനെപ്പോലെ വാവിട്ടു കരഞ്ഞുതുടങ്ങി. അല്പസമയം കഴിഞ്ഞപ്പോൾ രണ്ടു യോഗ്യപുരുഷന്മാർ നേരെ വരുന്നതു് അദ്ദേഹം കണ്ടു. സൂക്ഷിച്ചപ്പോൾ അവർ കൃഷ്ണമേനവനും തന്റെ നായരുമാണു് എന്നു് അറിഞ്ഞു. അവരും ബന്ധനസ്ഥനായ രാമൻമേനവനെ കണ്ടു സംഭ്രമത്തോടെ എന്തു് എന്നു ചോദിച്ചു. രാമൻമേനവൻ തൊണ്ടയിടറിക്കൊണ്ടു് തസ്കരന്മാർ ശാരദയെ കൊണ്ടുപോയി എന്നു പറഞ്ഞു് വഴി ചൂണ്ടിക്കാണിച്ചു. ഉടനെ കൃഷ്ണമേനവൻ കൂട്ടുകാരനും ഒന്നിച്ചു് ആ കാട്ടുവഴി ഓടി.

അവർ കുറച്ചുദൂരം പോയപ്പോൾ അടുത്തുള്ള ഒരു കാട്ടു് അനങ്ങുന്നതും ആരോ ഒരാൾ പതുങ്ങി നടക്കുന്നതും കണ്ടു. ഉടനെ മേനവനും നായരും പാഞ്ഞു് അവിടെ എത്തി. ആളിനെ

പിടികൂടി. മുഖത്തു നോക്കിയശേഷം വെത്തിപ്പട്ടരാണെന്നു മനസ്സിലാക്കി. 'എടാ ദുഷ്ട! ശാരദ എവിടെ പറ' എന്നു ഗർജ്ജിച്ചുകൊണ്ടു കേനൻനായർ മൂന്നുനാലു പ്രഹരം പട്ടരുടെ പുറത്തു് ഏല്പിച്ചു. പൊന്നെജമാനനെ ഞാൻ ശാരദയെ കണ്ടില്ല. ഞാൻ ഒന്നും അറിഞ്ഞില്ല. കാലുകഴുകാൻ ഞാൻ ഇങ്ങോട്ടു മാറിയതാണു്. എന്നു പട്ടർ അടവു പറഞ്ഞു തുടങ്ങിയപ്പോൾ ക്രുദ്ധനായ കൃഷ്ണമേനവൻ തന്റെ "റിവാൾവർ" കൈയിൽ എടുത്തു് "എടാ കള്ളപ്പറയാ! വേഗം സത്യം വെളിപ്പെടുത്തുകയില്ലെങ്കിൽ നിന്നെ ചുട്ടുകളയും" എന്നു പറഞ്ഞുകൊണ്ടു് തോക്കു് അവന്റെ നേരെ നീട്ടി. പട്ടരുടെ ധൈര്യം മുഴുവൻപോയി. "യജമാനനെ! ഞാൻ സത്യം ബോധിപ്പിക്കാം. കുറെ അക്രമികൾ അങ്ങോട്ടു കൊണ്ടുപോയി". കാണിച്ചുതരു എന്നു പറഞ്ഞു് പട്ടരെ സഹചരനാക്കിച്ചുകൊണ്ടു് അയാൾ നിർദ്ദേശിച്ച സ്ഥലത്തേയ്ക്കു് അവർ ഓടി.

കുറുമ്പൻചെട്ടിയും കൂട്ടരും ശാരദയെയുംകൊണ്ടു നടന്നു് അവിടെ അടുത്തുള്ള അവരുടെ തൽക്കാല താവളത്തിൽ എത്തി. തന്റെ വാഗ്ദാനം നിറവേറ്റുന്നതിനുവേണ്ടി, കുറുമ്പൻ കത്തി കയ്യിൽ എടുത്തു. അവൻ ധൃഷ്ടതയോടെ അവളുടെ മുഖത്തേയ്ക്കു നോക്കി. അനിതരസാധാരണമായ അവളുടെ ദിവ്യസൗന്ദര്യം ആ നിർഗ്ഗുണന്റെ, കഠോരമനഃസ്ഥിതിയെക്കൂടി നിമിഷത്തിനുള്ളിൽ മാററിമറിച്ചു.

അഹോ! സ്ത്രീസൗകുമാര്യമേ! നിന്നെപ്പോലെ ശക്തിയേറിയതായി ലോകത്തിൽ മറെറന്തുണ്ടു്. കുറുമ്പന്റെ കയ്യിൽനിന്നു കത്തി താനിയെ താഴെവീണു. അവന്റെ മുഖത്തു് ഒരു മന്ദസ്മിതം കളിയാടി. ആ ദുഷ്ടന്റെ മനഃസ്ഥിതി മാറുന്നതായും താൻ കുറച്ചുകൂടി വിഷമഘട്ടത്തിൽ എത്തിയിരിക്കുന്നതായും അവൾ കണ്ടു. "എല്ലാവരുംപോയി മദ്യം സേവിച്ചുകൊള്ളുവിൻ! ഞാൻ ഇവിടെ വേണ്ടതു ചെയ്തുകൊള്ളാ"മെന്നു് കുറുമ്പൻ പറയുന്നതുകേട്ടു് അവന്റെ സേവകന്മാർ അപ്രത്യക്ഷരായി. തൽക്ഷണം കുറുമ്പൻ അവന്റെ ചെമ്പല്ലു് ഇരുവരിയും പുറത്തുകാണിച്ചുകൊണ്ടു് പറയാൻ തുടങ്ങി.

കുറുമ്പൻ—ഓമനേ! ഞാൻ നിന്നെ എന്തുചെയ്യാനാണു് ഇവിടെ കൊണ്ടുവന്നതു് എന്നു് അറിയാമോ?

ശാരദ—(ധീരതയോടെ) അറിയാം; കൊല്ലുന്നതിനു്.

കുറുമ്പൻ—അതിനു നിനക്കു സമ്മതമാണോ?

ശാരദ—ഓഹോ! പൂർണ്ണമായ സമ്മതം തന്നെ. ഇതാ ഇഷ്ടംപോലെ ചെയ്തോളു.

കുറുമ്പൻ—ഇഷ്ടംപോലെ ചെയ്വാൻ അനുവദിച്ചാൽ മതി. ദേവിയെ സ്പർശിക്കാൻ പ്രതിദിനം അനവധി കഠിനകർമ്മങ്ങൾ ചെയ്തു തഴമ്പിച്ചു ഈ കത്തിക്കുപോലും ശക്തിയില്ല. ഞാൻ ദേവിയുടെ ദാസനായി കഴിഞ്ഞുകൊള്ളാം. എന്നോടു സന്തോഷമുണ്ടായാൽ മതി.

ശാരദ—അസംബന്ധം പുലമ്പാതു്. ഒന്നുകിൽ എന്നെ വധിക്കൂ; അല്ലെങ്കിൽ മാറിനിൽക്കൂ.

കുറുമ്പൻ—"സ്ത്രീകൾ ആദ്യം ഇങ്ങനെയൊക്കെ പറയും. അതു് എനിക്കറിയാം? ഞാൻ നിന്നെ ഒരു രാജസ്ത്രീയെപ്പോലെ പരിഗ്രഹിച്ചുകൊള്ളാം" എന്നു പറഞ്ഞു കാമപരവശനായി അവളെ സ്പർശിക്കുന്നതിനു് അടുത്തു. ദിവ്യതേജസ്സു ചിതറുന്ന ആ സാധ്വിയുടെ ഗംഭീരമായ ഒരു നോട്ടംമൂലം അവൻ അറിയാതെതന്നെ പിന്നോട്ടു മാറി.

കുറച്ചു ധൈര്യംകൂടി വരുത്തിക്കളയാമെന്നു ചിന്തിച്ചുകൊണ്ടു്, അടുത്തിരുന്ന മദ്യം കുറെ അവൻ കുടിക്കാൻ തുടങ്ങി. ആ ലാക്കിനു താഴെ കിടന്നിരുന്ന കത്തി ആ ധീരവനിത കരസ്ഥമാക്കി പുറകിൽ പിടിച്ചു. ആ ദുഷ്ടൻ മദ്യപിശാചിന്റെ പിന്തുണയോടുകൂടി അവളുടെ നേരെ ചിരിച്ചുകൊണ്ടടുത്തു. ആ ക്ഷണം അവൾ കൈവശമിരുന്ന കത്തികൊണ്ടു് ആഞ്ഞു് ഒരു കുത്തു് അവന്റെ ചങ്കിനു കൊടുത്തു. കുത്തു് ഏറ്റു എങ്കിലും ഉദ്ദേശിച്ചവിധം സാരമായില്ല. അയ്യോ! എന്നു് അവൻ അലറുമ്പോഴേക്കു് അവൾ കഠാരിയുംകൊണ്ടു് ഓടി. കുറുമ്പനും വേദന വകവയ്ക്കാതെ വീറോടുകൂടി പുറകെ എത്തി. അവൻ ഓടുന്നതു കണ്ടു ദൂരെ നിന്നിരുന്ന അവന്റെ മൂന്നുനാലു കൂട്ടുകാരും ആ സ്ഥലത്തേക്കു പാഞ്ഞു. ശാരദയോടു കുറുമ്പൻ വളരെ അടുത്തു. എന്തുചെയ്യണമെന്നു് അമ്പരന്നു വിഷമിച്ചു ശാരദ ഉടനെ കുഞ്ഞുമേനവനെ മുൻപിൽകണ്ടു് ഓടിച്ചെന്നു് അദ്ദേഹത്തെ കെട്ടിപ്പിടിച്ചു. അപ്പോഴേക്ക വെടികൊണ്ട പന്നിയെപ്പോലെ ചീറി അടുക്കുന്ന കുറുമ്പനോടു തേനൻനായർ ഏറ്റു. പുറകെ വന്ന കൂററന്മാർ മേനവന്റെ നേരെ അടുത്തു. അദ്ദേഹം അവരിൽ ഒന്നുരണ്ടുപേരുടെ പാദത്തിൽ ഒന്നൊന്നു വെടി ഏല്പിച്ചു. അതുകൊണ്ടു് അവർ താഴെ വീഴുകയും മറ്റുള്ളവർ ഓടിപ്പോകയും ചെയ്തു. ഭയങ്കരനും അതിബലവാനും ആയ കുറുമ്പനും, ധീരനും മഹാശക്തനുമായ തേനൻനായരും തമ്മിൽ ഒരു ഭയങ്കര രണം

അവിടെ നടന്നു. തന്നൽനായരുടെ ദേഹത്തിൽ കൊള്ളുമോ എന്ന ഭയത്താൽ മേനവൻ അങ്ങോട്ടു വെടിവച്ചില്ല. അധിക നേരം കഴിയുന്നതിനു മുമ്പ് അതിനിപുണനായ നായർ കുറുമ്പനെ തള്ളിമറിച്ചിടുകയും അവന്റെ കൈകൾ പുറകോട്ടു ഞെളിച്ചു കൂട്ടിക്കെട്ടുകയും ചെയ്തു.

ഉടനെ "എന്റെ തല കറങ്ങുന്നു" എന്നു ശാരദ പറഞ്ഞു. മേനവൻ വേഗം അവളെ ശുശ്രൂഷയോടെ താങ്ങി. ബോധംകെട്ടു ശാരദ മേനവന്റെ മടിയിൽ വീണു. അതുകണ്ടു് അവർ വല്ലാതെ ഭ്രമിച്ചു. ഹേ! സുഹൃത്തേ! ആ ലെപ്പിൽനിന്നും കുറെ വെള്ളം വേഗം കൊണ്ടുവരണം എന്നു പറയുന്നതു കേട്ടു നായർ അങ്ങോട്ടോടി. കുറുമ്പൻ പതുക്കെ കടന്നുകളയാൻ ശ്രമിക്കുന്നതു കണ്ടു് "എടാ! അനങ്ങിയാൽ തോക്കിലെ ഈ നിറ നിന്റെ നേരെ ഒഴിക്കും. അവിടെ നില്ക്കു" എന്നു മേനവൻ പറയുന്നതു കേട്ടു് ഭയന്നു് ആ കഠോരൻ അവിടെ ഇരുന്നു. നായർ വെള്ളം കൊണ്ടുവരുന്നതിനു മുമ്പ് ശാരദ കണ്ണു തുറന്നു് "അയ്യോ! എന്റെ അച്ഛൻ എവിടെ" എന്നു ചോദിച്ചു.

മേന—കുട്ടി! അച്ഛനു് ഒരു വിപത്തും പററിയിട്ടില്ല. അദ്ദേഹം സുഖമായി വഴിയിൽ നില്ക്കുന്നു. ഭയപ്പെടേണ്ട.

ശാരദ—ദൈവംതന്നെ നിങ്ങളെ ഇവിടെ എത്തിച്ചു.

മേന—അങ്ങനെ തന്നെ. ഈശ്വരൻതന്നെ സഹായിച്ചു. വെള്ളം കുടിച്ചപ്പോൾ ശാരദയ്ക്കു് ക്ഷീണം കുറെ തീർന്നു. അവൾ എഴുന്നേററു നിന്നു. "ഇനി നമുക്ക് അച്ഛനെ കാണാൻ പോകാം" എന്നു് അവൾ പറഞ്ഞു.

മേന—എടാ ദുഷ്ടാ! നിന്റെ പേരെന്തു്?

കുറു—കുറുമ്പൻ എന്നു്.

മേന—(ആലോചനയോടു്) കുറുമ്പൻചെട്ടി നീയാണോ?

(അതു പറയുവാൻ അല്പം മടിച്ചു.) "എടാ സത്യം മുഴുവൻ പറഞ്ഞോ. അല്ലെങ്കിൽ നിന്റെ കഥ കഴിക്കും" എന്നു പറഞ്ഞുകൊണ്ടു മേനവൻ വെറുതെ ഒരു വെടിവച്ചു. "അയ്യോ! യജമാനനേ! ഞാൻ കുറുമ്പൻചെട്ടിയാണു്" എന്നു് ആ കള്ളൻ സമ്മതിച്ചു. "എന്നാൽ നടക്കു്. നിന്നെ പോലീസ് സ്റ്റേഷനിലേയ്ക്കു കൊണ്ടുപോകണം. കാത്തുമുണ്ടു" എന്നു മേനവൻ പറഞ്ഞു. നായർ അവന്റെ കൈക്കു പിടിച്ചുകൊണ്ടു് നടന്നു. മേനവനും ശാരദയെ താങ്ങിപ്പിടിച്ചുകൊണ്ടു പുറപ്പെട്ടു. അവർ വഴിയിൽ കയറാറായപ്പോഴേയ്ക്കു് മററു വഴിക്കാരാൽ ബന്ധനം വേർപെടുത്തപ്പെട്ട രാമൻമേനവനും ഓടി എത്തി മകളെ ആലിംഗനം ചെയ്തു.

കയും മേനവനോടും നായരോടും തന്റെ കൃതജ്ഞത പ്രദർശിപ്പിക്കയും ചെയ്തു. അനന്തരം അവർ എല്ലാവരും ഒരു വൃക്ഷത്തണലിൽ അല്പം വിശ്രമിച്ചു.

കൃ-മേ—ഇനി നമ്മൾ വീട്ടിലേക്കു മടങ്ങുകയല്ലേ നല്ലതു്. ശാരദയുടെ വസ്ത്രം മുഷിഞ്ഞു ചീത്തയായല്ലോ.

രാ-മേ—പോകുന്നതു് ഇഷ്ടംപോലെയാവാം. വസ്ത്രം മാറാൻ പ്രയാസമില്ല. ഭൃത്യൻ രാമു വേറെ വസ്ത്രങ്ങൾ മുമ്പേ കൊണ്ടുപോയിട്ടുണ്ടു്. ഈ മലയുടെ താഴെയുള്ള റോഡിൽ രാമുവും ശങ്കരമേനവനും കൂടി വണ്ടി തയ്യാറാക്കി നിൽക്കുന്നുണ്ടായിരിക്കും. ശാരദയുടെ അഭിപ്രായമെന്തു്?

ശാരദ—എനിക്കു് ഏതിനും സമ്മതം. ഇന്നുതന്നെ ജഡ്ജിയെക്കണ്ടു പോന്നാൽ പിന്നെ ബുദ്ധിമുട്ടേണ്ടല്ലോ.

കൃ-മേ—അതുകൊള്ളാം; നല്ല അഭിപ്രായമാണു്.

രാ-മേ—നിങ്ങളുടെ വസ്ത്രവും വളരെ മുഷിഞ്ഞിരിക്കുന്നല്ലോ.

കൃ-മേ—അതു സാരമില്ല. ഞങ്ങൾ ഇന്നു സാധുക്കൾക്കും ബ്രി: ഗവൺമെന്റിനും വലിയ ഉപകാരം ചെയ്തവരാണു്. ഇവനെ പിടികൂടാൻ ബ്രിട്ടീഷുപോലീസ് പലതവണ ശ്രമിച്ചിട്ടും സാധിച്ചിട്ടില്ല. ഇവനെ ബന്ധിച്ച ഈ വേഷം ലോകർ കാണട്ടെ. ഇവനെ പിടിച്ചു് ഏല്പിക്കുന്നവർക്കു് 5000 രൂപാ സമ്മാനം കൊടുക്കുന്നതാണെന്നു പോലീസുകമ്മീഷണർ പരസ്യം ചെയ്തിട്ടുണ്ടു്.

രാ-മേ—ഓഹോ! പത്രത്തിൽ പരസ്യം കണ്ടതു് ഇവനെക്കുറിച്ചാണോ? ഇവൻ കറുമ്പൻചെട്ടിതന്നെയോ?

കൃ-മേ—അതേ.

രാ-മേ—അയ്യായിരം രൂപാ നിങ്ങൾക്കു കിട്ടുമോ?

കൃ-മേ—(ചിരിച്ചുകൊണ്ടു്) ഞങ്ങൾക്കു കിട്ടുകയില്ല. നമ്മുടെ സ്നേഹിതൻ തേനൻനായർക്കു കിട്ടും.

തേനൻ—നമ്മൾ രണ്ടാളുംകൂടിയല്ലേ ഇവനെ പിടിച്ചതു്.

കൃ-മേ—അല്ല; നിങ്ങൾതന്നെയാണു് ഇവനെ പിടിച്ചതു്. അതിന്റെ സ്തുതിക്കും സമ്മാനത്തിനും നിങ്ങൾക്കുമാത്രമാണു് അവകാശം.

തേ-നാ—ഓ! എന്നാൽ അങ്ങിനെയാവട്ടെ! അവർ ഇങ്ങനെ പറഞ്ഞുകൊണ്ടു നടന്നുതുടങ്ങി.

വൈത്തിപ്പട്ടർ ജീവിതത്തിലുള്ള മോഹത്താൽ മേനവനെ പേടിച്ചു് അവരുടെകൂടെ ചെന്നു് കൊള്ളക്കാരുടെ ആവാസ

സ്ഥലം കാണിച്ചുകൊടുത്തിട്ട് ഓടിപ്പോകുന്നതു കുറുമ്പന്റെ മൂന്നു നാലു ഭൃത്യന്മാർ നോക്കി നിന്നിരുന്നു. മേനവനും മററും പോലീസ് ഉദ്യോഗസ്ഥന്മാരാണെന്നും പട്ടർ അവരുടെ സഹായിയായി തങ്ങളെ ഒററിക്കൊടുക്കുവാൻ എടുത്ത വിദ്യയാണ് ഇന്നലെ മുതൽ കാണിച്ചതെന്നും ഇനി ഇവനെ വിടരുത് എന്നും കരുതി അവർ മറുവഴിയെ ഓടി.

ഇനി തനിക്ക് ഒരു രക്ഷയും ഇല്ലെന്നും വിചാരിച്ചു കാര്യം ഒന്നും മേലാൽ സാധിക്കുന്നതല്ലെന്നും ശാരദയെ കൊന്നുവെന്നും ഘാതകന്മാർക്ക് പത്തുരണ്ടായിരം രൂപാ കൊടുക്കണമെന്നും വേഗം ഓടിച്ചെന്നു വലിയച്ഛനോടു പറഞ്ഞു കഴിയുന്ന തുക തട്ടിക്കൊണ്ടു രാജ്യം വിട്ടുപോകയേ മാർഗ്ഗമുള്ളു എന്നും മററുമുള്ള ആശാഭംഗത്തോടെ വൈത്തിപ്പട്ടർ പൂടത്തിലേക്കു പോകുന്നതിനു നടന്നുതുടങ്ങി. കുറച്ചുപോയപ്പോൾ അക്രമികൾ മൂന്നുനാലുപേർ പട്ടരെ പിടികൂടി. "എടാ വഞ്ചക! നീ ഞങ്ങളെ ചതിച്ചു അല്ലേ! ഞങ്ങളാൽ ആവുന്നതു നിനക്കും ഇരിക്കട്ടെ" എന്നുപറഞ്ഞു കൈയിലിരുന്ന കത്തികൊണ്ട് അക്ഷണം മഹാദുഷ്ടനായ വൈത്തിപ്പട്ടരുടെ കഥ കഴിച്ചു. "താൻ കുഴിച്ച കുഴിയിൽ താൻ തന്നെ ചാടും."

---

## അദ്ധ്യായം ൨൯.

---

കൃഷ്ണമേനവൻ മുതലായവർ ബന്ധിതനായ കുറുമ്പൻചെട്ടിയുമൊരുമിച്ച് മന്ദംമന്ദം ആ കുന്നിനെ തരണംചെയ്തു റോഡരികിൽ എത്തി. ശങ്കരമേനവനും ഭൃത്യരും വണ്ടി ഏർപ്പാടുചെയ്ത് അവിടെ കാത്തു നിൽക്കുന്നുണ്ടായിരുന്നു. കരിമലയ്ക്കു സമമായ ഘോരസത്വത്തോടുകൂടിയ തേനാൻനായരെയും പ്രക്ഷീണയായ ശാരദയെയും മററും കണ്ടിട്ടു മേനവനു കാര്യമൊന്നും മനസ്സിലായില്ല. അടുത്തുചെന്നു വഴിയിൽ ഉണ്ടായ സംഭവങ്ങൾ രാമൻമേനവൻ ശങ്കരമേനവനെ ധരിപ്പിച്ചു. ആ ആപത്തിൽനിന്നു ശാരദയെ രക്ഷിച്ച ആ യുവകേസരികളോടു തനിക്കുള്ള കൃതജ്ഞത ശങ്കരമേനവൻ പ്രകടിപ്പിച്ചു. വേഗം വേറൊരു വണ്ടികൂടി കൊണ്ടുവന്നു തേനാൻനായരും കുറുമ്പൻചെട്ടിയും അതിൽ കയറി. എന്തെങ്കിലും ആഹാരം കഴിച്ചു വസ്ത്രവും മാറിയിട്ടു ശാരദയും രാമൻമേനവനും പുറപ്പെട്ടാൽ മതിയെന്നു ശങ്കരമേനവൻ അഭിപ്രായപ്പെട്ടതിനെ കൃഷ്ണമേനവനും പിൻതാങ്ങി. വക്കീലിനെ കാ

ണ്ടായ അത്യാവശ്യം മൂലം ശങ്കരമേനവൻ തെന്നൻനായരുടെ കൂടെ പോവാൻ തയ്യാറായി. കൃഷ്ണമേനവനും യാത്രയ്ക്കൊരുങ്ങിയപ്പോൾ "കൃഷ്ണമേനവനും പോകാൻ തിടുക്കമുണ്ടോ? നമുക്കു് ഒരുമിച്ചു പോയാൽ പോരെ. ഞങ്ങൾ വളരെ ഭയപ്പെട്ടിരിക്കയാൽ സ്നേഹമുള്ള ഒരാൾ ഒരുമിച്ചുണ്ടായിരുന്നെങ്കിൽ ആശ്വാസമായേനെ, ശങ്കരമേനവൻ പോകാതിരിക്കാനും നിവൃത്തിയില്ല" എന്നു് രാമൻമേനവൻ പ്രസ്താവിച്ചു. "ഞങ്ങൾ ഒരുമിച്ചു പൊയ്ക്കൊള്ളാം. കൃഷ്ണമേനവൻ പിന്നാലെ വന്നാൽ മതി" എന്നു് ശങ്കരമേനവനും പറഞ്ഞതിനെ എല്ലാവരും സമ്മതിച്ചു. ഉടനെ തെന്നൻനായർ തുടങ്ങിയവർ വണ്ടിയിൽ യാത്രയായി. വിശ്രമിക്കുന്നതിനായി കൃഷ്ണമേനവനും മറ്റും തന്റെ ഒരു സ്നേഹിതന്റെ മാളികയുടെ മുകളിലത്തെ നിലയിൽ എത്തി. രാമൻമേനവൻ ഒരു കട്ടിലിൽ കിടന്നു. ശാരദ ആ കട്ടിലിൽ ചാരിയിരുന്നു് അച്ഛന്റെ കൈ മടിയിൽവെച്ചു തടവിക്കൊണ്ടിരുന്നു.

രാ-മേ—എന്റെ കുഞ്ഞിനെ ആ ദുഷ്ടന്മാർ ഒന്നും ഉപദ്രവിച്ചില്ലല്ലോ. ഉവ്വോ?

ശാരദ—അവർ ആദ്യം എന്നെ വധിക്കാൻ തുടങ്ങിയതല്ലാതെ വേറെ ഒരു ഉപദ്രവവും ചെയ്തില്ല.

കൃ-മേ—കറുമ്പന്റെ വക്ഷസ്സിൽ നല്ല ഒരു മുറിവു് കാണുന്നല്ലോ. അതു് എങ്ങിനെ ഉണ്ടായതെന്നറിയാമോ? അവൻ രക്തമൊലിപ്പിച്ചുകൊണ്ടു് ഓടിവരുന്നതാണു് ഞങ്ങൾ കണ്ടതു്.

ശാരദ—ആ ദുഷ്ടൻ ആദ്യം എന്നെക്കൊല്ലുവാൻ കത്തി കൈയിലെടുത്തു. ദൈവേച്ഛയാലായിരിക്കാം അവൻ തന്നിയെ ആ ഉദ്യമത്തിൽനിന്നും പിൻമാറി. കുറെ മദ്യം സേവിച്ചിട്ടു മറ്റെന്തോ മോഹത്തോടെ എന്നോടടുത്തു. നേരത്തെ കൈവശപ്പെടുത്തിയിരുന്ന അവന്റെ കത്തികൊണ്ടു ഞാൻ ഉടനെ അവനെ ആഞ്ഞു കുത്തിയിട്ടു് ഓടി. അപ്പോഴാണു് എന്നെ രക്ഷിക്കാൻ എന്റെ ധർമ്മദൈവങ്ങൾ പ്രത്യക്ഷമായതു്.

(കൃതജ്ഞതാസൂചകമായ ദൃഷ്ടി ശാരദ കൃഷ്ണമേനവനിൽ നിക്ഷേപിച്ചു)

രാ-മേ—ശിവ ശിവ! അവനെ കുത്താൻ എന്റെ മകളുടെ ഈ കൈകൾക്കു ശക്തിയുണ്ടായല്ലോ? അപ്പോൾ രക്ഷിക്കാനെത്തിയ ഇവർ നമ്മുടെ ധർമ്മദൈവങ്ങൾ തന്നെയാണു്. സംശയമില്ല.

കൃ-മേ—അങ്ങിനെയാണു് സംഭവം അല്ലേ. ഞാനും ശാരദയുടെ ധൈര്യത്തെ സ്തുതിക്കുന്നു. ശാരദ ഭാമയുടെ ജ്യേഷ്ഠത്തിയോ അനുജത്തിയോ?

ശാരദ—എന്നെ അമ്മയുടെ ഒരു അനുജത്തിയായി കരുതിയാൽ മതി.

രാ-മേ—നിങ്ങൾ ഇവളെ കണ്ടെത്തിയതെങ്ങിനെ?

കൃ-മേ—ഞങ്ങൾ എങ്ങോട്ട് ഓടേണ്ടു എന്നു സംശയിച്ചു വിഷമിക്കുമ്പോൾ ഒരു കാട്ടിൽ ചെത്തിപ്പട്ടരെ കണ്ടുകൂടി. ഉടനെ അയാളുടെ അറിവ് ഈ സംഭവത്തിൽ ഉണ്ടെന്നു നിശ്ചയമായിട്ട് ഞാൻ എന്റെ തോക്ക് ആ ദുഷ്ടന്റെ നേരെ ചൂണ്ടി. അപ്പോൾ അയാൾ പരമാർത്ഥം പറകയും ഇവർ പോയ വഴി കാണിച്ചുതരികയും ചെയ്തു. ഞങ്ങൾ കുറെ പോയപ്പോൾ ശാരദ മുമ്പായും കറുമ്പൻ പിറകെയും ആയി ഓടിവരുന്നതു കണ്ടു.

രാ-മേ—അപ്പോൾ ഈ സംഭവത്തിലും വലിയച്ഛന്റെ അറിവ് ഉണ്ടെന്നു തോന്നുന്നല്ലോ.

കൃ-മേ—അങ്ങിനെതന്നെ ഞാനും ഊഹിക്കുന്നു.

രാ-മേ—ഈശ്വരാ! അവർ ഏതെല്ലാംവിധത്തിൽ എന്റെ കുഞ്ഞിനെ നശിപ്പിക്കാൻ ശ്രമിക്കുന്നു. ലേഡീഡാക്ടർക്കു കൈക്കാണം നല്കി മരുന്നിൽ വിഷം ചേർപ്പിച്ചു. മന്ത്രതന്ത്രാദികളാൽ ഇവളെ ഹനിക്കാൻ വട്ടംകൂട്ടി. സർവ്വോപരി ഇന്നു് ഇങ്ങനെയും ഉത്സാഹിച്ചു. ഇതിനെല്ലാം ഒരു അവസാനം എവിടെ ആണു്? (വൃദ്ധൻ കണ്ണീർ തൂകി).

കൃ-മേ—അതിനെപ്പററി നമുക്കു ചിന്തിക്കാനൊന്നുമില്ല. യാതൊന്നും ഫലിച്ചില്ലല്ലോ.

രാ-മേ—എന്റെ മകൾ ഇല്ലപ്പൂസ്ത്രീയുടെ മകളാണെന്നു് ഒരു അപവാദം അവർ പുറപ്പെടുവിച്ചില്ലായിരുന്നെങ്കിൽ എടത്തിലെ വലിയ സമ്പത്തും സ്ഥാനവും മാനവും ഒന്നും വേണ്ടെന്നു് ഉറപ്പിച്ചു് ഇന്നുതന്നെ അന്യായം പിൻവലിച്ചുകളയാമായിരുന്നു.

കൃ-മേ—അങ്ങിനെ വിചാരിക്കാനില്ല. ഒരു കാര്യത്തിനു പുറപ്പെടുമ്പോൾ പല വിഷമങ്ങളും ആപത്തുകളും നേരിടും. അവയെല്ലാം ധൈര്യത്തോടെ സഹിക്കണം.

രാ-മേ—ശരി, എന്നാലും ഇങ്ങനെ അസംഖ്യം വിപത്തുകൾ മററാർക്കും ഉണ്ടാകുമെന്നു തോന്നുന്നില്ല.

കൃ-മേ—അങ്ങിനെയല്ല,

"ആർത്തിപ്പെണ്ണിനെ ദൈവം തൽക്കരതാഴിമാരോടു
ചേർത്തല്ലാതയച്ചീല മർത്ത്യരെ പീഡിക്കുവാൻ"

എന്ന മഹാകവിവാക്യം സ്മരിക്കുമ്പോൾ നമുക്കു സമാധാനം ഉണ്ടാകും.

അവർ ഇങ്ങനെ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ശങ്കരമേനവനോടൊന്നിച്ചു പോയിരുന്ന ഭൃത്യൻ രാമു അവിടെ കയറി വന്നു് ചില കാര്യങ്ങൾ ചോദിച്ചുകൊണ്ടു് ചെല്ലുവാൻ ശങ്കരമേനവൻ പറഞ്ഞയച്ചിരിക്കുന്നു എന്നു് അറിയിച്ചു. ഉടനെ രാമൻമേനവൻ പുറത്തേയ്ക്കു പോകാൻ ഒരുങ്ങി.

"എന്താണു് ഇവിടെവച്ചു പറയരുതോ അച്ഛാ! ഇവിടെ കേട്ടുകൂടാത്തവരാരും ഇല്ലല്ലോ" എന്നു് ശാരദ ചോദിച്ചതിനു് "കേസുകാര്യത്തെപ്പററി മറുകക്ഷിയിൽപെട്ട ആൾ കേൾക്കെ സംസാരിക്കയോ! പാടില്ല, പാടില്ല. നിങ്ങൾ ഇരിക്കിൻ, ഇരിക്കിൻ!" എന്നു പറഞ്ഞു കൃഷ്ണമേനവനെ നോക്കി ചിരിച്ചുകൊണ്ടു രാമൻമേനോൻ താഴത്തേക്കു് ഇറങ്ങിപ്പോയി.

ശാരദ—ഇന്നു് വക്കീൽ രാഘവമേനവന്റെ ഫീസ്സ് മുഴുവൻ കൊടുക്കണമെന്നു് കഴിഞ്ഞ അവധിദിവസം അദ്ദേഹം പറഞ്ഞയച്ചിരുന്നു. അക്കാര്യമായിരിക്കണം ശങ്കരച്ചേട്ടൻ രഹസ്യമായി പറഞ്ഞയച്ചതു് രൂപയുടെ കാര്യം മാത്രമേ ശങ്കരച്ചേട്ടൻ അങ്ങയുടെ സന്നിധിയിൽ ഒളിക്കയുള്ളു.

കൃ-മേ—നിങ്ങളുടെ വക ഫീസ്സ മുഴുവൻ മിനിഞ്ഞാന്നു കൊടുത്തു കഴിഞ്ഞു.

ശാരദ—ആര കൊടുത്തു?

കൃ-മേ—ഞാൻ കൊടുത്തു തീർത്തു.

ശാരദ—അതു വേണ്ടായിരുന്നു. അച്ഛന്റെ ചികിത്സ സംബന്ധിച്ചു് അവിടുന്നു് ഒരു നല്ല തുക ഡാക്ടൎക്കു കൊടുത്തു. അതു തിരിയെ വാങ്ങാൻ ആവശ്യപ്പെടുന്നതു ലോഹ്യത്തിനടുത്തതല്ലാഴികയാൽ ഞങ്ങൾ മൌനം പൂണ്ടു. പിന്നീടു് ഇപ്പോൾ ഇങ്ങനെയും നഷ്ടം സഹിക്കേണ്ടതില്ലായിരുന്നു.

കൃ-മേ—ഞാൻ രൂപയായി കൊടുത്തില്ല. വക്കീൽ രാഘവമേനവന്റെ ഒരു ബന്ധുവിനെ കൊലക്കുററം ചുമത്തി സ്സെഷ്യൻ കോർട്ടിൽ വിധിയുണ്ടായി. അതിന്റെ അപ്പീൽ മദ്രാസ് ഹൈക്കോർട്ടിൽ വന്നപ്പോൾ അവരുടെ വക്കാലത്തു രാഘവമേനവൻ എനിക്കാണു തന്നതു്. കേസിൽ അവൎക്കു ജയം കിട്ടി. ഫീസിന്റെ കാര്യം ചോദിച്ചപ്പോൾ എനിക്കു ഫീസ്സു തരേണ്ട ആവശ്യമില്ലെന്നും അതിനുപകരം നിങ്ങളുടെ കേസിന്റെ ഫീസ്സ് നിങ്ങളോടു വാങ്ങാതിരുന്നാൽ മതിയെന്നും ഞാൻ രാഘവമേനവനോടു പറഞ്ഞു. അദ്ദേഹം അതു സസന്തോഷം സമ്മതിച്ചു.

ശാരദ--എങ്ങിനെയായാലും അങ്ങു് ഞങ്ങൾക്കു ചെയ്യുന്ന സഹായങ്ങൾക്കു നന്ദി കാണിക്കാൻകൂടി ഞങ്ങൾ ശക്തരല്ല.

ഇവയ്ക്കെല്ലാം പ്രതിഫലം ഈശ്വരൻതന്നെ അവൎക്കു നൽകട്ടെ. ഈ കേസു സംബന്ധിച്ചു് അവർ ചെയ്തുകൊണ്ടിരിക്കുന്ന ശ്രമങ്ങൾ ഓരോന്നിനെയുംപറ്റി ശങ്കരച്ചേട്ടൻ എപ്പോഴും ഞങ്ങളോടു സ്തുതിച്ചു പറയാറുണ്ടു്. അതിനും......

കൃ—മേ—വേണ്ട; കേസുകാൎയ്യത്തിൽ എന്റെ സഹായം വെറും നിസ്സാരം. അതിൽ ശങ്കരമേനവൻ ചെയ്തിരിക്കുന്ന പരിശ്രമം മുഴുവൻ നിങ്ങളാരും അറിഞ്ഞുകാണുകയില്ല. സാക്ഷിവിസ്താരം ഇത്രമാത്രം അനുകൂലമായി വന്നതു ശങ്കരമേനവന്റെ അത്യുത്സാഹം നിമിത്തമാണെന്നു് രാഘവമേനവൻതന്നെ എന്നോടു പ്രത്യേകം പറഞ്ഞു.

ശാരദ—വാസ്തവമാണു്; ശങ്കരച്ചേട്ടൻ ഊണും ഉറക്കവും ഇല്ലാതെ കഷ്ടപ്പെട്ടുകൊണ്ടിരുന്നു.

കൃഷ്ണ—മേ—ഇനി കേസ്സു് രാജിയായി തീരാൻ വേണ്ട ശ്രമം ചെയ്യണമെന്നു് ശങ്കരമേനവൻ എന്നോടു പറഞ്ഞു.

ശാരദ—എന്താണു് കേസ്സിൽ ഞങ്ങൾ തോറ്റുപോകുമോ?

കൃ—മേ—അങ്ങിനെ സംശയിച്ചിട്ടില്ല. ജഡ്ജിയുടെ വിധിയോടുകൂടി ശാരദയ്ക്കു് എടത്തിൽ പ്രവേശനം കിട്ടിയാലും അച്ഛൻ മുതലായവരുടെ പരിഭവംമൂലം അവിടെ സ്വാസ്ഥ്യം ഉണ്ടായിരിക്കയില്ല. അച്ഛൻ തുടങ്ങിയവർ സ്വമനസ്സാലെ സസന്തോഷം സ്വീകരിച്ചാലെ ശാരദയ്ക്കു് എടത്തിൽ സുഖവും സന്തോഷവും കിട്ടുകയുള്ളു" എന്നാണു ശങ്കരമേനവന്റെ അഭിപ്രായം. അക്ഷരംപ്രതി അതു ശരിയാണെന്നു് എനിക്കും അപ്പോൾ മുതൽ തോന്നുന്നു. ശങ്കരമേനവന്റെ ദീൎഘദൃഷ്ടി ഞങ്ങൾക്കാൎക്കും ഉണ്ടായില്ല.

ശാരദ—അതു ശരിയാണെന്നു് എനിക്കും തോന്നുന്നു. ഇന്നു ജഡ്ജിയുടെ അടുത്തു ഞാൻ ചെന്നാൽ എന്നോടു് എന്തെല്ലാം ചോദിക്കുമോ എന്തോ?

കൃ—മേ—എന്തെങ്കിലും ചോദിച്ചുകൊള്ളട്ടെ, അദ്ദേഹം ചോദിക്കുന്നവയ്ക്കു് സവിനയം വ്യക്തമായ ഉത്തരം സംശയംകൂടാതെ പറഞ്ഞേക്കണം എന്നേയുള്ളു. ഏതായാലും ശാരദ ഒന്നിലും വ്യസനിക്കരുതു്. നിങ്ങളുടെ വിഷമങ്ങൾ എല്ലാം തീരാറായിരിക്കുന്നു. അവർ ഇത്രയും സംസാരിക്കുമ്പോഴേയ്ക്കു "ഞാൻ അധികം താമസിച്ചുവോ" എന്നു ചോദിച്ചുകൊണ്ടു് രാമൻമേനവൻ എത്തി. വീണ്ടും അവർ പല കാൎയ്യങ്ങളെക്കുറിച്ചു സംസാരിച്ചിട്ടു് വണ്ടിയിൽ കയറി പുറപ്പെട്ടു. പോലീസ്സുസ്റ്റേഷന്റെ മുൻവശത്തു ചെന്നപ്പോൾ കൃഷ്ണമേനവൻ അവിടെ ഇറങ്ങി. കുറുമ്പൻ ചെ

ട്ടിയെ കാണ്മാനായി അനവധി ആളുകൾ അവിടെ കൂടിയിരുന്നു, പോലീസ്സുകമ്മീഷണർ സായ്പും അന്നു് അവിടെ സക്കീട്ടു വന്നിട്ടുണ്ടു്. മേനവൻ സ്റ്റേഷനിലേക്കു കയറിച്ചെന്നു. തേനാൻനായരും സായ്പും ഓരോ കസാലകളിലിരുന്നു സംസാരിച്ചുകൊണ്ടിരിക്കയാണു്. പരിചിതനായ കൃഷ്ണമേനവനെക്കണ്ടപ്പോൾ സായ്പു് സലാംപറഞ്ഞു മറെറാരു കസാലയിൽ അദ്ദേഹത്തെ ഇരുത്തി.

സായ്പു്--(ഇംഗ്ലീഷിൽ) എന്താമിസ്റ്റർ മേനവൻ, നിങ്ങളും തേനാൻനായരും കൂടിയല്ലേ കുറുമ്പൻ ചെട്ടിയെ പിടിച്ചതു്?

മേനവൻ--അല്ല. തേനാൻനായർ തനിച്ചാണു് അവനെ ബന്ധിച്ചതു്.

സായ്പു്--നിങ്ങൾ രണ്ടുപേരും കൂടിയാണെന്നു് ഈ മിസ്റ്റർ നായർ എന്നോടു പറഞ്ഞല്ലോ?

മേനവൻ--എന്നോടുള്ള സ്നേഹത്താൽ ഇദ്ദേഹം അങ്ങിനെ പറഞ്ഞെന്നേയുള്ളു. അതിന്റെ അഭിനന്ദനത്തിനെല്ലാം തേനാൻനായർ മാത്രമാണു് അവകാശി.

സായ്പു്--കൊള്ളാം. മി: തേനാൻനായർ ബ്രിട്ടീഷ് ഗവമ്മെൻറിനും ബഹുജനങ്ങൾക്കും വലിയ ഉപകാരം ചെയ്തിരിക്കുന്നു. ആ വകയ്ക്കു പരസ്യം ചെയ്തിട്ടുള്ള സമ്മാനം അയ്യായിരം രൂപാ ഉടനെ ഇദ്ദേഹത്തിനു കിട്ടും. ബലിഷ്ഠകായനായ ഈ ധീരപുരുഷനെ ഉടനെ ഒരു സീനിയർ ഇൻസ്പെക്ടരായി പോലീസിൽ എടുക്കാമെന്നു പറഞ്ഞിട്ടു് അനുകൂലമായ മറുപടിയല്ല തരുന്നതു്.

കൃ-മേ--മി: തേനാൻനായക്കു് ഇപ്പോൾതന്നെ ഈ നാട്ടിൽ ഒരു പോലീസ്സൂപ്രണ്ടിനേക്കാൾ വലിയ സ്ഥാനമുണ്ടു്. പോരെങ്കിൽ ഇദ്ദേഹത്തിനു് ഉദ്യോഗഭ്രമം ലേശമില്ലതാനും.

സായ്പു്--അങ്ങിനെയാണെങ്കിൽ ഞാൻ നിർബ്ബന്ധിച്ചാൽ പ്രയോജനമൊന്നുമില്ലല്ലോ. എന്നാൽ നമുക്കു പിന്നീടു കാണാം.

രാമൻമേനവനും ശാരദയും ജില്ലാക്കോടതിയുടെ മുററത്തു ചെന്നിറങ്ങി. ഉടനെ വരാന്തയിൽ വലിയച്ചനും ശങ്കുനമ്പിയും നില്ക്കുന്നതു കണ്ടു. "മകളേ! ഇതു നിന്റെ വലിയമ്മാവനാണു്. താണു വന്ദിക്കു"എന്നു രാമൻമേനവൻ പറഞ്ഞതനുസരിച്ചു ശാരദ സാദരം തന്റെ മാതുലനെ അഭിവാദനം ചെയ്തു. "ഛീ! പോ! മേത്തച്ചി! ഞാൻ നിന്റെ അമ്മാവനോ" എന്നു പറയണമെന്നു വലിയച്ചൻ വിചാരിച്ചു. പക്ഷേ അദ്ദേഹത്തിനു് അപ്പോൾ നാക്കു പൊങ്ങിയില്ല. ആ വങ്കപ്പരിഷ ഈർഷ്യയോടെ അവളെ ഒന്നു സൂക്ഷിച്ചുനോക്കി. അവളുടെ നിഷ്കാപട്യദ്യോതകവും

കല്യാണിഅമ്മയുടെ തനിച്ഛായ തെളിഞ്ഞുല്ലസിക്കുന്നതുമായ പാവനമുഖകമലം വലിയച്ഛൻ ഒരു മനുഷ്യനാണെങ്കിൽ അദ്ദേഹത്തിന്റെ അതുവരെയുള്ള ഹൃദയഗതിയെ മാററിമറിച്ചിരിക്കണം.

ഉടനെ അവിടെ എത്തിയ ശങ്കരമേനവനോടും വക്കീൽ രാഘവമേനവനോടുംകൂടി ശാരദയും രാമൻമേനവനും ജഡ്ജിയുടെ സന്നിധിയിൽ എത്തി. ആ കോടതിയിലിരുന്ന സകലരുടെയും ദൃഷ്ടി ആ മനോഹരിയിൽ പതിഞ്ഞു. ജഡ്ജി നിർദ്ദേശിച്ചതനുസരിച്ച് രാഘവമേനവൻ പിതാവോടുകൂടി ശാരദയെ ന്യായാധിപസന്നിധിയിലേക്ക് ആനയിച്ചു. സത്യപ്രതിജ്ഞയ്ക്കു ശേഷം ഇപ്രകാരം ചോദ്യമാരംഭിച്ചു.

ജഡ്ജി—എന്താണ കുട്ടിയുടെ പേര്?

രാമ—ശാരദ എന്ന്.

ജഡ്ജി—വേണ്ട, അവൾതന്നെ പറയട്ടെ.

ശാരദ—ശാരദ എന്നാണ് എന്റെ പേര്.

ജഡ്ജി—വയസ്സ് എത്ര ആയി?

ശാരദ—പതിനാറു വയസ്സ കഴിഞ്ഞു.

ജഡ്ജി—ഏതെല്ലാം ദേശങ്ങളിൽ സഞ്ചരിച്ചിട്ടുണ്ട്?

ശാരദ—ഉത്തരഇൻഡ്യയിൽ കാശി, ഉജ്ജയിനി മുതലായ സ്ഥലങ്ങളും ദക്ഷിണഇൻഡ്യയിൽ രാമേശ്വരം മുതലായ സ്ഥലങ്ങളും സഞ്ചരിക്കയും താമസിക്കയും ചെയ്തിട്ടുണ്ട്.

ജഡ്ജി—എന്തെല്ലാം ഭാഷകൾ അറിയാം?

ശാരദ—ഹിന്ദി, ബങ്കാളി, തമിഴ്, മലയാളം, സംസ്കൃതം, ഇംഗ്ലീഷ് ഇവ കുറേശ്ശ അറിയാം.

വീണയുടെ നിനദത്തെ ജയിക്കുന്ന മൃദുലളിതസ്വരത്തിൽ അല്പം ലജ്ജയോടുകൂടിയെങ്കിലും ശാന്തമായും സ്പഷ്ടമായും ആ മനോഹരി മറുപടി പറയുന്നതു കേട്ട് ജഡ്ജിക്കും വലിയച്ഛനും മററും അവളോടു വലിയ താല്പര്യം തോന്നി.

ജഡ്ജി—അമ്മയുടെ പേര് എന്താണ്?

ശാരദ—കല്യാണി എന്ന്.

ജഡ്ജി—മലയാളം പഠിപ്പിച്ചതു് ആരാണ്?

ശാരദ—അമ്മയാണ്.

ജഡ്ജി—നിങ്ങൾ വീട്ടിൽ സംസാരിച്ച ഭാഷ ഏതാണ്?

ശാരദ—മലയാളം.

ജഡ്ജി—അമ്മയോ അച്ഛനോ ശാരദയോട് അധികം മലയാളം സംസാരിക്കാറുണ്ടായിരുന്നത്?

ശാരദ—അമ്മ.

ജഡ്ജി—അതിന്നു കാരണമെന്തു്?

ശാരദ—അച്ഛൻ പകൽസമയം ഗൃഹത്തിൽ കാണുകയില്ല. ഞാൻ അമ്മയോടുകൂടിയാണു് അധികസമയവും കഴിച്ചുകൂട്ടിയിരുന്നതു്. അതിനാൽ (ജഡ്ജി മന്ദഹസിച്ചു) ശാരദ ഒരു മലയാളസ്ത്രീയുടെ മകളാണോ എന്നറിവാനായിട്ടാണു് അദ്ദേഹം ഇങ്ങനെ തുടൎന്നു ചോദിച്ചതു്. തുലുക്കസ്ത്രീയുടെ മകളാണെന്നു സ്ഥാപിക്കുവാൻ കേസിൽ വലിയച്ഛൻ ശ്രമിച്ചിട്ടുണ്ടു്. വടക്കെ ഇൻഡ്യയിലെ ഒരു തുലുക്കസ്ത്രീയുടെ മകളാണെങ്കിൽ അമ്മയിൽനിന്നും മലയാളം പഠിക്കുവാൻ വകയില്ല. അതു തെളിയിക്കുവാനാണു മറിച്ചും തിരിച്ചും ജഡ്ജി, ഇങ്ങനെ ചോദിച്ചതു്. അതിന്നു് അവൾ പറഞ്ഞ മറുപടി അദ്ദേഹത്തെ ധാരാളം തൃപ്തനാക്കി.

ജഡ്ജി—എത്ര വയസ്സുവരെ അമ്മ വളൎത്തി?

ശാരദ—പന്ത്രണ്ടുവയസ്സുവരെ.

ജഡ്ജി—അമ്മ എവിടെവെച്ചാണു മരിച്ചതു്?

ശാരദ—രാമേശ്വരത്തുവെച്ചു്. അമ്മയുടെ മരണവാൎത്ത പറഞ്ഞപ്പോൾ ആ മനോഹരിയുടെ മുഖരാഗം ഭേദിക്കുന്നതു കണ്ടു് ദയാലുവായ ന്യായാധിപൻ അവളെ കൂടുതൽ വ്യസനിപ്പിക്കരുതെന്നു കരുതി അതു സംബന്ധിച്ചുള്ള ചോദ്യങ്ങൾ തുടൎന്നില്ല.

ജഡ്ജി—മലയാളത്തിൽ ഒരു വീടുള്ളതായി അമ്മ ശാരദയോടു പറഞ്ഞിട്ടുണ്ടോ?

ശാരദ—ഉണ്ടു്; പലപ്പോഴും പറഞ്ഞിട്ടുണ്ടു്.

ജഡ്ജി—ആ ഗൃഹത്തിലേക്കു പോകണമെന്നു് അമ്മ ആഗ്രഹിച്ചിരുന്നോ?

ശാരദ—മലയാളത്തിലുള്ള വീട്ടിൽ വന്നെത്തുവാനുള്ള യാത്രയിലാണു അമ്മ മരിച്ചതു്.

ജഡ്ജി—ശാരദയുടെ ഇടത്തു കൈയിൽ ഒരു ചെറിയ മുട്ടയുടെ ആകൃതിയിൽ ഒരു വടു ഉണ്ടോ?

ശാരദ—ഉണ്ടു്.

ജഡ്ജി—അതു് എങ്ങിനെ ഉണ്ടായതാണു്.

ശാരദ—തീപൊള്ളിയതുമൂലം ഉണ്ടായതാണു്.

ജഡ്ജി—ഇങ്ങോട്ടു വരൂ? അതു കാണട്ടെ?

ഉടനെ ശാരദ അദ്ദേഹത്തിന്റെ സന്നിധിയിൽ സവിനയം ചെന്നുനിന്നു കൈകാണിച്ചു. അദ്ദേഹം ആ വടുവിന്റെ സ്ഥാനം, ആകൃതി ഇവ സൂക്ഷിച്ചുനോക്കി. അനന്തരം അനുവാദപ്രകാരം അവൾ അച്ഛന്റെ സമീപത്തിൽ ചെന്നുനിന്നു.

ജഡ്ജി—ഇനി നിങ്ങൾ രണ്ടാൾക്കും പോകാം.

ശാരദയുടെ "വട്ട" പരിശോധിക്കയും താൻ നേരിട്ട് അവളോടു പലതും ചോദിക്കയും ചെയ്തതിൽ തനിക്ക് ബോദ്ധ്യപ്പെട്ട സംഗതികൾ രേഖപ്പെടുത്തിയിട്ടു ജഡ്ജി മുകുന്ദൻമേനവൻ, വാദിഭാഗം ഹീയറിംഗിനായി വക്കീൽ രാഘവമേനവനെ ക്ഷണിച്ചു.

ശാരദ കൊടുത്തതുപോലെ രസകരവും അസാധാരണവുമായ ഒരു കേസ്സ് ആ കോടതിയിലുണ്ടായിട്ടില്ല. ആ കേസിലെ സാക്ഷിവിസ്താരം കേൾക്കാനും മററും ധാരാളം ആളുകൾ കൂടുക പതിവായിരുന്നു. വാദിപ്രതിഭാഗം വക്കീലന്മാരുടെ ഹീയറിംഗ് ഉണ്ടാകുമെന്നു നേരത്തെ അറിവുണ്ടായിരുന്നതിനാൽ അന്നും ആൾക്കൂട്ടം ഒട്ടും കുറവായിരുന്നില്ല. അതിസമർത്ഥനായ വക്കീൽ രാഘവമേനവൻ ഉല്ലാസപൂർവ്വം എഴുന്നേററു സുഃസ്മേരമുഖനായി ഇങ്ങനെ തൻെറ പ്രഭാഷണം ആരംഭിച്ചു.

പൂഞ്ചോലക്കരയിടം ഈ മലബാറിൽ പെരുമയും പേരുമുള്ള ഒരു കുടുംബമാണ്. അവിടത്തെ ഒരംഗമായ കല്യാണിഅമ്മ എന്ന ഒരു സ്ത്രീ തനിക്ക് അനുരൂപനല്ലാത്ത വരനോടൊത്തു ജീവിക്കാനുള്ള വൈഷമ്യംനിമിത്തം നാടുവിട്ടുപോയി. വൈത്തിപ്പട്ടർ, കൃഷ്ണൻ എന്ന രണ്ടു പരിജനങ്ങളുടെ സഹായത്തോടെ അവർ നേരെ കാശിയിൽ എത്തി. അവിടെവച്ചു് തനിക്ക് അനുരൂപനും സൽകുലജാതനും ആയ രാമൻമേനവൻ എന്ന ഒരു നായരെ ആ യുവതി ഭർത്താവായി വരിച്ചു. അവരുടെ ദാമ്പത്യഫലമായി അവർക്ക് ഒരു പെൺശിശു സംജാതയായി. ശാരദ എന്ന ആ പെൺകുട്ടിക്കു പത്തുപന്ത്രണ്ടു വയസ്സാകുന്നതുവരെ ആ കല്യാണിഅമ്മ, ചിത്രമെഴുത്തിൽ നിന്നു് ഗണ്യമായ ആദായം കിട്ടിവന്ന ഭർത്താവുമൊരുമിച്ചു വടക്കെ ഇൻഡ്യയിൽ വസിച്ചു. അങ്ങിനെ ഇരിക്കെ രാമൻമേനവനു നേത്രരോഗം പിടിപെട്ടതിനാൽ ഇനി മലയാളത്തുള്ള സ്വഗൃഹത്തിൽ ചെന്നെത്തണമെന്ന് ആ അമ്മ നിർബ്ബന്ധിച്ചതുമൂലം അവർ നാട്ടിലേക്കു തിരിച്ചു. സേതുദർശനംകൂടി കഴിച്ചു പോരാമെന്നാശിച്ചു് അവർ രാമേശ്വരത്തു ചെന്നപ്പോൾ കല്യാണിഅമ്മ ജ്വരംമൂലം അവിടെവച്ചു പരലോകപ്രാപ്തയായി. തൻമൂലം പ്രഖിന്നനായ രാമൻമേനവൻ വേഗം മകളുമൊരുമിച്ചു മലയാളത്തിൽ വന്നു ശാരദയെ എടത്തിലേക്കു സ്വീകരിക്കണമെന്നാവശ്യപ്പെട്ടു. വലിയച്ഛൻ ആ അപേക്ഷയെ നിരസിച്ചു. ഇതാണു കേസിൻെറ വാസ്തവചരിത്രം.

ഇതിൽ കല്യാണിഅമ്മ പുറപ്പെട്ടുപോയി നാലഞ്ചുമാസം കഴിഞ്ഞപ്പോൾ കാശിയിൽവച്ചു മരിച്ചുപോയെന്നും ശാരദ ഒരു ഇലപ്പസ്ത്രീയുടെ മകളാണെന്നും അതിനാൽ എടത്തിലെ അവ

കാശി അല്ലെന്നും ചെലവിനു ചോദിക്കാൻ ന്യായമില്ലെന്നുമാണു് പ്രതിഭാഗത്തുനിന്നും പുറപ്പെടുവിച്ചിട്ടുള്ള വാദങ്ങൾ.

ഈ വാദമുഖങ്ങളെപ്പററി നമുക്കു ചർച്ചചെയ്യാം.

വാദിഭാഗം ഒന്നാംസാക്ഷിയായി വിസ്തരിച്ച ശ്രീമാൻ ശങ്കുവാര്യർ താൻ ശാരദയെ കല്യാണിഅമ്മയോടൊരുമിച്ചു കാശിയിൽവെച്ചു കണ്ടിട്ടുള്ളതായി പറഞ്ഞിട്ടുണ്ടു്. ആ സാക്ഷി സത്യവാനും ഈശ്വരഭക്തനും വിശ്വാസ്യനുമത്രെ. അങ്ങിനെയല്ലെന്നു പ്രതിഭാഗത്തുനിന്നും യാതൊരുവിധത്തിലും തെളിയിച്ചിട്ടില്ല. അതിനാൽ ഒന്നാംസാക്ഷിയുടെ മൊഴി പൂർണ്ണമായി സ്വീകരിക്കത്തക്കതാകുന്നു. വാദിഭാഗം രണ്ടാംസാക്ഷിയായ രാമസ്വാമിനായിഡു താൻ മലയാളത്തുകാരിയും കല്യാണിഅമ്മ എന്നു പേരുള്ളവരുമായ ഒരു രോഗിയെ ചികിത്സിച്ചിരുന്നു എന്നും അവരുടെ കൂടെ ശാരദ എന്നൊരു പെൺകുട്ടി ഉണ്ടായിരുന്നു എന്നും രോഗി രാമേശ്വരത്തുവെച്ചു മരിച്ചു എന്നും പറഞ്ഞിട്ടുണ്ടു്. അദ്ദേഹം രാമേശ്വരം സർക്കാർ ആസ്പത്രിയിലെ പ്രധാന ഡാക്ടരാണു്. ബി. എ. എം. ഡി. എന്ന ഉന്നതബിരുദം നേടിയിട്ടുണ്ടു്. അഞ്ഞൂറു രൂപാ ശമ്പളമുള്ള ആളാണതാനും. ഈക്കേസ്സിൽ ഒരു കള്ളസ്സാക്ഷി പറഞ്ഞിട്ടു് ബഹുമാന്യനായ ആ ഡാക്ടർക്കു് ഒരു കാര്യവും നേടാനില്ല. അതിനാൽ അദ്ദേഹത്തിന്റെ മൊഴി അക്ഷരംപ്രതി വിശ്വസിക്കത്തക്കതാകുന്നു. കൂടാതെ കല്യാണിഅമ്മതന്നെ സ്വന്തം കയ്പടയിൽ തെരക്കെടുത്തു പാപ്പിഅമ്മ എന്ന സ്ത്രീക്കു് അയച്ചിരുന്നതും ശാരദയുടെ കയ്യിലെ വടുവിനെപ്പററി പ്രസ്താവിച്ചിട്ടുള്ളതുമായ ഒരു കത്തു് ഇവിടെ ഹാജരാക്കിയിട്ടുണ്ടു്. ആ വിവരം എഴുതിയിരിക്കുന്ന കടലാസിൽതന്നെയാകുന്നു പോസ്റ്റുമുദ്രകൾ ഉള്ളതു്. കാശി, മദ്രാസ്, മലബാർ മുതലായ പല പോസ്റ്റാഫീസുകളിലെ മുദ്ര തെളിഞ്ഞുകാണാവുന്ന ആ പ്രമാണം ഇന്നു കൃത്രിമമായി ആർക്കും ഉണ്ടാക്കാവുന്നതല്ല. ആ രേഖയും കല്യാണിഅമ്മ ആറുമാസം കഴിഞ്ഞു മരിച്ചിട്ടില്ലെന്നും ശാരദ ആ സ്ത്രീയുടെ മകളാണെന്നും വിളിച്ചുപറയുന്നുണ്ടു്. ഇങ്ങനെ ഞങ്ങളുടെ വാദമുഖങ്ങൾ സർവ്വവും സത്യമെന്നു ഞങ്ങൾ പ്രസ്പഷ്ടമായി തെളിയിച്ചിട്ടുണ്ടു്.

ഇനി പ്രതിഭാഗത്തുനിന്നും കൊണ്ടുവന്നിട്ടുള്ള തെളിവുകളെ പരിശോധിക്കാം. ആ ഭാഗം ഒന്നാംസാക്ഷിയായി വിസ്തരിച്ചിട്ടുള്ളതു് പാൽനരയില്ലത്തു് ത്രിവിക്രമൻനമ്പൂതിരി എന്ന ദേഹത്തെയാണു്. ശാരദ കാശിയിലുള്ള ഒരു ദുഷ്ടസ്ത്രീയുടെ മകളാണെന്നു പറഞ്ഞിട്ടുള്ള ആ നമ്പൂരി, എടത്തിലെ ചേക്ക് ഇതിനു

മുൻപും ധാരാളം സാക്ഷി എഴുതിയിട്ടുള്ള ആളാകുന്നു. വലിയ തുക കടംപററിയിട്ടുള്ളതിനാൽ ആ സാക്ഷി സദാ എടത്തിലേക്ക വിധേയനുമത്രെ. കോട്ടലക്ഷ്യത്തിനു ശിക്ഷ വാങ്ങിയതുതന്നെ ആ ആൾ വലിയ ധിക്കാരിയാണെന്നു് തെളിയിക്കുന്നുണ്ടു്. ഇക്കാരണങ്ങളാൽ പ്രതിഭാഗത്തേക്കു് അനുകൂലമായി ആ സാക്ഷി എഴുതീട്ടുള്ള ഭാഗങ്ങൾ വിശ്വാസനീയമല്ല. മലയാളഭാഷ മാത്രമറിയാവുന്ന ആ നമ്പൂതിരി അങ്ങിനെ ഒരു ഭാഷയെപ്പററി കേൾക്കുകപോലും ചെയ്തിരിക്കാനിടയില്ലാത്ത കാശിദേശിയായ ഒരു ഇല്പസ്ത്രീയോടു വളരെനേരം നേരിട്ടു സംസാരിച്ചുവെന്നു പറഞ്ഞിട്ടുള്ള ഭാഗത്തിൻെറ രഹസ്യവും രസികത്വവും പൊട്ടിച്ചിരിക്കാതെ വിചാരിക്കുവാൻ ആൎക്കുതന്നെ കഴിയും? ആ സ്ത്രീ കാതിൽ തോടയും കൈകളിൽ കട്ടിക്കാപ്പും ധരിച്ചിരുന്നുപോലും. അങ്ങിനെയുള്ള ആഭരണങ്ങൾ കാശിയിലുള്ള ഒരു ഇല്പസ്ത്രീ കണ്ടിരിക്കാൻപോലും ഇടയില്ല. 1-ാംസാക്ഷിയുടെ ഈ പ്രകാരമുള്ള മൊഴികളിൽനിന്നു് അദ്ദേഹം സംസാരിച്ചതു് ഒരു ഇല്പസ്ത്രീയോടല്ലെന്നും ഒരു മലയാളസ്ത്രീയോടാണെന്നും ആ സ്ത്രീ സാക്ഷാൽ കല്യാണിഅമ്മതന്നെയായിരിക്കണമെന്നും ഊഹിക്കാവുന്നതാണു്. അടുത്ത പ്രതിഭാഗംസാക്ഷി വൈത്തിപ്പട്ടരാകുന്നു. അയാളും കല്യാണിഅമ്മ നാലഞ്ചുമാസത്തിനകം മരിച്ചുപോയെന്നും രാമൻമേനവൻ ഒരു ഇല്പസ്ത്രീയെ വിവാഹംചെയ്തെന്നും പ്രസ്താവിച്ചിട്ടുണ്ടു്. ആറുമാസം കാശിയിൽത്തന്നെ താമസിച്ചിരുന്നുവെന്നു സമ്മതിച്ച ആ സാക്ഷി ആ കാലത്തിനിടയ്ക്കുതന്നെ ബാങ്കർ പിച്ച അയ്യൎക്കുവേണ്ടി സാക്ഷി എഴുതിയതും സാക്ഷി വിശ്വസ്തനല്ലെന്നു മുൻസിഫ് അഭിപ്രായപ്പെട്ടതുമായ "സി" അക്കപ്രമാണം അതുകൾ ഇവിടെ ഹാജരാക്കിയിട്ടുണ്ടു്. അങ്ങനെ ആ വൈത്തിപ്പട്ടർ പറഞ്ഞതെല്ലാം ശുദ്ധമേ കളവാണെന്നു കാണാവുന്നതാണു്. പോരെങ്കിൽ ആ സാക്ഷി വ്യാജപ്പുകയിലക്കേസ്സിൽ ശിക്ഷ വാങ്ങിച്ചിട്ടുണ്ടെന്നുള്ള "ഡി" അക്കപ്രമാണംമൂലം സാക്ഷി പറവാൻ അഹ്നല്ല. പ്രതിഭാഗം മൂന്നാംസാക്ഷി കൃഷ്ണൻ എന്ന ആളാണു്. അദ്ദേഹം ദീർഘകാലം വാദിയുടെ പരിചാരകനായി താമസിച്ചിരുന്നു. അവിടെനിന്നും അകാരണം പിണങ്ങി എടത്തിലെ ആശ്രിതനായി താമസിക്കയാണെന്നു് സ്പഷ്ടമായിട്ടുണ്ടു്. കല്യാണിഅമ്മ എടത്തിൽനിന്നും പോയി നാലഞ്ചുമാസം കഴിഞ്ഞപ്പോൾ മരിച്ചുവെന്നും ശാരദ ഇല്പസ്ത്രീയുടെ മകളാണെന്നും ആ സാക്ഷി പറയുന്നു. അയാളുടെ ബാക്കി മൊഴികൾ ത്രിവിക്രമൻനമ്പൂതിരിയുടെ മൊഴിയെക്കാൾ കുറേക്കൂടി വിചിത്രമത്രെ. വളരെ

കാലം ഒരുമിച്ചു താമസിച്ചുവെന്നു പറയുന്ന ഇഷ്ടസ്ത്രീയുടെ പേരുപോലും അയാൾക്കു് അറിഞ്ഞുകൂടാ. രാമൻമേനവൻ ആ ഇഷ്ടസ്ത്രീയെ എങ്ങിനെയാണു് വിളിക്കാറുള്ളതെന്നു ചോദിച്ചപ്പോൾ "കല്യാണി" എന്നാണെന്നു് അയാൾ സത്യംതന്നെ പറഞ്ഞുപോയി. ആ ഇഷ്ടസ്ത്രീയെ കുഞ്ഞമ്മ എന്നു് അയാൾ വിളിച്ചുവന്നിരുന്നെന്നും കല്യാണിഅമ്മയുടെകൂടെ പത്തുപതിനഞ്ചു കൊല്ലം താമസിച്ചിരുന്നെന്നും രാമേശ്വരത്തുവച്ചു കല്യാണിയമ്മ ഒരു മോതിരം അയാൾക്കു വാങ്ങിക്കൊടുത്തുവെന്നും പരസ്പരബന്ധമില്ലാതെ പലതും ആ സാക്ഷി ജല്പിക്കുന്നു. ഇങ്ങിനെ പല വിധത്തിൽ പ്രതിഭാഗം സാക്ഷികളിൽനിന്നുതന്നെ കല്യാണി അമ്മ എടത്തിൽനിന്നുപോയി അഞ്ചാറു മാസത്തിനകം മരിച്ചിട്ടില്ലെന്നും ആ അമ്മ രാമേശ്വരത്തുവച്ചാണു് ചരമമടഞ്ഞതെന്നും ശാരദ ആ കല്യാണിഅമ്മയുടെ മകളാണെന്നും പൂർണ്ണമായി തെളിയുന്നുണ്ടു്. ഇപ്രകാരം എന്റെ കക്ഷി ശാരദ എടത്തിലെ ഏക സ്ത്രീസന്താനമാണെന്നും എടത്തിൽ നിന്നും ചെലവിനു ചോദിക്കാൻ അവകാശമുണ്ടെന്നും ഉള്ളതിനു് ഇനി വാദങ്ങളും തെളിവുകളും ആവശ്യമില്ല. ഓരോ പോയിന്റുകളും ഞങ്ങൾക്കനുകൂലമാകുംവണ്ണം വെളിപ്പെട്ടിട്ടുണ്ടു്. കൂടാതെ ബഹുമാനപ്പെട്ട കോടതിയിൽനിന്നുതന്നെ വാദിയായ ശാരദയെ വിസ്തരിച്ചതിൽനിന്നു സത്യാവസ്ഥ കൂടുതൽ കോടതിക്കു് ബോദ്ധ്യപ്പെട്ടുകാണണം.

എടത്തിലെ അമേയമായ ആദായം പരിഗണിക്കുമ്പോൾ എന്റെ കക്ഷി ആവശ്യപ്പെട്ടിട്ടുള്ള പ്രതിവർഷം ആയിരംവീതമുള്ള മൂവായിരം രൂപ അതിനിസ്സാരമാകുന്നു. വാദിയുടെ താല്ക്കാലിക ലഘുജീവിതത്തിനു കഷ്ടിച്ചു മതിയാകാവുന്നതിനാലും വലിയ തുക ഫീസടച്ചു് വ്യവഹരിക്കാൻ നിവൃത്തിയില്ലാത്ത ദയനീയസ്ഥിതികൊണ്ടുമാകുന്നു ഇത്ര ചെറിയ തുക ചെലവിനുകിട്ടുവാൻ ആവശ്യപ്പെട്ടിട്ടുള്ളതു്. ഇവയെല്ലാം ബഹുമാനപ്പെട്ട കോടതിയിൽനിന്നും സദയം ചിന്തിച്ചു് എന്റെ കക്ഷിക്കു് അനുകൂലമായ വിധി കല്പിക്കുമാറാകണമെന്നു ഞാൻ അപേക്ഷിച്ചുകൊള്ളുന്നു.

ഇപ്രകാരം കാര്യകാരണപൂർവ്വം സുസ്പഷ്ടമായും സുദീർഘമായും പ്രസംഗിച്ചിട്ടു് രാഘവമേനവൻ വിരമിച്ചു. ഉടനെ ജഡ്ജി പ്രതിവക്കീലിനെ വിളിച്ചു "ഹേ! മിസ്റ്റർ രംഗറാവു! വാദിയുമായി യോജിച്ചു കേസു രാജിയായി തീരുന്നതു് നിങ്ങളുടെ കക്ഷികൾക്കു് അഭിമാനകരമായിരിക്കുമെന്നു ഞാൻ അഭിപ്രായപ്പെടുന്നു. ഇനി നാലുദിവസം തുടർച്ചയായി ഒഴിവുദിവസങ്ങളാകയാൽ അടുത്തു് തുറക്കുന്ന കോടതിദിവസം പ്രതിഭാഗം വാദം കേൾക്കാം"

എന്നു പറഞ്ഞു് നേരം അഞ്ചുമണിയായതിനാൽ അന്നത്തെ നടപടികഠം അവസാനിപ്പിച്ചു. ജനതതി രാഘവമേനവൻെറ സാമൎത്ഥ്യവിശേഷത്തേയും ജഡ്ജിയുടെ ഔദാൎയ്യപൂൎണ്ണമായ ന്യായനിഷ്ഠയെപ്പററിയും പുകഴ്ത്തിക്കൊണ്ടു പിരിഞ്ഞുപോയി.

പ്രതിഭാഗംവക്കീൽ രംഗറാവു വലിയച്ചനോടുകൂടി സ്വഗേഹത്തിലെത്തി. നിഴൽപോലെ ശങ്കുനമ്പിയും അച്ചൻെറ കൂട്ടത്തിലുണ്ടു്. ജഡ്ജിയുടെ അഭിപ്രായം വക്കീൽ വലിയച്ചനെ ധരിപ്പിച്ചു. അതു കേട്ടപ്പോഴേക്കതന്നെ അച്ചനു വല്ലാത്ത ഒരു പരിഭ്രമം ഉണ്ടായി തളൎന്നു് ഒരു കസാലയിൽ കിടന്നു. നമ്പി ഒരു വിശറി എടുത്തു് വളരെനേരം വീശി. രാത്രി എട്ടൊൻപതുമണിയായപ്പോഴേക്ക് അല്പം ആശ്വാസം എങ്ങിനെയോ ഉണ്ടായി.

അച്ചൻ—നാം കേസു രാജിയായില്ലെങ്കിൽ കേസു നമുക്കു ദോഷപ്പെട്ടുമെന്നല്ലേ ജഡ്ജിയദ്ദേഹം പറഞ്ഞതിൻെറ സാരം.

വക്കീൽ—അങ്ങിനെയാണു്.

നമ്പി—ഇവിടെ തോററുപോയാൽ ഹൈക്കോൎട്ടിൽ അപ്പീൽ കൊടുത്തുകൂടെ?

വക്കീൽ—ഓഹോ! കൊടുക്കാം. അവിടെയും തോററുപോയാലൊ?

നമ്പി—അങ്ങിനെ ഭയപ്പെടാനുണ്ടോ?

വക്കീൽ—നിങ്ങഠംക്കു് ഭയപ്പെടാനില്ലായിരിക്കാം. സ്ഥാനമാനപ്രഭാവങ്ങളുള്ള എടത്തിൽനിന്നും ഭയപ്പെടണം. (അച്ചനോടു്) കേസിൻെറ ഗതി കണ്ടതിൽ വാസ്തവത്തിൽ ശാരദ കല്യാണിഅമ്മയുടെ മകളാണെന്നുതന്നെ എനിക്കും തോന്നുന്നു. കോടതിക്കും അതു ബോദ്ധ്യപ്പെട്ടിട്ടുണ്ടു്. അതിനാൽ സത്യത്തെയും ധൎമ്മത്തെയും പരിഗണിച്ചു്—അവിടത്തെ വരാവുന്ന കുറച്ചിലിനെ സാരമായി ചിന്തിച്ചു സൎവ്വോപരി ഈശ്വരനെ വിചാരിച്ചു്—ശാരദയെ എടത്തിലേക്ക സ്വീകരിക്കയാണു വേണ്ടതെന്നു് എനിക്കു തോന്നുന്നു

അച്ചൻ—വക്കീലിൻെറ അഭിപ്രായം അങ്ങിനെയാണെങ്കിൽ ഞാൻ എടത്തിൽ ചെന്നു് ഉണ്ണികളുമായി ആലോചിച്ചു വേണ്ടവിധം ചെയ്യാം.

വക്കീൽ—താമസിച്ചാൽ വിശേഷമില്ല. നാലുദിവസത്തിനകം രാജിഹൎജി കോൎട്ടിൽ കൊടുക്കണം.

അച്ചൻ—ഞാൻ കഴിവതും ശ്രമിക്കാം.

വലിയച്ചനും നമ്പിയും ആ രാത്രി അവിടെ താമസിച്ചു് അടുത്തദിവസം കാലത്തു് ഒരു വണ്ടിയിൽ കയറി എടത്തിലേക്കു

തിരിച്ചു. നമ്പിയും അച്ഛനുംകൂടെ ഇങ്ങനെ ഒരു സംഭാഷണം വണ്ടിയിൽവച്ചു നടന്നു.

അച്ഛൻ—എന്താ നമ്പി! ജഡ്ജിയുടേയും വക്കീലിന്റേയും അഭിപ്രായം കേട്ടില്ലേ. നാം എന്താണു വേണ്ടതു്.

നമ്പി—അവർ രണ്ടുപേരും രാമൻമേനവനോടു് കൈക്കാണം പററിക്കൊണ്ടു ഇങ്ങനെ പറകയാണു്. അതു് അത്ര കാൎയ്യമാക്കാനില്ല.

അച്ഛൻ—കാൎയ്യമാക്കിയില്ലെങ്കിൽ കേസ്സു് നമുക്കു ദോഷമായി വിധിക്കും.

നമ്പി—ഈ വങ്കൻ ദോഷമായി വിധിച്ചാൽ അതിനപ്പുറത്തു് അവന്റെ അച്ഛൻ ഇരിപ്പുണ്ടു്; അങ്ങോട്ടു പോകണം.

അച്ഛൻ—അവിടേയും ദോഷപ്പെട്ടാലോ?

നമ്പി—അങ്ങിനെ വരുകില്ല. അതിനു മുമ്പുതന്നെ ആ മേത്തച്ചിപ്പെണ്ണു് മണ്ണിനടിയിലായി കഴിയും. അല്ലാതെയൊ?

അച്ഛൻ—ഓഹോ! നിങ്ങൾ എന്തെല്ലാം വിധം ശ്രമിച്ചു. ഒന്നെങ്കിലും പററിയോ? ഇന്നലെത്തന്നെ അവൾ രക്ഷപെട്ടല്ലോ. അതിനു പുറപ്പെട്ടവൻ ജയിലിലുമായി. അവൾ ദൈവാധീനമുള്ളവളാണു്.

നമ്പി—അതു സാരമില്ല. ഞാനും വൈത്തിയുംകൂടി മററാരു മാൎഗ്ഗം ആലോചിച്ചു വച്ചിട്ടുണ്ടു്. രണ്ടുമൂന്നു ദിവസത്തിനകം ആ പെണ്ണു് ഭ്രാന്തുപിടിച്ചു വഴിയേനടക്കുന്നതു് ഞാൻ കാണിച്ചുതരാം. ഒരു മാസത്തിനകം തുലയുകയും ചെയ്യും. ഞാൻ ഇന്നു വൈത്തിയുമായി കാണട്ടെ.

അച്ഛൻ—വേണ്ടാ നമ്പി! ഇനിയും ആ ശ്രമം ഒന്നും തുടരണമെന്നില്ല. ജഡ്ജിഅദ്ദേഹം പറയുന്നതുപോലെ ചെയ്കയാണു നന്നു്.

നമ്പി—സാധിക്കയില്ല. സാധിക്കയില്ല. അവിടുത്തെ ആശ്രിതൻ ഈ നമ്പി ജീവനോടെ ഇരിക്കുമ്പോൾ ആ മേത്തച്ചിപ്പെണ്ണു് എടത്തിൽ കാലുകുത്താൻ ഞാൻ സമ്മതിക്കയില്ല.

ഇവർ ഇങ്ങനെ സംസാരിക്കുമ്പോഴേയ്ക്കു വണ്ടി റോഡിന്റെ ഒരു വളവിൽ എത്തി. അപ്പോൾ ഒരു വലിയ ബഹളം അവൎക്കു് കേൾക്കാറായി. "ആനവരുന്നേ" "ആനവരുന്നേ" എന്നുള്ള ആരവമായിരുന്നു അതു്. അക്ഷണം ഒരു ആന മദിച്ചു് അവൎക്കു നേരെ റോഡിൽകൂടി ഓടിവരുന്നതു് അവർ കണ്ടു. എല്ലാവരും ഭ്രമിച്ചു കുതിര ആ ബഹളത്തിൽ വല്ലാതെ ചാടിത്തുടങ്ങി. ഈ അവസരത്തിൽ പ്രാണഭീതിയോടെ ശങ്കുനമ്പി പുറത്തേക്കിറങ്ങാൻ ശ്രമിച്ചതും ഭ്രമിച്ച കുതിര വണ്ടി വലിച്ചു

കൊണ്ടു കല്ലുകളിലേക്കു ചാടിയതും വെള്ളമില്ലാതിരുന്ന കുഴിയിലേക്കു വണ്ടി മറിഞ്ഞതും ഒന്നിച്ചു കഴിഞ്ഞു. ആ നിമിഷത്തിൽ ആന അതിലെ ഓടിപ്പോകുകയും ചെയ്തു. വണ്ടിക്കാരൻ കുറച്ചേടം തെറിച്ചുപോയി വീണു. പക്ഷേ അവനു സാരമായൊന്നും പററിയില്ല. വണ്ടിയുടെ അകത്തിരുന്ന വലിയച്ഛൻ വണ്ടിക്കകത്തുകിടന്നു രണ്ടുമൂന്നു കരണം മറിഞ്ഞതല്ലാതെ അദ്ദേഹത്തിനും സാരമായൊന്നും സംഭവിച്ചില്ല. അച്ഛൻ ഒരു വിധത്തിൽ വലിഞ്ഞിഴഞ്ഞു പുറത്തുവന്നു. അച്ഛൻ നമ്പി, നമ്പി! എന്നു വിളിച്ചു. നമ്പിയെ അവിടെയെങ്ങും കണ്ടില്ല. വണ്ടി, മറിയുന്നതുകണ്ടു് ഓടിവന്ന ചിലരുടെ സഹായത്തോടുകൂടി വണ്ടിവലിച്ചുപൊക്കി. അഹോ! അപ്പോഴം അവർകണ്ട കാഴ്ച എന്താണു്. നമ്പി വണ്ടിയുടെ അടിയിൽ പെട്ടു് അതിന്റെ ചക്രത്തിന്റെ അച്ചുതടിയുടെ അഗ്രം ഹൃദയത്തിൽ കുത്തിക്കയറി രക്തത്തിൽ കിടന്നു പിടയുന്നു. അവർ അയാളെ എടുത്തുപൊക്കി റോഡിൽ കിടത്തി. അച്ഛൻ വാവിട്ടു കരഞ്ഞു. അപ്പോഴം അതുവഴിവന്ന കൃഷ്ണമേനവനും മററും അവിടെ എത്തി. വേഗം നമ്പിയെ ആസ്പത്രിയിലേയ്ക്കു കൊണ്ടുപോയി. ആസ്പത്രിയിൽ ചെന്നപ്പോഴേക്കു നമ്പിയുടെ ദേഹി ദേഹത്തിൽനിന്നു പിരിഞ്ഞു. ഒരു മഹാത്മാവിന്റെ ഭാരം വഹിക്കേണ്ട വിഷമത അക്ഷണം ഭൂമീദേവിക്കു് ഒഴിഞ്ഞുകൂടി.

അശരണയായി നിരപരാധിനിയായി നിഷ്കളങ്കയായ ഒരു സാധുപെൺകുട്ടിയെ ഏതുവിധത്തിലും ഹനിക്കണമെന്നു പ്രതിജ്ഞചെയ്ത നമ്പിതന്നെ ക്ഷണനേരത്തിനുള്ളിൽ ലോകരംഗത്തിൽനിന്നും മറഞ്ഞു. ഈശ്വരഗതി ആക്കറിയാം? ഇതെല്ലാം കണ്ടാലും അന്ധനായ മനുഷ്യൻ വല്ലതും ധരിക്കുന്നുണ്ടോ? അവന്റെ വൈരാഗ്യബുദ്ധി വ്യത്യാസപ്പെടുന്നുണ്ടോ? ശാന്തം പാപം!!

---

## അദ്ധ്യായം ൩൰.

---

ശുദ്ധവാതകശക്തിയിൽ നിർദ്ധൂതമായ കാർമേഘപടലികൾ ഒഴിഞ്ഞുമാറിയതിനാൽ പൂർണ്ണചന്ദ്രൻ ഉദയാചലപീഠത്തിൽ തെളിഞ്ഞു പ്രകാശിക്കുന്നു. സമീപത്തു നക്ഷത്രയൂഥവും തിളങ്ങുന്നുണ്ടു്. ഒരിക്കലും ഒഴിയാത്ത കളങ്കം, അസഹായപ്രകാശിതം ഇവകളാൽ തന്നോടു തുല്യതയുള്ളതിനാലായിരിക്കാം ആ ശശാങ്കൻ

എടത്തിലെ മുററത്തു കസാലമേലിരിക്കുന്ന വലിയച്ഛനെ സാകൂതം അലൊട്ടുന്നതു്. വലിയച്ഛന്റെ പിൻഭാഗത്തു് എടത്തിലെ മററു് ഉണ്ണിമാർ എത്തിക്കൂടിയിട്ടുണ്ടു്. ഒടുവിൽ ബി, എൽ-കാരനായ ഗോവിന്ദനുണ്ണിയും ആഗതനായി. "എന്താ കുട്ടൻ വന്നില്ലെ" എന്നു കൃഷ്ണമേനവനെ ഉദ്ദേശിച്ചു് വലിയച്ഛൻ ചോദിച്ചതിനു് ഇല്ല എന്നു ഗോവിന്ദനുണ്ണി മറുപടി പറഞ്ഞു. "എന്നാൽ ഗോവിന്ദൻതന്നെ ചെന്നു വിളിച്ചു കൊണ്ടുവാ" എന്നു വലിയച്ഛന്റെ അരുളപ്പാടുകേട്ടു് ഗോവിന്ദനുണ്ണി വേഗം നടന്നു് കൃഷ്ണമേനവന്റെ സന്നിധിയിൽ എത്തി വലിയച്ഛൻ വിളിക്കുന്നു എന്നറിയിച്ചു. ഉടൻ കൃഷ്ണമേനവൻ പുറപ്പെട്ടു.

കൃഷ്ണമേ—എന്തു് ഉണ്ണി! വിശേഷാൽ കാൎയ്യം വല്ലതുമുണ്ടോ?

ഉണ്ണി—ശാരദയുടെ കാൎയ്യത്തെപ്പററി എന്തു വേണമെന്നാലോചിക്കാനായിരിക്കാം.

കൃ-മേ—ഓ; ശരി! ദുഷ്ടനായ ശങ്കുനമ്പിയുടെ കഥ ഇന്നലെയങ്ങനെ കഴിഞ്ഞു. നീചനീചനായ വൈത്തിപ്പട്ടരുടെ ശവശരീരം ചമ്പകമലയിൽ ഇട്ടു നായും നരിയും കടിച്ചുപറിക്കുന്നതായും കണ്ടു. ആ ദ്രോഹികളുടെ ബാധ അങ്ങനെ അകന്നതിനാൽ ഇനി വല്ലതും പറഞ്ഞാൽ ഫലിച്ചേക്കും.

ഉണ്ണി—ജ്യേഷ്ഠൻ പറഞ്ഞതു ശരിയാണു്. ഇനി നല്ല ബുദ്ധി ഉണ്ടായേക്കും.

എന്നിങ്ങിനെ അവർ സംസാരിച്ചുകൊണ്ടു് വലിയച്ഛന്റെ സമീപത്തെത്തി.

വലിയച്ഛൻ—(മേനവനോടു്) കുട്ടൻ വരായ്കയാൽ ഞങ്ങൾ നോക്കിയിരിക്കയായിരുന്നു. (എല്ലാവരോടും) ശാരദയുമായുള്ള കേസിൽ ജയംകിട്ടാൻ വിഷമമാണെന്നും അവരുമായി യോജിച്ചു രാജിയായി ശാരദയെ എടത്തിലേക്കു സ്വീകരിക്കയാണു് വേണ്ടതെന്നും ജഡ്ജി ഇന്നലെ സ്നേഹത്തോടെ പ്രത്യേകം പറഞ്ഞു. നമ്മുടെ വക്കീലും അതിനോടു യോജിച്ചു. എന്താണു വേണ്ടതെന്നു നിങ്ങൾകൂടി ആലോചിച്ചു നിശ്ചയിക്കുവിൻ.

അല്പസമയത്തേക്കു് ഒരു നിശ്ശബ്ദത അവിടെ വ്യാപിച്ചു. ആരും ഒന്നും പറഞ്ഞില്ല. അതിനാൽ രാഘവനുണ്ണിയുടെ അഭിപ്രായമെന്തെന്നു വലിയച്ഛൻ ചോദിച്ചു.

രാഘവനുണ്ണി—ജ്യേഷ്ഠന്റെ അഭിപ്രായംതന്നെ ഞങ്ങളുടേയും അഭിപ്രായം.

വലിയച്ഛൻ—നിന്റെ സ്വന്തം അഭിപ്രായം എന്തു് എന്നു പറ. കേൾക്കട്ടെ.

മാധവനുണ്ണി—അവളെ സ്വീകരിക്കുന്നതിനു് ഇത്രയും ധൃതികൂട്ടാനുണ്ടോ എന്നാണു് എനിക്കു സംശയം.

ഗോവിന്ദനുണ്ണി—അല്പംകൂടി താമസിച്ചാൽ എന്താ വിശേഷം? (ഈ ചോദ്യം മാധവനുണ്ണിക്കു രസിച്ചില്ല.)

മാധവനുണ്ണി—ഉടനെ ആയാലുള്ള വിശേഷം എന്താണു്?

ഗോവിന്ദനുണ്ണി—വിശേഷമുണ്ടു്. അതു പറയാം. ഇപ്പോൾ സാക്ഷിവിസ്താരവും ഹിയറിംഗും കഴിഞ്ഞിട്ടേയുള്ളു. അതിലെ ചില ഭാഗങ്ങൾതന്നെ ഈ എടത്തിലേക്കു് കുറച്ചിലിനു് ഇടയാക്കീട്ടുണ്ടു്. ഇനി ജഡ്ജിയുടെ വിധിയുംകൂടി കഴിഞ്ഞു് ശാരദയെ സ്വീകരിച്ചാൽ അതു വലിയ കുറച്ചിലാണു്.

വലി—എന്താണു് കൃഷ്ണനുണ്ണി ഒന്നും മിണ്ടാത്തതു്?

കൃഷ്ണനുണ്ണി—എപ്പോഴെങ്കിലും സ്വീകരിക്കേണ്ടി വരികയാണെങ്കിൽ അതു് ഇപ്പോൾ തന്നെയാണു നല്ലതെന്നു് എനിക്കു തോന്നുന്നു.

വലി—കുട്ടൻ അഭിപ്രായം ഒന്നും പറഞ്ഞില്ലല്ലോ.

കൃഷ്ണമേ—എനിക്കു് ഇതിൽ അഭിപ്രായം ഒന്നും പറവാനില്ല. നിങ്ങളെല്ലാം കൂടി നിശ്ചയിച്ചാൽ മതി.

വലി—ആകട്ടെ. ഇവിടെ നാം കേസ്സിൽ തോല്ക്കുമെന്നിരിക്കട്ടെ. ഹൈക്കോർട്ടിൽ അപ്പീൽ കൊടുത്താൽ ഗുണം കിട്ടുമെന്നു് കുട്ടനു ബോദ്ധ്യമുണ്ടോ?

കൃഷ്ണമേ—ഇല്ല. സാക്ഷികളാലും മററു രേഖകളാലുമുള്ള തെളിവു നമുക്കു് ഭേദമനുകൂലമല്ല. അപ്പോൾ അപ്പീൽ കൊടുത്താലും ഗുണം കിട്ടുന്നകാര്യം പ്രയാസം.

വലി—എന്നാൽ പിന്നെ നാം എന്തിനു് ആ കഷ്ടപ്പാടിനു പോകുന്നു.

കൃഷ്ണനുണ്ണി—അവിടുത്തെ അഭിപ്രായം വളരെ ശരിയാണു്. അങ്ങു് ശാരദയെ കണ്ടുവല്ലോ. അവൾ മേത്തച്ചിയുടെ മകൾ ആണെന്നു തോന്നിയോ?

മാധ—ശരി. അതുതന്നെ ഞാനും ചോദിക്കുന്നു.

വലി—എനിക്കു് ശാരദ മേത്തച്ചിയുടെ മകളാണെന്നു തോന്നിയില്ല.

കൃഷ്ണനുണ്ണി—കല്യാണിയുടെ വല്ല ഛായയും അവൾക്കുള്ളതായി ബോദ്ധ്യപ്പെട്ടോ?

വലി—കല്യാണിയുടെ തനിച്ഛായ അവളിൽ കാണുന്നുണ്ടു്.

ഗോവി—എന്നാൽ സത്യത്തെയും നീതിയെയും ധർമ്മത്തെയും പരിഗണിച്ച് അരക്ഷണം മുൻപെ അവളെ ഇവിടെ സ്വീകരിക്കയാണല്ലോ വേണ്ടത്.

കൃഷ്ണ—ഉണ്ണിയുടെ അഭിപ്രായം വളരെ ശരിയാണ്. കഴിയുന്നത്ര വേഗത്തിൽ അവളെ ഇവിടത്തെ ഒരു സന്തതിയായി സ്വീകരിക്കണം

വലി—രാഘവനുണ്ണികൂടി പറയൂ.

രാഘ—എനിക്ക് ഈ അഭിപ്രായത്തോടു യോജിപ്പാണ്.

വലി—എന്നാൽ അങ്ങിനെ തീരുമാനിക്കയല്ലേ കുട്ടാ!

കൃഷ്ണ—അതു നല്ലതെന്നാണ് എനിക്കും തോന്നുന്നത്.

വലി—കൊള്ളാം. അങ്ങനെയെങ്കിൽ അവളെ എന്നാണ് ഇങ്ങോട്ടു വരുത്തുന്നത്?

കൃഷ്ണ—കഴിയുന്നതും വേഗമാകട്ടെ. നല്ലനേരംകൂടി നോക്കണം.

വലി—വേണം. വേണം. ഗോവിന്ദാ! പഞ്ചാംഗം എടുത്തുകൊണ്ടുവാ. കൃഷ്ണനുണ്ണിതന്നെ നോക്കി സമയം നിശ്ചയിക്കൂ.

കൃഷ്ണ—(പഞ്ചാംഗം വരുത്തി നോക്കീട്ട്) നാളെ, ദിവസവും പക്കവും നാളും എല്ലാം വിശേഷംതന്നെ. നാലുനാഴിക പകലിനുശേഷം രണ്ടു നാഴികയ്ക്കകം ഇവിടെ പ്രവേശിക്കണം.

വലി—ശരി. നാളെത്തന്നെയാകട്ടെ. അവളെ വിളിക്കാൻ ആരെങ്കിലും പോകണ്ടേ?

ഗോവി—ആരെങ്കിലും പോയാൽ പോരേ. എടത്തിൽ നിന്നുതന്നെ പുരുഷന്മാരും സ്ത്രീകളുമായി രണ്ടോ നാലോപേർ പോയി ക്ഷണിക്കണം.

കൃഷ്ണനുണ്ണി—അതെ. അങ്ങിനെയാണു വേണ്ടത്.

വലി—ആരെല്ലാം പോകണമെന്നുകൂടി നിശ്ചയിക്കുവിൻ.

കൃഷ്ണനുണ്ണി—(രാഘവനുണ്ണിയെ നിർദ്ദേശിച്ച്) കൊച്ചുജ്യേഷ്ഠനും കൊച്ചു ജ്യേഷ്ഠത്തിയും ചില ഭൃത്യന്മാരുമായി പോയാൽ കൊള്ളാം.

രാഘ—അങ്ങനെയല്ല. കൃഷ്ണനുണ്ണിയും . മാധവിക്കുട്ടിയും മററുമായി പോകയാണു നല്ലത്.

വലി—അതെ. എനിക്കും ആ അഭിപ്രായമാണുള്ളത്.

കൃഷ്ണനുണ്ണി—എന്നാൽ കുട്ടൻകൂടെ എന്റെ കൂടെ വരണം.

കൃഷ്ണമേ—(സസങ്കോചം) എയ്. ഞാൻ വരേണ്ട ആവശ്യമില്ല.

വലി—ഉണ്ട്. കുട്ടൻകൂടെ പോകണം. അവൎക്ക് പരിചയമുള്ള ഒരാൾകൂട്ടത്തിൽ വേണം. അതു കുട്ടനായാലെ പററുകയുള്ളൂ.

കൃഷ്ണ—എന്നാൽ ഗോവിന്ദനുണ്ണിയുംകൂടി ആകട്ടെ.

വലി—നന്നതന്നെ അവർ തയാറാവാനായി കുട്ടനും ഗോവിന്ദനുംകൂടി നേരത്തെ പോവുക; മററുള്ളവർ പിന്നാലെ എത്തട്ടെ.

കൃഷ്ണ—സ്ത്രീകളിൽ ഒരാൾ കൂടെ കൂട്ടത്തിൽ വേണം.

ഗോവി—അതു കൃഷ്ണജ്യേഷ്ഠന്റെ അമ്മയായാൽ നന്നായിരിക്കും. സംസാരിക്കാനും മററും നല്ല പരിചയവും സാമൎത്ഥ്യവും ഉണ്ട്.

വലി—ലക്ഷ്മികൂടി പോകുന്നതു് നന്നതന്നെ. നാളെ വൈകിട്ട് അമ്പലത്തിൽ പാൽപായസം, നെയ്‌വിളക്ക മുതലായവയും വേണം. എന്നു പറഞ്ഞു് എല്ലാവരും ഉറങ്ങുവാൻപോയി. അടുത്തദിവസം ഉഷസ്സിനു് കൃഷ്ണമേനവനും ഗോവിന്ദനുണ്ണിയും പുറപ്പെട്ടു. പിന്നാലെ മററുള്ളവരും യാത്രയായി.

നേരം പത്തുമണിക്ക മുൻപായി കൃഷ്ണമേനവനും ഗോവിന്ദനുണ്ണിയും ശാരദയുടെ വസതിയിലെത്തി. അവിചാരിതമായി മേനവൻ വരുന്നതുകണ്ട് സസന്തോഷം രാമൻമേനവനും ശാരദയും മുററത്തേക്ക് ഇറങ്ങിവന്നു. എന്നാൽ അപരിചിതനായ ഒരാളെ കൂട്ടത്തിൽ കണ്ടതിനാൽ ശാരദ പുരയിലേക്ക് മടങ്ങി. രാമൻമേനവൻ അതിഥികളെ ആദരിച്ച് യഥാസ്ഥാനങ്ങളിൽ പ്രവേശിപ്പിച്ചു. കൃഷ്ണമേനവൻ ആദ്യമായി ഗോവിന്ദനുണ്ണിയെ രാമൻ മേനവനുമായി പരിചയപ്പെടുത്തി. അനന്തരം തങ്ങളുടെ ആഗമനോദ്ദേശ്യം രാമൻമേനവനോട് പറഞ്ഞു. "വലിയച്ഛന്റെ വൈരമെല്ലാം കളഞ്ഞു് സന്തോഷത്തോടുകൂടിയാണോ ക്ഷണിക്കുന്നതു്" എന്നുള്ള രാമൻമേനവന്റെ ചോദ്യത്തിനു് അതെ അതെ എന്ന മറുപടി ലഭിച്ചപ്പോൾ ശുദ്ധനായ ആ വൃദ്ധന്റെ നേത്രങ്ങളിൽ ആനന്ദബാഷ്പം നിറഞ്ഞു. ആ സംഭാഷണത്തെ തുടൎന്ന് രാമൻമേനവനും ഗോവിന്ദനുണ്ണിയും തമ്മിൽ പലതും സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ ഈ വിശേഷമെല്ലാം ശാരദയെ അറിയിക്കട്ടെ എന്നു പറഞ്ഞു് കൃഷ്ണൻമേനവൻ അടുത്തമുറിയിലേക്ക് പോയി. അവിടെ ഒരു കട്ടിലിൽ ഇരുന്ന ശാരദ എഴുന്നേററു് പുഞ്ചിരികൊണ്ടു് ആ യുവാവിനു് സ്വാഗതം പറഞ്ഞു.

മേന—മകളേ! ഞങ്ങൾ വന്ന കാൎയ്യം മനസ്സിലായില്ലേ?

ശാരദ—ഉവ്വ്! നിങ്ങൾ പറയുന്നതു ഞാൻ കേട്ടു.

മേന—ശാരദയുടെ വിഷമങ്ങൾ ഉടനെ നീങ്ങുമെന്നു് ഇന്നാൾ ഞാൻ പറഞ്ഞതുപോലെ ഫലിച്ചില്ലേ?

ശാരദ—(കൃതജ്ഞതാസൂചകമായ ദൃഷ്ടിയോടുകൂടി) "വലിയ മഹാത്മാക്കൾ ചൊന്നാൽ ഫലമാവാക്കിന്റെ പിൻപിലോടി വരും" എന്നല്ലേ ഭവഭൂതി അരുളിച്ചെയ്തിരിക്കുന്നതു്.

മേനവൻ—ഓ! ശരി. ശാരദ നാടകാലങ്കാരാദികൾ പഠിച്ചുവരുന്നല്ലെ. പോരെങ്കിൽ കവിത്വവുമുണ്ടല്ലോ. പുറപ്പെടാൻ തയ്യാറാകൂ.

ശാരദ—വേറെ ആരും വരികയില്ല അല്ലെ.

മേന—ഞങ്ങളുടെകൂടെ പോരാൻ പാടില്ലേ?

ശാരദ—നിങ്ങളുടെ പാദങ്ങളെ തുടരാൻ ഞങ്ങൾ ഇപ്പോഴേ സന്നദ്ധരാണു്. പക്ഷെ—

മേനവൻ—പക്ഷെ, എന്താണു്. പക്ഷെ, മനസ്സിലായി, അതിൽ പേടിക്കേണ്ട. സ്ത്രീകളും എതിരേല്പാൻ വരുന്നുണ്ടു്. എന്റെ പ്രിയമാതാവും ഇളയമ്മയും എന്റെ ഇളയച്ഛനും മറ്റും പുറകെ വരുന്നു; (മേനവൻ പടിക്കലേക്ക് നോക്കീട്ടു്) ഓ! അതാ അവർ വന്നുകഴിഞ്ഞു. ഭവതിയങ്ങോട്ടു ചെല്ലുക എന്നു പറഞ്ഞു പുറത്തേയ്ക്കുപോയി. ശാരദ വേഗം മുറ്റത്തിന്റെ ഇടത്തുഭാഗത്തു തയ്യാറായിനിന്നു. രാമൻമേനവനും ശങ്കരമേനവനും പടിക്കൽ ചെന്നു് അവരെ സ്വീകരിച്ചു. മുറ്റത്തു കയറി ഉടനെ കൃഷ്ണമേനവന്റെ അമ്മ ലക്ഷ്മിഅമ്മ ഓടിച്ചെന്നു ശാരദയെ കെട്ടിപ്പിടിച്ചു മൂൎദ്ധാവിൽ ഉമ്മവയ്ക്കുകയും പുറത്തു തലോടുകയും ചെയ്തു. മാധവിക്കുട്ടി അമ്മയും അവളെ ആലിംഗനം ചെയ്തു് തന്റെ വാത്സല്യം പ്രദൎശിപ്പിച്ചു. അനന്തരം എല്ലാവരും അകത്തു ചെന്നു കാപ്പികുടിച്ചശേഷം ഓരോ വൎത്തമാനങ്ങൾ പറഞ്ഞുകൊണ്ടിരുന്നു. അപ്പോഴേയ്ക്കു് രാമൻമേനവൻ ആൾ അയച്ചു് അറിയിച്ചതിൻപ്രകാരം രാമവൎമ്മൻ തിരുമുല്പാടും ഗൗരിക്കുട്ടിയും ഗൗരിക്കുട്ടിയുടെ അമ്മ മുതലായവരും വന്നുചേൎന്നു. രാമവൎമ്മൻതിരുമുല്പാടിനെ എല്ലാവരും ബഹുമാനിച്ചു് ഓരോ വിശേഷവാൎത്തകൾ പറഞ്ഞുതുടങ്ങി.

അപ്പോൾ രണ്ടാളുകൾ മുറ്റത്തേയ്ക്കു കയറിവരുന്നതു് അവർ കണ്ടു. ഒരാൾ കേവലം വൃദ്ധനാണു്. അറുപതുവയസ്സിൽ അധികം പ്രായം കാണും. മിക്കവാറും കഷണ്ടിയായ തലയിൽ എലിവാൽപോലെ കുറെ രോമങ്ങൾ നില്പുണ്ടു്. പ്രകാശമാനവും ഐശ്വൎയ്യപൂൎണ്ണമായ മുഖം, ആൾ ഒരു ഉത്തമകുലജാതനാണെന്നു് വിളിച്ചുപറയുന്നു. കാതിൽ വിലയേറിയ കല്ലുകൾവച്ചു

കടുക്കനും കഴുത്തിൽ ഒരു പൊൻമണിമാലയും ധരിച്ചിരിക്കുന്നതു് അദ്ദേഹത്തിന്റെ സമ്പൽപ്രാഭവത്തെ വിളംബരം ചെയ്യുന്നു. ആ ആൾ മുററത്തു നിന്നുകൊണ്ടു് "ഹേ! ഹേ! തിരുവനന്തപുരത്തുകാരൻ ശങ്കരമേനവൻ എന്നയാൾ ഇവിടെ താമസമുണ്ടോ?" എന്നുറച്ചു ചോദിച്ചു. ചോദ്യംകേട്ടു് രാമൻമേനവൻ പുറത്തേക്കു ചെന്നു.

രാമൻമേനവൻ—നിങ്ങൾ എവിടെനിന്നു വരുന്നു?

വൃദ്ധൻ—തിരുവനന്തപുരത്തുനിന്നു്.

രാമ—മേ—എന്തിനാണു് ശങ്കരമേനവനെ അന്വേഷിക്കുന്നതു്.

വൃദ്ധൻ—അതു പിന്നെ പറയാം. അങ്ങിനെ ഒരാൾ ഇവിടെയുണ്ടോ?

രാമ—മേ—ഉണ്ടു്. ഇങ്ങോട്ടു കയറിവരിക.

ഈ സംഭാഷണങ്ങൾ കേട്ടുകൊണ്ടു ശങ്കരമേനവൻ അവിടെയ്ക്കുവന്നു. എന്തോ അചിന്ത്യമായ ഒരു ശക്തിയുടെ പ്രേരണ ശങ്കരമേനവനെ ആ വൃദ്ധന്റെ പാദപത്മങ്ങളിൽ സാഷ്ടാംഗപ്രണാമം ചെയ്യിച്ചു. വൃദ്ധൻ ശങ്കരമേനവനെ പിടിച്ചു പൊക്കി മാറോടണച്ചു് "എന്റെ മകനെ! നിന്നെ ഞാൻ എവിടെയെല്ലാം അന്വേഷിച്ചു. ഇപ്പോഴെങ്കിലും കണ്ടെത്തു് എന്റെ ഭാഗ്യം; അല്ലാ നിന്റെ അമ്മയുടെ ഭാഗ്യം" എന്നു പറഞ്ഞുകൊണ്ടു് ആ യുവാവിന്റെ ശിരസ്സിൽ കണ്ണീർകൊണ്ടു് അഭിഷേകംചെയ്തു. ഉടനെ വസ്തുതകൾ എല്ലാവക്കും മനസ്സിലായി. രാമൻമേനവൻ വേഗം അടുത്തുചെന്നു വൃദ്ധനെ സാദരം സ്വീകരിച്ചുകൊണ്ടുവന്നു് ഒരു കസാലയിൽ ഇരുത്തി. ശങ്കരമേനവൻ യാത്രാക്ലിന്നനായ സ്വപിതാവിനെ ഒരു വിശറിയെടുത്തു വീശാൻതുടങ്ങി. അപ്പോൾ വൃദ്ധൻ ശങ്കരമേനവനെ ഒരു ശിശുവിനെ എന്നപോലെ അരികിൽ അണച്ചു തലോടിക്കൊണ്ടിരുന്നു. അഹോ! പിതൃപുത്രബന്ധത്തിന്റെ നിഷ്കളങ്കവും നിസ്തുല്യവുമായ അനുരഞ്ജനം എത്ര മഹത്തരമാകുന്നു.

രാമ—മേ—അങ്ങു തിരുവനന്തപുരത്തുനിന്നു് എന്നു തിരിച്ചു.

വൃദ്ധൻ—അക്കാര്യമൊന്നും ചോദിക്കാനില്ല. എന്നു തിരിച്ചുവെന്നോ എങ്ങോട്ടെല്ലാം പോയി എന്നോ പറയാൻ പ്രയാസം. എന്റെ കുഞ്ഞിനെ അന്വേഷിച്ചു് ഇനി എങ്ങും നടക്കാനില്ല. ഈശ്വരാ! ഇന്നെങ്കിലും എന്റെ ശ്രമം ഫലിച്ചല്ലോ. എന്റെ ജന്മം സഫലമായല്ലോ. (കണ്ണീർ തൂകുന്നു).

രാമ—മേ——ശങ്കരമേനവൻ ഇവിടെ ഉണ്ടെന്നു് എങ്ങിനെ അറിഞ്ഞു.

വൃദ്ധൻ——ഞാൻ മദ്രാസിൽ ചെന്നപ്പോൾ മനസ്സിലാക്കി-യതോടെ ഇങ്ങോട്ടു പോന്നു.

രാമ—മേ— ഓഹോ! അതിനു വഴിയുണ്ടു്.

ശങ്കരമേ——(സഗദ്ഗദം) അച്ഛാ! അമ്മയ്ക്കു സുഖമാണോ?

വൃദ്ധൻ——(വാത്സല്യസൂചകമായി മകന്റെ തോളിൽ അടിച്ചിട്ടു്) നല്ല മകൻതന്നെ. ഇപ്പോഴെങ്കിലും അമ്മയെ അന്വേഷിക്കുന്നല്ലോ?

രാമൻമേ——ശങ്കരമേനവൻ ഈയിട അങ്ങോട്ടു വരാൻ ഒരുങ്ങിയിരിക്കയായിരുന്നു. എനിക്കും എന്റെ ഏകപുത്രിക്കും ഈ ഒരു ദേഹം മാത്രമാണു് ആശ്രയം. ഇവിടത്തെ ബദ്ധപ്പാടുകൊണ്ടു പുറപ്പെടാൻ സാധിച്ചില്ല എന്നേയുള്ളു. അവിടത്തെ വിശേഷങ്ങൾ അറിയുവാൻ ഞങ്ങൾക്കെല്ലാം ആഗ്രഹമുണ്ടു്. ശങ്കരമേനവനു് എത്ര സഹോദരങ്ങൾ ഉണ്ടു്.

വൃദ്ധൻ——(കണ്ണീർ വാർത്തുകൊണ്ടു്) ഇവനു് ഒരു സഹോദരനും സഹോദരിയും ഉണ്ടായിരുന്നു. ഭാഗ്യദോഷത്താൽ അവർ രണ്ടും ഒരു വർഷം മുമ്പു് മരിച്ചുപോയി. ഇവന്റെ മാതുലന്മാരും കാലഗതി പ്രാപിച്ചു. ഇനി ഇവന്റെ കുടുംബത്തിൽ ഇവനും ഇവന്റെ അമ്മയുമല്ലാതെ ആരുമില്ല. രണ്ടുലക്ഷം രൂപയുടെ സ്വത്തിനു് ഇവൻ മാത്രമാണു് അവകാശി. ഞാൻ ഒരു വർഷക്കാലമായി പല ദിക്കിലും ഇവനെ തിരക്കിനടക്കയാണു്. ജാതകപ്രകാരം ഇവനു ദീർഘായുസ്സാണെന്നു് അറിയാമായിരുന്നു.

രാമൻമേ——കാശിയും മററും സന്ദർശിച്ചുകാണുമല്ലോ. പണം വളരെ ചെലവായിരിക്കും അല്ലേ?

വൃദ്ധൻ——കാശിയും ഹരിദ്വാരവും മററും കണ്ടു. പണം ചെലവായതിൽ ഒരു സങ്കടവുമില്ല. ഇനി അറുപതിനായിരത്തോളം രൂപാ ബാങ്കിൽതന്നെ കിടപ്പുണ്ടു് അതു മുഴുവനും ചെലവായാലും ഇവനെ കണ്ടുകിട്ടണമെന്നേ വിചാരമുണ്ടായിരുന്നുള്ളു. എന്റെ ഈശ്വരൻ അതു സാധിച്ചുതന്നു.

രാമൻ-മേ——ഭക്തന്മാരായ സജ്ജനങ്ങളുടെ അപേക്ഷ ഈശ്വരൻ കൈവിടുകയില്ല. ഇന്നു ഞങ്ങൾക്കു മററുണ്ടായിരുന്ന സങ്കടങ്ങൾ തീർന്നിരിക്കുന്ന സുദിനമാണു്. ഈ അവസരത്തിൽ തന്നെ ശങ്കരമേനവനെപ്പററി ഈ വാർത്തകളും കേൾക്കാൻ സാധിച്ചതിൽ എനിക്കു വലിയ സന്തോഷമുണ്ടു്.

കൃഷ്ണനുണ്ണി—ഇതു ലോകസ്വഭാവമാണു്. സങ്കടം വരുമ്പോഴും സന്തോഷം വരുമ്പോഴും കൂട്ടത്തോടെതന്നെയായിരിക്കും. നിങ്ങളുടെ കാലദോഷങ്ങൾ അകന്നു. അപ്പോൾ പല മാർഗ്ഗങ്ങളിലുംകൂടി ആനന്ദാനുഭവങ്ങൾ ഉയർന്നുകൊണ്ടേയിരിക്കും. അതിൽ അതിശയിക്കാനൊന്നുമില്ല.

രാമവർമ്മൻതിരുമുല്പാട്—ഉണ്ണി പറഞ്ഞതു വളരെ ശരിയാണു്. നല്ലകാലം വരുമ്പോൾ സർവ്വഭാഗ്യവും തെളിഞ്ഞുകാണും. നിർദ്ദോഷമായ മനസ്സ്, നിസ്തുല്യമായ ബുദ്ധി, നിർമ്മലമായ സ്നേഹം, അനന്യസാധാരണമായ കാര്യശേഷി, സുസ്ഥിരമായ കർമ്മപാടവം, യുവസാധാരണമല്ലാത്ത അനാഡംബരം മുതലായ സദ്ഗുണങ്ങൾ ശങ്കരമേനവന്റെ കൂടപ്പിറപ്പുകളാണു്. ഇങ്ങനെയുള്ള ഒരു മകനെ ലഭിച്ച അങ്ങു് മഹാഭാഗ്യവാനാകുന്നു. ശങ്കരമേനവന്റെ ഈ അഭ്യുദയത്തിൽ ഞങ്ങളും സന്തോഷിക്കുന്നു.

വൃദ്ധൻ—ചെറുപ്പത്തിൽതന്നെ ഇവൻ വളരെ സുശീലനായിരുന്നു. ഇവൻ മകനായി ജനിച്ചതും ഇന്നു കണ്ടുകൂടിയതും പൂർവ്വപുണ്യഫലമായി ഞങ്ങൾ കരുതുന്നു. ഇന്നു വേറെ ഒരു സുദിനമെന്നു പറഞ്ഞതെന്താണു്?

വൃദ്ധന്റെ ഈ ചോദ്യത്തെ തുടർന്നു് വലിയച്ഛനുമായുണ്ടായ വ്യവഹാരം, ഇടയ്ക്കുവന്ന ബുദ്ധിമുട്ടുകൾ, പിന്നീടുള്ള പര്യവസാനം ഇവ അവരുടെ സംഭാഷണവിഷയമായിത്തീർന്നു. ഈ അവസരത്തിൽ ബഹുധാ സന്തോഷപാരാവാരസംമജ്ജിതയായ ശാരദ സ്വസഖിയായ ഗൌരിക്കുട്ടിയുടെ കയ്യും പിടിച്ചു് അടുത്തുള്ള ഒരു ചെറുതേന്മാവിന്റെ ശീതളച്ഛായയിൽ ചെന്നിരുന്നു.

ഗൌരിക്കുട്ടി—(പുഞ്ചിരിയോടെ) ശാരദേ! ഓ എനിക്കു തെറ്റി. ഇനി ശാരദയെന്നു വിളിക്കാമോ? അത്യന്തം കുലമഹിമയും ആഭിജാത്യവും തികഞ്ഞ—സമ്പൽപ്രഭാവത്തിന്റെ ഏറ്റവും ഉയർന്ന കൊമ്പിൽ ചാഞ്ചാടുന്ന എടത്തിലെ ഏകസന്തതിയെ കുഞ്ഞമ്മ എന്നല്ലേ വിളിക്കേണ്ടതു്.

ശാരദ—വേണ്ട വേണ്ട, എന്നെ കളിയാക്കേണ്ട. ഞാൻ എന്നും ജ്യേഷ്ഠത്തിയുടെ ശാരദതന്നെയാണു്.

ഗൌരിക്കുട്ടി—എന്റെ അനുജത്തിയുടെ ഈ ഭാഗ്യോദയത്തിൽ എനിക്കു വളരെ സന്തോഷമുണ്ടു്. എങ്കിലും നാം തമ്മിൽ ഇനി ദിവസവും കാണാൻ സാധിക്കയില്ലല്ലോ എന്ന കുണ്ഠിതവും ചെറുതല്ല.

ശാരദ—എന്റെ ജ്യേഷ്ഠത്തീ! വ്യവഹാരം അവസാനിച്ചു് അവരുടെ പ്രീതിയോടെ എടത്തിലേക്കു പോകുന്നതിൽ ഞാൻ

സന്തോഷിക്കുന്നു. പക്ഷേ കുറെനാളായി പരിചയിച്ച ഈ സ്ഥലത്തെ വിശേഷിച്ച് എന്റെ പ്രിയപ്പെട്ട ജ്യേഷ്ഠത്തിയെ പിരിഞ്ഞുപോകുന്നതിൽ ഉള്ള കുണ്ഠിതം സഹിക്കാൻ എനിക്കു കഴിയുന്നില്ല.

ഗൌരി—നാം അങ്ങിനെ വിചാരിക്കേണ്ടതില്ല. സന്തോഷം ഒരുവഴിയെ വന്നു പുലരുമ്പോൾ മറെറാരു മാർഗ്ഗത്തിൽകൂടി ആ കാരണംതന്നെ സന്താപത്തെയും ഉണ്ടാക്കിക്കൊണ്ടിരിക്കും. ഇതു് പ്രകൃതിയുടെ ഒരു വികൃതിയാണു്. ഇനി എന്നാണു നാം ഒരുമിച്ചു കാണുന്നതു്.

ശാരദ—ഞാനും അതാണു ചോദിക്കുന്നതു്. അകട്ടെ നിങ്ങൾക്കു് എടത്തിലെ അടുത്തു് ഒരു വീടുണ്ടല്ലോ. എല്ലാവരുംകൂടി താമസം അങ്ങോട്ടു മാററരുതോ?

ഗൌരി—ഓഹോ അതിനു വിഷമമില്ല. പക്ഷേ ജ്യേഷ്ഠൻ സമ്മതിക്കണം.

ശാരദ—അതിനു മാർഗ്ഗമുണ്ടു്. ഞാൻ അച്ഛനോടു പറഞ്ഞു് ഞാൻ ജ്യേഷ്ഠനെ സമ്മതിപ്പിക്കാം.

ഗൌരി—വളരെ നന്നുതന്നെ.

ഉടനെ ഗൌരിക്കുട്ടിയുടെ മുഖത്തു് ഒരു ആനന്ദം കളിയാടുന്നതു ശാരദ കണ്ടു. തന്നോടുള്ള സ്നേഹവിശേഷമാണു് അതിന്റെ കാരണമെന്നാണു് ശാരദ കരുതിയതു്. എന്നാൽ തന്റെ ഹൃദയകാമുകനായ കൃഷ്ണമേനവനെ കൂടക്കൂടെ കാണാമല്ലോ എന്നുള്ള ഉല്ലാസചിന്തയായിരുന്നു അതിനുള്ള ഹേതു.

ഗൌരി—ശങ്കരമേനവനും ശാരദയും ഒരുമിച്ചു് ദാമ്പത്യകാര്യം ഉണ്ടായതു് അത്യധികം സന്തോഷകരംതന്നെ.

ശാരദ—(സന്തുഷ്ടിയോടെ) എന്റെ ജ്യേഷ്ഠത്തി! അദ്ദേഹത്തെപ്പോലെ ഒരു നല്ല മനുഷ്യൻ ഭൂമിയിലുണ്ടോ? എത്ര പരിമോഹനമായ സ്വഭാവവും പരിപാവനമായ സ്നേഹവുമാണു് ആ ജ്യേഷ്ഠനുള്ളതു്. ഇതിലും അധികം ഉന്നതിക്കു് അദ്ദേഹം അർഹനത്രെ

ഗൌരി—ശാരദയോടുള്ളതുപോലെ ശാരദയ്ക്കു ശങ്കരമേനവനോടും സ്നേഹമില്ലേ?

ശാരദ—എനിക്കു് അദ്ദേഹത്തിനോടു് നിഷ്കളങ്കമായ സ്നേഹമുണ്ടു്

ഗൌരി—(സസ്മിതം)സ്നേഹത്തിൽ കവിഞ്ഞുള്ള വല്ല ചിന്തയും അനുരാഗത്തിനു് അങ്ങോട്ടുണ്ടോ എന്തോ?

അതിന്നു ശാരദ മറുപടി പറയുന്നതിന്നു മുൻപു് രാമൻമേനവനും ശങ്കരമേനവന്റെ അച്ഛനായ ഗോവിന്ദമേനവനും അവരുടെ അടുക്കലേക്കു വരുന്നതു് അവർ കണ്ടു. എന്നാലും ശാരദയുടെ കോമളമുഖത്തു് ഒരു മന്ദാക്ഷം വ്യാപിച്ചതും അല്പമായ നിശ്വാസം വെളിപ്പെട്ടതും ഗൗരിക്കുട്ടി മനസ്സിലാക്കാതിരുന്നില്ല. രാമൻമേനവനും വൃദ്ധനും അടുത്തുവന്നപ്പോൾ തരുണികൾ രണ്ടുപേരും എഴുന്നേററു് മാറിനിന്നു.

രാ-മേ—(വൃദ്ധനോടു്) ഇതാണു് എന്റെ ഏകപുത്രി ശാരദ. മററതു് അവളുടെ ഒരു സഖിയാണു്.

ഉടനെ വൃദ്ധൻ മകളെ ശാരദെ! നിനക്കു രണ്ടാമതു് ഒരു അച്ഛൻകൂടി ഉണ്ടായിരിക്കുന്നു എന്നു കരുതലോടുകൂടിയോ അല്ലാതെയോ എന്തോ അവളോടു പറഞ്ഞു് അവളെ പിടിച്ചു മാറോടു ചേർത്തിട്ടു മൂർദ്ധാവിൽ പലവുരു ചുംബനം ചെയ്തു.

രാ-മേ—മകൾക്കു് ഇദ്ദേഹത്തെ മനസ്സിലായില്ലെ?

ശാരദ—മനസ്സിലായി.

വൃദ്ധൻ—എന്റെ മകളുടെ കയ്യിൽ കാപ്പു് തന്നെ ഉള്ളല്ലൊ. മോതിരവും കന്നമാത്രം. ആകട്ടെ തിരുവനന്തപുരത്തു് ആഭരണങ്ങൾ വൃത്തിയായി ചെയ്യും. ഞാൻ കൊടുത്തയയ്ക്കാം.

രാ-മേ—അവൾക്കു് ആഭരണങ്ങൾ ധാരാളമുണ്ടു്. അവ അണിയാൻ പെട്ടിക്കാണു യോഗം.

വൃദ്ധൻ—നല്ല ശീലവും കോലവും ഉള്ളവർക്കു മററലങ്കാരങ്ങൾ അധികം വേണ്ടല്ലൊ.

രാ-മേ—വരിൻ! കുഞ്ഞുങ്ങളെ നമുക്കു് അവരോടു പോകാം; അവർ യാത്രയ്ക്കു ധൃതി കൂട്ടുന്നു.

വൃദ്ധൻ—എന്റെ യാത്ര എപ്പോഴാണു്? ശങ്കരനെക്കൂടി എനിക്കു കൊണ്ടുപോകണം.

രാ-മേ—അവിടുന്നുകൂടി ഇപ്പോൾ എടത്തിലേക്കു പോരിക. നാളെയോ മററന്നാളോ തിരുവനന്തപുരത്തേക്കു പോകാം. സൗകര്യമുള്ളപക്ഷം ഞാനും തിരുവനന്തപുരത്തിനു വരാം. എനിക്കും ശങ്കരമേനവന്റെ മാതാവിനെ കാണാൻ മോഹമുണ്ടു്. കൊള്ളാം, നല്ലതുതന്നെയെന്നു വൃദ്ധൻ സമ്മതിച്ചു. അനന്തരം അവരെല്ലാം ആഹാരം കഴിച്ചു യാത്രയ്ക്കൊരുങ്ങി. അവരുടെ യാത്രാവിവരം കേട്ടു വന്നുകൂടിയ അയൽവാസികളോടെല്ലാം രാമൻമേനവനും ശാരദയും യഥോചിതം കൃതജ്ഞത പ്രദർശിപ്പിച്ചു് നടന്നുതുടങ്ങി. ശാരദ ഗൗരിക്കുട്ടിയുമായി പിരിയുന്ന രംഗം ദയനീയമായിരുന്നു. തിരുമുല്ലാട്ടു് അവരെ കുറച്ചുകൂടി അനുഗമിച്ചു സമീ

പത്തുള്ള ഒരു ചെറുനദിയുടെ തീരത്തെ വൃക്ഷത്തണലിൽ എല്ലാവരും നിന്നു. ശാരദ തിരുമുല്പാടിന്റെ അടുത്തുചെന്നു തൊഴുതുകൊണ്ടു്, ഇളയച്ഛാ ഞാൻ പോയിവരട്ടെ, എന്നു സവിനയം വിടചോദിച്ചു. ഉടനെ ആ സ്നേഹമൂർത്തി ശാരദയുടെ തൊഴുകൈകൾ പിടിച്ചു തന്റെ കണ്ണിൽ ചേർത്തു് അവയെ കണ്ണുനീരിൽ കഴുകിക്കൊണ്ടു് "എന്നാൽ എന്റെ മകൾ പോയിവരിക. നിനക്കു സർവ്വമംഗളങ്ങളും ഉണ്ടാകട്ടെ" എന്നു സഗദ്ഗദം അനുഗ്രഹിച്ചു. അനന്തരം താൻ കൊണ്ടുവന്നിരുന്ന അനർഘമായ ഒരു മാല അവളുടെ ചാരുഗളത്തിൽ അണിയിക്കയും ചെയ്തു. ശാരദ കണ്ണീരോടുകൂടി "ഞങ്ങൾക്കു സർവ്വദാ സഹായിയായിരുന്ന ഇളയച്ഛനെ ഇനി ഞാൻ എന്നാണു കാണുന്നതു്" എന്നു ചോദിച്ചതിനു "താമസിയാതെ കാണാം. സമയം പോകുന്നു. എന്റെ മകൾ ഇപ്പോൾ പോകുക." എന്നു പറഞ്ഞു് ഒരുവിധത്തിൽ തിരുമുല്പാടു് അവളെ യാത്രയാക്കി. രാമൻമേനവനും ശങ്കരമേനവനും തിരുമുല്പാടിനോടു നന്ദി പ്രദർശിപ്പിച്ചു മറ്റുള്ളവരുമായി നടന്നുതുടങ്ങി. അവർ മൂന്നുനാഴിക പകലായപ്പോഴേക്കു് എടത്തിലെത്തി. അവിടേയും ശാരദയുടെ വരവുപ്രതീക്ഷിച്ചു് അയൽവാസികളെല്ലാം കൂടിയിരുന്നു. ശാരദയെ കണ്ടുകൊണ്ടു ചിലർ തങ്ങളുടെ അഭിപ്രായം ഇങ്ങനെ പ്രകടിപ്പിച്ചു തുടങ്ങി.

ഒരാൾ — ഈ കുഞ്ഞിനെയാണോ മെത്തച്ചി എന്നു പറഞ്ഞു് അപവദിച്ചതു്; വിചിത്രംതന്നെ.

മറ്റൊരാൾ—ഇവൾ കല്യാണിഅമ്മയെപ്പോലെതന്നെ ഇരിക്കുന്നു.

മറ്റൊരാൾ—ആ കള്ളപ്പട്ടരും ദുഷ്ടൻ നമ്പിയുംകൂടി ഉണ്ടാക്കിയ പൊളി അല്ലെ അതു്.

അന്യൻ—അവൾക്കു കിട്ടിയ അനുഭവവും കണ്ടില്ലേ?

വൃദ്ധനായ ഒരാൾ—ആ മുഖത്തൊന്നു സൂക്ഷിച്ചു നോക്കുക. എന്തൊരു ചൈതന്യമാണു് കളിയാടുന്നതു്.

മറ്റൊരു വൃദ്ധൻ—ഉള്ളതാണു്. ഇവൾ വസിക്കുന്ന ഗൃഹം മഹാലക്ഷ്മിയുടെ വിലാസരംഗമായിരിക്കും.

പിന്നീടൊരാൾ—അങ്ങിനെയല്ല, ഇവൾ സാക്ഷാൽ ലക്ഷ്മീദേവിതന്നെയാണു്.

പലരും പലവിധത്തിൽ പറയുന്ന ഈമാതിരി അഭിപ്രായങ്ങൾ കേട്ടു് നമ്രമുഖിയായി എടത്തിലെ മുററത്തേക്കു പ്രവേശിച്ച ശാരദയെ ലക്ഷ്മിഅമ്മയും വലിയച്ഛന്റെ ഭാര്യ പാപ്പിഅമ്മയും

കൂടി പിടിച്ചു് പുരയിലേക്ക കൊണ്ടുപോയി. വലിയച്ചനും രാഘവനുണ്ണി തുടങ്ങിയവരും കണ്ടുകൊണ്ടു് വലിയച്ചന്റെ മാളികയുടെ പൂമുഖത്തു നിന്നിരുന്നു.

വലിയച്ചൻ—(സസന്തോഷം) വലത്തുകാൽ വച്ചാണു് ശാരദ മുറിയിലേക്ക പ്രവേശിച്ചതു്.

രാഘവനുണ്ണി—അതാ ആ വിളക്കിലെ ദീപം വലത്തുവശം ചുററുന്നു.

വലിയച്ചൻ—ആഹാ! അതാ ശംഖനാദം മുഴങ്ങുന്നു. സർവ്വം ശുഭംതന്നെ.

(ഒരു ഭൃത്യൻ ഓടിവന്നിട്ടു്) നമ്മുടെ പൂവാലിപ്പശു പ്രസവിച്ചു.

അച്ഛൻ—എന്താണു കുട്ടി—എന്താണു കുട്ടി.

ഭൃത്യൻ—പശുക്കിടാവാണു്.

അച്ഛൻ—(സന്തുഷ്ടനായി) ശാരദ ഭാഗ്യവതിതന്നെ. രാഘവാ! രാമൻമേനവനെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരു.

ഉടനെ രാമൻമേനവനും ശങ്കരമേനവന്റെ പിതാവായ വൃദ്ധനും കൃഷ്ണനുണ്ണിയുംകൂടി അവിടെയെത്തി. വലിയച്ചൻ രാമൻമേനവനെ നോക്കി കണ്ണീർതൂകി.

അച്ഛൻ—കേട്ടോ മേനവൻ! ഞാൻ നിങ്ങളെ വളരെ ഉപദ്രവിച്ചു. അതെല്ലാം നിങ്ങറം മറന്നുകളയണം.

രാ—മേ—അങ്ങനെ അരുളിച്ചെയ്യരുതു്. അവിടുന്നു് ഉപദ്രവിച്ചെങ്കിൽ അതിൽ അധികം അനുകൂല്യം ഇതാ കാണിച്ചിരിക്കുന്നു. അവിടുന്നു നീണാറം വിജയിക്കട്ടെ.

അച്ഛൻ—കൂടെയുള്ള ഇദ്ദേഹത്തെ മനസ്സിലായില്ല.

രാ—മേ—ഇദ്ദേഹം ഞങ്ങളുടെ ഏകസഹായിയായ ശങ്കരമേനവന്റെ പിതാവാണു്. മകനെ അന്വേഷിച്ചു പുറപ്പെട്ടതത്രെ. ഇന്നാണു വന്നതു്.

അച്ഛൻ—കൊള്ളാം, ഇന്നു വന്നുചേർന്നതു സന്തോഷകരംതന്നെ.

അന്നത്തെ സുദിനത്തെ സ്മരിച്ചു് അവിടെക്കൂടിയിരുന്ന സാധുക്കറംക്കെല്ലാം അച്ഛന്റെ കല്പനപ്രകാരം അരിയും എണ്ണയും കൊടുത്തയച്ചു. അമ്പലത്തിലും വിശേഷവിധിയായി പല വഴിപാടുകറം നിശ്ചയിച്ചിരുന്നു.

---

# അദ്ധ്യായം ൨൦.

---

ശാരദയെ എടത്തിലേക്ക സ്വീകരിച്ചതിന്റെ അടുത്തദിവസവും അവിടെ ചെന്ന സാധുക്കൾക്ക് എണ്ണയും ചോറും വസ്ത്രവും മററും കൊടുത്തു. അമ്പലത്തിൽ വിശേഷവിധിയായി വഴിപാടുകളും ഉണ്ടായിരുന്നു. വലിയച്ചൻ അകപ്പാടെ സുപ്രസന്നനായിരിക്കുകയാണ്. അന്ന് ഉച്ചതിരിഞ്ഞപ്പോൾ ഉണ്ണിമാരെയെല്ലാം അച്ഛൻ സമീപത്തു വിളിച്ചു. കൃഷ്ണമേനവനും ആ കൂട്ടത്തിലുണ്ട്.

അച്ഛൻ—ഇതുവരെ എടത്തിലെ കാൎയ്യസ്ഥനായിരുന്ന ശങ്കുനമ്പി മരിച്ചുപോയല്ലോ. അയാളുടെ സ്ഥാനത്ത് ഇനി ഒരാളെ വയ്ക്കാൻ താമസിച്ചുകൂടാ. ആരുവേണമെന്നാണു നിങ്ങളുടെ അഭിപ്രായം.

മാധവനുണ്ണി--അവിടുന്നുതന്നെ നിശ്ചയിച്ചാൽ മതിയല്ലോ.

ഗോവിന്ദനുണ്ണി—അങ്ങനെയല്ല, വലിയച്ചൻ കല്പിക്കുന്നതിൽ വളരെ കാൎയ്യമുണ്ട്. ശങ്കുനമ്പിയെപ്പോലെ ദുഷ്ടനും അത്യാഗ്രഹിയും ജനോപദ്രവിയുമായ ഒരാൾ ഈ സ്ഥാനത്തു നിയമിക്കപ്പെടരുത്. അതിനാൽ ആലോചിച്ചു ചെയ്യുന്നതു നന്നതന്നെയാണ്.

കൃഷ്ണമേനവൻ— എനിക്കും ഇക്കാൎയ്യത്തിൽ അഭിപ്രായം പറയുവാനുണ്ട്. ഗോവിന്ദനുണ്ണി പറഞ്ഞതു് അക്ഷരംപ്രതി പരമാൎത്ഥമാണ്. ശങ്കുനമ്പിയുടെ ദുൎഗ്ഗുണങ്ങളും മററും പറഞ്ഞാൽ അവസാനിക്കയില്ല. പ്രജാരഞ്ജനവും ശൂന്യംതന്നെ, ഇനി അപ്രകാരം വരാതിരിക്കുവാൻ കരുതുകയാണു വേണ്ടതു്.

കൃഷ്ണനുണ്ണി—ശരി! ആരുവേണമെന്നു പറയുവിൻ!

കൃഷ്ണമേനവൻ--ഈ എടത്തിലേക്ക് അനവധി വസ്തുക്കളുണ്ട്. പലവിധത്തിലുള്ള പ്രകൃതക്കാരായ വളരെ ആളുകൾ ഇവിടത്തെ കുടിയാന്മാരാണ്. അവരെയും മററും വേണ്ടവണ്ണം ഭരിപ്പിച്ചു കൊണ്ടുപോകാനും സത്യമായും നീതിയായും ഭരിക്കാനും കൊള്ളാവുന്ന ഒരു യോഗ്യനായ ആളിനെ നല്ല ശമ്പളം കൊടുത്തു് നിശ്ചയിക്കണം.

അച്ഛൻ—ശമ്പളം നാം കൊടുത്തുവന്നിരുന്നതു പോരായെന്നാണോ കുട്ടൻ പറയുന്നതു്.

ഗോവിന്ദനുണ്ണി—നമ്പിക്കു നാം പ്രതിമാസം എന്തുകൊടുത്തുവന്നിരുന്നു?

രാഘവനുണ്ണി—പത്തുപറനെല്ലും എട്ടുരൂപയും.

കൃഷ്ണനുണ്ണി—ഈ ശമ്പളംകൊണ്ടു് അയാൾ പത്തെഴുപതിനായിരം രൂപയോളം സമ്പാദിച്ചതെങ്ങിനെയാണ്?

കൃഷ്ണമേനവൻ—അതാണ് നാം ആലോചിക്കേണ്ടതു്. എടത്തിൽനിന്നും വഞ്ചിച്ചും നമ്മുടെ കുടിയാന്മാരെ ഉപദ്രവിച്ചുമാണ് അയാൾ ഇത്ര ധനികനായതു്. മേലാൽ ആ ഉപദ്രവവും വഞ്ചനയും ഉണ്ടാകരുതു്. അതിനാണ് നല്ല ശമ്പളം കൊടുക്കണമെന്നു ഞാൻ പറഞ്ഞതു്.

ഗോവിന്ദനുണ്ണി—സമർത്ഥനും വിശ്വാസ്യനുമായ ഒരാളിനെ കിട്ടുമെങ്കിൽ നല്ല ശമ്പളംതന്നെ കൊടുക്കണം.

വലിയച്ഛൻ—ശമ്പളം എന്തായിരിക്കണം. അതുകൂടി പറയുവിൻ?

രാഘവനുണ്ണി—പതിനഞ്ചു രൂപാ കൊടുത്തുകളയാം..

കൃഷ്ണമേനവൻ—(സമന്ദഹാസം) അതൊന്നും പോരാ. മാസംതോറും ഒരു ഇരുനൂറുരൂപാ ശമ്പളം കൊടുത്താലും ഈ എടത്തിലെ സ്ഥിതിക്കു കൂടുതലല്ല.

അച്ഛൻ—(ഞെട്ടീട്ടു്) എന്റെ കുട്ടാ! ഇരുനൂറു രൂപയോ? തരക്കേടില്ല.

കൃഷ്ണമേനവൻ—ശരിയായ ശമ്പളംകൊടുത്തു് യോഗ്യനായ ഒരാളെ കാര്യസ്ഥനാക്കിയാൽ ഇപ്പോഴത്തെ ആദായത്തിൽ ഒരു "പൈ" മറ്റുവിധത്തിൽ പോകയില്ല! വേണ്ടുവോളം കൃഷിയും മറ്റും ഇറക്കിച്ചു് ആദായം വർദ്ധിപ്പിക്കും. അനാവശ്യച്ചെലവുകൾ ഉണ്ടാകയില്ലതാനും. ഒരു വർഷം കഴിഞ്ഞു കണക്കുനോക്കുക. അപ്പോൾ ലാഭം ബോദ്ധ്യപ്പെടും.

ഗോവിന്ദനുണ്ണി—ഈ എടത്തിലെ ധനവും പെരുമയും ഇരട്ടിക്കയും ചെയ്യും. മന്ത്രിയുടെ ഗുണമനുസരിച്ചാണു് രാജാവിനു നന്മയും മേന്മയും പെരുകുന്നതു്.

രാഘവ—അവർ രണ്ടുപേരും ഏതിലും ഒരേ അഭിപ്രായക്കാരാണ്. കാര്യം പറഞ്ഞതെല്ലാം സമ്മതിക്കത്തക്കതുതന്നെ. എന്നാലും തുക വളരെ അധികം എന്നാണ് എനിക്കു തോന്നുന്നതു്.

കൃഷ്ണനുണ്ണി—കുട്ടൻ പറഞ്ഞതുപോലെ എല്ലാം നടക്കുമെങ്കിൽ ഒരു നൂറുരൂപാ കൊടുത്തു് ഒരാളെ നിയമിച്ചാലും തരക്കേടില്ല.

അച്ഛൻ—ആകട്ടെ, നൂറുരൂപാ മതിയാകുമോ കുട്ടാ!

കൃഷ്ണമേ—കഷ്ടിച്ചു മതിയാക്കാം.

അച്ഛൻ—മാധവന്റെ അഭിപ്രായം പറയൂ.

കൃഷ്ണമേ—(സസ്മിതം) അച്ഛൻ ആറുറുപാ അധികമെന്നു പറയും!

മാധവ—ഇല്ല! ഞാൻ ഒന്നും തടയുന്നില്ല. ആറുറുപാ സമ്മതിച്ചു. അതിന്നു് ആർ ആരെന്നുകൂടി പറയൂ.

കൃഷ്ണനുണ്ണി—നമ്മുടെ ശങ്കരമേനവൻ ആ സ്ഥാനം സ്വീകരിക്കുമെങ്കിൽ നന്നായിരിക്കും.

അച്ഛൻ—വളരെ നന്നാണു്. എനിക്കും സമ്മതം.

കൃഷ്ണമേ—പറഞ്ഞതു ശരി. അയാളെപ്പോലെ വിശ്വസ്തനും സമർത്ഥനുമായ ഒരു ചെറുപ്പക്കാരനെ കാണാൻ സാധിക്കുകയില്ല. പക്ഷേ അയാളിപ്പോൾ രണ്ടുമൂന്നുലക്ഷം ഉറുപയുടെ സ്വത്തുകാരനാണു്. അയാൾക്കുതന്നെ ആറുറുപാ ശമ്പളത്തിൽ ഒരാളെ വേണ്ടിവരും; സാധിക്കാത്തകാര്യം പറഞ്ഞിട്ടു പ്രയോജനമെന്തു്?

അച്ഛൻ—കുട്ടൻ പറഞ്ഞതു ശരിയാണു്; എന്നാൽ വേറെ ഒരാളെ കുട്ടൻതന്നെ നിശ്ചയിക്കൂ.

കൃഷ്ണമേ—നമ്മുടെ തെററൻനായർ ഈ സ്ഥാനം സ്വീകരിക്കുമെങ്കിൽ കൊള്ളാമായിരുന്നു.

ഗോവിന്ദ—നൂററിഅൻപതു ഉറുപാ ശമ്പളത്തിൽ സീനിയർപോലീസ് ഇൻസ്പെക്ടരായി നിയമിക്കാമെന്നു പറഞ്ഞിട്ടു് അദ്ദേഹം ഉപേക്ഷിക്കുകയാണല്ലോ ചെയ്തതു്.

കൃഷ്ണമേ—അയാൾക്കു സുഖകരമായി കാലക്ഷേപത്തിനു വകയുണ്ടു്. സ്വാതന്ത്ര്യത്തിൽ വലിയ തല്പരനാണു്. എന്നാൽ സർക്കാരുദ്യോഗംപോലെയുള്ള പാരതന്ത്ര്യം ഇതിനു് ഇല്ലാത്തതിനാൽ നാം നിർബ്ബന്ധിച്ചാൽ സ്വീകരിച്ചേക്കും.

കൃഷ്ണനുണ്ണി—ഇത്ര സമർത്ഥനും ജനസമ്മതനുമായി വേറൊരാളെ കിട്ടുകയില്ല.

അച്ഛൻ—നിങ്ങൾ പറഞ്ഞതെല്ലാം ഞാൻ സമ്മതിക്കാം; എന്നാൽ അയാൾ നമ്മുടെ വരുതി അനുസരിക്കുമോ എന്നാണു് എനിക്കു ശങ്ക.

മാധവ—എനിക്കും ആ സംശയമുണ്ടു്.

കൃഷ്ണമേ—അതിൽ സംശയിക്കാനുണ്ടെന്നു് എനിക്കു തോന്നുന്നില്ല. അനുസരിപ്പിക്കുവാൻ ശേഷിയുള്ളവർ അനുസരിക്കാൻ പഠിച്ചവരും ആയിരിക്കും.

അച്ഛൻ—നിങ്ങൾക്കെല്ലാം സമ്മതമാണെങ്കിൽ എനിക്കു തൃപ്തിതന്നെ.

കൃഷ്ണമേ—കാര്യസ്ഥൻ എന്നപേരു മാററി "മാനേജർ" എന്നു പരിഷ്കരിച്ചാൽ എന്താണു്.

അച്ഛൻ——കുട്ടൻ എന്തഭിപ്രായം പറഞ്ഞാലും ഞങ്ങൾക്കെല്ലാം സമ്മതമാണു്. മേനവനെ സമ്മതിപ്പിക്കുന്ന ഭാരം കുട്ടൻ ഏല്ക്കണം.

കൃഷ്ണമേ——ഞാനും മേനാൻനായരും തമ്മിൽ ഇന്നു കാണും. മറുപടി ഇന്നുതന്നെ അറിയിക്കാം.

എന്നാൽ അങ്ങിനെയാവട്ടെ എന്നു പറഞ്ഞു് അവരെല്ലാം പിരിഞ്ഞു. കൃഷ്ണമേനവൻ കണ്ടു നിർബ്ബന്ധിച്ചതനുസരിച്ചു മനസ്സില്ലാമനസ്സോടെങ്കിലും മേനാൻനായർ എടത്തിലെ മാനേജർ എന്ന പുതിയ ഉദ്യോഗത്തിൽ പ്രവേശിച്ചു. തന്റെ ജോലി കൃത്യമായി ചെയ്യുന്നതിനുള്ള സൗകര്യം ഉദ്ദേശിച്ചും രാമൻമേനവൻ നേരത്തെ ആവശ്യപ്പെട്ടതനുസരിച്ചും അദ്ദേഹം സഹോദരി, മാതാവു് ഇവരോടൊന്നിച്ചു പുരാതനമായ എടത്തിനടുക്കലുള്ള രമ്യമായ സ്വന്തം ഗൃഹത്തിലേക്കു താമസം മാററുകയും ചെയ്തു.

ശാരദ എടത്തിൽ പ്രവേശിച്ചിട്ടു മാസം ഒന്നാളമായി. എടത്തിലുള്ള സകലരും അയൽവാസികളും ആ ശീലവതിയെ എത്ര ആദരിച്ചെന്നും സ്നേഹിച്ചെന്നും പറവാൻ പ്രയാസം. വലിയച്ഛനാകട്ടെ, തന്റെ മക്കളുടെ ഹിതം എത്രയും സാധിച്ചുകൊടുക്കാൻ സദാ സന്നദ്ധനാണു്. അദ്ദേഹം ആ തരുണിയെ എത്രമാത്രം ദ്വേഷിച്ചുവോ അതിൽ അനവധിമടങ്ങു സ്നേഹിച്ചുകഴിഞ്ഞു എന്നു പറഞ്ഞാൽ തെററില്ല.

ശാരദയ്ക്കു് അഹിതമായി എടത്തിലുള്ളവരും ഭൃത്യന്മാരുമെല്ലാം യാതൊന്നും ഭാവിക്കപോലും ചെയ്യരുതെന്നുള്ള അച്ഛന്റെ ഊർജ്ജിതമായ കല്പന പുറപ്പെട്ടിട്ടുണ്ടു്. അവൾക്കു് ആഭരണങ്ങൾ ധാരാളമുണ്ടെങ്കിലും തന്റെ വാത്സല്യം പ്രകടിപ്പിക്കുന്നതിനുവേണ്ടി പല ഭൂഷണങ്ങളും പണിയിച്ചു തയ്യാറാക്കിയിരിക്കുന്നു. ആകപ്പാടെ വലിയച്ഛൻ ഇപ്പോൾ സുപ്രസന്നനാണു്. വാസ്തവത്തിൽ അദ്ദേഹം ദുഷ്ടനല്ല. വെറും മൂഢനാകുന്നു. പക്ഷെ മൂഢൻ ദുഷ്ടന്റെ ഫലംചെയ്യുമെന്ന തത്വം അച്ഛനെ സംബന്ധിച്ചും പരമാർത്ഥമായിരുന്നുവെന്നേയുള്ളൂ. ദുഷ്ടന്മാരായ നമ്പിയും വൈത്തിയും ആവേശിച്ചിരുന്ന കാലം അവർക്കനുസരിച്ചു് അദ്ദേഹം പെരുമാറി. ഇപ്പോൾ അച്ഛന്റെ പ്രധാനമിത്രം രാമൻമേനവനാണു്. മൂഢന്മാരുടെ മനസ്സു വെള്ളക്കടലാസ്സിനു സമമത്രെ. അതിൽ ഏതു മഷികൊണ്ടും എഴുതാം. എഴുതുന്ന മഷിയുടെ വർണ്ണമനുസരിച്ചു ഭാവഭേദം വരുമെന്നേയുള്ളൂ. സത്സംസർഗ്ഗങ്ങളു

ടേയും ശേഖരമായ രാമൻമേനവന്റെ സാഹചര്യത്തോടുകൂടി അച്ഛന്റെ പ്രകൃതവും സമാദരണീയമായിത്തീർന്നിരിക്കുന്നുവെന്നു നിസ്സംശയം പറയാം.

ശാരദയാകട്ടെ പ്രതിദിവസം വിനയവും വിവേകവും കാരുണ്യവും ഉള്ളവളായിത്തന്നെ പുലർന്നുവന്നു. തനിക്കു ലഭിച്ച പുതിയ മഹിതപദവിയോ സ്നേഹപ്രകടനങ്ങളോ സമ്മാനസമ്പത്തുകളോ ഒന്നും ലേശം ആ ശീലവതിയെ അഹങ്കാരിണിയാക്കിത്തീർത്തില്ല.

"ഫലഭരേണ തരുക്കൾ നമിച്ചിടും
ജലഭരേണ ഘനങ്ങളുമിങ്ങനെ
അലഘുസമ്പദി സജ്ജനവും തഥാ
വിലസതി പ്രകൃതിർഗ്ഗുണിനാമിയം."

എന്ന ഉത്തമപദ്യത്തിന്റെ തത്വം ആ ഭാഗ്യവതിക്കു യോജിച്ചതുതന്നെയായിരുന്നു.

കൃഷ്ണമേനവൻ തന്റെ ജോയിന്റുവക്കീലിന്റെ കമ്പി കിട്ടിയതിനാൽ പൂർണ്ണതൃപ്തിയോടെ അല്പെങ്കിലും ഒന്നുരണ്ടു വലിയ കേസ്സുകൾ സംബന്ധിച്ചു മദിരാശിക്കു പോയിരിക്കയാണ്. പോകുന്നതിനുമുമ്പു രണ്ടുമൂന്നുതവണ ശാരദയുമായി കണ്ടു സംസാരിച്ചു. അപ്പോഴെല്ലാം അവൾ കാണിച്ച നിഷ്കളങ്കമായ സ്നേഹാദരങ്ങളേയും സ്വഭാവഗുണത്തേയും ആ മഹാമനസ്കൻ വളരെ അഭിനന്ദിച്ചു. തന്റെ ഹൃദയത്തിൽ തിങ്ങിവിങ്ങിയിരിക്കുന്ന പ്രേമപ്രകർഷത്തെ അവളെ ധരിപ്പിക്കുവാൻ അദ്ദേഹം ഒരുങ്ങിയെങ്കിലും അല്പംകൂടെ കഴിയട്ടെ എന്നു വിചാരിച്ച് അതു മാററിവയ്ക്കുകയാണുണ്ടായതു്. തന്റെ പ്രണയവികാരം ആ സുമുഖിയെ ധരിപ്പിക്കുവാൻ വലിയ മോഹം ആ യുവാവിനു് ഉണ്ടായിരുന്നെങ്കിലും പരിശുദ്ധമായ മനസ്സാക്ഷി അതിനു പ്രതിബന്ധമായി നില്ക്കുന്നതുപോലെ മേനവനു തോന്നിയിരുന്നു.

ദിവസങ്ങൾ പിന്നെയും ചിലതുകഴിഞ്ഞു. എടത്തിലേയും ആ നാട്ടുകാരുടേയും ഉദ്യമഫലമായി ഒരു മഹിളാമന്ദിരം അവിടെ സ്ഥാപിതമായിട്ടുണ്ടു്. അതു് ഏററവും പ്രശസ്തമായ രീതിയിലാണു നടന്നുവരുന്നതു്. അതുവരെ ആ സ്ഥാപനത്തിന്റെ സെക്രട്ടറിയായിരുന്ന മഹതിയുടെ സ്ഥാനത്തു് ഒരാളിനെ തിരഞ്ഞെടുക്കേണ്ട ആവശ്യംപ്രമാണിച്ചു് ഒരു പൊതുയോഗം കൂടുവാനുള്ള ദിവസമായി. അതിന്റെ ഭാരവാഹികളുടെ നിർബ്ബന്ധപ്രകാരം വിദുഷിയായ ശാരദ "സ്ത്രീധർമ്മം" എന്ന വിഷയത്തെക്കുറിച്ചു് ഒരു ഉപന്യാസമെഴുതി വായിക്കാമെന്നു് ഏററിരുന്നു

ശാരദയുടെ പ്രസംഗമുണ്ടെന്നു പ്രസിദ്ധമായതോടുകൂടി പതിവിലധികം ആളുകൾ സഭയിൽ ഹാജരായി. അവിടെ ശാരദ വായിച്ച ഒരു മണിക്കൂർനേരം നീണ്ടുനിന്ന രസകരവും വിജ്ഞാനപ്രദവുമായ പ്രബോധനം സദസ്യരെ അപഹൃതചിത്തവൃത്തികളാക്കിത്തീൎത്തു. സകലരും ഉപന്യാസകൎത്രിയെ മുക്തകണ്ഠം സ്തുതിച്ചു.

മററു ചടങ്ങുകൾക്കുശേഷം സെക്രട്ടറിയുടെ തിരഞ്ഞെടുപ്പുസമയമായി. നല്ല വിദുഷിയും സമൎത്ഥയുമായ ഗൌരിക്കുട്ടിഅമ്മയെ ആ സ്ഥാനത്തു വരിക്കണമെന്നു ശാരദ അഭിപ്രായപ്പെട്ടു. എതിരുകൂടാതെ ആളുകൾ ആ ഭാഗത്തു ചേൎന്നു. ഗൌരിക്കുട്ടിഅമ്മയാകട്ടെ തന്റെ അശക്തതയെ പ്രസ്താവിച്ചുകൊണ്ടും ശാരദയുടെ അഭിപ്രായത്തെക്കുറിച്ചു പ്രഥമതഃ ഉള്ള ആദരവിനാലും ആ സ്ഥാനം സ്വീകരിച്ചു. ഉടനെ അതിന്റെ സ്ഥിരം പ്രസിഡന്റായ മഹതി, ശാരദ ആ സ്ഥാപനത്തിന്റെ രക്ഷാധികാരിണിയായിരിക്കണമെന്നു് ഒരു പുതിയ അഭിപ്രായം കൊണ്ടുവന്നു. സദസ്യർ ഹസ്തഘോഷത്താൽ അതിൽ തങ്ങൾക്കുള്ള ആഹ്ളാദം പ്രസ്പഷ്ടമാക്കി. അവരുടെ ഏകോപിച്ചുള്ള അപേക്ഷമൂലം ശാരദയും ആ സ്ഥാനം അംഗീകരിച്ചു. മേലാൽ മന്ദിരത്തിനു വരുത്തേണ്ട പരിഷ്കാരങ്ങളെപ്പററി ആലോചിച്ചിട്ടു് അന്നത്തെ യോഗം അവസാനിച്ചു.

ശാരദ എടത്തിൽ പ്രവേശിച്ചതിന്റെ അടുത്തദിവസം ശങ്കരമേനവൻ സ്വപിതാവിനോടുകൂടി തിരുവനന്തപുരത്തിനു പുറപ്പെട്ടു. ശങ്കരമേനവന്റെ അച്ഛന്റെ നിൎബ്ബന്ധപ്രകാരം രാമൻമേനവനും അവരോടൊന്നിച്ചു പോയിരുന്നു. മൂന്നുനാലു ദിവസം തിരുവനന്തപുരത്തു താമസിച്ചശേഷം കഴിയുന്നവേഗം തിരിച്ചുവന്നുകൊള്ളാമെന്നു മാതാപിതാക്കന്മാരെ ആശ്വസിപ്പിച്ചുകൊണ്ടു ശങ്കരമേനവൻ രാമൻമേനവനോടൊന്നിച്ചു് എടത്തിൽ വന്നുചേൎന്നു.

അല്പദിവസങ്ങൾക്കകം ആ സുശീലനും സമൎത്ഥനുമായ യുവാവു് എടത്തിലുള്ളവരുടെയും അയൽവാസികളുടെയും കണ്ണിലുണ്ണിയായിത്തീൎന്നു. അദ്ദേഹത്തിന്റെ സുഖസൗകൎയ്യങ്ങളിൽ ശാരദയും രാമൻമേനവനും പ്രത്യേകം ശ്രദ്ധിച്ചിരുന്നു. എങ്കിലും ആ സുകുമാരരൂപന്റെ ചാരുകളേബരം ദിവസംപ്രതി ക്ഷീണിച്ചുവരുന്നതിന്റെ കാൎയ്യം ആൎക്കും മനസ്സിലായില്ല.

ഒരു ദിവസം ഉച്ചതിരിഞ്ഞു ശങ്കരമേനവൻ ചിന്താഗ്രസ്തനായി തന്റെ മാളികയിൽ ഇരിക്കുമ്പോൾ ഒരു അഞ്ചൽശിപാ

യി ഒരു ബങ്കി അദ്ദേഹത്തെ ഏല്പിച്ചു. അതു് അദ്ദേഹം പൊട്ടിച്ചുനോക്കി. ശാരദയ്ക്കു കൊടുക്കാൻ സ്വപിതാവു തിരുവനന്തപുരത്തുനിന്നും അയച്ചിരുന്ന ആഭരണങ്ങളായിരുന്നു അതിലുണ്ടായിരുന്നതു്. അവ എടുത്തുകൊണ്ടു ശങ്കരമേനവൻ വേഗം അവളുടെ മാളികയിലേക്കു നടന്നു. മുൻവശം മട്ടുപ്പാവോടുകൂടിയതും അതിമനോഹരവുമായ ഒരു മാളികയായിരുന്നു രാമൻമേനവന്റെയും ശാരദയുടേയും താമസത്തിനു നിർദ്ദേശിക്കപ്പെട്ടിരുന്നതു്. അതിൽ "സോഫ" എന്നു പറയുന്ന ഒരുമാതിരി കട്ടിലിൽ ആ സുമുഖി എന്തൊക്കെയോ ആലോചിച്ചുകൊണ്ടു് കനകവിഗ്രഹംപോലെ സ്ഥിതിചെയ്യുന്നതു് ആ യുവാവു കണ്ടു. എടത്തിലേക്കു സ്വീകരിക്കപ്പെട്ടശേഷം നൂതനമായി ലഭിച്ച മനഃസ്വാസ്ഥ്യത്തിനാലോ എന്തോ ആ യുവതിയുടെ സൗകുമാര്യം പതിന്മടങ്ങു വർദ്ധിച്ചിരുന്നു. അവളുടെ ആ അസാധാരണമായ സൗന്ദര്യശോഭ പരിസരങ്ങളിൽപോലും പ്രസരിക്കുന്നതായി മേനവനു തോന്നി. ദീർഘമായി ഒന്നു നിശ്വസിച്ചുകൊണ്ടു മേനവൻ അടുത്തുചെന്നു. മേനവനെ കണ്ടു വേഗം എഴുന്നേറ്റു് ആ സുകുമാരി അടുത്തുകിടന്ന കസാലയിൽ തന്റെ ചിരകാലസഖാവിനെ ആസനസ്ഥനാക്കി.

ശാരദ—ഈ പെട്ടിയിൽ എന്തെല്ലാമാണു്?

മേനവൻ—അച്ഛൻ തിരുവനന്തപുരത്തുനിന്നും ശാരദയ്ക്കായി അയച്ചിട്ടുള്ള ചില ആഭരണങ്ങൾ.

ശാരദ—തുറന്നു കാണട്ടെ.

മേനവൻ പെട്ടിതുറന്നു നവരത്നഖചിതമായ രണ്ടു മോതിരം, കാപ്പു്, മാല മുതലായവ വെളിയിലെടുത്തു് കാപ്പും മോതിരവും ശാരദയുടെ അടുക്കലേക്കു മാററിവച്ചിട്ടു് മനോഹരമായ മാല തന്റെ കൈയിൽ എടുത്തു. ആ സുകുമാരനായ യുവാവു് ഒന്നു നിശ്വസിച്ചു. അപ്പോൾ ആ സുന്ദരിയിലും ചില ഭാവഭേദങ്ങൾ ഉളവായില്ലെന്നില്ല.

ശാരദ—(പുഞ്ചിരിയോടെ) മാലകൂടി ഇങ്ങോട്ടു തരു. അതു വളരെ വിശേഷമായിരിക്കുന്നു.

മേനവൻ—ഈ മാല ഞാൻതന്നെ ഭവതിയെ അണിയിക്കട്ടെയോ?

ശാരദ—സ്വയംവരസമയമല്ലല്ലോ ഇപ്പോൾ?

മേനവൻ—(വിളറിയ മുഖത്തോടുകൂടി) എന്റെ ചോദ്യത്തിനു മറുപടി പറയു?

ശാരദ—വേണ്ട, ഞാൻതന്നെ ധരിച്ചുകൊള്ളാം.

യുവാവിന്റെ ശരീരം വിയർത്തു; മുഖഭാവം പെട്ടെന്നു ഭേദിച്ചു. വിറകൊള്ളുന്ന കൈകളിൽ ഇരുന്ന മാല ആ കാമുകന്റെ ഹൃദയംപോലെ ഇളകി. ഉടനെ ശാരദ മാല വാങ്ങിയിട്ടു സൂക്ഷിച്ചു പരിശോധിച്ചുശേഷം തന്റെ വലതുകരത്തിൽ അതു ചുററി ഇട്ടു.

മേനവൻ—ഇതു് അവജ്ഞയെ അല്ലേ സൂചിപ്പിക്കുന്നതു്?

ശാരദ—എന്തു്?

മേനവൻ—കഴുത്തിൽ അണിയേണ്ട മാല കരത്തിൽ ധരിച്ചതു്.

ശാരദ—ഇതു് അയച്ചുതന്ന മഹാത്മാവിനേയോ എന്നെ ഏല്പിച്ച മഹാത്മാവിനേയോ ആദരിച്ചു് വീരശൃംഖലയായി സങ്കല്പിച്ചു് കരത്തിൽ അണിഞ്ഞു എന്നു് വ്യാഖ്യാനിക്കരുതോ?

മേനവൻ—സാമർത്ഥ്യമുള്ളവൎക്കു് എങ്ങിനെയും സമർത്ഥിക്കാം.

അവരുടെ ദൃഷ്ടികൾ അന്യോന്യം സംഘട്ടനം ചെയ്തു. ദീൎഘനിശ്വാസങ്ങൾ ഇരുപേൎക്കും ഉണ്ടായി.

ഉടൻ അവിടെ കടന്നുവന്ന രാമൻമേനവൻ അവരുടെ സ്വൈരസംഭാഷണത്തിനു തടസ്സമുണ്ടാക്കി. അദ്ദേഹം ആഭരണമെല്ലാം നോക്കിയിട്ടു വളരെ നന്നായിരിക്കുന്നു എന്നു് അഭിപ്രായം പറഞ്ഞു. അനന്തരം രാമൻമേനവനുമായി ചിലതെല്ലാം സംസാരിച്ചുശേഷം ശങ്കരമേനവൻ തന്റെ മാളികയിലേക്കു നടന്നു. ശാരദ ആ സുന്ദരരൂപനെ സൂക്ഷിച്ചു നോക്കിക്കൊണ്ടു നിന്നു. അദ്ദേഹത്തിനെ എന്തോ ഒരു അശക്തത ബാധിച്ചിരിക്കുന്നതായും കാൽ ഇടറുന്നതായും ശാരദ കണ്ടു.

ഒരു വിധത്തിൽ നടന്നു് യുവാവു് തന്റെ ശയ്യയിൽപോയി വീണു. ചിന്താലേശത്തിനുപോലും ഇടകിട്ടാത്തവിധം അദ്ദേഹത്തിന്റെ ഹൃദയം അത്രമാത്രം വ്യാകുലസമ്പൂർണ്ണമായിരുന്നു. കുറേനേരം കേവലം മന്ദനായി അവിടെ കഴിച്ചുകൂട്ടി. ഭൃത്യന്റെ നിർബന്ധപ്രകാരം കുളിയും നാമമാത്രമായി അത്താഴവും കഴിച്ചു. വീണ്ടും ശയ്യയെ അഭയം പ്രാപിച്ചു. മേനവൻ അതിക്ഷീണനായിരിക്കുന്നു എന്നും അത്താഴം ഉണ്ടില്ലെന്നും അദ്ദേഹത്തിൽ അധികം ഭക്തി ഉള്ളവനും എടത്തിൽ വരുന്നതുവരെ രണ്ടുമൂന്നു വൎഷക്കാലം അവരുടെ പാചകനായിരുന്ന "രാമു" എന്ന ഭൃത്യൻ ശാരദയെ അറിയിച്ചു.

കുളിച്ചതോടുകൂടി ചിന്തയ്ക്കുള്ള ഇടം അദ്ദേഹത്തിന്റെ ഹൃദയത്തിലുണ്ടായി. കാമാതപക്ലിന്നനായ ആ യുവാവു് വിചാരിക്കുവാൻ തുടങ്ങി.

"അഹോ! ഞാൻ എത്ര മൂഢനാണു്.

"അസാദ്ധ്യമായുള്ളതിലാശവച്ചാ-
ലസഹ്യമാം സങ്കടമുത്ഭവിക്കും."

എന്നു ഞാൻ പഠിച്ചിട്ടുള്ളവനല്ലെ. ശാരദയിൽ എനിക്കു കഠിനമായ അനുരാഗം ജനിച്ചുപോയി. അതിന്നു് ഞാൻ എന്തിന്നനുവദിച്ചു. അഥവാ അതു ഞാൻ അനുവദിച്ചിട്ടില്ല. അതിൽ ഞാൻ കുററക്കാരനാകുമോ? കുററം ആൎക്കായാലെന്തു്? സങ്കടം അനുഭവിക്കേണ്ടതു ഞാനാണല്ലോ.

എത്ര സങ്കടപ്പെട്ടാലും ശാരദ എനിക്കു് അഭിഗമ്യയല്ല. അതിൽ ആ സുശീല കുററക്കാരിയുമല്ല. ശാരദ ആരു്? ഞാൻ ആരു്? അവൾ മുമ്പുതന്നെ സൗന്ദൎയ്യത്തിലും സൗശീല്യത്തിലും ഒരു റാണി തന്നെ. ഇപ്പോൾ എടത്തിലെ സൎവ്വാധികാരിണികൂടി ആയപ്പോൾ അധിത്യകയിൽനിന്നും മലയാചലോപരി പ്രതിഷ്ഠിതമായ ചാരു ചന്ദനവല്ലിപോലെ പോരാ—ഒരു സാധാരണക്കാരിയിൽനിന്നും ശ്രീദേവിയുടെ തിരുമുടിയിൽ ചേൎക്കപ്പെട്ട ദിവ്യമന്ദാരമലർപോലെ നിരുപമമായ സ്ഥാനത്തിലും നിലയിലും വിലസുന്നു. ഹാ! അങ്ങിനെ കാണാനെങ്കിലും എനിക്കു് സാധിച്ചതു മഹാഭാഗ്യം. ശാരദയ്ക്കു് എന്നോടു നിഷ്കളങ്കമായ സ്നേഹം ഉണ്ടെന്നല്ലാതെ അനുരാഗം ലേശം ഇല്ലെന്നു പലപ്പോഴും എന്നപോലെ ഇന്നും വ്യക്തമാക്കി. ഇനി ഞാൻ ഇവിടെ താമസിച്ചിട്ടു് എന്താണു് ആവശ്യം? ഒന്നുമില്ല. അതിനാൽ ഉടൻ യാത്ര പുറപ്പെട്ടുകളയാം. ഛെ! പോകയോ; ഞാൻ എവിടെ പോകും. എങ്ങിനെ ജീവിക്കും. ശാരദയെ കാണാതെ ജീവിക്കുവാൻ എനിക്കു സാധിക്കുമോ? ഇല്ല. നിശ്ചയമായും ഇല്ല. പോകേണ്ട. ഹെയ് ഇങ്ങനെ ക്ലേശിച്ചു് ഇവിടെ താമസിക്കയോ? അതും തീരെ സാധിക്കയില്ല. പോകണം, ഞാൻ താമസിക്കുന്ന സ്ഥലത്തിനു ശാരദാലയം എന്നു പേരിടും. ഉപയോഗിക്കുന്ന സാധനങ്ങളെ—എനിക്കു സ്നേഹമുള്ള സകലത്തിനേയും—ശാരദേ എന്നു് ഞാൻ വിളിക്കും. ലോകം മുഴുവൻ ശാരദാലയമായി ഞാൻ കാണും. അപ്പോൾ എനിക്കു് എവിടെയും ജീവിക്കാൻ കഴിയും. ഇങ്ങനെ അനുകൂലപ്രതികൂലങ്ങളായ വിചാരപാരാവാരത്തിൽ മുങ്ങി ആ യുവാവു് വിഷമിക്കുമ്പോൾ പാൽ കുടിക്കാൻ കൊച്ചമ്മയുടെ മാളികയിലേക്കു ചെല്ലാൻ കല്പിക്കുന്നു എന്നു് ഭൃത്യൻ രാമു വന്നു പറഞ്ഞു. എനിക്കു നല്ല സുഖമില്ല, പാൽ ഇന്നു വേണ്ടാ എന്നു് കൊച്ചമ്മയോടു പറയൂ എന്നു് അവനെ യാത്രയയച്ചു. വീണ്ടും ആ യുവാവു് മനോരാജ്യത്തിൽ മുഴുകി. മണി ഒൻപതു കഴിഞ്ഞു.

പൂൎണ്ണചന്ദ്രൻ ആ യുവാവിനെ നോക്കി പരിഹസിക്കുന്നതായി അദ്ദേഹത്തിനു തോന്നി. അല്പം കഴിഞ്ഞപ്പോൾ ഒരു ദിവ്യവിഗ്രഹം മന്ദം മന്ദം നടന്നു് അടുത്തുവരുന്നതായി യുവാവു കണ്ടു.

ഇതാരു്? സാക്ഷാൽ ശ്രീദേവതി എന്നെ അനുഗ്രഹിക്കാൻ എഴുന്നള്ളുന്നതാണോ? അതേ ഞാൻ നിത്യം ആരാധിക്കുന്ന ശ്രീ ഭാരതി എന്നെ ആശ്വസിപ്പിക്കാൻ മുൻപിൽ അവതരിക്കയായിരിക്കുമോ? അല്ല, ഇതു് എന്റെ ശാരദതന്നെയല്ലേ? അതേ ശാരദതന്നെ.

യുവാവിനു നെഞ്ഞിടിപ്പു വൎദ്ധിച്ചു. പരിഭ്രമം കലശലായി. കിടന്നിടത്തുനിന്നു എഴുന്നേററിട്ടു് ദുൎബ്ബലനായി അവിടെത്തന്നെ വീണു. ശാരദ കയ്യിൽ ഒരു പാത്രവുമായി അടുത്തുവന്നു. രണ്ടുപേരും അന്യോന്യം നോക്കി.

ശാരദ—അങ്ങു് ഇന്നു് അത്താഴമുണ്ണാത്തതെന്തു്?

മേനവൻ—എനിക്കു നല്ല സുഖമില്ലാത്തതിനാൽ.

ശാരദ—(സമന്ദഹാസം) സുഖമില്ലെങ്കിൽ വൈദ്യനെ വരുത്താം.

മേനവൻ—വേണ്ട, ഇതു് സാധാരണ വൈദ്യൻ ചികിത്സിച്ചാൽ ഭേദമാവാൻ പ്രയാസം. ഭവതി ഇപ്പോൾ ഇവിടേക്കു് എന്തിനു് ബദ്ധപ്പെട്ടുവന്നു. തിരിച്ചുപോകണം. ലോകാപവാദം ഭയപ്പെടണം.

ശാരദ—എന്തു്? ലോകാപവാദമോ?

മേനവൻ—അതേ! "ലോകാപവാദാൽ ഭയം" എന്നു കേട്ടിട്ടില്ലേ?

ശാരദ—"ലോകാപവാദം തൃണം" എന്നു ഞാൻ ഒരു പദ്യത്തിൽ കേട്ടിട്ടുണ്ടു്.

മേനവൻ—ഞാൻ അതു കേട്ടിട്ടില്ല.

ശാരദ—ഞാൻ കേൾപ്പിക്കാം.

"മിണ്ടാഞ്ഞാലൊരു മൂകനാം പറകിലോ
വായാടിയെന്നോതിടും
തണ്ടൻതാൻ ശുഭവേഷമേന്തുകിലതി-
ല്ലാഞ്ഞാൽ പിശുക്കൻ പരം
കണ്ടാലും ജനമേതിലും പഴി പറ-
ഞ്ഞീടും പ്രവൃത്തിക്കു ദി-
തീണ്ടാത്തുത്തമനാൎയ്യമായനടിനാം
ലോകാപവാദം തൃണം."

മേനവൻ—ആര്യമായി പ്രവൎത്തിക്കുന്ന പക്ഷം ലോകാപവാദം തൃണമെന്നു ഗണിക്കാം.

ശാരദ—നാം അനാര്യമായി പ്രവൎത്തിക്കുന്നില്ലല്ലോ? പോരെങ്കിൽ നാം തനിച്ചു കഴിച്ചുകൂട്ടിയിട്ടുള്ള ദിനരാത്രങ്ങൾ ദുൎല്ലഭമല്ലതാനും. അതു പോകട്ടെ! എഴുനേല്ക്കൂ! ഈ പാൽ കുടിക്കൂ, സുഖക്കേടു് ഉടൻ മാറും.

ശങ്കര—എനിക്കു പാൽ ഇന്നു് ആവശ്യമില്ല. "സദയം" നിൎബന്ധിക്കരുതേ.

ശാരദ—ഇല്ല, സദയം നിൎബന്ധിക്കാം. എഴുനേല്ക്കണം. യുവാവു് എഴുനേററിരുന്നു് ദീൎഘമായി ഒന്നു നിശ്വസിച്ചു.

ശാരദ—എന്താണു് അങ്ങു് ആലോചനാനിമഗ്നനായിരിക്കുന്നതു്.

മേനവൻ—ശരി! അതു പറയാം; എനിക്കു് അടുത്തകാലത്തു പ്രധാനമായി രണ്ടാശകൾ ഉണ്ടായിരുന്നു. ഒന്നു് എന്റെ ശാരദ എടത്തിലെ മണിദീപമായി ശോഭിക്കുന്നതു കാണണമെന്നു്. അതു കണ്ടു മററതു്—ഓ! അതു പറഞ്ഞിട്ടു് ആവശ്യമില്ല. അതു സാധിക്കയില്ല. ഞാൻ ഇനി എന്റെ നാട്ടിലേക്കു പോകാൻ ഒരുങ്ങുകയാണു്.

ശാരദ—ഇപ്പോൾതന്നെയോ?

മേനവൻ—ഇപ്പോൾതന്നെ.

ശാരദ—ഈ രാത്രിയിൽ തനിച്ചോ?

മേനവൻ—അതേ! എന്നെ പിൻതുടരാൻ എനിക്കു് ഇവിടെ ആരും ഇല്ലല്ലോ. മേനവന്റെ തൊണ്ട ഇടറി. കണ്ണുകൾ കലങ്ങി. അതിൽ ബാഷ്പം നിറഞ്ഞു. അദ്ദേഹം സകരുണം ആ സൌന്ദൎയ്യധാമത്തെ സൂക്ഷിച്ചുനോക്കി.

ഇതെല്ലാം കണ്ടു് മനമലിഞ്ഞ ആ മനോഹരി തന്റെ ചിരരൂഢമായ മനോഭിലാഷം ഒളിച്ചുവയ്ക്കുന്നതു് ഇനി വിഹിതമല്ലെന്നു തീരുമാനിച്ചിട്ടു് ആ സുകുമാരരൂപന്റെ അടുക്കൽ അണഞ്ഞു് "പ്രാണനാഥ! ഞാൻ അങ്ങയുടെ സ്വന്തമാകുന്നു. എന്നെ തെററിദ്ധരിക്കരുതേ!" എന്നു പറഞ്ഞുകൊണ്ടു് ആ ഭാഗ്യവാനെ ഗാഢഗാഢം ആലിംഗനം ചെയ്തു. പ്രാണനാഥ! എന്നുള്ള ഓമനവിളി കേട്ടു് ആനന്ദാബ്ധിയിൽ ആണ്ടുപോയ ആ യുവാവു് അല്പനിമിഷങ്ങൾ കഴിഞ്ഞു് ആ മനോഹരിയുടെ മൃദുമേനി തലോടിക്കൊണ്ടു് അവളുടെ പാണിപങ്കജങ്ങൾ മന്ദം ഗ്രഹിച്ചു് അതിൽ അസംഖ്യം ഉമ്മവച്ചു.

ഇതിനെല്ലാം സാക്ഷിയായിനിന്ന ശശാങ്കദേവൻ ആ കാമിനീകാമുകന്മാരെ തന്റെ അമൃതകിരണകന്ദളങ്ങൾകൊണ്ട് സകൌതുകം തലോടി. കുസുമസൌരഭ്യവാഹിയായ മന്ദാനിലനും, അവരെ വീജനംചെയ്ത് ആശ്വസിപ്പിച്ചു.

---

## അദ്ധ്യായം ൩൩.

---

സൌഭാഗ്യസൌധത്തിന്റെ ഉന്നതസ്ഥാനത്തിൽ അധിഷ്ഠനായെന്ന് അനുഭവംമൂലം ബോദ്ധ്യപ്പെട്ട ശങ്കരമേനോൻ ആനന്ദതുന്ദിലനായി തന്റെ ഭാവികാര്യപരിപാടിയെപ്പററി ആലോചന തുടങ്ങി. പൂങ്ങോലക്കര എടത്തിലെ സമീപംതന്നെ സ്ഥിരവാസമാക്കണമെന്ന രാമൻമേനവനും ശാരദയും വലിയച്ഛൻ രാഘവൻ നായർ മുതലായി സകലരും നിർബന്ധിച്ചതിനെ ശങ്കരമേനവൻ സ്വീകരിച്ചു. താമസിയാതെ അവിടെ ഒരാൾ വില്ക്കുവാൻ തുടങ്ങിയ റോഡരികിലുള്ള ഒരു നല്ല രണ്ടുനിലമാളികയും വിസ്തൃതമായ പുരയിടവും അദ്ദേഹം തീറെഴുതി വാങ്ങുകയും തിരുവനന്തപുരത്തുനിന്നും തന്റെ മാതാപിതാക്കന്മാരെ കൂട്ടിക്കൊണ്ടുവന്ന് ആ സൌധത്തിലേക്കു താമസം മാറുകയും ചെയ്തു.

ഇതുവരെ ശങ്കരമേനവൻ സ്വാസ്ഥ്യത അനുഭവിച്ചിട്ടില്ല. അബദ്ധപ്പാട്ടുകൾ ഈശ്വരകൃപയാൽ ഇപ്പോൾ അവസാനിച്ചിരിക്കുന്നതിനാൽ ഇനി ഒരിടത്തു സുഖമായിരുന്നാൽ മതി. വേണ്ട ധനവും സ്വാധീനമാണല്ലോ എന്ന് രാമൻമേനവൻ അഭിപ്രായപ്പെട്ടു. അതിനെ ശങ്കരമേനവന്റെ അച്ഛനമ്മമാരും പിൻതാങ്ങി. ഉടനെ അതു ശരിയല്ല, പുരുഷനാകട്ടെ സ്ത്രീയാകട്ടെ ശരിയായ പ്രവൃത്തികൂടാതെ ജീവിക്കുന്നതു് ആക്ഷേപകരമാണ്. "പ്രവൃത്തിയില്ലാതെ വസിച്ചിടുമ്പോൾ പ്രസക്തി ദുർമ്മാർഗ്ഗത്തിൽ ഭവിക്കും" അതിനാൽ തൊഴിൽ എന്തെങ്കിലും ആരംഭിക്കേണ്ടതു് ആവശ്യമെന്നു ശങ്കരമേനവൻ സമർത്ഥിച്ചു. തൽക്കാലം ഒരു ബാങ്കും അതിനെ തുടർന്ന് ഒരു കച്ചവടവും തുടങ്ങാൻ അദ്ദേഹം തയ്യാറായി.

കൃഷ്ണമേനവൻ തുടങ്ങിയ ആത്മസുഹൃത്തുക്കളെ വിവരം അറിയിച്ചു. ശങ്കരമേനവന്റെ ബാങ്കു തുറന്നു. അന്ന് കൃഷ്ണൻമേനവൻ പതിനായിരം രൂപയും അദ്ദേഹത്തിന്റെയും തെൻനാ

യരുടെയും അഭിപ്രായമനുസരിച്ചു് ഏടത്തിൽനിന്നും 25000 ഉറുപയും അതിൽ ഡിപ്പാസിററു ചെയ്തു. മേനോൻനായർ രാഘവനുണ്ണി കൃഷ്ണനുണ്ണി തുടങ്ങി പലരും ഓരോതുക സ്വന്തമായി അവിടെ നിക്ഷേപിച്ചു. ഇങ്ങിനെ സ്വപിതാവു തന്നെ ഏല്പിച്ച അറുപതിനായിരം ഉറുപാ ഉൾപ്പെടെ ഒരു ലക്ഷം ഉറുപയ്ക്കുമേൽ ശങ്കരമേനവന്റെ അധീനതയിൽ വന്നു. തന്റെ അച്ഛന്റെ അകന്ന ഒരു ശാഖയിലെ അംശവും വിശ്വസ്തനും ഇമ്പീരിയൽബാങ്കിലെ ഒരു ക്ലാർക്കും ആയിരുന്ന ഒരു കേശവമേനവനെ ബാങ്കിന്റെ ഏജന്റായി നിയമിച്ചു. മേനോൻനായരും രാമൻമേനവനും അതിന്റെ ഉപദേശകന്മാരായിരിക്കാനും മേനവൻ അപേക്ഷിച്ചു. ശാരദയുടെ അഭിപ്രായമനുസരിച്ചു് ഒരു പലചരക്കു വ്യാപാരശാല തുറന്നു് അവരുടെ വിശ്വസ്തഭൃത്യനായിരുന്ന രാമുവിനെ അതിന്റെ മുതലക്കാരനായി നിശ്ചയിച്ചു.

ഇതിലെല്ലാം ഉപരിയായി അദ്ദേഹത്തിന്റെ ശ്രദ്ധപതിഞ്ഞതു് താൻ കൽക്കട്ടായിൽ താമസിച്ചിരുന്ന കാലത്തുതന്നെ ആശിച്ചിരുന്ന ഒരു വിദേശവാണിജ്യത്തിലാണു്. നാട്ടിലുള്ള കുരുമുളകു് ചുക്കു് മഞ്ഞൾ മുതലായവ ശേഖരിച്ചു കല്ക്കട്ടായുമായി ഒരു വലിയ കച്ചവടം നടത്തണമെന്നായിരുന്നു മേനവന്റെ മോഹം. അതിന്നു കൽക്കട്ടായിലുള്ള ചില പൂർവ്വസുഹൃത്തുക്കളെ കണ്ടു് ഏർപ്പാടു ചെയ്യാനായി അങ്ങോട്ടുപോവാൻ ഒരുങ്ങി. അദ്ദേഹം യാത്ര പറവാൻ ശാരദയുടെ മാളികയിലെത്തി.

ശാരദ—കൽക്കട്ടായിലേക്കു് പുറപ്പെട്ടിരിക്കയാണു് അല്ലേ?

മേനവൻ—അതെ.

ശാരദ—ഇത്ര വളരെ ക്ലേശിക്കേണ്ട ആവശ്യമുണ്ടോ?

മേനവൻ—(മന്ദഹാസത്തോടെ) ഏതു് ക്ലേശമോ! അങ്ങിനെയൊന്നു് എനിക്കറിഞ്ഞുകൂടാ. ഒരു ദിവസവും ക്ലേശംകൂടാതെ ഞാൻ നയിച്ചിട്ടില്ല. ആ ക്ലേശം എന്റെ ജീവിതത്തിന്റെ ഒരു പ്രധാനഭാഗമായി ഇപ്പോൾ തീർന്നിരിക്കുന്നു. അതാണു് ക്ലേശമെന്നൊന്നു് എനിക്കു് അറിഞ്ഞുകൂടാ എന്നു ഞാൻ പറഞ്ഞതു്. നിത്യവും കയ്പു തിന്നുന്നവക്കു് അതു മധുരിക്കുന്നതായി തോന്നുമല്ലോ. ക്ലേശം അനുഭവിക്കാതെ ഒരുത്തൻ നന്നാവാനും പ്രയാസം.

ശാരദ—ഈശ്വരൻ അനുഗ്രഹിച്ചാൽ ക്ലേശംകൂടാതെ ജീവിക്കരുതോ?

മേനവൻ—ഈശ്വരൻ അനുഗ്രഹിക്കുന്നതുതന്നെ സ്വപ്രയത്നമൂലമാണു്. പ്രയത്നം വേണ്ടിവരുന്നിടത്തു ക്ലേശവും കാണും.

പണ്ടു് ഒരു മഹാൻ ആരെ വന്ദിക്കണമെന്നു് ആലോചിച്ചു. ഒടുവിൽ അതു് ഒരു പദ്യമായി ഇങ്ങനെ കലാശിച്ചു.

"വന്ദിക്കുന്നു ചരാചരത്തെ അതിനെക്കാൾ സുരന്മാരെയും
എന്നാലെന്തവരാൽ ഫലം, വിധിമതം തന്നീടുവോരല്ലയോ
എന്നാലാവിധിയെത്തൊഴാം അവനഹോ കർമ്മാനുഗൻ കർമ്മമെ-
ന്തെന്നാലുള്ളൊരു യത്നമാകുമതിനാലെന്നെ ഭജിക്കുന്നു ഞാൻ"

ആദ്യം താൻ കാണുന്ന ചരാചരങ്ങളെ വന്ദിക്കാൻ തുടങ്ങി. ഹേയ്! ചരാചരങ്ങൾക്കു മെച്ചമെന്തു്! അവയെ കാത്തുരക്ഷിക്കുന്ന ദേവന്മാർക്കല്ലേ. എന്നാൽ ദേവന്മാരെ തൊഴാം എന്നായി. അതും ശരിയല്ല; ദേവന്മാർ വിധിമതം നടത്തുന്നവരാണല്ലോ. അപ്പോൾ ആ വിധിയെയാണു് തൊഴേണ്ടതു് എന്നു സംശയംവന്നു. വിധി കർമ്മഫലം കൊടുക്കുന്നു എന്നേ ഉള്ളൂ. അതിനാൽ കർമ്മത്തെ വന്ദിക്കണമെന്നു് ഉടനെ കണ്ടുകൂടി. കർമ്മമെന്നാൽ എന്തു്? ഞാൻചെയ്യുന്ന യത്നമാകുന്നു. അതിനാൽ എന്നെ ഭജിക്കുന്നു ഞാൻ എന്നു വന്ദനവും നടത്തി.

സർവ്വവും ദൈവം തരണമെന്നു പറഞ്ഞു വായപൊളിച്ചിരിക്കുന്ന ആളുകൾ ഈ പദ്യം പ്രതിദിവസം ഒരു മന്ത്രമെന്നപോലെ ജപിച്ചാൽ നന്നായിരുന്നു.

ശാരദ—സ്വകർമ്മത്തിനാണു പ്രാധാന്യമെന്നല്ലേ അങ്ങേ അഭിപ്രായം.

മേനവൻ—അതേ.

ശാരദ—അപ്പോൾ ഈശ്വരനെ ഭജിക്കേണ്ട ആവശ്യമില്ലല്ലോ.

മേനവൻ—എന്നു ഞാൻ പറഞ്ഞതിനു് അർത്ഥമില്ല. താൻ പാതി ദൈവം പാതി എന്ന പ്രമാണം സ്വീകരിക്കണം. സർവ്വശക്തനായി കരുണാകരനായിരിക്കുന്ന ഈശ്വരനെ ഭക്തിപൂർവ്വം ഭജിക്കണം. അതു് ഒരുവന്റെ കർമ്മത്തെ പരിശുദ്ധവും സഫലവും ആക്കിത്തീർക്കും; സംശയമില്ല.

ശാരദ—ഓ ശരി! അങ്ങു് മുകളിൽ പറഞ്ഞഭാഗം കേട്ടപ്പോൾ ഞാൻ അല്പം അന്ധാളിച്ചു. ഇപ്പോൾ അതു തീർന്നു. കർമ്മവിശ്വാസിയും ഈശ്വരഭക്തനും ആയ ഒരുവന്നു് എവിടെയും വിജയമുണ്ടാകും.

മേനവൻ—എന്നെ യാത്രയാക്കൂ; ഇനി താമസിച്ചാൽ വണ്ടിയുടെ സമയം തെറ്റും. ഉടനെ ആ സുന്ദരി സ്വകമിതാവിന്റെ കരങ്ങൾ ഗ്രഹിച്ചു് തന്റെ മാറോടുചേർത്തു സാദരം

ഈശ്വരനെ പ്രാർത്ഥിച്ചു. യുവാവു് ഉത്സാഹഭരിതനായി പുറപ്പെടുകയും ചെയ്തു.

തന്റെ കാമുകന്റെ വിയോഗം ഓർത്തു്, അല്പം മനോരാജ്യത്തിൽ സ്ഥിതിചെയ്ത ശാരദയെ "അനുജത്തി" എന്നുള്ള ഗൗരിക്കുട്ടിയുടെ വിളി പെട്ടെന്നു് ഉണർത്തി. ഇതാരു് എന്റെ ജ്യേഷ്ഠത്തിയോ എന്നു ചോദിച്ചുകൊണ്ടു വേഗം എഴുന്നേററു തന്റെ പ്രിയസഖിയെ ശാരദ ആലിംഗനം ചെയ്തു.

ഗൗരി—(സമന്ദഹാസം) ഇന്നു് എന്താണിത്ര മനോരാജ്യം? ഓ! കാര്യം മനസ്സിലായി.

ശാരദ—(അല്പം ലജ്ജയോടെ) അങ്ങനെ ഓരോരുത്തരെക്കുറിച്ചും അന്യന്മാർക്കു് ഓരോന്നു മനസ്സിലാകയും. സ്വന്തകാര്യം മാത്രം രഹസ്യമെന്നാണു് ചിലരുടെ കരുതൽ.

ഗൗരി—കൊള്ളാം; "പരേംഗിതജ്ഞാനഫലാഹിബുദ്ധയഃ" എന്നല്ലേ പ്രമാണം. ഈയിടെ മഹിളാമന്ദിരക്കാര്യമൊന്നും അന്വേഷിക്കാത്തതെന്തു്?

ശാരദ—ജ്യേഷ്ഠത്തി സകലതും അന്വേഷിക്കാനുള്ളപ്പോൾ പിന്നെ ഞാനന്വേഷിക്കണം?

ഗൗരി—മുൻപിൽ കൊണ്ടുചെന്നു ചാടിച്ചിട്ടു മാറിക്കളയുന്ന പ്രകൃതം എന്നു പഠിച്ചു.

ശാരദ—എന്റെ ജ്യേഷ്ഠത്തി! ഞാൻ എല്ലാററിലും കൂടെയുണ്ടു്. ഇപ്പോൾ മന്ദിരത്തിലെ സ്ഥിതികൾ എങ്ങനെ ഇരിക്കുന്നു?

ഗൗരി—അഗതികളായ 37 പെൺകുട്ടികൾ മന്ദിരത്തിൽ ആശ്രയം പ്രാപിച്ചുകഴിഞ്ഞു. അവരെ പഠിപ്പിക്കാൻ ഒരു അദ്ധ്യാപികയെയും നിയമിച്ചു. നെയ്ത്തുശാലയുടെയും വായനശാലയുടെയും പണി നടക്കുന്നു; പണം തികയുന്നില്ല.

ശാരദ—പണത്തിന്റെ വിഷമം നമുക്കു തീർക്കാം. വായനശാല പുരുഷന്മാർക്കുകൂടി സൗകര്യപ്രദമാക്കിയാൽ എന്തു്? (അവർ മാളികയിൽ നടക്കുകയായിരുന്നു)

ഗൗരി—അങ്ങനെ ആവാം. ഇന്നു കൃഷ്ണമേനവനദ്ദേഹം വരുമെന്നും കുറെ രൂപാ തരാമെന്നും പറഞ്ഞിരുന്നു.

ശാരദ—(പുഞ്ചിരിയോടെ) കാണാൻ ഉദ്ദേശിച്ചുവന്നതായിരിക്കും അല്ലേ. അതാ ആ ധന്യപുരുഷന്റെ "ഫോട്ടോ" ഇരിക്കുന്നു. കണ്ടു ധ്യാനിച്ചു പൊയ്ക്കൊള്ളൂ.

ഗൗരി—(ശാരദയുടെ തോളിൽ അടിച്ചിട്ടു്) നിനക്കു് അങ്ങനെയൊക്കെ പറയാം. ഈ മാളിക അദ്ദേഹത്തിന്റെ വസതിയാണോ?

ശാരദ—അതെ; അതിന്റെ മോടിയും ഭംഗിയും എല്ലാം കാണേണ്ടത.

"ഈശ്വരാ! എന്റെ അഭിലാഷം സാധിക്കുമോ? അദ്ദേഹം എത്ര ഭാഗ്യവാൻ. ആ പുണ്യപുരുഷന്റെ പ്രേമഭാജനമാകുന്നതിനുള്ള ഭാഗധേയം എനിക്കുണ്ടോ" എന്നെല്ലാമുള്ള ചിന്തകൾ ഈ സമയം ഗൌരിക്കുട്ടിയുടെ മനസ്സിൽ കടന്നുകൂടി. ആ മുഖഭൂമിയിൽ ഉണ്ടായ ഭാവഭേദം ശാരദ കാണാതിരുന്നില്ല. "മുപ്പത്തി! വരൂ. നമുക്ക കാപ്പികുടിക്കാം" എന്നുപറഞ്ഞു ശാരദ ഗൌരിക്കുട്ടിയുമൊരുമിച്ച് അവളുടെ അറയിലേക്കുപോയി.

അന്നു വൈകിട്ടു കൃഷ്ണമേനവന്റെ അച്ഛൻ രാഘവനുണ്ണിയും അമ്മ ലക്ഷ്മിഅമ്മയുംകൂടി അവരുടെ അറയിൽ ഇരിക്കുമ്പോൾ ശാരദ കുളിയും ദേവീദർശനവും കഴിഞ്ഞു കടന്നുപോകുന്നതു് അവർ കണ്ടു.

രാഘവനുണ്ണി—ആ പോയതു ശാരദ അല്ലേ?

ലക്ഷ്മി—അതെ, അവൾക്കു വയസ്സ പത്തുപതിനേഴായല്ലോ! ഇനിയെങ്കിലും വിവാഹം നടത്തരുതെ?

രാഘ—വേണം. പല ജന്മിമാരുടെയും രാജാക്കന്മാരുടെയും ആലോചന വന്നുകൊണ്ടിരിക്കുന്നു.

ലക്ഷ്മി—വല്ലവരോടും വാക്കുപറഞ്ഞിട്ടുണ്ടോ?

രാഘ—ഇല്ല. താമസിയാതെ ഏതെങ്കിലും തീരുമാനിക്കണം.

ലക്ഷ്മി—ആട്ടെ; നമ്മുടെ അപ്പുവിനെക്കൊണ്ടു് വിവാഹം ചെയ്യിച്ചാൽ എന്താണു്.

രാഘ—കൊള്ളാം. നല്ല ആലോചനതന്നെ.

ലക്ഷ്മി—അവർ തമ്മിൽ നളനും ദമയന്തിയുംപോലെ യോജിക്കും.

രാഘ—ശരി. ഇന്നുതന്നെ വലിയച്ഛനോടു ചോദിക്കാം. ശാരദയ്ക്കു് സമ്മതമായിരിക്കുമല്ലോ?

ലക്ഷ്മി—വലിയച്ഛനെ അറിയിക്കുന്നതു് രണ്ടുനാലു ദിവസംകൂടി കഴിഞ്ഞിട്ടുമതി. ശാരദയ്ക്കു് അനിഷ്ടം വരാൻ തരമില്ല. ഇന്നോ നാളെയോ ഞാൻ സൂത്രത്തിൽ അതു് അറിയാം.

രാഘ—അപ്പു ഇന്നു വരുമെന്നു പറഞ്ഞിരുന്നു. കണ്ടില്ലല്ലോ. ഒരു കമ്പി അടിച്ചുകളയാം.

ലക്ഷ്മി—കമ്പിയടിക്കേണ്ട. അവൻ ഭ്രമിച്ചേക്കാം. എഴുതയച്ചാൽ മതി.

രാഘ—എന്നാൽ അങ്ങിനെയാവാം. ശാരദയുടെ ഭൎത്താവു് എന്റെ അപ്പുതന്നെ; സംശയമില്ല.

അവർ ഇങ്ങിനെ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു വണ്ടി പടിക്കൽ വന്നതായി അവർ കണ്ടു. ആരാണാവോ വരുന്നതെന്നു് അവർ സംശയിക്കുമ്പോഴേക്കു് ഒരു കാൎയ്യസ്ഥൻ ഓടിവന്നു് കൃഷ്ണമേനവൻ എത്തിയിരിക്കുന്നു, നല്ല സുഖമില്ല എന്നറിയിച്ചു. അതുകേട്ടു് അവർ രണ്ടുപേരും പടിക്കലേക്കു് ഓടി. ആകപ്പാടെ മൂടിപ്പുതച്ചു കൃഷ്ണമേനവൻ വണ്ടിയിൽനിന്നും ഇറങ്ങി. എന്താ കുഞ്ഞേ സുഖക്കേടു് പനിയാണോ എന്നു ചോദിച്ചുകൊണ്ടു് ലക്ഷ്മിഅമ്മ ചെന്നു് മകനെ കെട്ടിപ്പിടിച്ചു. കഴിരാത്രിയിൽ വച്ചു എനിക്കു് ഒരു ജ്വരദോഷമുണ്ടായി. അതു ഭേദമായ ശേഷമാണു് ഞാൻ പുറപ്പെട്ടതു്. യാത്രമൂലമായിരിക്കാം; ഇപ്പോൾ നല്ല കുളിരുണ്ടു്. സാരമില്ല എന്നു പറഞ്ഞുകൊണ്ടു് ആ യുവാവു് തന്റെ മാളികയിലേക്കു പോയി. അന്നു രാത്രി കൃഷ്ണമേനവനു കഠിനമായ പനി ഉണ്ടായി. ലക്ഷ്മിഅമ്മയും ശാരദയും ഉറങ്ങാതെയിരുന്നു് അദ്ദേഹത്തെ ശുശ്രൂഷിച്ചു. നേരം വെളുത്ത ഉടൻ വലിയച്ഛൻതന്നെ ഡാക്ടരെ വരുത്തിക്കഴിഞ്ഞു. സമൎത്ഥനായ ഡാക്ടർ ശ്രദ്ധാപൂൎവ്വം ചികിത്സിക്കാൻ തുടങ്ങി. മേനവന്റെ ദീനവൎത്തമാനം കേട്ടു് ഗൌരിക്കുട്ടിയും അവിടെ എത്തി. വേണ്ട സഹായസഹകരണങ്ങൾ ചെയ്വാൻ ആ തരുണി അതിജാഗരൂകയായി കാണപ്പെട്ടു

ദിവസങ്ങൾ പത്തുപന്ത്രണ്ടു കഴിഞ്ഞു. ദീനം ലേശം കുറയുന്നില്ലെന്നു മാത്രമല്ല, ക്രമേണ വൎദ്ധിക്കുന്നതായും കണ്ടു. ഇനി ഡാക്ടരെ മാറ്റുകയാണു വേണ്ടതെന്നു് ഗൌരിക്കുട്ടി ഗദ്ഗദത്തോടുകൂടി പറഞ്ഞ അഭിപ്രായം എല്ലാവരും സ്വീകരിച്ചു. ഉടനെ രാമൻനായർതന്നെ കോഴിക്കോട്ടു ചെന്നു് അവിടത്തെ പ്രധാന ഡാക്ടരെ കൊണ്ടുവന്നു ചികിത്സയാരംഭിച്ചു.

“എന്റെ ഡാക്ടരെ! എന്റെ കുഞ്ഞിനെ രക്ഷിച്ചു തരണെ! എത്ര രൂപാ വേണമെങ്കിലും തരാം” എന്നു് വലിയച്ഛൻ കരഞ്ഞുകൊണ്ടു് അപേക്ഷിച്ചപ്പോൾ “അങ്ങിനെ ഭയപ്പെടാനൊന്നുമില്ല. ഞാൻ കഴിയുംവിധം ശ്രമിക്കാം. ചികിത്സയുടെ കുറവു വരികയില്ല. ഫലം ദൈവം തരണം” എന്നു മറുപടി പറഞ്ഞിട്ടു ഡാക്ടർ പോയി. രാമൻമേനവൻ ഓൎമ്മിപ്പിച്ച ഉടൻ രാമൻനായർ കൃഷ്ണമേനവന്റെ സുഖക്കേടിന്റെ വിവരം കാണിച്ചു് ശങ്കരമേനവന്റെ പേൎക്കു കമ്പികൊടുക്കയും ചെയ്തു.

പുതിയ ഡാക്ടരുടെ ചികിത്സയിലും മേനവന്റെ സുഖക്കേടിന് യാതൊരു കുറവും കണ്ടില്ല. വലിയച്ഛൻ, രാഘവനുണ്ണി, കൃഷ്ണനുണ്ണി, തേനൻനായർ മുതലായ പുരുഷന്മാരും ലക്ഷ്മിഅമ്മ, ഗൗരിക്കുട്ടി, ശാരദ മുതലായ സ്ത്രീകളും കണ്ണീരും കൈയുമായി സദാ ശുശ്രൂഷയ്ക്ക് ജാഗരൂകരായിരിക്കുന്നു. ക്ഷേത്രത്തിൽ കഴിക്കുന്ന നേർച്ചകൾക്കും പ്രാർത്ഥനകൾക്കും കൈയും കണക്കുമില്ല. മേനവന്റെ സുഖക്കേടിന്റെ വിവരം പരന്നതോടുകൂടി ആ ദിക്കിലല്ല അന്യദിക്കുകളിൽ നിന്നുപോലും വന്നുകൂടുന്ന ജനങ്ങൾ അസംഖ്യംതന്നെ. ഒരു രാജാവിനോ ഒരു ചക്രവർത്തിക്കുതന്നെയോ രോഗം പിടിപെട്ടാൽപോലും ഇങ്ങനെ ഉൽക്കണ്ഠാകുലരായി ജനങ്ങൾ വന്നുകൂടാൻ പ്രയാസം.

പുതിയ ചികിത്സ തുടങ്ങി മൂന്നുനാലുദിവസം കഴിഞ്ഞപ്പോൾ പനി പെട്ടെന്നു കുറഞ്ഞു എങ്കിലും ക്ഷീണം അധികരിച്ചുകൊണ്ടുതന്നെയിരുന്നു. ഒരു ദിവസം തലവേദനയ്ക്ക് നെറ്റിയിൽ ഒരു മരുന്നു പുരട്ടുവാനായി ഗൗരിക്കുട്ടി രോഗിയുടെ അടുക്കലേക്കു ചെന്നു. ഉടനെ അദ്ദേഹം അവളോടു പറഞ്ഞു. "ഗൗരിക്കുട്ടി എനിക്കുവേണ്ടി അധികം കഷ്ടപ്പെടുന്നല്ലോ. ഇതിന്റെ ഹേതു എന്താണ്? ഭവതി എന്നെ അതിരറ്റു സ്നേഹിക്കുന്നു അല്ലേ?" പക്ഷെ ശേഷം പറവാൻ ആ യുവാവിന്റെ കണ്ഠം അനുവദിച്ചില്ല. കണ്ണിൽ ബാഷ്പം നിറഞ്ഞു. അവൾ തന്റെ വസ്ത്രാഞ്ചലംകൊണ്ട് വിറയ്ക്കുന്ന കൈകളാൽ ആ ബാഷ്പം തുടയ്ക്കാൻ തുടങ്ങി. ഉടനെ ആ കോമളപുരുഷൻ ആ സുകുമാരിയുടെ കരപല്ലവം ഗ്രഹിച്ച് അതിൽ ഒന്നു ചുംബനം ചെയ്തു.

കമ്പി കിട്ടിയതനുസരിച്ച് ശങ്കരമേനവനും വന്നെത്തി. കൃഷ്ണമേനവന്റെ ദീനസ്ഥിതി അദ്ദേഹത്തെ വളരെ പരവശനാക്കി. ഉടനെ മദിരാശിയിൽനിന്നും ഡാക്ടരെ വരുത്തണമെന്നും താൻ തന്നെ പോകാമെന്നും ശങ്കരമേനവൻ പറഞ്ഞു. ഇനി ഇന്നു വണ്ടി കിട്ടുകയില്ലല്ലോ. നാളെയാകട്ടെ എന്നു തേനൻനായർ അഭിപ്രായപ്പെട്ടതിനെ എല്ലാവരും സമ്മതിച്ചു.

അന്നത്തെ ദിനകരദേവനും അസ്താചലത്തിൽ മറഞ്ഞു. ഘോരാന്ധകാരം എങ്ങും വ്യാപിച്ചു. മേഘപടലത്താൽ ആകാശദേശം മുഴുവൻ ആച്ഛാദിതമായി. മാരുതദേവനും നിശ്ചലനായി സ്ഥിതിചെയ്തു. ആകപ്പാടെ ഒരു ദുർദ്ദിനാവസ്ഥ സർവ്വത്ര കാണാമായിരുന്നു.

രാത്രി മണി എട്ടടിച്ചു. സർവ്വജനങ്ങളുടെയും ബഹുമാനപാത്രം, സൗന്ദര്യത്തിന്റെ കേളീരംഗം, സൗശീല്യത്തിന്റെ വിള

നിലം, ഉത്തമാദർശത്തിന്റെ നിലയനം, രാജശ്രീ കൃഷ്ണമേനവൻ വാത്സല്യമേറിയ മാതാപിതാക്കന്മാരേയും ബന്ധുജനങ്ങളേയും എന്നന്നേയ്ക്കും സന്താപസാഗരത്തിൽ താഴ്ത്തിയിട്ട്—ഹാ കഷ്ടം! ശേഷം ഞാൻ എങ്ങനെ കുറിക്കുന്നു;—ലോകരംഗത്തിൽ നിന്നും അന്തർദ്ധാനം ചെയ്തു.

“അലംഘനീയാ കമലാസനാജ്ഞാ.”

---

## അദ്ധ്യായം ൨൰.

---

സർവ്വജനാദരണീയനായിരുന്ന കൃഷ്ണമേനവന്റെ അകാലദേഹവിയോഗം അയൽവാസികളെപ്പോലും പല ദിവസം കണ്ണീരിൽ ആറാടിച്ചു. അപ്പോൾ എടത്തിലെ കഥ എന്തുപറയട്ടെ. വലിയച്ഛൻ ആഹാരംപോലുമില്ലാതെ കുറെ ദിവസം കട്ടിലിൽ തന്നെ കഴിച്ചുകൂട്ടി. ശാരദ ഒരു കുട്ടിയെപ്പോലെ വാവിട്ടു കരഞ്ഞു. അവളുടെ തനിത്തങ്കസമാനമായ വർണ്ണംതന്നെ മങ്ങിപ്പോയി. “പുത്രദുഃഖം പുനഃ പുനഃ” എന്ന പ്രമാണം ശരിയാണെങ്കിൽ രാഘവനുണ്ണിയും ലക്ഷ്മിഅമ്മയും എത്രമാത്രം സങ്കടപ്പെട്ടു എന്നുള്ളത് വാക്കിനല്ല ചിന്തയ്ക്കുപോലും വിഷയമല്ല. എന്നാൽ ഇതിനെല്ലാം ഉപരിയായി നിത്യസന്താപം അനുഭവിക്കുന്ന ഒരു ദേഹവും ആ ദിക്കിലുണ്ടായിരുന്നു. ഗൗരിക്കുട്ടിഅമ്മയായിരുന്നു അത്. അവർ ചിരകാലംകൊണ്ടു കെട്ടിയുയർത്തിയിരുന്ന ആശാസൗധം തവിട്ടുപൊടിയായി താഴെ പതിച്ചു. ഹൃദയകമലം ചുട്ടുചാമ്പലായിപ്പോയി. ആത്മഹത്യ നരകകാരണമെന്ന് ആ വിദുഷി ധരിച്ചിരുന്നില്ലെങ്കിൽ അടുത്ത നിമിഷം മുതൽ അവളെ ബന്ധുജനങ്ങൾ കാണുകയില്ലായിരുന്നു. ഇനി താൻ നിത്യകന്യകയായി ഈശ്വരധ്യാനം ചെയ്തുകൊണ്ട് ആയുശ്ശേഷം നയിക്കയേയുള്ളു എന്ന് അവൾ ഉഗ്രശപഥംതന്നെ ചെയ്തു. അഹോ! ഉത്തമോഹനമായ സരോജദലത്തിൽ ചിലപ്പോൾ ചുട്ടചെങ്കനൽ കോരിട്ടു രസിക്കുന്ന വിധിയുടെ കർമ്മശീല എത്ര പരിതാപകരമായിരിക്കുന്നു.

മാസം ആറേഴു കഴിഞ്ഞു. പൂർവ്വാചാരങ്ങളെ എടത്തിലേയ്ക്കു വന്നുകൂടിയ ആ കഠോര സങ്കടം തെല്ലും മാഞ്ഞുപോകുന്നതല്ലെങ്കിലും മായാപ്രപഞ്ചത്തിന്റെ മറിമായശക്തി അവിടെയും സഫ

ലമാകാതിരുന്നില്ല. കാലം മനുഷ്യന്റെ ഖേദം നശിപ്പിക്കുന്ന മരുന്നാണല്ലോ.

എന്നാൽ ഗൌരിക്കുട്ടിയുടെ ഹൃദയഗതി മാത്രം ഭേദപ്പെട്ടിട്ടില്ല. ഏററവും ഉന്നതമായ ഒരു സ്ഥാനത്തുനിന്നും കാമ്യമായ വിധം ഒരു വിവാഹാലോചന ഉണ്ടായതറിഞ്ഞ നിമിഷം ഇനി ആ ഉപദ്രവം വരാതിരിക്കാനായി ആ ധീരചിത്ത സന്യാസം സ്വീകരിച്ചു കാഷായവസ്ത്രവും ധരിച്ചു് മഹിളാമന്ദിരത്തോടു ബന്ധിച്ചിട്ടുള്ള ഭജനമഠത്തിലേയ്ക്കു താമസം മാററുകയും ചെയ്തു.

ശങ്കരമേനവന്റെ ലാഭം, തൊഴിലുകളും ഏററവും വിജയകരമായി നടക്കുന്നു. കൽക്കട്ടായുമായി ചേർന്നിട്ടു തുടങ്ങിയ സ്വദേശവ്യാപാരക്കമ്പനിയിൽനിന്നും വലിയ ലാഭം അദ്ദേഹത്തിനു കിട്ടുന്നുണ്ടു. അതു കൂടാതെ അനവധി സാധുക്കൾക്കു് ആ കമ്പനിയിൽ തൊഴിൽ കൊടുക്കാനും ആ ദയാശീലനു സാധിച്ചു. മേനവനെ കാണ്മാൻ വരുന്ന വലിയ ആളുകളുടെ സംഖ്യ വർദ്ധിച്ചു. ഒരു പ്രഭുവായ ധനികന്റെ മാളികയുടെ പടിക്കൽ രണ്ടും നാലും കുതിരവണ്ടികളും സായ്പന്മാരുടെ മോട്ടാർകാറുകളും ഒഴിയാതെയായിത്തുടങ്ങി. ചുരുക്കിപ്പറഞ്ഞാൽ അദ്ദേഹത്തെ കണ്ടു സംസാരിക്കാൻ സമയം ചോദിക്കണമെന്ന നിലകൂടി സമാഗതമായി.

എന്നാൽ തന്റെ ഉൽകൃഷ്ടപദവിയിൽ മേനവൻ ലേശം പോലും അഹങ്കരിച്ചില്ലെന്നുള്ളതു് ആ നാട്ടുകാർ ഒരുപോലെ അദ്ദേഹത്തെ അഭിനന്ദിക്കുന്നതിൽനിന്നും മനസ്സിലാക്കാവുന്നതാണ്. വലിയച്ഛനും എടത്തിലെ മററു് ഉണ്ണിമാർക്കും ആ യുവാവിനോടു് നിസ്സീമമായ സന്തോഷവും ബഹുമാനവും ഉദിച്ചുയർന്നുതന്നെ വന്നു.

ഒരു ദിവസം രാമൻമേനവൻ "നമ്മുടെ ശാരദ, ശങ്കരമേനവനിൽ അനുരക്തയാണ്" എന്നു വലിയച്ഛനെ അറിയിച്ചപ്പോൾ ആ പരിശുദ്ധൻ വളരെ സന്തോഷിക്കുകയും മററു് ഉണ്ണിമാരുമായി ആലോചിച്ചു് ഒരു സുമുഹൂർത്തത്തിൽ വിവാഹം നിശ്ചയിച്ചു ക്ഷണക്കത്തുകൾ അയയ്ക്കുകയും ചെയ്തു.

പൂജ്യോപലക്ഷണമായിടം.

മാന്യരേ!

എന്റെ മരുമകൾ സൗഭാഗ്യവതി ശാരദാമ്മയും തിരുവനന്തപുരത്തു മംഗലത്തുവീട്ടിൽ ഗോവിന്ദമേനവന്റെ മകൻ ശ്രീമാൻ ശങ്കരമേനവനും തമ്മിലുള്ള വിവാഹം ഈ മാസം –ാം തീയതി പകൽ പത്തുമണിക്കുമുള്ള സുമുഹൂർത്തത്തിൽ എന്റെ

ഗൃഹത്തിൽ വച്ച് ആഘോഷിക്കണമെന്നു നിശ്ചയിച്ചിരിക്കയാൽ തദവസരത്തിൽ താങ്കളും വന്നുചേരണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു.

എന്ന് വിധേയൻ, കൊച്ചുണ്ണിവലിയച്ചൻ. (ഒപ്പ്.)

ഇപ്രകാരമുള്ള ക്ഷണക്കത്തുകളും ആഗ്രഹം വേണ്ടവർക്കെല്ലാം കാലേകൂട്ടി അയച്ചിട്ട് അടിയന്തിരം മോടിയായി നടത്താൻ ശ്രമം തുടങ്ങി.

ഈ സന്തോഷവാർത്ത അറിഞ്ഞ ഉടനെ മഹിളാമന്ദിരഭാരവാഹികളും ശാരദാവിലാസം വായനശാലാധികൃതന്മാരും ഏകോപിച്ച് ആ വധൂവരന്മാർക്ക് വിവാഹവേളയിൽ ഒരു മംഗളപത്രം സമർപ്പിക്കണമെന്നു തീരുമാനിച്ചു. മഹിളാമന്ദിരം പ്രസിഡന്റ് ശ്രീമതി ദാക്ഷായണിഅമ്മ, വായനശാലാസെക്രട്ടറി മുകുന്ദൻനായർ തുടങ്ങിയ നാലുപേർ ഉൾപ്പെട്ട ഒരു കമ്മററിയും രൂപീകൃതമായി. മംഗളപത്രത്തിലേയ്ക്കു വേണ്ട പദ്യങ്ങൾ അയച്ചുതരുന്നതിനു കത്തുകളും, പരസ്യങ്ങളും മൂലം കവികളോട് അവർ അപേക്ഷിക്കയും ചെയ്തു.

പദ്യങ്ങൾ തിരഞ്ഞെടുത്തു മംഗളപത്രം തയ്യാറാക്കുന്നതിനു നിശ്ചിതദിവസം കമ്മററിക്കാരും ചില ഭാഷാപ്രണയികളും വായനശാലയിൽകൂടി. വന്നുചേർന്ന പദ്യങ്ങളെ അവർ പരിശോധിച്ചുതുടങ്ങി. അപ്പോൾ ആ വായനശാലയിൽ ചില സ്ത്രീപുരുഷന്മാർ പത്രങ്ങളും മാസികകളും വായിച്ചുകൊണ്ടിരിക്കുന്നുണ്ടായിരുന്നു.

ഒരാൾ—ഇന്നാണോ മംഗളപത്രം തയ്യാർ ചെയ്യുന്നത്. ഞാൻ അക്കഥ മറന്നുപോയി. ഒരു പദ്യം എഴുതിക്കളയാം.

മറെറാരാൾ—ഞാനും എഴുതിയില്ല. അല്പം കടലാസ്സും പെൻസിലും വേണമല്ലൊ?

വേറൊരാൾ—നിങ്ങൾ നിമിഷകവിയല്ലേ? അങ്ങു ചൊല്ലിയേച്ചാൽ പോരേ.

മറെറാരാൾ—വേണ്ട, ആക്ഷേപിക്കേണ്ട. നിങ്ങളെക്കാൾ വേഗം ഞാൻ പദ്യമെഴുതാം.

വേറൊരാൾ—എന്റെ നാല്പ്പാലികൾ അരങ്ങോട്ടു വന്നാൽ നിങ്ങൾ ഓടും.

ഒരാൾ—അരുതേ! അങ്ങിനെ ചെയ്യരുതെ. ഞങ്ങൾ ഇവിടെ ഇരുന്നുകൊള്ളട്ടെ.

അവർ ഇങ്ങനെ ലഹള കൂട്ടുമ്പോഴേയ്ക്കു സെക്രട്ടറി, ദാക്ഷായണിഅമ്മ, ഭാരതിഅമ്മ ബി. എ. മുകുന്ദൻനായർ, പണ്ഡിതർ

ചാത്തുനമ്പ്യാർ ഇവർ അവിടെ ഒരു മേശയ്ക്കുചുററും കസാലകളിലിരുന്നു് അതുവരെ കിട്ടിയ പദ്യങ്ങൾ പരിശോധിച്ചു തുടങ്ങി. അവരെല്ലാം നല്ല പാണ്ഡിത്യമുള്ളവരും സരസന്മാരുമാണു്.

ദാക്ഷായണിഅമ്മ—മി: നായർ! കിട്ടിയിട്ടുള്ള കവിതകൾ ഓരോന്നായി വായിക്കൂ. എല്ലാവരും അഭിപ്രായം പറയണം.

മുകുന്ദൻനായർ (വായിക്കുന്നു.)

ശാരദാംബുജമുഖിമാരണിഞ്ഞിട്ടും
ശാരദേ! വരനമായു് സകൗതുകം
സാരസാക്ഷമഹനീയസൽകൃപാ—
സാരസത്തൊടു ജയിക്ക നീ ശുഭേ!

ശ്രീമതി ഭാർഗ്ഗവിക്കുട്ടിഅമ്മ.

ദാക്ഷാ—പണ്ഡിതർ അഭിപ്രായം പറയൂ.

പണ്ഡിതർ—അതിൽ സ്തുതിക്കാനൊന്നുമില്ല. അടുത്തതു് വായിക്കൂ.

മുകുന്ദൻനായർ—നല്ലതുപോലെ ശ്രദ്ധിച്ചുകൊള്ളണം.

നളിനവിശിഖവീരപ്രാഭവപ്രൗഢിതേടും
കളലസിതവിലാസശ്രേണി നാണിച്ചുമേവും
നളിനമുഖികൾ ചൂടും ശാരദേ! നീ ജയിച്ചു
നളനൊടു സമനാകും മേനവപ്രീതി വാഴ്ത്താൽ.

ഭാരതിഅമ്മ—(അത്ഭുതത്തോടെ) ആരാണു് ഇതിന്റെ കർത്താവു്.

പണ്ഡിതർ—മഴമംഗലവും ഒരു ഭാഷകനും.

മുകുന്ദൻനായർ—അല്ല, ശ്രീമാൻ തലവടി വാസുപിള്ള.

പണ്ഡിതർ—ചേരുന്ന പേരുതന്നെ. അയാൾ ഈ ഭാഷണം നിർത്തിയിട്ടു തലവടിക്കുതന്നെ പോയാൽ നന്നു്. (ചിരി)

മുകുന്ദൻനായർ—അയാൾ അതിനു പോകട്ടെ. ശ്രീമതി മാധവിഅമ്മയുടെ കവിത വായിക്കാം.

ശാന്തേ! സോദരി ശാരദേ! തവമഹൽ സൗഭാഗ്യലബ്ധ്യൻ ഭവൽ—
കാന്തൻ നാമവശേനതന്നെ മണിമാണിക്യമേ! "ശങ്കരൻ"
പൂരന്തൻനേർമൊഴി! പിന്നയോ പുകൾപെറും സന്മംഗലാവാ—
സനാ—
ണൊന്നന്നാൻ ഭവതിക്കു ഭാഗ്യമിനിയും ശംസിപ്പു ഭൂയാൽ ശുഭം.

പണ്ഡിതർ—നല്ല കവിത. ആശയം നന്നായിരിക്കുന്നു.

മുകുന്ദൻനായർ—അതിലെ ശങ്കരൻ, മംഗലാവാസൻ ഈ പദങ്ങൾ നല്ലവണ്ണം ഫലിച്ചിട്ടുണ്ടു്.

ദാക്ഷായണിഅമ്മ—ശരി. മംഗലത്തു ശങ്കരമേനവനാണല്ലൊ വരൻ. കൊള്ളാം.

ഭാരതി—ആ മാധവിഅമ്മ ചെറുപ്പക്കാരി സ്ത്രീകളിൽ നല്ല കവിതാവാസനയുള്ള കൂട്ടത്തിലാണു്. എനിക്കു പരിചയമുണ്ടു്.

(ഉടനെ ഒരു സ്ത്രീ അവിടെ ഒരു കടലാസുമായി വന്നു.)

ദാക്ഷാ—എന്താ ജാനകിഅമ്മേ! മംഗളപദ്യമാണോ? വായിച്ചു കേൾക്കട്ടെ.

ജാന—ഞാൻ രണ്ടുമിന്നിട്ടുകൊണ്ടു് എഴുതിയതാണു്. വിദ്വാൻ കണ്ടിട്ടു നന്നായിരിക്കുന്നു എന്നു പറഞ്ഞു.

ദാക്ഷാ—ആകട്ടെ വായിക്കു

(വായിക്കുന്നു.) കല്യാണിയാംശാരദതന്റെ കഴുത്തിൽ
കല്യാണമാല്യത്തെയണച്ചിട്ടുന്നോൻ
കല്യാഗ്രനാം മേനവനാഗ്രമോദാ-
കല്യാമെളിച്ചുവസിച്ചിടേണമാചന്ദ്രതാരം ശുഭം.

(നായരും പണ്ഡിതരും ചിരിച്ചുതുടങ്ങി)

ദാക്ഷാ—ഒന്നുകൂടി വായിക്കു ജാനകി അമ്മേ.

(വീണ്ടും വായിച്ചു.)

പണ്ഡിതർ—പ്രാസം കേമമായുണ്ടു്. (ചിരിക്കുന്നു)

മു-നായർ—കേശവൻനായർ നന്നായിരിക്കുന്നു എന്നു് പറഞ്ഞു അല്ലേ.

ജാ-അമ്മ—ഉവ്വ്, പറഞ്ഞു.

പണ്ഡിതർ—ജാനകിഅമ്മയെ കണ്ടിട്ടു് നന്നായിരിക്കുന്നു് എന്നായിരിക്കാം പറഞ്ഞതു്. (സ്ത്രീ മുഖം താഴ്ത്തി)

മു-നായർ—ഇതു കേട്ടിട്ടു് എന്റെ സ്നേഹിതൻ ശ്രീമാൻ വെള്ളാറ്റൂരിൽ കേശവപിള്ള എഴുതിയ ഒരു പദ്യം ഓൎമ്മയിൽ വരുന്നു.

പണ്ഡിതർ—എന്നാൽ ചൊല്ലുകതന്നെ.

മു-നായർ—സോദരി രുഷിയരുതേ.

വൃത്തം ചെട്ടയിലങ്ങുളാഴ്ക്കപെരിയാററിൽ കാണുമത്ഥം സ്വാന്ത-
ത്താവിന്റെയട്ടുക്കലാണമലമാം വണ്ണം ശരീരത്തിനും

ഇത്ഥം നാട്ടിലിറങ്ങിടുന്നൊരുവക ശ്ലോകങ്ങളെന്തൊക്കെയോ
തീൎത്തീടാം കവികൾക്കെഴുത്തു കമനീയത്വം കൃതിക്കെട്ടമേൽ.

ഭാ-അമ്മ—(സസ്മിതം) നിങ്ങൾ സ്ത്രീകളെ പൊതുവെ ആക്ഷേപിക്കയാണോ?

മു-നായർ—സത്യം പറഞ്ഞതു് ആക്ഷേപമാണോ? ആദ്യം മാധവിഅമ്മയെ സ്തുതിച്ചതു ഞങ്ങളല്ലേ? ജാനകിഅമ്മയുടെ മുഖം കറുത്തു് അവിടെനിന്നും പോയി.

മു-നായർ—ഇതാ ശാസ്ത്രി പണ്ഡിതമഹോപാദ്ധ്യായ വിഭോദന്റെ ഒരു പദ്യം കേട്ടോളു.

ഭാരതി—അയാൾക്ക സ്ഥാനമിനിയില്ലേ?

പണ്ഡിതർ—എന്തും സ്ഥാനം കാണുകയില്ലായിരിക്കാം. വായിക്കു.

നിപീയ ജായാനപരാധരാസ്യ-
പീയൂഷയൂഷം പരമാദരേണ
സ ശങ്കരോ ഭാവുകരാശി ജീയാ-
ദ്ധരേഃ പ്രസാദേന ചിരം ധരായാം.

ഭാരതി—ഈ ധരേഃപ്രസാദം എന്നാൽ എന്താണു്?

പണ്ഡിതർ—വ്യാകരണം പഠിക്കണം. അപ്പോൾ അറിയാം.

ഭാരതി—വ്യാകരണം നല്ലപോലെ തികഞ്ഞ ആളാണദ്ദേഹം.

മു-നായർ—പൂൎവ്വാൎദ്ധത്തിലെപ്പോലെ വിധ്വംസിതത്വം എഴുതിയാൽ വല്ലവരും കരണവും തരക്കും. ഒരു വൃദ്ധൻ (ഓടിവന്നു്) ഇതാ ഇതാ ഈ ശ്ലോകം കൂടി കേൾക്കണം.

മു-നായർ—എന്താണിത്ര ധിറുതി.

വൃദ്ധൻ—ധിറുതിയോ, അത്യാവശ്യമായി കേൾക്കണം. അതാണു്.

മു-നായർ—ഒന്നു വായിക്കൂ.

പണ്ഡിതർ—വേണ്ടാ; ഞാൻ വായിക്കാം. (വാങ്ങി വായിക്കുന്നു)

കാൽത്താരിലാനതാദരമാശ്രയിക്കും
സത്തുക്കളെക്കാത്തു പുലർത്തിടുന്നോൻ
സ്തുത്യൎഹനാം മേനവനാത്മകാന്താ-
സക്ത്യാ മതിക്കുംവരെ വാണിടട്ടെ.

(പണ്ഡിതർ ചിരി തുടങ്ങി.)

വൃദ്ധൻ—നിശ്ചയമായും ചെക്കണെ. എനിക്കു മേനവനെ കൊണ്ടു് ഒരു കാൎയ്യം സാധിക്കാനുണ്ടു്.

മൂ-നായർ—എന്തു കാൎയ്യം?

വൃദ്ധൻ—എന്റെ മോനു് മേനോന്റെ വാങ്കിൽ ഒരു ജോലി കൊടുപ്പിക്കണം. അത്രതന്നെ.

മൂ-നായർ—എന്റെ അമ്മാവാ! മേനോൻ പൊങ്ങച്ചാല്ല. നേരെ ചെന്നു പറയൂ. സൌകൎയ്യമുണ്ടെങ്കിൽ ചെയ്യും. ഈ വിദ്യയൊന്നും ആവശ്യമില്ല.

പണ്ഡിതർ—ഇതു് അമ്മാവൻ നിൎമ്മിച്ച പദ്യമാണോ?

വൃദ്ധൻ—എങ്ങ്ഹേ! നമുക്കുണ്ടോ കവിതയോ കിവിതയോ വല്ലതുമുള്ളു. വേറൊരുത്തൻ എഴുതിത്തന്നതാണു്.

പണ്ഡിതർ—അയാൾ നിങ്ങളെ പററിച്ചു. മരിക്കുംവരെ വാഴാൻ വല്ലവരും ശുപാൎശ ചെയ്യണോ?

(വൃദ്ധൻ വിഷണ്ണനായി പോയി.)

മൂ-നായർ—ഇതാ മി. കെ. ജി. പിള്ള, ബി. എ. യുടെ ഒരു പദ്യം.

തങ്കൽ പ്രേമകലാവിലാസവിചലദ്വീക്ഷാവിശേഷം ഗതാ-
തങ്കം ചേൎത്തു രസിച്ചിട്ടും സുകൃതിയാമിസ്സുംകരാലിപ്യനിൽ
തങ്കം മോദമൊടുത്തമോന്നതപദം പ്രാപിച്ചു സാധ്വീമതി-
ത്തങ്കപ്പൊൻമണിയായ്‍ലസിക്ക നെടുമംഗല്യേന കല്യേ! ചിരം

ദാക്ഷാ—സാമാന്യം നന്നായിരിക്കുന്നു.

മൂ-നായർ—ഇനി സാഹിത്യശിരോമണി എം. കെ. കുന്തുവിന്റെ ഒരു ഗാഥ ഞാൻ വായിക്കാൻ പോകുന്നു. ശ്രദ്ധിച്ചു കേൾക്കണം.

ശാരദതൻമുഖമെന്നപോൽ ഹാ! വാനിൽ
ശാരദചന്ദ്രൻ പ്രകാശിക്കുന്നു.
ആ മേനവന്റെ സൽകീൎത്തിപോൽ സൽഗന്ധി
തുമന്ദമാരുതൻ വീശിടുന്നു
സത്തുക്കൾ തൻമനമെന്നപോലാശകൾ
ഉത്തുംഗശോഭ്യാ വിളങ്ങിടുന്നു.
മംഗളം ചാരുമുഹൂൎത്തം സമാഗതം
മംഗളം നിങ്ങൾക്കു കാമുകരേ!

പണ്ഡിതർ—(ചിരി തുടങ്ങി) അയ്യോ! എനിക്കു ചിരിക്കാൻ വയ്യാ!

മൂ-നായർ—കവിത നന്നായിരിക്കുന്നില്ലേ?

പണ്ഡിതർ—പകൽ പത്തുമണിക്കല്ലേ വിവാഹം?

മു-നായർ—അതെ. അതിനെന്താണു്.

പണ്ഡിതർ—അപ്പോൾ ശാരദപൂർണ്ണചന്ദ്രൻ വാനിൽ വിളങ്ങുമോ?

ഭാരതി—ചിങ്ങമാസമല്ലേ? നല്ല കാററും മഴയും വിവാഹസമയത്തു തുടങ്ങിവെച്ചാൽ "ശുദ്ധമാരുതൻ വീശുന്നതും ഒക്കും."

മു-നായർ—അതാണു് നല്ല കവിയുടെ ലക്ഷണം. കവി പറയുന്നതുപോലെ അപ്പോൾ പ്രകൃതി ഇരുന്നുകൊള്ളണം.

ഭാരതി—അയാൾ സാഹിത്യശിരോമണിയല്ലേ?

ദാക്ഷാ—അയാൾക്ക മൂഢശിരോമണിയെന്നു പേരിട്ടാൽ നന്നായിരിക്കും.

മു-നായർ—ഇനി ഇതാ അനുപ്രാസമുള്ള ഒരു രാമനാപ്പദ്യം വരുന്നു.

പണ്ഡിതർ—ഞങ്ങൾ സൂക്ഷിക്കണമോ?

മു-നായർ—ഭയപ്പെടേണ്ട.

ദാക്ഷാ—ആരാണു കവി?

മു-നായർ—കവിതിലകൻ മി. ബ്രൌൺ; കേട്ടോളൂ.

ലീലാലോലവിശാലാക്ഷി
ലലനാകുലമാലിക
കോലാഹലാൽ ലസൽ ചാലേ
ശാരദാ മേനവാനന്വിതാ.

പണ്ഡിതർ—(ചിരിച്ചിട്ടു്) നാലാംപാദത്തിൽ വന്നപ്പോഴേക്ക 'ലാ' ഇല്ലാതെയായിപ്പോയോ?

മു-നായർ—'ലാ' അവിടെ എങ്ങനെ ചേരും.

പണ്ഡിതർ—വല്ലതും കുലുകുല എന്നു ചേർക്കരുതേ.

മു-നായർ—എന്ന വിഷമമേ. അതു് അദ്ദേഹത്തിനു് അറിഞ്ഞുകൂടാഞ്ഞിട്ടായിരിക്കയില്ല. യുവതിമാരുടെ പേരു ചേർക്കണ്ടേ? "ശാരദ, മേനവൻ ഈ പദങ്ങളിൽ "ലാ"യുണ്ടോ."

ദാക്ഷാ—ഇയാൾ കവിതിലകൻതന്നെ. തിലകൻ എന്നാൽ പൊട്ടൻ എന്നു വ്യാഖ്യാനിക്കണം.

പണ്ഡിതർ—ഇത്തരം കവിതകൾ വായിച്ചതു മതി. എനിക്കിനി ചിരിക്കാൻ വയ്യാ.

മു-നായർ—തീർന്നു. ഇനി ഒരു പദ്യം മാത്രമേ ഉള്ളൂ.

പണ്ഡിതർ—ആരാണു് രചയിതാവു്.

മു-നായർ—പേരിപ്പോൾ പറകയില്ല. വലിയ ആളാണെങ്കിൽ അല്പമെല്ലാം കുറവുണ്ടെങ്കിലും മറച്ചുവച്ചു പുകഴ്ത്തുക ചിലരുടെ പ്രകൃതമല്ലേ?

ഠാകൂ—അതുകട്ടെ വായിക്കൂ. (വായിക്കുന്നു)

പണ്ടേ സൽകവിതാമനോഹരി രസാൽ താനേ വരിച്ചാദരം
പൂണ്ടോരഞ്ചപദാമലാംഗിമണിയേക്കൂടീവിധം വേൾപ്പതിൽ
ഉണ്ടാം തെറ്റധുനാ നവീനഗുണലേശൻമൂലമെന്നാകിലും
രണ്ടാളെയുമൊരേവിധം സരസമായ് ലാളിക്കണേ! മിത്രമേ!

പണ്ഡിതർ—ഓഹോ, ആൾ ഒരു നിയമജ്ഞനാണെന്നു തോന്നുന്നു.

ഠാകൂ—ശങ്കരമേനവനു കവിതയുണ്ടോ?

മു—നായർ—ഉള്ളതായി ഞാൻ കേട്ടിട്ടില്ല. വിദ്വാൻ ഗണിച്ചറിഞ്ഞതായിരിക്കും.

പണ്ഡിതർ—അല്ല. തോന്നിയതുപോലെ എഴുതി. ഒരു മംഗളപദ്യം വേണമെന്നേയുള്ളൂ. ആരാണു കവി.

മു—നായർ—പി. കൃഷ്ണമേനോൻ ബി. എ., ബി. എൽ.

പണ്ഡിതർ—ഞാൻ പറഞ്ഞില്ലേ, ആൾ നിയമപടുവാണെന്നു്.

മു—നായർ—അങ്ങു് ദിവ്യദൃഷ്ടിക്കാരനല്ലേ.

പണ്ഡിതർ—ഒരു കളിയാക്കണ്ട. അതു നില്ക്കട്ടെ. ഇതുവരെ വായിച്ചതിൽ വളരെ കുറച്ചു പദ്യങ്ങളെ നമുക്കു സ്വീകാര്യങ്ങളായുള്ളൂ. മംഗളപത്രത്തിനു് അവ മതിയോ?

മു—നായർ—ഭയപ്പെടേണ്ട. കെ. സി. കേശവപിള്ള, പന്തളത്തു തമ്പുരാൻ മുതലായ സരസകവികളുടെ ഒന്നാംതരം കവിതകൾ ഇന്നോ നാളെയോ കിട്ടും. വലിയകോയിത്തമ്പുരാൻ, കുഞ്ഞിക്കുട്ടൻ തമ്പുരാൻ മുതലായ മഹാന്മാരുടെ അടുക്കലേയ്ക്കു് ആൾ അയച്ചിട്ടുണ്ടു്. അവരുടെ കവനതല്ലജങ്ങളും മംഗളപത്രത്തെ അലങ്കരിക്കാതിരിക്കയില്ല.

പണ്ഡിതർ—എന്നാൽ ധാരാളം മതി. നാളെത്തന്നെ പ്രെസ്സിൽ കൊടുത്തു് അച്ചടിപ്പിച്ചു് ശരിയാക്കണം.

ഠാകൂ—അതിൽ മുതലു മുഴുവൻ മുകുന്ദൻനായർക്കാണു്. ഇനി നമുക്കു പിരിയാം.

വിവാഹദിവസം വളരെ അടുത്തു ശങ്കരമേനവനു് അനവധി വിവാഹസംഭാവനകൾ അദ്ദേഹത്തിന്റെ സുഹൃത്തുക്കളിൽനിന്നും കിട്ടി. അവയിൽ പ്രധാനപ്പെട്ടവ എടുത്തുകൊണ്ടു് ശാരദയേയും രാമൻമേനവനേയും കാണിക്കാനായി എടത്തിലേക്കു പുറപ്പെട്ടു. മേനവൻ ശാരദയുടെ മാളികയിലേയ്ക്കു് കയറിച്ചെന്നു. ആ മനോഹരി കയ്യിലിരിക്കുന്ന കത്തു് കൂടക്കൂടെ നോക്കുകയും എന്തോ ആലോചിക്കുകയും ചെയ്യുന്നതായി ആ കാമു

കൻ കണ്ടു. മേനവനെ കണ്ടയുടൻ ആ ശീലാവതി അദ്ദേഹത്തെ സൽക്കരിച്ചിരുത്തി.

മേനവൻ—രേവതി എന്താണു് ആലോചിക്കുന്നതു്. കത്തു് ആരുടേതാണു്. എനിക്കു കാണാവുന്നതാണെങ്കിൽ ഇങ്ങോട്ടുതരു.

ശാരദ—അതു കാരണവരുടേതായ കത്താണിതു്.

മേനവൻ അതു വാങ്ങിച്ചു് ഇങ്ങനെ വായിച്ചു.

സൌഭാഗ്യവതി ശാരദക്കുട്ടിക്കു്.

പ്രിയപ്പെട്ട മകളെ!

നീയും ശങ്കരമേനവനും തമ്മിൽ വിവാഹം നടക്കുവാൻ പോകുന്നതായറിഞ്ഞു് വളരെ സന്തോഷിക്കുന്നു. "മേലാൽ സൌഹാർദ്ദമായി കഴിഞ്ഞുകൂടണമെന്നും വിവാഹത്തിനു പ്രത്യേകം വന്നുചേരണ"മെന്നും കാണിച്ചു് എടത്തിലെ വലിയച്ഛന്റെ ക്ഷണക്കത്തു് എനിക്കു കിട്ടിയിട്ടുണ്ടു്. എന്നെ കാണാൻ ആവശ്യപ്പെട്ടുകൊണ്ടു് നീ അയച്ച ആളും ഇവിടെ വന്നു വിവരം പറഞ്ഞു. പക്ഷേ എനിക്കു് ഉടനെ അങ്ങോട്ടു വരാൻ തരമാവുമെന്നു തോന്നുന്നില്ല. വിവാഹദിവസവും ഞാൻ വന്നില്ലെങ്കിൽ എന്റെ മകൾ പരിഭവിക്കരുതേ. കാരണം പറവാൻ എനിക്കു മടിയുണ്ടു്. എങ്കിലും എന്റെ മകളെ അറിയിക്കുന്നതിൽ എനിക്കു കുറച്ചിൽ ഒന്നുമില്ല. ഞാൻ മൂവായിരം രൂപാ കൊടുക്കാനുള്ള ഒരു കടക്കാരൻ എന്നെ വാറണ്ടിൽ പിടിച്ചിരിക്കയാണു്. പണം അന്വേഷിച്ചിട്ടു് ഇതുവരെ കിട്ടിയില്ല. കടക്കാരൻ അവധി തരികയുമില്ല. ഇങ്ങനെയാണു് കാര്യങ്ങളുടെ സ്ഥിതി. എനിക്കു സൌകര്യം കിട്ടുന്ന ക്ഷണത്തിൽ ഞാൻവന്നു കണ്ടുകൊള്ളാം. കാര്യം തുറന്നു പറഞ്ഞതു നീ പരിഭവിക്കാതിരിക്കാനാണു്. നിനക്കും ശങ്കരമേനവനും ഞാൻ സന്തോഷപൂർവ്വം മംഗളം ആശംസിക്കുന്നു.

എന്നു്, നിന്റെ ഇളയച്ഛൻ രാമവർമ്മൻ തിരുമുല്പാടു് (ഒപ്പു്)

ശങ്കരമേനവൻ—ഈശ്വരാ! എത്ര സ്വത്തുകാരനായാലും കടം വന്നുകൂടിയാലുള്ള സ്ഥിതി വളരെ ദയനീയം. രേവതി എന്തു ചെയ്യാനാണുദ്ദേശിക്കുന്നതു്.

ശാരദ—അദ്ദേഹം നമുക്കു് വളരെ സഹായം ചെയ്തിട്ടുള്ള ആളാണു്. നമ്മോടു വളരെ വാത്സല്യവുമുണ്ടു്. നമ്മുടെ വിവാഹവേളയിൽ അദ്ദേഹത്തിന്റെ അനുഗ്രഹം ഒഴിച്ചുകൂടാവുന്നതല്ല. ഈ വിഷമത്തിൽനിന്നു് അദ്ദേഹത്തെ ഒഴിച്ചാൽ കൊള്ളാമായിരുന്നു. അച്ഛൻ അനുവദിക്കുന്നപക്ഷം എന്റെ കുറെ ആഭരണങ്ങൾ അങ്ങോട്ടു കൊടുത്തയച്ചാലോ എന്നാണു് ഞാൻ ആലോചിക്കുന്നതു്.

ശങ്കര—(പുഞ്ചിരിയോടെ) ഏയ് അതിന്റെ ആവശ്യമൊന്നുമില്ല. രൂപാ ഇന്നുതന്നെ കൊടുത്തയയ്ക്കാം. ഈശ്വരപ്രസാദത്താൽ ഇന്നു മൂവായിരത്തിനല്ല മുപ്പതിനായിരത്തിനും എന്റെ ശാരദയ്ക്കു വിഷമമില്ല.

ശാരദ—അദ്ദേഹം പണത്തിനു വളരെ വിഷമിക്കുന്നുണ്ട്. മൂവായിരം മാത്രം കൊടുത്താൽ പോരാ.

ശങ്കര—എത്ര പറഞ്ഞോളൂ.

ശാരദ—ഒരു നാലായിരം രൂപായിൽ കുറയരുതു്. അതു് രഹസ്യമായി കൊടുക്കണം. ആരാണ് കൊണ്ടുപോകുന്നതു്.

ശ-മേ—ഒരു നാലായിരം വേണ്ട. അയ്യായിരം രൂപാ ഞാൻതന്നെ കൊണ്ടുപോയികൊടുക്കാം; പോരയോ?

ശാരദ—വലിയ അമ്മാവന് ഈ ഇളയച്ഛനോടുള്ള നീരസം അച്ഛന്റെ ശ്രമംമൂലം മുഴുവൻ നീങ്ങിയിട്ടുണ്ട്. ഇനി അദ്ദേഹത്തോട് തട്ടിയെടുത്ത ദേവസ്വം സ്വത്തുക്കളും അടുത്തകാലത്തു തിരിച്ചുകൊടുക്കാനും സാധിക്കും.

ശ-മേ—അങ്ങിനെയാണു വേണ്ടതു്. അതാ ഒരാൾ വേതിയെ കാണ്മാൻ താഴെ വന്നുനില്ക്കുന്നു

ശാരദ—ആരാ ആരാണ്?

കണ്ടപ്പോൾ അറിയാം എന്നു പറഞ്ഞു മേനവൻ വരാന്തയിൽ ചെന്ന് അവിടെ നിന്നിരുന്ന ആളിനെ വിളിച്ചു. ഉടനെ വരണ്ടു ചൊറിപിടിച്ചു ക്ഷീണിച്ച് എല്ലുപൊങ്ങി കണ്ണുകുഴിഞ്ഞു കവിളൊട്ടി ഒരു പ്രാകൃതരൂപം ശാരദയുടെ മുമ്പിൽ പ്രത്യക്ഷമായി. കെട്ടിത്തൂക്കിയ കമ്പുപോലെ അയാളുടെ വലത്തുകരം അതിന്റെ നിരാശ്രയത്വത്തെ വെളിവാക്കി ആടിക്കൊണ്ടിരുന്നു.

ശാരദ—(സൂക്ഷിച്ചുനോക്കീട്ട്) ഇതാര്? നമ്മുടെകൂടെ താമസിച്ചിരുന്ന കൃഷ്ണനല്ലെ?

മേനവൻ—അതെയോ; ആരാണെന്നു ശരിയായി പറയൂ.

ശാരദ—(ആശ്ചര്യത്തോടെ) അതെ, അവൻതന്നെയാണല്ലോ. അയ്യോ! കൃഷ്ണാ! നിനക്കെന്തുപററി?

കൃഷ്ണൻ—(സവിനയം) പൊന്നുകൊച്ചമ്മാ! ഇതു് മാവാപാകിഷ്ണൻതന്നെയാണ്. നിങ്ങളെ ഉപദ്രവിച്ചതിന്റെ ഫലം ഇങ്ങനെ കിട്ടി. ക്ഷമിക്കണം, പൊന്നുകൊച്ചമ്മ ക്ഷമിക്കണം.

ശാരദ—നീ എവിടെയായിരുന്നു. നിന്റെ കൈ ഒടിഞ്ഞതെങ്ങനെ.

കൃഷ്ണൻ—ബോധിപ്പിക്കാം. സത്യം ബോധിപ്പിക്കാം. ഞാൻ സാക്ഷിയെഴുതിയതു തെററിയെന്നും പറഞ്ഞു വലിയച്ഛൻ

എന്നെ ആട്ടി ഓടിച്ചു. ഞാൻ പോയി എരണാകൊളത്തു് ഒരു പോലീസു് ഇൻസ്പെക്ടർ എശമാനൻെറ കൂടെ താമസിച്ചു. ഒരുദിവസം കാപ്പികാച്ചിയതു് നന്നില്ലെന്നു പറഞ്ഞു് അദ്ദേഹം ഒരടി. ഞാൻ തിണ്ണയിൽനിന്നു മിററത്തു മറിഞ്ഞുവീണു. വീഴ്ചയിൽ ഈ വലത്തുകയ്യു് തിരിഞ്ഞുപോയി. ഞാൻ ആശുപത്രിയിൽ ചെന്നുകിടന്നു. കൊറെ കഴിഞ്ഞപ്പം ഈ കയ്യു് ഭേദമാകയില്ലെന്നു പറഞ്ഞതാണ്ടു് അവർ പുറത്താക്കിവിട്ടു. പൊന്നുകൊച്ചമ്മ രക്ഷിക്കണം.

ശാരദ—(മേനവനോടു്) അങ്ങു് ഇവനെ കണ്ടതെങ്ങനെ?

മേനവൻ—ഞാൻ ഇന്നു കാലത്തു് ഒരു സ്നേഹിതനെ കാണാൻ പോയപ്പോൾ വഴിയരികിൽ ഒരാൾ കിടക്കുന്നതു കണ്ടു. ആരോ സാധുവാണെന്നു വിചാരിച്ചു സൂക്ഷിച്ചുനോക്കി. ഇവനാണെന്നറിഞ്ഞു വിളിച്ചുകൊണ്ടുപോന്നു. ഇങ്ങോട്ടു വരാൻ ഇവൻ വളരെ ഭയപ്പെട്ടു.

ശാരദ—അവിടത്തെ ദീനാനുകമ്പ അഭിനന്ദനീയംതന്നെ. (കൃഷ്ണനോടു്) നീ നിൻെറ അമ്മയുടെ അടുത്തുപോയില്ലേ?

കൃഷ്ണൻ—പോയി. ഒന്നും തരുവാൻ അവൾക്കു നിവൃത്തിയില്ല.

ശാരദ—(മേനവനുമായി കുറെ ഇംഗ്ലീഷിൽ സംസാരിച്ചിട്ടു്) കൃഷ്ണാ! ഇതിനെല്ലാം ഹേതു നിൻെറ കർമ്മഫലമാണു്. അതു് അനുഭവിക്കാതെ കഴികയില്ല. അഥവാ അനുഭവിച്ചു കഴിഞ്ഞതായിരിക്കാം. ഏതായാലും നിനക്കു വേലചെയ്തു കഴിക്കാൻ കൂടി നിവൃത്തിയില്ലാതായി. അതുകൊണ്ടു മാസംതോറും പത്തു പറനെല്ലും നാലുറുപ്പികയും ഞങ്ങൾ തന്നുകൊള്ളാം (മേനവൻെറ മണിപ്പേഴ്സിൽ കിടന്ന രൂപയിൽനിന്നു രണ്ടുരൂപാ എടുത്തുകൊടുത്തിട്ടു്) ഇതുകൊണ്ടുപോയി തല്ക്കാലം വേണ്ടതു വാങ്ങിക്കുക. അടുക്കളയിൽചെന്നു ചോറും വാങ്ങി ഉണ്ടിട്ടു പൊയ്ക്കോ.

"കല്പന, ഉത്തരവു്, കല്പന" എന്നു പറഞ്ഞുകൊണ്ടു് അവൻ അവിടെനിന്നും പോയി. വിവാഹസംബന്ധം പരിശോധിക്കുന്ന കൃത്യത്തിൽ ആ കാമുകന്മാർ ഏർപ്പെട്ടു.

വിവാഹദിവസമായി. എടത്തിലെ വലിയ മുററത്തു വിശാലമായി കെട്ടി മനോഹരമായി അലങ്കരിച്ചിരുന്ന കൊട്ടിലിനകത്തു പ്രവേശിക്കുന്ന ഏതൊരുത്തനും അത്ഭുതം, സന്തോഷം, സംഭ്രമം ഇവകൾക്കു് അധീനനാവാതിരിക്കയില്ല; ആളുകൾ ധാരാളം മുറയ്ക്കു വന്നുകൂടുന്നു. ആഗതന്മാരെ സല്ക്കരിക്കുന്നിടത്തും അടുക്കളക്കൊട്ടിലിൽ സദ്യയ്ക്കു ശ്രമിക്കുന്നവരെ നിയന്ത്രിക്കുന്നിടത്തും ധർമ്മപുത്രരുടെയും ഒരു സേനാനായകൻെറയും വിനയത്തോ

ട്ടും ചാതുൎയ്യത്തോടും തെന്നൻനായർ ഹാജരുണ്ടു്. യാതൊരു വിഘ്നങ്ങളും കൂടാതെ എല്ലാം ഭംഗിയായി നടത്തത്തക്കവണ്ണം വേണ്ട ഏൎപ്പാടുകൾ ആ യുവകേസരി ചെയ്തിരിക്കുന്നു.

വിവാഹസമയമായി. വലിയകൊട്ടിൽ മുഴുവൻ ആഗതരായ സ്ത്രീപുരുഷന്മാരെക്കൊണ്ടു നിറഞ്ഞു. അതിരമ്യമായി അലങ്കരിച്ചു് തയ്യാറാക്കിയിരുന്ന പ്ലാറ്റ്ഫാറത്തിൽ തോഴിമാരാൽ "ശാരദ" ആനയിക്കപ്പെട്ടു. അനുരൂപയോജ്യമായ വേഷഭൂഷണങ്ങളാൽ സംസ്കരിക്കപ്പെട്ട ആ കളകോമളാംഗിയുടെ സൌന്ദൎയ്യസുഷമാമാധുരിയിൽ ആ സദസ്സ് ആറാടി. വിവാഹവേദിയിൽ ആഗതയായ സാക്ഷാൽ ശ്രീദേവിതന്നെയോ ഇതു് എന്നു കാണികൾ സംശയിച്ചുപോയി. അനുരൂപമായ വേഷവിധാനത്തോടുകൂടി സുഹൃത്തുക്കൾ നൽകുന്ന ആശിസ്സുകളെ നതശിരസാ സ്വീകരിച്ചുകൊണ്ടു് കാമകോമളനായ ശങ്കരമേനവനും അവിടെ ആഗതനായി. വിവാഹവേദിയിൽ ആ യുവതീയുവാക്കൾ രതിയും മന്മഥനുംപോലെ, ദമയന്തിയും നളനും പോലെ പോരാ, സാക്ഷാൽ ശ്രീപാൎവ്വതിയും ശങ്കരനുംപോലെ അത്യധികം ശോഭിച്ചു. മംഗളവാദ്യഘോഷങ്ങൾ മുഴങ്ങി. സന്തോഷനിമഗ്നരായ സദസ്യരുടെ കളകളാരവത്തിന്റെ മദ്ധ്യേ യഥാവിധി മറ്റു ചടങ്ങുകൾ നിൎവ്വഹിച്ചശേഷം മേനവൻ ശാരദയെ മംഗല്യസൂത്രം അണിയിച്ചു. പിന്നാലെ വസ്ത്രദാനവും പാണിഗ്രഹണവും നടന്നു. അനന്തരം ആത്മാൎത്ഥമായ മംഗളപത്രസമൎപ്പണവും കഴിഞ്ഞു് ആചാരാനുസാരം സദസ്സിനെ വന്ദിച്ചു് അവർ തിരോഭൂതരായി.

വിവാഹശേഷം ചതുർവിധവിഭവങ്ങളോടുകൂടിയ സദ്യ ഭംഗിയായി നടന്നു. ക്ഷണിച്ചും അല്ലാതെയും വന്ന സകലരും സംതൃപ്തരായി ആ നവദമ്പതിമാരെ ശ്ലാഘിച്ചു പിരിഞ്ഞു.

അഹോ, കാലത്തിന്റെ പ്രയാണം എത്ര വേഗത്തിലാണ്. വർഷം ഏഴു കഴിഞ്ഞു. സൎവ്വസൌഭാഗ്യസംപൂൎണ്ണയായ ശാരദ തങ്ങളുടെ അനുരാഗകല്പവല്ലിയിൽ ഉദിച്ച ദിവ്യഫലമായ ഓമനമകനെ ലാളിച്ചുകൊണ്ടു് അവളുടെ മാളികയിലുള്ള സുവൎണ്ണമണിമഞ്ചത്തിൽ ഇരിക്കുന്നു. ആ സമയം ശങ്കരമേനവൻ അവിടേയ്ക്കു കയറിച്ചെല്ലുന്നു. "അച്ഛാച്ഛാ!" എന്നേവം അസ്പഷ്ടവൎണ്ണമായി കൊഞ്ചിയണയുന്ന ബാലശശാങ്കോപമനായ ആ ഓമനക്കുട്ടനെ ആ ഭാഗ്യവാൻ വേഗം എടുത്തു് "മൂല്യം മതിക്കാവതല്ലാത്ത കാഞ്ചനമാല്യം" പോലെ മാറോടുചേൎത്തു ചാൎത്തി ആ ചെഞ്ചൊടി

...വായിൽ അനവധി ചുംബനങ്ങൾ നൽകി. അനന്തരം "നന്ദനത്തങ്ങളെ ലാളിച്ചുകൊണ്ടു തൻ മടിമേലെപ്പുതൻ ചാരെ നിന്നതി" അവളുടെ തോളിൽ കൈ അണച്ചുകൊണ്ടു് ഒരു മോഹനമുഖത്തോടു... നാക്കി ഒന്നു മന്ദഹസിച്ചു.

ശാരദ—കുട്ടൻ ഇന്നു പാൽ കുടിച്ചില്ല. ബഹുനിർബന്ധമാണു്.

മേനവൻ—എന്തുകൊണ്ടു്?

ശാരദ—അച്ഛൻ കൊട്ടത്തെങ്ങിലെ കുടിക്കയുള്ളു എന്നാണു് അവന്റെ വാശി.

"ഓഹോ. അങ്ങിനെയോ" എന്നു ചോദിച്ചുകൊണ്ടു് മേനവൻ തന്റെ സൌഭാഗ്യസത്തിന്റെ കോമളമുഖത്തു് വീണ്ടും ചുംബനം ചെയ്തു.

മേനവൻ—നാളെ നമ്മുടെ കുഞ്ഞുമേനാവന്റെ ശ്രാദ്ധദിനം അല്ലേ? ആ ധന്യപുരുഷന്റെ ആത്മശാന്തിക്കായി നാം നടത്താറുള്ള ഈശ്വരപൂജകൾക്കും ദാനധർമ്മങ്ങൾക്കും വേണ്ടവ തയ്യാർ ചെയ്തുവോ?

ശാരദ—ആ പുണ്യാത്മാവിനെ നാം എങ്ങിനെ മറക്കും. അതിനെല്ലാംവേണ്ട ഏർപ്പാടുകൾ ചെയ്യുന്നതിനു് അച്ഛൻ പോയിരിക്കയാണു്. അങ്ങു് മദിരാശിക്കു പോകുന്നതെന്തിനു്?

മേന—ഒരു കച്ചവടക്കപ്പൽ സ്വന്തമായി പണിയിക്കുവാൻ ഏർപ്പാടുചെയ്യുന്നതിനു്?

ശാര—കച്ചവടം അത്ര ഉയർന്ന അല്ലേ?

മേന—ഉവ്വ്. എല്ലാം എന്റെ ശാരദയുടെ ഭാഗ്യം.

ശാര—സത്യധർമ്മസംശുദ്ധമായ കൃത്യകുശലതയുടെ ഫലമെന്നു പറയണം.

മേന—രണ്ടുംകൂടിയാവട്ടെ.

ശാരദ—എന്താണു് ഇപ്പോൾ ഈ പുതിയ വേഷം ധരിച്ചിരിക്കുന്നതു്. ഇന്നു് ശിക്കാറിനു പോകുന്നുണ്ടോ?

മേന—ഞാനും മേനോൻനായരുംകൂടി ഇപ്പോൾ നായാട്ടിനു പോകയാണു്.

ശാരദ—(പുഞ്ചിരിയോടെ) അവിടെയെങ്ങാനും നമ്മുടെ ആ കാടിയെ കണ്ടെങ്കിൽ......

മേന—അഹഹ! എന്നാൽ ഞാൻ ഷേക്ക്ഹാൻഡ് നൽകി അയാൾക്കു് ഒരു ഗുഡ്ബൈ പറയും.

ശാരദ—എന്താ! അയാളോ അത്ര ഉപകാരം ചെയ്യുവനാണോ?

മേനോൻ—സംശയമുണ്ടോ? ഈ ഓമനക്കരകമലങ്ങൾകൊണ്ടുള്ള പ്രഥമ ശുശ്രൂഷണാനന്ദനത്തിന് ഇടയാക്കിയതു് അയാളല്ലേ?

ശാരദ—ശരി. അന്നു് ഒരിക്കൽ അവനെ സ്വപ്നം കണ്ടപ്പോൾ "എന്റെ ശാരദയെ ഞാൻ ആർക്കും കൊടുക്കുകയില്ല" എന്നു വിളിച്ചു കൂവിയതു് ഓർക്കുന്നുണ്ടോ?

മേനോൻ—(പ്രിയയുടെ മൂർദ്ധാവിൽ ചുംബിച്ചുകൊണ്ടു്) എന്റെ തങ്കം അതു മറന്നില്ല അല്ലേ.

ശാരദ—എങ്ങനെ മറക്കും?

മേനോൻ—ഏതായാലും ഈശ്വരൻ അതു് അതുപോലെ സാധിച്ചുതന്നല്ലോ. ആ കാരുണ്യമൂർത്തിയെ നമുക്കു സ്തുതിക്കാം.

ദിവാനിശം കാൽത്തളിരാശ്രയിക്കു-
ന്നവർക്കഭീഷ്ടം വഴിപോലെ നൽകി
പാലിച്ചിടും ദേവി! ദയാപരയായി
വണങ്ങിടാം നൽകുക ഭൂരിഭവ്യം.

ശുഭം.

